# MADRAS GOVERNMENT ORIENTAL SERIES

Published under the authority
of the
Government of Madras

*General Editor:*
T. CHANDRASEKHARAN, M.A., L.T.,
Curator, Government Oriental Manuscripts Library,
Madras.





No. LXXX

# ഫലസാരസമുച്ചയം

# PHALASĀRA SAMUCCAYA

EDITED WITH INTRODUCTION

BY

**C. ACHYUTHA MENON,** B. A., Ph. D.,
*Head of the Department of Malayalam University of Madras.*




GOVERNMENT ORIENTAL MANUSCRIPTS LIBRARY MADRAS

**1951**



**Price Rs. 8-0-0**

# INTRODUCTION

The Government of Madras took up for consideration the question of publication of the various manuscripts in different languages on subjects like Philosophy, Medicine, Science, etc., early in May 1948. Important Manuscripts Libraries in the Madras Presidency were requested to send a list of unpublished manuscripts with them for favour of being considered by the Government for publication. The Honorary Secretary of the Tanjore Maharaja Serfoji's Sarasvathi Mahal Library, Tanjore, alone complied with this request. This list as well as a similar list of unpublished manuscripts in the Government Oriental Manuscripts Library, Madras, were carefully examined and a tentative selection of manuscripts suitable for publication was made. The Government in their Memorandum No. 34913/48-10, Education, dated 4-4-1949, constituted an Expert Committee with the Curator of the Government Oriental Manuscripts Library, Madras, as the Secretary, for the final selection of manuscripts suitable for printing and for estimating the cost of publication.

The following are the members of the Committee :—

1. Sri T. M. Narayanaswami Pillai, M.A., B.L.,
2. ,, R. P. Sethu Pillai, B.A., B.L.,
3. ,, C. M. Ramachandra Chettiar, B.A., B.L.,
4. ,, R. Krishnamoorthy, (Kalki).
5. Dr. N. Venkataramanayya, M.A., Ph.D.,
6. Sri M. Ramanuja Rao Naidu, M.A., L.T.,
7. ,, V. Prabhakara Sastri.
8. ,, N. Venkata Rao. M. A.,
9. ,, H. Sesha Ayyangar.
10. ,, Masthi Venkatesa Ayyangar, M.A.,

11. Sri M. Mariappa Bhat, M.A., L.T.,
12. Dr. C. Achyuta Menon, B.A., Ph.D.,
13. ,, C. Kunhan Raja, M.A., D. Phil.,
14. ,, A. Sankaran, M.A., Ph.D., L.T.,
15. Sri P. S. Rama Sastri.
16. ,, S. K. Ramanatha Sastri,
17. Dr. M. Abdul Haq, M.A., D.Phil. (Oxon),
18. Afzul-ul-Ulama Hakim Khader Ahamed,
19. Sri P. D. Joshi,
20. ,, S. Gopalan, B.A., B.L.,
21. ,, T. Chandrasekharan, M.A., L.T.,

With the exception of Sri Masthi Venkatesa Iyengar, and Dr. C. Kunhan Raja, the above members continued to be members of the Expert Committee for 1950-51 also to which the following gentlemen were included in Govt. Memo. No. 7297-E/50—3, Edn., d/-19-5-'50 and Govt. Memo. No. 15875-E/50-4, Edn., d/7-9-'50.

1. Dr. A. Chidambaranatha Chettiar, M.A., Ph.D.,
2. Sri S. Govindarajulu, B.A., B.L., LL.B., Bar-at-law,
3. Capt. G. Srinivasamoorthy, B.A., B.L., M.B., & C.M.
4. Dr. Muhammad Hussain Nainar, M.A., Ph.D.,
5. Sri T. V. Subba Rao, B.A., B.L.,
6. Principal, College of Indian Medicine, Madras.

The members of the Committee formed into Sub-Committees for the various languages, Sanskrit, Tamil, Telugu, Kannada, Malayalam, Mahrathi and Islamic Languages. They met during the month of May, 1949, at Madras and Tanjore to examine the manuscripts and make a selection. The recommendations of the Committee were accepted by the Government in G. O. No. Mis. 2745 Education, dated 31-8-1949, and they decided to call these publications the "MADRAS GOVERNMENT ORIENTAL SERIES,"

and appointed the Curator, Government Oriental Manuscripts Library, Madras, as the General Editor of the publications.

The following manuscripts have been taken up for publication during 1949–50.

"A" FROM THE GOVERNMENT ORIENTAL MANUSCRIPTS LIBRARY, MADRAS.

## TAMIL

1. Kappal Sāttiram.
2. Anubhava Vaiddya Muṟai
3. Āttāṉakōlāhalam
4. Upadēśa Kāṇḍam
5. Cōlaṉ Pūrva Paṭṭayam
6. Koṅga Dēśa Rājākkaḷ
7. Sivajñāṉa Dīpam

## TELUGU

1. Auṣadha Yogamulu
2. Vaidya Nighaṇṭu
3. Dhanurvidyā Vilāsamu
4. Yoga Darśana Viṣayamu
5. Khaḍga Lakṣaṇa Śiromaṇi

## SANSKRIT

1. Viṣanārāyaṇīyam—Tantrasārasaṇgraha
2. Bhārgava Nāḍikā
3. Hariharacaturaṅgam
4. Brahmasūtravṛtti—Mitākṣarā
5. Nyāyasiddhānta Tattvāmṛtam

## MALAYALAM

1. Garbha Cikitsā
2. a. Vāstulakṣaṇam
   b. Silpaviṣayam
3. Mahāsāram
4. Kaṇakkusāram
5. Kriyākramam
6. Kaṇakkusāram-Bālaprabōdham.

## KANNADA

1. Lōkōpakāra
2. Raṭṭamata
3. Aśvaśāstram
4. Vividha Vaidya Visayagalu
5. Saṅgītaratnākara
6. Sūpaśāstra.

## ISLAMIC LANGUAGES

1. Jamil-Al-Ashya
2. Tibb-E-Faridi
3. Tahqiq-Al-Buhran
4. Safinat-Al-Najat

---

## "B" FROM THE TANJORE MAHARAJA SERFOJI'S SARASVATHI MAHAL LIBRARY, TANJORE

## TAMIL

1. Sarabhēndravaidya Muṟai (Diabetics)
2. Do (Eyes)
3. Agastiyar 200
4. Koṅkaṇarśarakku Vaippu
5. Tiruchiṟṟambalakkōvaiyār with Paḍavurai

6. Kālacakram
7. Tāḷasamudram
8. Bharatanāṭyam
9. a. Pāṇḍikēli Vilāsam Nāṭakam
   b. Pūrūrava Cakravarti Nāṭakam
   c. Madana Sundara Vilāsa Nāṭakam
   d. Percy Macqueen's Collection in the Madras University Library on Folklore.
10. Rāmaiyaṉ Ammāṉai
11. Tamiḻ Pāṭalkaḷ including Paṭṭiṉattār Veṇbā and Vaṇṇaṅkaḷ

TELUGU

1. Kāmandakanītisāramu
2. Tāḷadaśāprāṇapradīpikā
3. a. Raghunātha Nāyaka Abhyudayamu
   b. Rājagōpāla Vilāsamu
4. Rāmāyaṇamu by Kaṭṭa Varadarāju

MAHRATHI

1. Nāṭyaśāstra Saṅgraha
2. a. Book of Knowledge
   b. Folk Songs.
   c. Dārā Darun Vēṇi Paddhati
   d. Aśvāsa Catula Dumaṇi
3. a. Pratāpasimhendra Vijaya Prabandha
   b. Sarabhēndra Thīrthāvaḷi
   c. Lāvaṇi
4. Dēvēndra Kuṟavañji
5. Bhakta Vilāsa
6. Slōka Baddha Rāmāyaṇa

SANSKRIT

1. Aśvaśāstra with Tricolour Illustrations
2. Rājamṛgāṅka
3. Cikitsāmṛtasāgara

4. Āyurvedamahodadhi
5. Gīta Govinda Abhinaya
6. a. Coḷacampū
   b. Sāhendra Vilāsa
7. Dharmākūtam - Sundara Kāṇḍa
8. Jātakasāra
9. Viṣṇutattvanirṇaya Vyākhyā
10. Saṅgīta Darpaṇa
11. Bījapallava

During 1950, only the Sub—Committees for TAMIL, TELUGU and KANNADA met in the month of July 1950 at Madras.

The following books were taken up for publication in the various languages in 1950-51.

TAMIL

1. Daṭcanāyaṇār-Vaidya-Aṭṭavaṇai.
2. Vaiddiyak Kalañciyam.
3. Anubhavavaiddiyam. V. 3.

TELUGU

1. Saivācārasaṅgrahamu.
2. Anubhava Vaidyamu.
3. Abhinayadarpaṇamu.

SANSKRIT

1. Ārogyacintāmaṇi.
2. Tatvasāra with Ratnasāriṇi.
3. Sutrārthāmṛta Lahari.
4. Ratnadīpikā Ratnaśāstram.

MALAYALAM

1. Aśvacikitsa.
2. Phalasārasamuccaya.

KANNADA

1. Vaidya Sāra Saṅgraham.

It is hoped that the publication of most of the important manuscripts will be completed within the next four years.

Some of the manuscripts taken up for publication are represented by single copies in the Library and consequently the mistakes that are found in them could not be corrected by comparing them with other copies. The editor has, however, tried his best to suggest correct readings. The wrong readings are given in round brackets and correct readings have been suggested in square brackets. When different readings are found, they have been given in the footnotes except in the case of a few books in which the correct readings have been given in the footnote or incorporated in the text itself.

The Government of Madras have to be thanked for financing the entire scheme of publication although there is a drive for economy in all the departments. My thanks are due to the members of the Expert Committee who spared no pains in selecting the manuscripts for publication. I have also to thank the various editors, who are experts in their own field, for readily consenting to edit the manuscripts and see them through the press. The various presses that have co-operated in printing the manuscripts in the best manner possible also deserve my thanks for the patience exhibited by them in carrying out the corrections made in the proofs.

This edition of " PHALASĀRA SAMUCCAYA " is based on a paper manuscript of the Government Oriental Manuscripts Library, Madras, described under D. No. 234. This work is bound to be a highly welcome and immensely useful addition to the science of Astrology which has so far seen the light of the day.

My thanks are due to Messrs. C. P. Gopinathan Nair and M. P. Mukundan, Siromani of the Government Oriental Manuscripts library, Madras, for seeing the manuscript through the press.

Government Oriental Manuscripts Library, Madras.<br>
13—3—1951.

T. CHANDRASEKHARAN,<br>
*General Editor,*<br>
*Madras Govt. Oriental Series.*

# അവതാരിക.

---

പലതിലും എന്നപോലെ ജ്യോതിശ്ശാസ്ത്രത്തിലും കേരളത്തിനു് സ്വായത്തമായ ഒരു പാരമ്പര്യവും പഴമയും കാണുന്നുണ്ടു്. വൈദ്യം ജ്യോതിഷം തുടങ്ങിയവ പൊതുവെ ആര്യസംസ്കാരപ്രാബല്യത്തിൽ നിന്നു് ജനിച്ചിട്ടുള്ളതാണെന്നു് വിശ്വസിക്കുന്നു. ആര്യദ്രാവിഡ സംസ്കാരങ്ങളെപ്പററി ഇന്നും ഖണ്ഡിതമായൊന്നും തീരുമാനപ്പെട്ടിട്ടില്ലാത്തനിലയ്ക്കു് കേരളത്തിലെ ജ്യോതിശ്ശാസ്ത്ര തികച്ചും ആര്യസംസ്കാരപ്രധാനമാണോ എന്ന പ്രശ്നം തല്ക്കാലം ആലോചനാവിഷയമാക്കുന്നില്ല. ഒന്നു തീർച്ചയാണു്, കേരളത്തിൽ വൈദ്യവിഷയകമായും ജ്യോതിശ്ശാസ്ത്രവിഷയകമായും ഒരു സ്വതന്ത്രപാരമ്പര്യം ഉണ്ടായിരുന്നു. ഭാരതത്തിലെ ഇതര ഭൂഭാഗങ്ങളെ അപേക്ഷിച്ചു് പലതുകൊണ്ടും വ്യത്യസ്തമായ ഒരു ചിന്താഗതി കേരളത്തിലെ ശാസ്ത്രങ്ങൾക്കെന്നല്ല മിക്ക സാംസ്കാരിക പ്രവർത്തനങ്ങൾക്കും ഉണ്ടായിരുന്നുവെന്നു് തീർത്തുപറയാം. ഭാരതത്തിൽത്തന്നെ ജ്യോതിശ്ശാസ്ത്രം ഗ്രീക്കുകാരിൽ നിന്നുമാണു് ലഭിച്ചതു്. കേരളവും യവനരാജ്യങ്ങളും തമ്മിൽ ചരിത്രാതീതകാലം മുതല്ക്കേ സമ്പർക്കമുണ്ടായിരുന്നുവെന്നുള്ളതും ഇവിടെ സ്മർത്തവ്യമാണു്

ഫലസാരസമുച്ചയത്തിന്റെ തുടക്കത്തിൽനിന്നുതന്നെ ഈ കാര്യം ഏറെക്കുറെ സൂചിപ്പിക്കപ്പെടുന്നുണ്ടു്. "മലയാളത്തിൽ ജ്യോതിശ്ശാസ്ത്രം അഭ്യസിക്കാത്തവര് അഭ്യസിക്കുന്നു. അവരോടു് ബ്രാഹ്മണര് മുഹൂർത്തജാതകപ്രശ്നാദികൾ ചോദിക്കുകയും ചെയ്യുന്നു. അതു രണ്ടും അധർമ്മമാകുന്നു, എന്നിട്ടു്, ബ്രാഹ്മണർക്കു് പലർക്കും ജ്യോതിശ്ശാസ്ത്രം ഉണ്ടാകേണം" (ഫ: സാ: സ. ഭാഗം 1) ഈ ആമുഖ പ്രസ്താ

വന കേരളീയരുടെ ജ്യോതിശ്ശാസ്ത്രവിഷയകമായ വിജ്ഞാനത്തെ സംബന്ധിച്ചിടത്തോളം ഏററവും രസാവഹവും, അത്രത്തോളംതന്നെ ശ്രദ്ധാഹവുമായ ഒരദ്ധ്യായത്തേയാണു് തുറന്നുകാണിക്കുന്നതു്. കേരളത്തിൽ ബ്രാഹ്മണർ വരുന്നതിന്നു മുമ്പുതന്നെ ജ്യോതിശാസ്ത്രം ഉണ്ടായിരുന്നെന്നും അവർ ബ്രാഹ്മണേതരരോട് മുഹൂത്തജാതകപ്രശ്നാദികൾ ചോദിക്കുക പതിവായിരുന്നെന്നും ഇതിൽനിന്നു് തെളിയുന്നു. ബ്രാഹ്മണരുടെ അഭിപ്രായ പ്രകാരം ഇങ്ങിനെ അബ്രാഹ്മണരോടു് ശാസ്ത്രചച്ച്ചെയ്യുക എന്നതു് അധമ്മമാണെന്നും ഗ്രന്ഥകാരൻ എടുത്തു പറഞ്ഞിട്ടുണ്ടു്. ആ അധമ്മത്തെ ഉച്ചാടനം ചെയ്യാനാണു്, ബ്രാഹ്മണരിൽ പലരും ജ്യോതിശ്ശാസ്ത്രം പഠിക്കുവാനും അതിൽ ഗ്രന്ഥങ്ങൾ നിമ്മിക്കുവാനും തുടങ്ങിയതു്. ഈ ഗ്രന്ഥകാരൻെറ ഭാഷയിൽതന്നെ ഇത്തരം ഗ്രന്ഥങ്ങൾ അക്കാലത്തു് ബ്രാഹ്മണരെ സംബന്ധിച്ചേടത്തോളം "ഏററവുമാവശ്യമായിരിക്കുന്നവയാണുപോലും." ഇങ്ങിനെ ബ്രാഹ്മണക്കായിക്കൊണ്ടു് ബ്രാഹ്മണർ നിമ്മിച്ചിട്ടുള്ള അനേകംജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളുടെ പേരുകൾ (ജ്യോതിശ്ശാസ്ത്രസംഗ്രഹം,ആ സംഗ്രഹത്തിൻെറ ഭാഷ; സാധനക്രിയ, അതിൻെറ ഭാഷ; ജാതകരീതി അതിന്നുമൊരു ഭാഷ.) ഈ ഗ്രന്ഥത്തിൻെറ ആരംഭത്തിൽതന്നെ നിദ്ദേശിച്ചിട്ടുണ്ടു്. ഫലസാരസമുച്ചയം രചിച്ചിട്ടുള്ളതു് ആശ്രയഭാവാദിഫലങ്ങളെ" അറിവാനാണെന്നും അദ്ദേഹം സ്പഷ്ടമാക്കിയിട്ടുണ്ടു്. ഇപ്പോൾ പ്രസിദ്ധീകരിക്കുന്ന ഈ ഗ്രന്ഥം അതിൻെറ ഭാഷ മാത്രമാണു്.

ഗണിതം, ഫലം എന്നീ രണ്ടുഭാഗങ്ങളോടു കൂടിയതാണല്ലൊ ജ്യോതിശ്ശാസ്ത്രം. അഭ്യാസമാത്രംകൊണ്ടു് കൈവരുത്താവുന്ന ഒന്നാണ് ഗണിതം. ഫലഭാഗമാകട്ടെ ശക്തിയും, നിപുണതയും അഭ്യാസവും, സർവ്വോപരി "ദൈവാധീനവും" ഉണ്ടെങ്കിൽ മാത്രമേ സ്വാധീനമാകൂ. പക്ഷെ, ഇന്നത്തെ 'യുക്തിയുഗം' ആരംഭിച്ചതോടെ പലരും ജ്യോതി

ശ്ശാസ്ത്രത്തിന്റെ ഫലഭാഗത്തെ സംബന്ധിച്ചിടത്തോളം സംശയാലുക്കളായിത്തീൎന്നിട്ടുണ്ടു്. അനന്തവും അജ്ഞാതവുമായ ഈ ജ്യോതിശ്ചക്രത്തിലെ അസംഖ്യങ്ങളായ ഗോളങ്ങൾക്ക്, അവയോടൊത്തുനോക്കുമ്പോൾ അണീയസ്സായ ഈ ഭൂഗോളത്തിന്റെ ഒരുകോണിൽ കുടികൊള്ളുന്ന മനുഷ്യരാശിയുടെ ഭാഗധേയത്തെ നിയന്ത്രിക്കുവാൻ കഴിയുന്നതെങ്ങിനെയെന്നു്, ന്യായമായി ആരും ആശങ്കിക്കും, അത്ഭുതപ്പെടും എങ്കിലും ഈ അടുത്തകാലത്തു് എന്തുകൊണ്ടെന്നു് തീൎത്തു പറഞ്ഞുകൂടാ, പലൎക്കും ഫലഭാഗത്തോടു് എന്തൊന്നില്ലാത്തൊരു അഭിനിവേശം അങ്കുരിച്ചു കഴിഞ്ഞിട്ടുണ്ടു്. ഹിന്ദുക്കളുടെ കഥ പോകട്ടെ, ഹൈന്ദവേതരർ പോലും ഇന്നു് ഗൂഢമായും അല്ലാതേയും അവരുടെ ഭാവിജീവിതരഹസ്യങ്ങളെ സംബന്ധിച്ചു് അറിയാൻ ഉൽക്കണ്ഠ പ്രദൎശിപ്പിക്കുന്നുണ്ടു്; ജ്യോതിശ്ശാസ്ത്രവിശാരദരെ സമീപിക്കുന്നു. ഏതുഭാഷയിലുള്ള ഏതുപത്രം നോക്കിയാലും അതിൽ ഇന്നൊരു ജ്യോതിഷപംക്തി കാണാതിരിക്കില്ല. കൊട്ടക്കണക്കിനാണു് അവയിൽ നക്ഷത്രഫലങ്ങൾ അളന്നിട്ടിരിക്കുന്നതെങ്കിലും ഈ ജിജ്ഞാസുക്കൾ അതുകൊണ്ടുപോലും സംതൃപ്തരായിത്തീരുന്നു. ആകപ്പാടെ ജ്യോതിശ്ശാസ്ത്രത്തിന്റെ ഫലഭാഗം സംബന്ധിച്ചിടത്തോളം ഈ ആവേശം " ഭാവിശ്രേയഃ പിശുനശകുനം " തന്നെയാണു്. അങ്ങിനെ പലതുകൊണ്ടും ഒരു ജ്യോതിഷയുഗം പിറന്നുകഴിഞ്ഞ നിലയ്ക്കു് ഇക്കാലത്തു് ഈ ഫലസാരസമുച്ചയത്തിന്റെ ആവിർഭാവം തികച്ചും സ്വാഗതാൎഹമാണു്.

ഫലസാരസമുച്ചയത്തിന്റെ നിൎമ്മിതിയിൽ അനേകം സംസ്കൃത ഗ്രന്ഥങ്ങൾ സാഹായകമായിട്ടുണ്ടു്. "സ്വല്പ വൃത്തവും, അൎത്ഥബഹുളവും,ശാസ്ത്രപ്ലവവുമായ ഹോരയേയാണു്ഈ ഗ്രന്ഥകാരൻ അധികവും അവലംബമാക്കിയിട്ടുള്ളതു്. പക്ഷെ ഫലഭാഗത്തെ സംബന്ധിച്ചിടത്തോളം സൂത്രപ്രധാനമായ ഹോരയേക്കാൾ, സാരാവലി തുടങ്ങിയ

ഇതര ഗ്രന്ഥങ്ങളെ അദ്ദേഹം ധീരമായി അനുവർത്തിച്ചിട്ടുണ്ട്. ഇന്നത്തെ ജ്യൌതിഷികൾക്ക് അനുഗ്രാഹകങ്ങളായി മിക്ക ഗ്രന്ഥങ്ങളേയും ഇങ്ങിനെ ഫലസാരസമുച്ചയകാരൻ സമാദരിച്ചിട്ടുണ്ടെന്ന് ചുരുക്കം. പ്രസാധനവേളയിൽ ഏതാദൃശഗ്രന്ഥങ്ങളോട് ഫലസാരസമുച്ചയത്തിന്നുള്ള കടപ്പാട് എത്രകണ്ടുണ്ടെന്ന് അധികൃതമായി അതതു ഘട്ടങ്ങളിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

ഫലസാരങ്ങളെ സമുച്ചയിച്ച ഈ ഗ്രന്ഥകാരൻ എത്രകണ്ട് ത്യാജ്യഗ്രാഹ്യവിവേചനം ചെയ്തിട്ടുണ്ടെന്നും, എത്രകണ്ട് സ്വതന്ത്രവിചാരംകൊണ്ട് തൻെറ ശ്രമത്തെ സുരഭിലമാക്കിയിട്ടുണ്ടെന്നും, ഞങ്ങളുടെ ടിപ്പണികൊണ്ടുതന്നെ അനുവാചകക്കാക്ക് അറിയാറാകും. ഏതായാലും ഗ്രന്ഥകാരൻ സംക്ഷേപണവിഷയത്തിൽ അനന്യസുലഭമായ പ്രാവീണ്യമുണ്ടെന്ന്, പലഭാഗങ്ങളും തെളിയിക്കുന്നു. സാരാവലിയിലുള്ള നൂറിൽപരം ശ്ലോകങ്ങളുടെ ആശയത്തെ അധികമൊന്നും വിടാതെ ഏററവും സംക്ഷേപിച്ച് പലയിടത്തും ഗ്രന്ഥകാരൻ കൊടുത്തിട്ടുണ്ട്. സംക്ഷേപണത്തിൽ മറെറാന്നുകൂടി അദ്ദേഹം ശ്രദ്ധിച്ചിരിക്കുന്നു. ക്രമം തെററിക്കൊണ്ടാണ് സാരാവലീകാരൻ അരിഷ്ടാദ്ധ്യായത്തിൽ ഫലവിചാരണ ചെയ്യുന്നതു്. ഫലസാരസമുച്ചയത്തിലാകട്ടെ വയഃ ക്രമമനുസരിച്ചാണ് ഫലങ്ങൾ കൊടുത്തിട്ടുള്ളതു്. ( ഭാഗം 177-183; ടിപ്പണിയും നോക്കുക. )

ഞങ്ങൾ ടിപ്പണിയിൽ സ്വീകരിച്ചിട്ടുള്ളതു് കൈക്കുളങ്ങര രാമവാരിയർ ഹോരയ്ക്കെഴുതിയ 'ഹൃദ്യപദ' വ്യാഖ്യാനത്തിൽ നിന്നാണ്. ഹോരയിലെ ചില ഭാഗങ്ങൾ ഫലസാരസമുച്ചയകാരൻ ദിങ്മാത്രമായിട്ടാണ് ദർശിച്ചിട്ടുള്ളതു്. അമാനുഷ പണ്ഡിതനും ക്രാന്തദർശിയുമായ കൈക്കുളങ്ങര രാമവാരിയരുടെ ആ സർവ്വംകഷമായ

വ്യാഖ്യാനം ഞങ്ങൾ തികച്ചും 'പ്രയോജനപ്പെടത്തിയിട്ടുണ്ടെന്ന്' വ്യക്തമാക്കട്ടെ. ( ഭാഗം 16, 22, 25 ടിപ്പണി നോക്കുക. )

ഗ്രന്ഥകാരനെപ്പററി വിശദമായൊന്നും അറിയാനുള്ള കരുക്കൾ ഇതുവരെ കിട്ടിയിട്ടില്ല. ഒരു ബ്രാഹ്മണനാണെന്ന് ഗ്രന്ഥാരംഭത്തിലെ പ്രസ്താവനയിൽ നിന്നും വ്യക്തമാകുന്നുണ്ട്, മാത്രവുമല്ല 66, 67 എന്നീ ഭാഗങ്ങളിൽ വീണ്ടും ഗ്രന്ഥകാരൻ അബ്രാഹ്മണരുടെ ശാസ്ത്രവിചാരത്തെ ഇങ്ങിനെ ആക്ഷേപിച്ചിരിക്കുന്നതും ശ്രദ്ധേയമാണ്. "എന്നാൽ ഇതൊക്കെ അറിഞ്ഞിട്ട് അർഹതയില്ലാത്തവരെക്കൊണ്ട് പ്രശ്നം വെപ്പിച്ചിട്ടും ജാതകം നിരൂപിച്ചിട്ടും അവർ പറയുന്നതിന്ന തക്കവണ്ണം പ്രവൃത്തിച്ചിട്ടുണ്ട്. നിഷിദ്ധാചരണം ഹേതുവായി പാപമകപ്പെടുക അല്ലാതെ ഒരുഫലം വരികയില്ല എന്നറിഞ്ഞിട്ട് മലയാളത്തിലുള്ള ബ്രാഹ്മണർ കണിയാനെക്കൊണ്ടും മററും അമ്പലവാസി തുടങ്ങി ജ്യോതിശ്ശാസ്ത്രത്തിന്ന് അർഹതയില്ലാത്തവരെക്കൊണ്ടും, പ്രശ്നം വെപ്പിക്കുകയും ജാതകം വിചാരിപ്പിക്കുകയും മുഹൂർത്തം വിധിപ്പിക്കുകയും ചെയ്യരുതെന്ന് അറിയേണം." ഇതിൽനിന്നും കേരളത്തിലെ ബ്രാഹ്മണസൃഷ്ടമായ അനാചാരങ്ങൾ കൊടുമ്പിരികൊണ്ടിരിക്കെ അതിനോട് എഴുത്തച്ഛനേപ്പോലുള്ള അബ്രാഹ്മണരായ ചില വിപ്ലവകാരികൾ ബുദ്ധിപരമായി പ്രതിഷേധം രേഖപ്പെടുത്തിയിരുന്ന കാലത്താണ് ഈ ഗ്രന്ഥവും എഴുതിയതെന്ന് ന്യായമായി ഊഹിക്കാം. 'ബ്രഹ്മപാദജനനജ്ഞാനിനാമാദ്യനായുള്ള' അബ്രാഹ്മണരുടേയും, അമ്പലവാസികളുടേയും ജ്യോതിശ്ശാസ്ത്രജ്ഞാനത്തിൽ അമർഷംകൊണ്ടെഴുതിയ ഈ ഗ്രന്ഥത്തിൻെറ പ്രസാധനം, അമ്പലവാസിയായ കൈക്കുളങ്ങര രാമവാര്യരുടെ ഹൃദ്യ പഥത്തിലൂടെ നടത്തിയ അപരാധം ക്ഷന്തവ്യമാണല്ലോ.

ഇതിന്റെ പ്രസാധനത്തിൽ മി.സി. ഗോവിന്ദവാരിയരിൽ നിന്നു. എനിക്കു ലഭിച്ചിട്ടുള്ള സഹായത്തിന്നു് ഞാനത്യന്തം കൃതജ്ഞനാണു് ഈ വിഷയത്തിൽ അദ്ദേഹം ഇപ്പോൾ ഗവേഷണംചെയ്തു വരികയാണു്.

എന്നു്,

ഡോക്ടർ, സി. അച്യുതമേനോൻ.
ബി. ഏ. (പി എച്ച്. ഡി. ലണ്ടൻ)
Reader & Head, Malayalam Dept.
University of Madras.



ശ്രീ

ഹരിഃ ശ്രീഗണപതയെ നമഃ

അവിഘ്നമസ്തു.

ശ്രീ സൂര്യാദി സർവ്വഗ്രഹേഭ്യോ നമഃ

# ഫലസാരസമുച്ചയം

---

മലയാളത്തിൽ ജ്യോതിശ്ശാസ്ത്രം അഭ്യസിക്കാത്തവര് അഭ്യസിക്കുന്നു. അവരോട്ട് ബ്രാഹ്മണര് മുഹൂർത്ത,ജാതകപ്രശ്നാദികൾ ചോദിക്കുകയും ചെയ്യുന്നു. അതു രണ്ടും അധർമ്മമാകുന്നു. എന്നിട്ടു ബ്രാഹ്മണർ പലർക്കും ജ്യോതിശ്ശാസ്ത്രമുണ്ടാകേണം. അതിനായിക്കൊണ്ട് ഏററവും ആവശ്യമായിരിക്കുന്നവയൊക്കെ സംഗ്രഹിച്ചു ജ്യോതിശ്ശാസ്ത്രസംഗ്രഹത്തിൽ ചൊല്ലി. പിന്നെ സംഗ്രഹത്തിന്നു ഭാഷയും സംസ്കൃതമായി ഒരു വ്യാഖ്യാനവും ഉണ്ടാക്കി. പിന്നെ സംഗ്രഹത്തിൽ പറഞ്ഞുകിടക്കുന്നവററെ വരുത്തുവാൻ "സാധനക്രിയ" എന്നൊരു ഗ്രന്ഥവും അതിൻെറ ഭാഷയും ഉണ്ടാക്കി. പിന്നെ ജാതകം വരുത്തുവാൻ ജാതകരീതി മാർഗ്ഗവും അതിന്നൊരു ഭാഷയും ഉണ്ടാക്കി. പിന്നെ ആശ്രയഭാവാദി ഫലങ്ങളെ അറിവാൻ ഫലസാരസമുച്ചയമെന്ന ഒരു ഗ്രന്ഥം എഴുതിയുണ്ടാക്കി. ഇപ്പോൾ അതിൻെറ ഭാഷ ഉണ്ടാക്കുന്നു.

അവിടെ നടെ [1] "വൃത്താതാമ്ര" എന്നു തുടങ്ങി പന്ത്രണ്ടു ശ്ലോകം കൊണ്ട്, മേടം തുടങ്ങിയുള്ള രാശികളിൽ ചന്ദ്രൻ നിന്നാലത്തെ

---

1 പ്രസ്തുതശ്ലോകങ്ങൾ ഹോരാശാസ്ത്രം പതിനാറാം അദ്ധ്യായം ഒന്നു മുതൽക്ക് തുടങ്ങുന്നു.

"വൃത്താതാമ്രദൃഗുഷ്ണശാകലഘുഭുൿക്ഷിപ്രപ്രസാദോഽടനഃ
കാമീദുർബ്ബലജാനുരസ്ഥിരധനഃ ശൂരോംഗനാ വല്ലഭഃ
സേവാജ്ഞഃകുനഖീ വ്രണാങ്കിതശിരാമാനീസഹോത്ഥാഗ്രജ-
ശ്ശക്ത്യാപാണിതലേങ്കിതോതി ചപലസ്തോയേചഭീരുഃക്രിയെ."

ഹൃദ്യപദ്യാവ്യാഖ്യാനം ഭാഗം 304. (കെ. രാമവാരിയർ)

ഫലങ്ങളെ ചൊല്ലുന്നു. മേടത്തിൽ ചന്ദ്രൻ നിന്നാൽ കണ്ണുവട്ടത്തിലായി കുറഞ്ഞൊന്നു ചുമന്നിരിക്കും. ചൂടോടുകൂടെ ഭക്ഷിക്കുകയും ഇലക്കറിയും ഇഷ്ടമായിരിക്കും. ഊണ് വേഗമായിരിക്കും. വേഗം പ്രസാദിക്കുന്നവനായി ഗമനശീലനായി, കാമിയായി, കണക്കാൽ മെലിഞ്ഞു, ധനം കയ്യിലില്ലാത്തവനായി ശൂരനായി, സ്ത്രീകൾക്ക് ഇഷ്ടനായി, എല്ലാവരേയും സേവിച്ചു കൂടുവാൻ സമൎത്ഥനായി കുഴിനഖമുള്ളവനായി, തലയിൽ വ്രണങ്ങളുണ്ടായി, അഭിമാനിയായി, കൂടെ പിറന്നവരിലേക്ക് ഗുണങ്ങളെക്കൊണ്ട് ശ്രേഷ്ഠനായി, ഉള്ളംകയ്യിൽ വേലുപോലെയിരിക്കുന്ന വരയുണ്ടായി, ഏററവും ചപലനായി വെള്ളത്തിൽ പേടിയുണ്ടായിരിക്കും. മേടലഗ്നമായാലും ഇങ്ങിനെതന്നെ ഫലം.

[1] ഇടവക്കൂററിൽ ജനിച്ചാലും ഇടവം ലഗ്നമായാലും സൌന്ദൎയ്യമുണ്ടായി, നടക്കുന്നതിന്നു ഭംഗിയുണ്ടായി, മുഖവും തുടയും വലുതായി, പിന്നിലും മുഖത്തും പാൎശ്വങ്ങളിലും അടയാളമുണ്ടായി, ദാനശീലനായി ക്ലേശത്തെ സഹിക്കാൻ ശക്തിയുള്ളവനായി, പ്രഭുവായി, കരുത്തുള്ളവനായി, സ്ത്രീപ്രജകൾ ഉള്ളവനായി, കഫവ്യാധിയുള്ളവനായി, മുമ്പിലത്തെ ബന്ധുക്കളോടും പുത്രന്മാരോടും വേർപെട്ടവനായി, എല്ലാവൎക്കും ഇഷ്ടനായി, ക്ഷമയുണ്ടായി, അഗ്നിബലമുണ്ടായി, സ്ത്രീകൾക്ക് ഇഷ്ടനായി, സ്ഥിരതയുള്ള ബന്ധുക്കളോടുകൂടി യൌവ്വനത്തിങ്കലും, വാൎദ്ധക്യത്തിങ്കലും സുഖമുള്ളവനായി ഇരിക്കും.

[2] മിഥുനക്കൂറായാലും മിഥുനലഗ്നമായാലും സ്ത്രീകളിൽ ആഗ്രഹ

---

1 "കാന്തഃഖേലഗതിഃ പൃഥൂരുവദനഃ പൃഷ്ഠാസ്യപാൎശ്വാങ്കിത
സ്ത്യാഗീക്ലേശസഹഃപ്രഭുഃ കകുദവാൻ കന്യാപ്രജഃശ്ലേഷ്മളഃ
പൂൎവ്വൈൎബ്ബന്ധുഭിരാത്മജൈശ്ച രഹിതസ്സൌഭാഗ്യയുക്തഃക്ഷമീ
ദീപ്താഗ്നിഃപ്രമദാപ്രിയസ്ഥിരസുഹൃന്മദ്ധ്യാന്ത്യസൌഖ്യോഗവി"
എന്ന ശ്ലോകത്തിന്റെ വ്യാഖ്യാനമാണ് പറയുന്നത്.

2 "സ്ത്രീലോലസ്സുരതോപചാരകുശലസ്താമ്രേക്ഷണശ്ശാസ്ത്രവിൽ
ദൂതഃകുഞ്ചിതമൂൎദ്ധജഃപടുമതിൎഹാസ്യേംഗിതജ്ഞോദ്യൂതവിൽ
ചാൎവ്വംഗഃപ്രിയവാൿപ്രഭക്ഷണരതിൎഗീതപ്രിയോനൃത്തവിൽ
ക്ലീബൈൎയ്യാതിരതിംസമുന്നതനസശ്ചന്ദ്രേതൃതീയൎക്ഷഗേ"
ഹോരാ 2-ഭാഗം 308.

മുണ്ടായി, കാമശാസ്ത്രത്തിങ്കൽസമത്ഥനായി, കണ്ണു ചുവന്ന ശാസ്ത്രത്തെ അറിഞ്ഞവനായി, ധൂൎത്തനായി, തല മടങ്ങിയിരിക്കുന്ന തലമുടിയായി, ബുദ്ധിസാമത്ഥ്യമുണ്ടായി, പ്രഹസനത്തേയും [1] മററുള്ളവരുടെ ഹൃദയത്തേയും അറിയുന്നവനായി, ചൂതിന് സമത്ഥനായി, സൌന്ദൎയ്യമുണ്ടായി, എല്ലാവരോടും പ്രിയം പറയുന്നവനായി, വളരെ ഭക്ഷിക്കുന്നവനായി, പാട്ടു് ഇഷ്ടമായി, ക്രൂററ് [2] അറിയുന്നവനായി, നപുംസകങ്ങളോടുകൂടെ രതിയുണ്ടായി, മൂക്ക് ഉയൎന്നിരിക്കും.

[3] കൎക്കിടകക്കൂറായാലും ലഗ്നമായാലും കറഞ്ഞൊന്നു വളഞ്ഞു വേഗത്തിൽ നടക്കുന്നവനായി, സജ്ജനങ്ങളായിരിക്കുന്ന ബന്ധുക്കളോടുകൂടി ജ്യോതിശ്ശാസ്ത്രമറിഞ്ഞവനായി, വളരെ ഭവനമുണ്ടായി, ധനത്തിന്റെക്ഷയത്തോടും വൎദ്ധനവോടും കൂടിയവനായി, മുണ്ടനായി, കഴുത്തു തടിച്ചു് സാമംകൊണ്ടു് എല്ലാവരേയും സ്വാധീനമാക്കുന്നവനായി, ബന്ധുക്കളെ ഇഷ്ടമായി, വെള്ളത്തിലും പൂങ്കാവിലും കളിക്ക ഇഷ്ടമായുമിരിക്കും.

[4] ചിങ്ങക്കൂറുതാൻ, ലഗ്നന്താനായി ഇരിക്കിൽ സഹിച്ചുകൂടാത്തവനായി വേഗത്തിൽ ചെയ്യുന്നവനായി ഹനു [5] വിസ്താരമുണ്ടായി, മുഖവും വിസ്താരമുണ്ടായി, കണ്ണ് പിംഗലവൎണ്ണമായി അല്പസന്തതി

---

1 പരിഹാസരസികനായി എന്നൎത്ഥം

2 മൂലം "നൃത്തവിദ്" എന്നായതുകൊണ്ടു് കൂത്ത് എന്നായിരിക്കണം ഇവിടെ നിൎദ്ദേശിച്ചിരിക്കുന്നതു്.

3 ആവക്രദ്രുതഗസ്സമുന്നതകടിഃസ്ത്രീനിൎജ്ജിതസ്സൽസുഹൃ-
ദ്ദൈവജ്ഞഃപ്രചുരാലയഃക്ഷയധനൈസ്സംയുജ്യതേ ചന്ദ്രവൽ
ഹ്രസ്വഃ പീനഗളസ്സമേതിചവശം സാമ്നാസുഹൃദ്വത്സല-
സ്തോയോദ്യാനരതസ്സ്വവേശ്മസഹിതേജാതശ്ശശാംകേനരഃ"
ഹോരാ 2 ഭാഗം 310.

4 "തീക്ഷ്ണസ്ഥൂലഹനുൎവ്വിശാലവദനഃ പിംഗേക്ഷണോല്പാത്മജഃ
സ്ത്രീദ്വേഷീപ്രിയമാംസകാനനനഗഃ കുപ്യത്യകാൎയ്യേചിരം
ക്ഷുത്തൃഷ്ണോദരദന്തമാനസരുജാസംപീഡിതസ്ത്യാഗവാൻ
വിക്രാന്തസ്ഥിരധീസ്സുഗൎവ്വിതമനാ മാതുൎവ്വിധേയോൎക്കഭേ."
ഹോരാ 2 ഭാഗം 312.

5 താടി അല്ലെങ്കിൽ കവിൾ

യായി, സ്ത്രീകളെ ദ്വേഷിക്കുന്നവനായി, മാംസവും കാട്ടും പർവ്വതവും ഇഷ്ടമായി, വിശപ്പുകൊണ്ടും ദാഹംകൊണ്ടും ഉദരവ്യാധികൊണ്ടും ദന്തവ്യാധികൊണ്ടും മനഃക്ലേശംകൊണ്ടും ഏററവും പീഡിതനായി, ദാനശീലനായി പരാക്രമത്തോടുകൂടിയവനായി, ബുദ്ധിക്കു സ്ഥിരതയുള്ളവനായി, ഗർവ്വുണ്ടായി, ആത്മബഹുമാനമുണ്ടായി, അമ്മയെ ഭക്തിയുള്ളവനായി ഇരിക്കും

[1] കന്നിക്കൂറായാലും കന്നി ലഗ്നമായാലും ലജ്ജകൊണ്ടും മാന്ദ്യംകൊണ്ടും മനോഹരങ്ങളായിരിക്കുന്ന ദൃഷ്ടിഗമനങ്ങളോടുകൂടിയവനായി, കയ്യുകളും ചുമലും താണവനായി, സുഖമുള്ളവനായി, മൃദുശരീരനായി, നേരിങ്കൽ ആഗ്രഹമുള്ളവനായി, സത്യവാദിയായി, കൊട്ട്, പാട്ട്, കൂത്ത്, കാവ്യം എന്നിവയിൽ സമർത്ഥനായി, ശാസ്ത്രങ്ങളുടെ താല്പര്യാർത്ഥത്തെ അറിഞ്ഞവനായി, ധർമ്മിഷ്ഠനായി, ബുദ്ധിമാനായി, സുരതപ്രിയനായി, മററുള്ളവരുടെ ഗൃഹങ്ങളും ധനങ്ങളും ലഭിക്കുന്നവനായി, പരന്റെ ദേശത്തു് വസിക്കുന്നവനായി, എല്ലാവരുടേയും പ്രിയത്തെ പറകശീലമായി, പെണ്ണുങ്ങളെ [2] വളരെ ഉണ്ടാക്കുന്നവനായി അല്പസന്തതിയായി ഇരിക്കും.

[3] തുലാക്കൂറായാലും തുലാംലഗ്നമായാലും ദേവപൂജയിങ്കലും ബ്രാഹ്മണപൂജയിങ്കലും സജ്ജനപൂജയിങ്കലും ശ്രദ്ധയുള്ളവനായി, അറിയപ്പോക

---

1 "വ്രീളാമന്ഥര ചാരുവീക്ഷണഗതിഃസ്രസ്താംസബാഹുസ്സുഖീ
ശ്ലക്ഷ്ണസ്സത്യരതഃകലാസുനിപുണ ശ്ശാസ്ത്രാർത്ഥവിദ്ധാർമ്മികഃ
മേധാവീ സുരതപ്രിയഃപരഗൃഹൈ ർവ്വിത്തൈശ്ചസംയുജ്യതേ
കന്യായാം പരദേശഗഃ പ്രിയവചാഃ കന്യാപ്രജോല്പാത്മജഃ"
ഹോരാ 2 ഭാഗം 313.

2 സ്ത്രീസന്താനങ്ങൾ അധികമുണ്ടാകുന്നവൻ. മൂലപ്രകാരം ആൺകുട്ടികൾ കുറയുന്നവൻ

3 " ദേവബ്രാഹ്മണ സാധുപൂജനരതഃ പ്രാജ്ഞഃ ശുചിസ്ത്രീജിതഃ
പ്രാംശുഃ സൂന്നതനാസികഃ കൃശചലദ് ഗാത്രോടനോർത്ഥാന്വിതഃ
ഹീനാംഗഃ ക്രയവിക്രയേഷു കുശലോ ദേവദ്വിനാമാ സരുക്
ബന്ധൂനാമുപകാര കൃദ്വിരുഷിതസ്ത്യക്തശ്ച തൈസ്സപ്തമേ"
ഹോരാ 2 ഭാഗം 315.

ന്നവനായി, ശുദ്ധനായി, ശ്രോത്രിയനായി, സ്ത്രൈണനായി, നീണ്ടിരിക്കുന്നവനായി, മൂക്കുയൎന്നു ദേഹം മെലിഞ്ഞു, ഇളക്കമുണ്ടായി, കഠിനമായി വഴിനടക്കുന്നശീലമായി, അൎത്ഥത്തോടുകൂടിയവനായി അംഗഹീനനായി, വാണിഭത്തിങ്കൽ സമൎത്ഥനായി, ദേവകളുടെ പേരായിരിക്കുന്ന രണ്ടാംപേരോടുകൂടിയിരിക്കുന്നവനായി, [1] വ്യാധിയുള്ളവനായി, ബന്ധുക്കാൎക്ക് ഉപകാരം ചെയ്യുന്നവനായി, ബന്ധുക്കളാൽ കോപിക്കപ്പെട്ടവനായും ഉപേക്ഷിക്കപ്പെട്ടവനായും ഇരിക്കും.

[2] വൃശ്ചികക്കൂറായാലും ലഗ്നമായാലും കണ്ണുംമാറും വിസ്താരമുണ്ടായി, കണങ്കാലും മുട്ടും തുടയും ഉരുണ്ട് അച്ഛനോടും വേർപെട്ട് ചെറുപ്പത്തിൽതന്നെ വ്യാധിയുള്ളവനായി രാജാക്കന്മാരാൽ സമ്മാനിക്കപ്പെട്ടവനായി, കപില [3] നിറമായി ക്രൂരമായിരിക്കുന്ന വ്യാപാരത്തോടുകൂടിയവനായി, ഉള്ളങ്കാലിന്മേൽ മത്സ്യരേഖയും വജ്രരേഖയും പക്ഷിരേഖയും ഉള്ളവനായി, പാപത്തെ മറക്കുന്നവനായി ഇരിക്കും.

[4] ധനുക്കൂറായാലും ലഗ്നമായാലും മുഖവും കഴുത്തും നീണ്ട് അച്ഛന്റെ ധനത്തോടുകൂടിയവനായി, ദാനശീലനായി, കവിതക്കാര



---

1 " ദേവസംബന്ധിയായ ഒരുകൎമ്മം നിമിത്തമായിട്ട് ഉണ്ടായ നാമാധിക്യത്തോടുകൂടിയവനായി എന്നാണ് രാമവാരിയരുടെ വ്യാഖ്യാനം. ഹോരാ 2ഭാഗം 317

അക്കിത്തിരിച്ചോമാതിരി.

2 പൃഥുലനയനവക്ഷാവൃത്തജംഘോരുജാനു-
ൎജ്ജനകഗുരുവിയുക്തഃ ശൈശവേ വ്യാധിതശ്ച
നരപതികുലപൂജ്യഃ പിംഗലഃക്രൂരചേഷ്ടോ
ഝഷകുലിശഖഗാംകഃ ഛന്നപാപോളിജാതഃ ."

ഹോരാ 2 ഭാഗം 317

3 മഞ്ഞയും ചുകപ്പും കലൎന്നനിറം (തവിട്ടുനിറം)

4 "വ്യാദീൎഘാസ്യശിരോധരഃ പിതൃധനസ്ത്യാഗീ കവിൎവ്വീൎയ്യവാൻ
വക്താസ്ഥൂലരദശ്രവോധരനസഃകൎമ്മോദ്യതശ്ശില്പവിൽ
കുബ്ജാംസഃകുനഖീ സമാംസളഭുജഃപ്രാഗല്ഭ്യവാൻ. ധൎമ്മവിദ്
ബന്ധുദ്വിണ്ണബലാൽ സമേതി വശംസാമൈകസാദ്ധ്യോശ്വജഃ"

ഹോരാ 2 ഭാഗം 318.

നായി, വിസ്തൃമുള്ളവനായി, ശക്തിയുക്തമാകുംവണ്ണം പറയുന്നവനായി, പല്ലുകളും ചെവികളും ചുണ്ടുകളും മുക്കും വലുതായി എല്ലാ കർമ്മങ്ങളിലും ഉദ്യോഗ (ഉത്സാഹ) മുള്ളവനായി, കൌശലക്കാരനായി ചുമല് ക്കുന്നവനായി, കഴിനഖമുള്ളവനായി, കയ്യുകൾ തടിച്ചും ബുദ്ധിപ്രതിഭ യുള്ളവനായി, ധർമ്മത്തെ അറിഞ്ഞവനായി, ബന്ധുക്കളെ ദ്വേഷിക്കുന്ന വനായി, ബലംകൊണ്ടു സ്വാധീനമാകാത്തവനായി, സാമംകൊണ്ടു തന്നെ സ്വാധീനമാകും. ഇങ്ങിനെയിരിക്കുന്നവനായി ഏററവും തേജസ്സുള്ളവനായിരിക്കും.

[1] മകരക്കൂററായാലും ലഗ്നമായാലും ഭാര്യയേയും മക്കളേയും എല്ലാ യ്പോഴും ലാളിക്കുന്നവനായി, ധർമ്മത്തെ അനുഷ്ഠിക്കുന്നവനായി, ധർമ്മമനു ഷ്ഠിക്കുന്നവൻെറ ലക്ഷണത്തോടുകൂടിയവനായി, നാഭിക്കു കീഴ്പ്പോട്ടു മെലിഞ്ഞു, നല്ല കണ്ണോടുകൂടിയവനായി,ജഘനം മെലിഞ്ഞു, പറഞ്ഞ തിനെ ഗ്രഹിക്കുന്നവനായി, സൌഭാഗ്യമുണ്ടായി, അലസനായി, കുളിര് സഹിക്കാത്തവനായി വഴിനടക്കുക ശീലമായി, ബലവാനായി, ഉൽകൃഷ്ട [2] മുള്ളവനായി, സത്വഗുണമുള്ളവനായി, കവിതക്കാരനായി, ലുബ്ധനായി ഗമിക്കരുതാത്ത സ്ത്രീകളിലും വൃദ്ധസ്ത്രീകളിലും രമിക്കുന്നവനായി, ലജ്ജ യും ദയയും ഇല്ലാത്തവനായിരിക്കും.

[3] കുംഭക്കൂററായാലും ലഗ്നമായാലും ഒട്ടകത്തിൻെറ കഴുത്തുപോലെ നീണ്ടിരിക്കുന്ന കഴുത്തോടുകൂടിയവനായി, ഞരമ്പുകളും മാർദ്ദവമില്ലാത്ത

---

1 നിത്യം ലാലയതി സ്വദാരതനയാന്ധർമ്മധ്വജോധഃകൃശഃ
സ്വക്ഷഃ ക്ഷാമകടിർഗൃഹീതവചനസ്സൌഭാഗ്യ യുക്തോവസഃ
ശീതാലുർമ്മനജോടനശ്ചമകരേ സത്വാധികഃ കാവ്യകൃ-
ല്ലുബ്ധോഗമ്യജരാംഗനാസു നിരതസ്സന്ത്യക്തലജ്ജോഘൃണഃ"
ഹോരാ 2 ഭാഗം 320

2 വിശേഷണം നാമമാക്കിയിരിക്കുന്നു, പരാധീനം, അതിശയം മുതലായവ:—

3 കരഭഗളസ്സിരാളഖര ലോമശ ദീർഘതനുഃ
പൃഥുചരണോരു പൃഷ്ഠജഘനാസ്യ കടിർബ്ബധിരഃ
പരവനിതാർത്ഥ പാപനിരതഃ ക്ഷയവൃദ്ധിയുതഃ
പ്രിയകുസുമാനുലേപനസുഹൃദ് ഘടജോദ്ധ്വസഹഃ
ഹോരാ 2 ഭാഗം 324

രോമങ്ങളും അധികമുണ്ടായി നീണ്ടിരിക്കുന്ന ദേഹത്തോടുകൂടിയവനായി കാലുകളും തുടകളും പൃഷ്ഠവും ജഘനപ്രദേശവും മുഖവും കടിപ്രദേശവും വലുതായി, മൂർഖനായി, പരസ്ത്രീകളിലും പരസ്വത്തിങ്കലും പാപത്തിങ്കലും ശ്രദ്ധയുള്ളവനായി, ക്ഷയവൃദ്ധികളുള്ളവനായി, പുഷ്പങ്ങളേയും കുറിക്കൂട്ടുകളേയും ബന്ധുക്കളേയും ഇഷ്ടമായി, വഴിനടന്നാൽ ദീനമില്ലാത്തവനായിരിക്കും.

[1] മീനക്കൂറായാലും ലഗ്നമായാലും മുത്ത്, പവിഴം തുടങ്ങി വെള്ളത്തിൽ നിന്നുണ്ടാകുന്ന ധനങ്ങളും മത്സ്യാദി ജലജന്തുക്കളെ വിററുണ്ടായ ധനത്തേയും കപ്പലിൽ വാണിഭം കൊണ്ടുണ്ടായ ധനങ്ങളേയും അനുഭവിക്കുന്നവനായി ഭാര്യമാരിലും [2] പരസ്ത്രീകളിലും അനുരാഗമുള്ളവനായി, നീണ്ടവനും മുണ്ടനും അല്ലാതെ സമശരീരനായി സൌന്ദര്യമുണ്ടായി മൂക്കയന്റ തലവലുതായി, തടിച്ചശരീരമായി, ശത്രുക്കളെ ജയിക്കുന്നവനായി, സ്ത്രീകളാൽ ജയിക്കപ്പെട്ടവനായി, നല്ലകണ്ണായി, കാന്തിയുള്ളവനായി, നിധികിട്ടിയവനായി, ധനമുള്ളവനായി, വിദ്വാനായി ഇരിക്കും.

ഇങ്ങിനെ പന്ത്രണ്ടുശ്ലോകങ്ങളെക്കൊണ്ടു മേഷാദി ചന്ദ്രലഗ്നഫലങ്ങളെച്ചൊല്ലി. ഇനി ഇവിടെ പറഞ്ഞ ഫലങ്ങളുടെ ലാഭത്തിങ്കൽ വിശേഷത്തെ പറയുന്നു.

---

1 " ജലചരധനഭോക്താ ദാര വാസോനുരക്ത
സ്സമരുചിരശരീരസ്തുംഗ നാസോ ബൃഹൽകഃ
അഭിഭവതിസപത്നാൻ സ്ത്രീജിതശ്ചാരുദൃഷ്ടിഃ
ദ്യുതിനിധി ധനഭോഗീപണ്ഡിതശ്ചാന്ത്യരാശൌഃ "

ഹോരാ 2 ഭാഗം 325

2 മൂലത്തിൽ വാസസ്സ് എന്നാണ് ശബ്ദം, അതിന്റെ അർത്ഥം വസ്ത്രമെന്നാണ്. സ്ത്രീജിതൻ എന്നു പിന്നീടു വരുന്നതുകൊണ്ട് ഈ അർത്ഥമാണ് ഇവിടെ യോജിക്കുന്നതു് = എഴുത്തുകാരൻ പല വസ്ത്രത്തെ പരസ്ത്രീയാക്കിയാക്കിയതാണോ ആവോ ?

[1] ചന്ദ്രൻ നില്ക്കുന്ന രാശിക്കും അതിന്റെ അധിപനും ചന്ദ്രനും ബലമുണ്ടെങ്കിൽ ഈ പറഞ്ഞ ഫലങ്ങൾ വഴിപോലെ ഒക്കും. ഇരിവക്കു ബലമുണ്ടെങ്കിൽ ഒട്ട് ഒക്കും. ഒരുത്തനു ബലമുണ്ടെങ്കിൽ ഒക്കുന്നതു ചുരുങ്ങും. മൂവക്കു ബലമില്ലെങ്കിൽ സ്വപ്നാദികളിൽ ചിലഫലങ്ങൾ അനുഭവിക്കുമെന്ന് വിവരണത്തിൽ പറഞ്ഞുകിടക്കുന്നു. പിന്നെ രാശിക്കു ബലമുണ്ടായി അധിപനു ബലമില്ലാതേ വരുമ്പോൾ രാശിയുടെ സ്വഭാവമായിരിക്കുന്ന "ഉഷ്ണശാക ലഘുഭുക്ത്യതാ"ദികൾ ഉണ്ടായി, "വൃത്തതാമ്ര ദൃക്ത്വാദി" ഗ്രഹസ്വഭാവങ്ങൾ ഇല്ലാതേയിരിക്കും. മറിച്ചാകിൽ മറിച്ചുകണ്ടുകൊൾക. അധിപന്താൻ, ബുധന്താൻ, വ്യാഴന്താൻ നോക്കുകിലും രാശിക്കു ബലമുണ്ട് എന്നു തുടങ്ങി പറഞ്ഞുകിടക്കുന്നോ ബലമത്രെ ഇവിടെ രാശിബലമാകുന്നതു്. പിന്നെ ഈവണ്ണംതന്നെ എല്ലാ ഗ്രഹങ്ങളുടേയും ഫലത്തിൽ ഒക്കുന്നതും ഒക്കാത്തതും വിചാരിച്ചുകൊൾക. പിന്നെ ലഗ്നഫലത്തിങ്കൽ ലഗ്നത്തിനും അധിപനും ബലമുണ്ടായാൽ വഴിപോലെ ഒക്കും. ഒന്നിനു ബലമുണ്ടാകിൽ അതിന്റെ സ്വഭാവമായഫലങ്ങൾ ഒക്കും. രണ്ടിനും ബലമില്ലെങ്കിൽ ഒക്കുകയില്ല എന്നിങ്ങിനെ കണ്ടുകൊൾക.

[2] ഇനി "പ്രഥിത" എന്നു തുടങ്ങി മൂന്നരശ്ലോകങ്ങളെക്കൊണ്ടു മേഷാദി രാശികളിൽ ആദിത്യൻ നിന്നാലത്തെ ഫലങ്ങളെ ചൊല്ലുന്നു. മേടത്തിൽ അത്യുച്ചമല്ലാത്തേടത്തു ആദിത്യൻ നിന്നാൽ പ്രസിദ്ധനായി സമർത്ഥനായി, വഴിനടക്കുകശീലമായി, ദ്രവ്യം കുറഞ്ഞവനായി, ആയുധോപജീവിയായി ഇരിക്കും.

---

1 "ബലവതിരാശൌ തദധിപതൌ ച
സ്വബലയുതഃ സ്യാദ്യദിതുഹിനാംശുഃ
കഥിതഫലാനാമവികലദാതാ
ശശിവദതോന്യോപ്യനുപരിചിന്ത്യാഃ
ഹോര 2 ഭാഗം 327

2 "പ്രഥിതശ്ചതുരോടനോപ്യവിത്തഃ
ക്രിയഗേത്വായുധഭൃദുച്ചഗഭാഗേ
ഗവിവസ്ത്രസുഗന്ധപണ്യജീവീ
വനിതാദ്വിട്കുശലശ്ച ഗേയമാദ്യേ.
ഹോരാ 2 ഭാഗം 328

എടവത്തിൽ ആദിത്യൻ നിന്നാൽ വസ്ത്രങ്ങളും സുഗന്ധമുള്ളവയും വാണിഭംചെയ്തു ചിലവഴിക്കുന്നവനായി, സ്ത്രീകളെ ദ്വേഷിക്കുന്നവനായി, കൊട്ടിനും പാട്ടിനും സമത്ഥനായിരിക്കും.

[1] പിന്നെ മിഥുനത്തിൽ ആദിത്യൻ നിന്നാൽ വിദ്യയും, ജ്യോതിഷവും ധനവും ഉണ്ടായിരിക്കും. പിന്നെ കർക്കിടകത്തിൽ ആദിത്യൻ നിന്നാൽ നിരപേക്ഷിതനായി, ക്രൂരനായി, സാഹസിയായി ദാരിദ്ര്യമുണ്ടായി പരകാൎയ്യത്തെ ചെയ്യുന്നവനായി ശരീരക്ലേശത്തോടും വഴിനടന്നിട്ടുള്ള ക്ലേശത്തോടും കൂടി ഇരിക്കും. വധക്ലേശമെന്ന് ഒരു പാഠം.

പിന്നെ ചിങ്ങത്തിൽ ആദിത്യൻ നിന്നാൽ കാടുകളിലും പൎവ്വതങ്ങളിലും ഗോകുലങ്ങളിലും സഞ്ചാരാദികൾക്കു ഇടയുള്ളവനായി ബലവാനായി മൂർഖനായി ഇരിക്കും. വിവരണത്തിൽ ജ്ഞാനവാനായിരിക്കും. എന്നത്രേ പറഞ്ഞുകിടക്കുന്നതു്. മൂർഖനായിരിക്കും എന്നല്ല.

---

1 വിദ്യാജ്യൌതിഷ വിത്തവാൻ
മിഥുനഃഗഭാനൌ കുളീരസ്ഥിതേ
തീക്ഷ്ണോസ്വഃ പരകാര്യകൃത്ശ്ര
മവധക്ലേശൈശ്ച സംയുജ്യതേ
സിംഹസ്ഥേ വന ശൈലഗോകുല
രതിൎവ്വീര്യാന്വിതോജ്ഞഃ പുമാൻ
കന്യാസ്ഥേ ലിപിലേഖ്യകാവ്യ
ഗണിതജ്ഞാനാന്വിതഃ സ്ത്രീവപുഃ ”
ഹോരാ 2 ഭാഗം 329

ഇവിടെ വീര്യാന്വിതോജ്ഞഃ എന്ന പദത്തിന്ന് രണ്ടുതരത്തിൽ വ്യഖ്യാനം കാണുന്നുണ്ടു്. വീര്യാന്വിതഃ, അജ്ഞഃ (അജ്ഞൻ = മൂർഖൻ) ഈ അത്ഥമല്ല ശരിയായിട്ടുള്ളതെന്ന് വിവരണകാരനും ഹോരപാഠാവ്യാഖ്യാതാവും വിശദമാക്കുന്നുണ്ടു്. വീര്യാന്വിതഃ, ജ്ഞഃ (ജ്ഞൻ = അറിവുള്ളവൻ)

പിന്നെ കന്നിയിൽ ആദിത്യൻ നിന്നാൽ നാഗര ചോളാദിയായുള്ള എഴുത്തുകളും ചിത്രമെഴുത്തും കവിതയും ഗണിതവും വശമായി സ്ത്രീകളുടെ ശരീരം പോലെയുള്ള ശരീരത്തോടുകൂടിയവനായിരിക്കും.

പിന്നെ [1] തുലാത്തിൽ ആദിത്യൻ നിന്നാൽ [2] മദ്യപിക്കുന്ന

---

1 "ജാതസ്തൌലിനി ശൌണ്ഡികോ
ധ്വനിരതോഹൈരണ്യകോനീചകൃൽ
ക്രൂരസ്സാഹസികോ വിഷാർജ്ജിതധനഃ
ശാസ്ത്രാന്തഗോളിസ്ഥിതേ.
സൽപൂജ്യോധനവാൻ ധനാദ്വര
ഗതേ തീക്ഷ്ണോദ്ഭിഷക്കാരുകോ
നീചോജ്ഞഃ കുവണിങ്മൃഗേന്ദ്ര
പ്രധനവാൻ ലൂഭ്യോന്യഭൂഗേന്യരതഃ
ഹോരാ 2 ഭാഗം 332

2 ശൌണ്ഡിക ശബ്ദംകൊണ്ടാണ് മദ്യപിക്കുന്നവൻ, എന്ന് ഇവിടെ വ്യാഖ്യാനിച്ചിരിക്കുന്നതു്. ശൌണ്ഡികൻ = ശുണ്ഡകൊണ്ട് ജീവിക്കുന്നവൻ. ശുണ്ഡ = മദ്യം അല്ലെങ്കിൽ ആനയുടെ തുമ്പിക്കയ്യ്. മദ്യവിക്രയാദികൾകൊണ്ടോ ആനപ്പാവുകൊണ്ടോ ജീവിക്കുന്നവൻ എന്നാർത്ഥം.

ബൃഹൽ പ്രാജാപത്യത്തിൽ—

"ശുണ്ഡയാമദ്യമാഖ്യാതം
തജ്ജീവീശൌണ്ഡികോ ഭവേൽ
ശുണ്ഡൈഷാ ഹസ്തിനാംഹസ്തഃ
തയാജീവതി ഹസ്തിപഃ"

എന്നാണ് ശൌണ്ഡികശബ്ദത്തിന്ന് അർത്ഥം കാണിക്കുന്നതു്. ശൌണ്ഡികഃ, അദ്ധ്വനിരതഃ. എന്നിങ്ങനെ പദച്ഛേദം. ഈ പദത്തിന്ന് ബൃഹൽ പ്രാജാപത്യത്തിൽ പറയുന്നതു്—ഇഹാധ്വനിരതം വിദ്ധിസദ്ഭാ ഗമനപ്രിയം അഥവാ ഗേയവാദിത്ര രമ്യധ്വനി പരാങ്മുഖം" എന്നമാണ്.

അധ്വനിരതൻ = ധ്വനിരതനല്ലാത്തവൻ = ശബ്ദത്തിൽ താല്പര്യമില്ലാത്തവൻ.

വനായി, മദ്യം ഉണ്ടാക്കുകയും സേവിക്കുകയും ആനപ്പാവും ഉണ്ടായി, വഴി നടക്കുക ഇഷ്ടമായി, പൊന്നു് വില്ക്കുന്നവനായി, പൊൻപണിക്കാരനായി, പൊന്നുകിട്ടുവാനായി ചെയ്യരുതാത്തതു് ചെയ്യുന്നവനായി, നീചങ്ങളായിരിക്കുന്ന കർമ്മങ്ങളെ ചെയ്യുന്നവനായും ഇരിക്കും.

പിന്നെ വൃശ്ചികത്തിൽ ആദിത്യൻ നിന്നാൽ ക്രൂരനായി സാഹസമുണ്ടായി, വിഷത്തെ വാണിഭം ചെയ്യുന്നവനായി, വിഷവൈദ്യക്കാരനായി ശാസ്ത്രങ്ങളുടെ ഒടുക്കം കണ്ടവനായി ഇരിക്കും.

പിന്നെ ധനുവിൽ ആദിത്യൻ നിന്നാൽ സജ്ജനങ്ങളാൽ പൂജിക്കപ്പെടുന്നവനായി, ധനവാനായി, [1] ക്രൂരവ്യാപാരത്തോടു കൂടിയവനായി, വൈദ്യ(ക്കാര)നായി, കൌശലക്കാരനായി, ഇരിക്കും.

പിന്നെ മകരത്തിൽ ആദിത്യൻ നിന്നാൽ നീചനായി മൂർഖനായി, [2] വഷളായുള്ള വസ്തുക്കളെ ദാനംചെയ്യുന്നവനായി, ദ്രവ്യം കുറഞ്ഞവനായി, ലുബ്ധനായി അന്യന്റെ ഭാഗ്യത്തിൽ ഇച്ഛയുള്ളവനായിരിക്കും.

പിന്നെ [3] കുംഭത്തിൽ ആദിത്യൻ നിന്നാൽ നീചനായി, പുത്രന്മാരും ഭാഗ്യവും ഇല്ലാത്തവനായി, ദരിദ്രനായി ഇരിക്കും.

---

1 തീക്ഷ്ണൻ, ഭിഷക്കു്, കാരുകൻ; ഈ പദങ്ങൾക്കു് ക്രമത്തിൽ, വേഗത്തിൽ ജോലിചെയ്യുന്നവൻ; വൈദ്യൻ; ശില്പി. എന്നിങ്ങനെയാണു് ഹൃദ്യപദാ വ്യാഖ്യാനം.

2 കുവണിക്—കള്ളക്കച്ചവടക്കാരൻ. വഷളായവസ്തുക്കളെ ദാനം ചെയ്യുന്നവൻ എന്നതിന്നു് വില്ക്കുന്നവൻ എന്നായിരിക്കും വ്യാഖ്യാതാവു് ഉദ്ദേശിക്കുന്ന അർത്ഥം.

3 നീചോഘടേതനയഭാഗ്യപരിച്യുതോസപ-
സ്തോയോത്ഥപണ്യവിഭവോവനിതാദ്രുതോന്ത്യേ
നക്ഷത്രമാനവതനപ്രതിമേവിഭാഗേ
ലക്ഷ്മീദിശേത്ത്രഹിനരശ്മിദിനേശയുക്തേ.

ഹോരാ 2 ഭാഗം 335.

പന്നെ മീനത്തിൽ ആദിത്യൻ നിന്നാൽ മുത്തുപവിഴം തുടങ്ങിയുള്ളവയും മത്സ്യാദികളും ധനമായി , മുത്തുപവിഴമത്സ്യാദികളെ വില്ക്കുന്നവനായി സ്ത്രീകൾക്ക് ആദരവുള്ളവനായിരിക്കും. ഇങ്ങിനെ ആദിത്യന്റെ ഫലം.

യാതൊരുരാശിയിൽ ആദിത്യനും ചന്ദ്രനും കൂടി നില്ക്കുന്നു ആ [1]അവയവത്തിന്മേൽ മറു തുടങ്ങിയുള്ള അടയാളവുമുണ്ടായിരിക്കും. മേടത്തിൽ ആദിത്യനും ചന്ദ്രനും കൂടിനിന്നാൽ തലയിൽ മറുവാദികൾ ഉണ്ടായിരിക്കും, എന്നിങ്ങിനെ തുടങ്ങി കണ്ടുകൊൾക.

ഇനി [2] നരപതിയെന്ന മൂന്നു ശ്ലോകംകൊണ്ടു മേഷാദി രാശികളിൽ ചൊവ്വ നിന്നാലത്തെ ഫലങ്ങളെ ചൊല്ലുന്നു.

---

1 കാലപുരുഷന്റെ അംഗവിഭാഗമാണ് ഇതിന്ന് നിദാനം. ഹോരയിൽ—

"കാലാംഗാനി വരാംഗമാനനമുരോഹൃൽക്രോഡവാസോട്ടതോ
വസ്തിവ്യഞ്ജനമൂരുജാനുയുഗളേ ജംഘേതദംഘ്രിദ്വയേ
മേഷാശ്വിപ്രഥമാനവർക്ഷചരണാ ചക്രസ്ഥിതാരാശയോ
രാശിക്ഷേത്രഗൃഹർക്ഷഭാനിഭവനഞ്ചൈകാത്ഥസമ്പ്രത്യയേ"

ജാതകാദേശത്തിൽ—

മൂർദ്ധാസ്യഗളസ്കന്ധാഹൃദയോദരവസ്തിദേശഗുഹ്യാനി
ഊരുജാനുജംഘേ ചരണാവിതിരാശയോജാദ്യാഃ

എന്നുമാണ് അവയവവിഭാഗം ചെയ്യുന്നതു്. ക്രമത്തിൽ (1) ശിരസ്സ് (2) മുഖം (3) കഴുത്തു് (4) ചുമലുകൾ (5) മാറു് (6) വയറു് (7) പൊക്കിളിന്നു് താഴെയുള്ള സ്ഥലം (8) ഗുഹ്യപ്രദേശം (9) തുടകൾ (10) മുട്ടുകൾ (11) കണങ്കാലുകൾ (12) കാലടികൾ

2 നരപതിസൽകൃതാടനചമൂപവണിക്സധനാൻ
ക്ഷതതനു ചോരഭൂരിവിഷയാംശ്ചകുജസ്വഗൃഹെ
യുവതിജിതാൻ സുഹൃൽ സുവിഷമാൻ പരദാരരതാൻ
കുഹകസുവേഷഭീരുപരുഷാൻ സിതഭേജനയേൽ

ഹോരാ 2 ഭാഗം 337.

മേടത്തിലും വൃശ്ചികത്തിലും ചൊവ്വനിന്നാൽ രാജാക്കന്മാരാൽ സമ്മാനിക്കപ്പെട്ടവനായി, വഴിനടക്ക ശീലമായി, വാണിഭക്കാരനായി ധനവാനായി, ദേഹത്തിന്മേൽ വ്രണമുണ്ടാകുന്നവനായി, കള്ളനായി ഇന്ദ്രിയനിഗ്രഹമില്ലാത്തവനായി വിഷയസുഖങ്ങളെ വളരെഅനുഭവിക്കുന്നവനായിരിക്കും. ഇവിടെ എല്ലാഃവും മൂലത്രികോണത്തിൽ താൻ അത്യുച്ചത്തിൽതാൻ നില്ക്കിൽ ശുഭ ഫലങ്ങൾ ഉണ്ടായിരിക്കും. [1] പാട ഉണ്ടെങ്കിലും ശത്രുദൃഷ്ടി ഉണ്ടെങ്കിലും അശുഭഫലം ഉണ്ടാകും ഈ ന്യായം എല്ലാടവും കണ്ടുകൊള്ളണം.

പിന്നെ എടവത്തിലും തുലാത്തിലും ചൊവ്വനിന്നാൽ സ്ത്രീകളാൽ ജയിക്കപ്പെട്ടവനായി ബന്ധുക്കൾക്ക സ്വാധീനമല്ലാതെ ബന്ധുക്കളിൽ ക്രൂരമാകുംവണ്ണം വ്യാപരിക്കുന്നവനായി, പരസ്ത്രീകളിൽ രമിക്കുന്നവനായി, ഇന്ദ്രജാലം, ചെപ്പിടി എന്നു തുടങ്ങിയുള്ള വിദ്യകൾ ഉണ്ടായ സുന്ദരനായി, പേടിയുണ്ടായി, സ്നേഹമില്ലാത്തവനായിരിക്കും.

[2] പിന്നെ മിഥുനത്തിലും കന്നിയിലും ചൊവ്വനിന്നാൽ ബലവാനായി, തേജസ്വിയായി, അസഹ്യനായി, പുത്രന്മാരുള്ളവനായി, ബന്ധുക്കളില്ലാത്തവനായി, പരോപകാരിയായി ഉപകാരം ചെയ്തതു മറക്കാ

---

1 ബൃഹൽ പ്രാജാപത്യത്തിങ്കൽ ഇതിനെ വിവരിക്കുന്നതു്:-
"മൌഢ്യേ പരാജയേ നീച ശാസ്ത്രുവാംശസമന്വയേ
ആധിക്യേ ചാരിവർഗ്ഗസ്യ പാപവർഗ്ഗസ്യ വാതഥാ
അനിഷ്ടഭാവയോഗേച"
ഗ്രഹങ്ങൾ സൂര്യനോടു അടുക്കുന്തോറും അവരുടെശക്തി കുറഞ്ഞുവരുന്നുണ്ടു്. ആ ശക്തിക്കുറവിനെ സൂചിപ്പിക്കുന്ന വാക്കാണിതു് —

2 ബൌധേനഹസ്ത നയവാൻ വിസുഹൃൽ കൃതജ്ഞോ
ഗാന്ധർവ്വയുദ്ധ കുശലഃ കൃപണോ ഭയാർത്ഥീ
ചാന്ദ്രേർത്ഥവാൻ സലിലയാന സമാർജ്ജിതസ്വഃ
പ്രാജ്ഞശ്ച ഭൂമിതനയേ വികലഃഖലശ്ച."

ഹോരാ 2 ഭാഗം 340

ത്തവനായി സംഗീതത്തിങ്കലും യുദ്ധത്തിങ്കലും സമർത്ഥനായി പരവശനായി ഭയമില്ലാത്തവനായി അർത്ഥമുള്ളവനായി യാചകനായിരിം. [1]

പിന്നെ [2] ചിങ്ങത്തിൽ ചൊവ്വാ നിന്നാൽ ദാരിദ്ര്യമുണ്ടായി, ക്ലേശത്തെ സഹിക്കാൻ ആളായി, ഭയമില്ലാതെ കാട്ടിൽനടക്കുക ശീലമായി, ഭാര്യയും മക്കളും കുറഞ്ഞിരിക്കും

പിന്നെ ധനുവിലും മീനത്തിലും ചൊവ്വനിന്നാൽ ശത്രുക്കൾ വളരെ ഉണ്ടായി, രാജാവിന്റെ മന്ത്രിയായി, പ്രസിദ്ധനായി, ഭയമില്ലാതെ അല്പസന്തതിയായിയിക്കും.

പിന്നെ കുംഭത്തിൽ ചൊവ്വ നിന്നാൽ ദുഃഖംകൊണ്ടു പരവശനായി, ധനമില്ലാതെ വഴിനടക്കുന്നവനായി, പൊളിപറക ഇഷ്ടമായി ഒരുത്തരേയും അപേക്ഷയില്ലാതെ ഇരിയ്ക്കും.

പിന്നെ മകരത്തിൽ ചൊവ്വനിന്നാൽ വളരെ ധനവും പുത്രന്മാരും ഉള്ളവനായും രാജാവുതാൻ രാജാവോടു സമന്മാനായിരിക്കും. ഇങ്ങിനെ ചൊവ്വായുടെ ഫലം.

---

1 കർക്കടകത്തിൽ ചൊവ്വ നിന്നാലത്തെ ഫലം ഈ ഗ്രന്ഥത്തിൽകാണുന്നില്ല. "ചാന്ദ്രേത്ഥവാൻ" എന്നു തുടങ്ങുന്ന വരികൾകൊണ്ട് ഫലം പറയുന്നു. കപ്പൽക്കച്ചവടംകൊണ്ട് സമ്പാദിക്കപ്പെട്ട ധനത്തോടുകൂടിയവനായും വിദ്വാനായും അംഗഹീനനായും ദുഷ്ടനായും ഭവിക്കും.

അംഗഹീനത്വം, ജനനകാലത്തിൽതന്നെ ഏതെങ്കിലും അംഗത്തിന്ന് കുറവോ ശക്തിനാശമോ, ജനനശേഷമുണ്ടാകുന്ന അംഗനാശമോ അംഗശക്തിനാശമോ ആകാം.

2 നിസ്സ്വഃ ക്ലേശസഹോഭയോവനചര സ്സിംഹേല്പദാരാത്മജോ
ജൈവേനൈകരിപുന്നരേന്ദ്രസചിവഃഖ്യാതോഭയോല്പാത്മജഃ
ദുഃഖാർത്തോവിധനോടനോനൃതരതിസ്തീക്ഷ്ണശ്ചകുംഭസ്ഥിതേ
മൈഷേ ഭൂരിധനാത്മജോ മൃഗഗതേഭൂപോഥവാതത്സമഃ

ഇനി [1] "ദ്യൂതാന്ന" എന്നു തുടങ്ങി നാലു ശ്ലോകങ്ങളെക്കൊണ്ടു് ബുധൻ നിന്നാലത്തെ ഫലങ്ങളെ ചൊല്ലുന്നു. മേടത്തിലും വൃശ്ചികത്തിലും ബുധൻ നിന്നാൽ ചൂതു പൊരുതുവാനും കടം കൊള്ളുവാനും ഭക്ഷിപ്പാനും പാനം ചെയ്‌വാനും ആഗ്രഹമുണ്ടായി, കടം കൊണ്ടാൽ വീട്ടാത്തവനായി ദാരിദ്ര്യം ഉണ്ടായി, കള്ളനായി, വേദത്തെ നിന്ദിക്കുന്നവനായി, വഷളായിരിക്കുന്ന ഭാൎയ്യയോടുകൂടി ദുഃഖം ഭയവും ഉണ്ടായി കൂട്ടത്തെ ഉണ്ടാക്കുന്നവനായി പൊളി പറക ഇഷ്ടമായിരിക്കും.

പിന്നെ എടവത്തിലും തുലാത്തിലും ബുധൻ നിന്നാൽ ആചാൎയ്യനായി വളരെ പുത്രന്മാരും ഭാൎയ്യമാരും ഉണ്ടായി ദ്രവ്യമുണ്ടാക്കുവാൻ ആഗ്രഹമുണ്ടായി ആചാൎയ്യനേയും പുത്രന്മാരേയും ഭാൎയ്യമാരേയും ദ്രവ്യമുണ്ടാക്കുന്നതും ഇഷ്ടമായി ദാനശീലനായി ഗുരുഭക്തിയുള്ളവനായിരിക്കും

പിന്നെ [1] മിഥുനത്തിൽ ബുധൻനിന്നാൽ വളരെ പറയുന്നവനായി പൊളിപറയുന്നവനായി തന്നെ സ്തുതിക്കുന്നവനായി ശാസ്ത്രങ്ങളിലും കലാവിദ്യകളിലും സമൎത്ഥനായി എല്ലാവരുടേയും പ്രിയത്തെ പറയുന്നവനായി സൌഖ്യത്തിങ്കൽ താല്പൎയ്യമുള്ളവനായിരിക്കും.

പിന്നെ കൎക്കിടകത്തിങ്കൽ ബുധൻനിന്നാൽ വെള്ളംകൊണ്ടുതാൻ കപ്പലോട്ടം തുടങ്ങിയുള്ളവകൊണ്ടുതാൻ മുത്തുപവിഴമത്സ്യാദികളെ വിററിട്ടുതാൻ ധനത്തെ ഉണ്ടാക്കുന്നവനായി ബന്ധുക്കളുടെ ശത്രുവായിരിക്കും.

---

3 ദ്യൂതാന്നപാനരതനാസ്തിക ചോര നിസ്സ്വാഃ
കുസ്ത്രീക കൂടകൃദസത്യരതഃ കുജൎക്ഷേ-
ആചാൎയ്യഭൂരിസുതദാരധനാൎജ്ജനേഷ്ടഃ-
ശ്ശൌക്രേവദാന്യഗുരുഭക്തിയുതശ്ച സൌമ്യേ"
ഹോരാ 2 ഭാഗം 343

1 വികത്ഥനശ്ശാസ്ത്രകലാവിദഗ്ദ്ധഃ
പ്രിയംവദസ്സൌഖ്യരതസ്തൃതീയേ
ലജ്ജാൎജ്ജിതസ്വാസ്സ്വജനസ്യ ശത്രുഃ
ശശാംകജേ ശീതകരൎക്ഷയുക്തേ
ഹോരാ 2 ഭാഗം 345

പിന്നെ [2] ചിങ്ങത്തിൽ ബുധൻ നിന്നാൽ സ്ത്രീകാംക്ഷ ഇഷ്ട നല്ലാതെ ധനവും സുഖവും പുത്രനും ഇല്ലാതെ വഴിനടക്കുക ശീലമായി, മൂർക്ഖനായി, സ്ത്രീകളിൽ ആഗ്രഹമുണ്ടായി, ബന്ധുക്കളിൽനിന്നു പരിഭവമുള്ളവനായി, പ്രയത്നംകൂടാതെ തോല്പിക്കാൻ അർഹതയുള്ളവനായിരിക്കും.

പിന്നെ കന്നിയിൽ ബുധൻ നിന്നാൽ ദാനശീലനായി, വിദ്വാനായി, അറിയപ്പെടുകുന്നവനായി, വളരെ ഗുണങ്ങളുണ്ടായി, സുഖിയായി ക്ഷമയുണ്ടായി, യുക്തി അറിയുന്നവനായി, ഭയമില്ലാതെ അനുമാന പ്രയോഗത്തെ അറിഞ്ഞവനായി, വാദത്തെ അറിഞ്ഞവനായിരിക്കും.

പിന്നെ [1] ധനുവിൽ ബുധൻ നിന്നാൽ രാജാക്കന്മാരാൽ സമ്മാനിക്കപ്പെടുന്നവനായി സമർത്ഥനായി, വിദ്വാനായി, പറഞ്ഞതിന്റെ അർത്ഥതാല്പര്യം ഗ്രഹിക്കുന്നവനായി, പ്രമാണമായിരിക്കുന്ന വാക്കിനെ പറയുന്നവനായിരിക്കും.

പിന്നെ മീനത്തിൽ ബുധൻ നിന്നാൽ സേവകൊണ്ടു മററുള്ള സേവന്മാരെ ജയിക്കുന്നവനായി, [2] വഷളായുള്ള കൌശലപ്പണിയോടു കൂടിയവനായി ഇരിക്കും.

---

2 സ്ത്രീദ്വേഷ്യോ വിധനസുഖാത്മജോടനോജ്ഞഃ
 സ്ത്രീലോലസ്സപരിഭവോക്കരാശിഗേജ്ഞേ
ത്യാഗീജ്ഞഃ പ്രചുരഗുണസ്സുഖീക്ഷമാവാൻ
 യുക്തിജ്ഞോ വിഗതഭയശ്ചഷഷ്ഠരാശൌ.

1 പരകമ്മകൃദസപശില്പബുദ്ധി-
 സ്ഗുണവാൻ വിഷ്ടികരോ ബുധക്ഷ്ജർക്ഷേ
നൃപസമ്മതപണ്ഡിതാപ്തവാക്യോ
 നവമേന്ത്യേജിതസേവകോന്ത്യശില്പഃ

ഹോര 2 ഭാഗം 34ട

2 അന്ത്യശില്പ എന്ന മൂലത്തിനാണ് വഷളായുള്ള കൌശലപ്പണി എന്നു വിവക്ഷിച്ചിട്ടുള്ളതു് എന്നു തോന്നുന്നു. അന്ത്യ ശില്പൻ = ചമ്മപാദുകാകത്താവു് എന്നാണ് രാമവാരിയർ വ്യാഖ്യാനിക്കുന്നതു്. ചെരിപ്പു് തുടങ്ങിയ വയെ ഉണ്ടാക്കുന്നവൻ എന്നത്ഥം.

മീനത്തിലാകിൽ ധനുവിലെ ഫലവും ധനുവിലാകിൽ മീനത്തിലെ ഫലവും കൂടിയുണ്ടെന്നൊരുപക്ഷം.

പിന്നെ മകരത്തിലും കുംഭത്തിലും ബുധൻ നിന്നാൽ പരന്മാരുടെ ഭൃത്യനായി ദരിദ്രനായി, കരകൌശലത്തിങ്കൽ ആഗ്രഹമുള്ളവനായി ബുദ്ധികൌശലമില്ലാത്തവനായി, കടക്കാരനായി, [1] ചോട്ട് എടുക്കുന്നവനായി മററുള്ള വരുടെ ആജ്ഞയെ ചെയ്യുന്നവനായിരിക്കും. ഇങ്ങിനെ ബുധഫലം.

ഇനി [2] "സേനാനീ" എന്നു തുടങ്ങി രണ്ടുശ്ലോകംകൊണ്ടു മേടം തുടങ്ങിയുള്ള രണ്ടു രാശികളിൽ വ്യാഴം നിന്നാലത്തെ ഫലങ്ങളെ ചൊല്ലുന്നു.

മേടത്തിലും വൃശ്ചികത്തിലും വ്യാഴം നിന്നാൽ പടനായകനായി വളരെ ദ്രവ്യത്തോടും വളരെ ഭാര്യമാരോടും വളരെ പുത്രന്മാരോടും കൂടി ദാനശീലനായി നല്ല ഭൃത്യന്മാരോടുകൂടി, ക്ഷമയുള്ളവനായി, അധൃഷ്യത്വവും തേജസ്സും ഭാര്യാഗുണവും അഭിഗമ്യത്വവും ഉണ്ടായിരിക്കും.

പിന്നെ ഇടവത്തിലും തുലാത്തിലും വ്യാഴം നിന്നാൽ സ്വസ്ഥ [3] ശരീരനായി സുഖത്തോടും ധനത്തോടും ബന്ധുക്കളോടും പുത്രന്മാരോടും കൂടി ദാനശീലനായി എല്ലാവൎക്കും ഇഷ്ടനായിരിക്കും.

പിന്നെ മിഥുനത്തിലും കന്നിയിലും വ്യാഴംനിന്നാൽ ഗൃഹത്തിങ്കൽ വേണ്ടുന്നവയൊക്കെ വളരെയുണ്ടായി, പുത്രന്മാരും ബന്ധുക്കളും വളരെയുണ്ടായി, മന്ത്രിയായി സുഖിയായി ഇരിക്കും.

---

1 ചുമട്, ഭാരം എന്നൎത്ഥം.

2 സേനാനീൎബഹുവിത്തദാരതനയോ ദാതാസുഭൃത്യഃക്ഷമീ
തേജോദാരഗുണാന്വിതസ്സുരഗുരൌജാതഃ പുമാൻ കൌജഭേ
കല്യാംഗസ്സുസുഖാൎത്ഥമിത്രതനയ സ്ത്യാഗീപ്രിയഃ ശൌക്രഭേ
ബൌധേഭൂരിപരിച്ഛദാത്മജസുഹൃൽസാചിവ്യയുക്തസ്സുഖീ.
ഹോരാ 2 ഭാഗം 349

3 രോഗമില്ലാത്തവൻ

പിന്നെ [1] കൎക്കിടകത്തിൽ വ്യാഴം നിന്നാൽ രത്നങ്ങളും പുത്രന്മാരും ഭാൎയ്യമാരും ധനവും ഐശ്വൎയ്യവും വളരെഉണ്ടായി, ബുദ്ധിമാനായി, അറിയപ്പെടുകുന്നവനായി, സുഖത്തോടുകൂടിയിരിക്കും.

പിന്നെ ചിങ്ങത്തിൽ വ്യാഴം നിന്നാൽ പടനായകനായിരിക്കും. പിന്നെ കൎക്കിടകത്തിൽ നിന്നാലത്തെ ഫലങ്ങളും കൂടിയുണ്ടു്.

പിന്നെ ധനുവിലും മീനത്തിലും വ്യാഴം നിന്നാൽ വ്യാഴം സമ്പൂൎണ്ണബലവാനാകിൽ രാജാവായിരിക്കും. മദ്ധ്യബലവാനാകിൽ മന്ത്രിയായി താൻ, പടനായകനായിതാൻ, ഇരിക്കും, ഹീനബലവാനാകിൽ സേനാപതിയായിതാൻ ധനവാനായി ഇരിക്കും.

പിന്നെ കുംഭത്തിൽ വ്യാഴം നിന്നാൽ കൎക്കടകത്തിൽ നിന്നാലത്തെ ഫലംതന്നെ.

പിന്നെ മകരത്തിൽ വ്യാഴം നിന്നാൽ തന്റെ കുലത്തിൽ ഉചിതമല്ലാത്ത കൎമ്മങ്ങളും ചെയ്യുന്നവനായി ദരിദ്രനായിത്താൻ ചിലവുകഴിവാൻമാത്രം ദ്രവ്യമുള്ളവനായിത്താൻ ഇരിക്കും. സുഖമില്ലാത്തവനായിത്താൻ കുറഞ്ഞൊരു സുഖമുള്ളവനായിത്താൻ ഇരിക്കും. ഇങ്ങനെ വ്യാഴത്തിന്റെ ഫലം.

ഇനി [2] "പരയുവതി" യെന്നുതുടങ്ങി മൂന്നു ശ്ലോകങ്ങളെക്കൊണ്ടു മേടം തുടങ്ങിയുള്ള രാശികളിൽ ശുക്രൻ നിന്നാലത്തെ ഫലങ്ങളും ചൊല്ലുന്നു.

---

1 ചാന്ദ്രേരത്നസുതസ്വദാരവിഭവഃ പ്രജ്ഞാസുഖൈരന്വിതഃ
സിംഹേസ്യാദ് ബലനായകസ്സുരഗുരൌപ്രോക്തംചയച്ചന്ദ്രഭേ
സ്വൎക്ഷേമാണ്ഡലികോനരേന്ദ്രസചിവസ്സേനാപതിൎവ്വാധനീ
കുംഭേ കൎക്കടവൽഫലാനിമകരേ നീചോല്പവിത്തോസുഖീ.
ഹോരാ 2 ഭാഗം 351

2 പരയുവതിരതഃതദൎത്ഥവാദൈഃ
ഹൃതവിഭവഃ കുലപാംസനഃ കുജൎക്ഷേ
സുബലമതിധനോ നരേന്ദ്രപൂജ്യഃ
സ്വജനവിഭുഃപ്രഥിതോ ഭയസ്സിതേസ്വേ.
ഹോരാ 2ഭാഗം 353

മേടത്തിലും വൃശ്ചികത്തിലും ശുക്രൻ നിന്നാൽ പരസ്ത്രീകളിൽ രമിക്കുന്നവനായി പരസ്ത്രീകൾ നിമിത്തമായുള്ള പ്രവൃത്തികളെക്കൊണ്ടു ധനം ഒടുങ്ങിയവനായി തന്റെ കുലത്തിന്നു കളങ്കഭൂതനായിരിക്കും.

പിന്നെ ഇടവത്തിലും തുലാത്തിലും ശുക്രൻനിന്നാൽ തന്റെ ബലംകൊണ്ടും ബുദ്ധികൊണ്ടും ധനത്തെ ഉണ്ടാക്കുന്നവനായി നല്ല ബലത്തോടും നല്ല ബുദ്ധിയോടും നല്ല ധനത്തോടും കൂടിയവനായി രാജാക്കന്മാരാൽ പൂജിക്കപ്പെട്ടവാൻ യോഗ്യനായി, സ്വജനങ്ങൾക്കു സ്വാമിയായി, പ്രസിദ്ധനായി, ഭയമില്ലാതെ ഇരിക്കും.

പിന്നെ [1] മിഥുനത്തിൽ ശുക്രൻ നിന്നാൽ രാജാക്കന്മാര് ചെയ്യേണ്ടുന്നതു ചെയ്യുന്നവനായി ധനവാനായി, കലാവിദ്യകളെ ഗ്രഹിച്ചവനായിരിക്കും.

പിന്നെ കന്നിയിൽ ശുക്രൻ നിന്നാൽ ധനമില്ലാത്തവനായി, ചെയ്യരുതാത്തവ ചെയ്യുന്നവനായിരിക്കും.

പിന്നെ മകരത്തിലും കുംഭത്തിലും ശുക്രൻനിന്നാൽ സുഭഗനായി, സ്ത്രീകളാൽ ജയിക്കപ്പെട്ടവനായി, വഷളായുള്ള സ്ത്രീകളിൽ രമിക്കുന്നവനായിരിക്കും.

പിന്നെ [2] കർക്കിടകത്തിൽ ശുക്രൻനിന്നാൽ രണ്ടുഭാൎയ്യയുണ്ടായിരി

1 നൃപകൃത്യകരോത്ഥവാൻകലാവി-
ന്മിഥുനേഷഷ്ഠഗതേതിനീചകൎമ്മാ
രവിജർക്ഷഗതേമരാരിപൂജ്യേ
സുഭഗഃസ്ത്രീവിജിതോരതഃകനാര്യാം.

ഹോര 2 ഭാഗം 354

2 ദ്വിഭാര്യോത്ഥീദീരഃപ്രബലമദശോകശ്ച ശശിഭേ
ഹരൌ യോഷാപ്താത്ഥഃ പ്രവരയുവതിർമ്മന്ദതനയഃ
ഗുണൈഃപൂജ്യഃ സസ്വസ്ഥരഗസഹിതേദാനവഗുരൌ
ഝഷേവിദ്വാനാഢ്യാന്നൃപജനിത പൂജോതിസുഭഗഃ

ഹോരാ 2 ഭാഗം 355

ക്കുക ശീലമായി, പേടിയുണ്ടായി, ഏററവും ബലവും അഹങ്കാരവും ക്ലേശവും ഉണ്ടായിരിക്കും.

പന്നെ ചിങ്ങ്യത്തിൽ ശുക്രൻനിന്നാൽ സ്ത്രീകളിൽനിന്നു ലഭിച്ചിരിക്കുന്ന ധനത്തോടുകൂടിയവനായി രാജസ്ത്രീയാകുന്ന ഭാര്യയുണ്ടായി അല്പ സന്തതിയായിരിക്കും.

പിന്നെ ധനുവിൽ ശുക്രൻനിന്നാൽ സമൂഹങ്ങളായിത്താൻ ഗുണങ്ങൾ ഹേതുവായിട്ടു താൻ പൂജിപ്പാൻ യോഗ്യനായി ധനവാനായിരിക്കും.

പിന്നെ മീനത്തിൽ ശുക്രൻനിന്നാൽ വിദ്വാനായി ധനവാനായി രാജാക്കന്മാരാൽ പൂജിക്കുവാൻ യോഗ്യനായി ഏററവും സുഭഗനായിരിക്കും. ഇങ്ങിനെ ശുക്രഫലം

ഇനി [1] "മൂർക്ക്ഖ" എന്നുതുടങ്ങി മൂന്നുശ്ലോകങ്ങളെക്കൊണ്ടു മേടം തുടങ്ങിയുള്ള രാശികളിൽ ശനി നിന്നാലത്തെ ഫലങ്ങളെ ചൊല്ലുന്നു.

മേടത്തിൽ ശനിനിന്നാൽ മൂർക്ക്ഖനായി വഴിനടക്കുക ശീലമായി വ്യാജമുണ്ടായി ബന്ധുക്കൾ ഇല്ലാതെ ഇരിക്കും

പിന്നെ വൃശ്ചികത്തിൽ ശനിനിന്നാൽ പിടിച്ചുകെട്ടപ്പെടുന്നവനായി വധിക്കപ്പെടുന്നവനായി ചപലനായി ഭയമില്ലാതെ ഇരിക്കും.

പിന്നെ മിഥുനത്തിലും കന്നിയിലും ശനിനിന്നാൽ ലജ്ജയും സുഖവും ധനവും പുത്രന്മാരും ഇല്ലാതെ ചിത്രമെഴുത്തു തുടങ്ങിയവററിൽ [2] വ്യാകുലനായി കാരാഗൃഹപതിയായി രക്ഷിക്കുന്നവരുടെ പ്രഭുവായി രാജഭൃത്യനായിരിക്കും. ലജ്ജ ഇല്ലാതെ സുഖവും ധനവും പുത്രന്മാരും ഉണ്ടായിരിക്കും. എന്ന് ഒരു വ്യാഖ്യാനത്തിൽ കണ്ടു.

---

1 മൂർഖോടനഃകപടവാൻ വിസുഹൃദ്ധ്യമേജേ
കീടേതു ബന്ധവധഭാക്ചപലോഽഘൃണശ്ച
നിർഹ്രീസുഖാത്ഥതനയസ്ഖലിതശ്ചലേഖ്യേ
രക്ഷാപതിർഭവതിമുഖ്യഭൃതശ്ചബൌധെ

ഹോരാ 2 ഭാഗം 357

2 സാമത്ഥ്യമില്ലാത്തവൻ എന്നർത്ഥം.

പിന്നെ [1] എടവത്തിൽ ശനി നിന്നാൽ അഗമ്യമാരായിരിക്കുന്ന സ്ത്രീകൾക്ക് ഇഷ്ടനായി ഗ്രഹത്തിങ്കൽ കഴിഞ്ഞുകൂടാനുള്ള വസ്തുക്കൾ വളരെ ഇല്ലാതെ വളരെ ഭാര്യമാര് ഉണ്ടായിരിക്കും.

പിന്നെ തുലാത്തിൽ ശനിനിന്നാൽ പ്രസിദ്ധനായി സമൂഹങ്ങളാലും നഗരവാസികളാലും സേനകളാലും ഗ്രാമവാസികളാലും പൂജിക്കപ്പെടുവാൻ യോഗ്യനായി ധനവാനായിരിക്കും.

പിന്നെ കക്കിടകത്തിൽ ശനിനിന്നാൽ ദരിദ്രനായി പല്ലുപോയവനായി [2] അകലമുള്ളവനായി, അമ്മയോട് വേർപെട്ടു പുത്രരില്ലാതെ മൂർക്ഖനായിരിക്കും.

പിന്നെ ചിങ്ങത്തിൽ ശനി നിന്നാൽ ദുഷ്ടനായി സുഖവും പുത്രരുമില്ലാതെ ചോട്ട് ചുമക്കുന്നവനായിരിയ്ക്കും.

പിന്നെ [3] ധനുവിലും മീനത്തിലും ശനി നിന്നാൽ സുഖമായിരിക്കുന്നവനായി, രാജഭവനത്തിൽ വിശ്വാസമുള്ളവനായി നല്ല പുത്രരും നല്ല ഭാര്യയും നല്ല ധനവും ഉണ്ടായി നഗരവാസികളിലും പടജനങ്ങളിലും ഗ്രാമവാസികളിലും പ്രധാനിയായിരിയ്ക്കും.

---

1 വജ്ഞ്യസ്ത്രീഷ്ടോനബഹുവിഭവോ ഭൂരിഭാര്യോവൃഷസ്ഥേ
ഖ്യാതഃസ്വോച്ചേഗണപുരബലഗ്രാമപൂജ്യോർത്ഥവാംശ്ച
കക്കിണ്യസ്വോവിരളദശനോ മാതൃഹീനോ സുതോജ്ഞഃ
സിംഹേനാര്യോ വിസുഖതനയോ വിഷ്ടികൃൽ സൂര്യപുത്രേ.
ഹോര 2 ഭാഗം 358

2 അകൽച്ചയുള്ള പല്ലുകൾ എന്നാണർത്ഥം. 'വിരളദശനൻ' എന്ന് മൂലം.

3 സ്വന്തഃപ്രത്യയിതോ നരേന്ദ്രഭവനേ സൽപുത്രജായാധനോ
ജീവക്ഷേത്രഗതേർക്കജേപുരബലഗ്രാമാഗ്രനേതാഥവാ
അന്യസ്ത്രീധനസംഭൃതഃപുരബലഗ്രാമാഗ്രണീർമ്മന്ദദൃക്
സ്വക്ഷേത്രേമലിനസ്ഥിരാർത്ഥ വിഭവോഭോക്താചജാതഃപുമാൻ
ഹോരാ 2 ഭാഗം 360

പിന്നെ മകരത്തിലും കുംഭത്തിലും ശനി നിന്നാൽ പരസ്ത്രീകളോടും പര ധനങ്ങളോടുംകൂടി പുരവാസികൾക്കും പടജനങ്ങൾക്കും ഗ്രാമവാസികൾക്കും നായകനായി [1] അല്പദൃഷ്ടി ക്രൂരദൃഷ്ടിയല്ലാതെ മലിനനായി അർത്ഥവും വേണ്ടുന്ന വസ്തുക്കൾ ഒക്കെയും ഉണ്ടായി ഭോക്താവായിരിക്കും. ഇങ്ങിനെ ശനിഫലം.

ഇനി [2] "ശിശിരകര" എന്നതുകൊണ്ടു ചന്ദ്രഫലങ്ങളെ ലഗ്നത്തിങ്കലേയും നിർദ്ദേശിക്കുന്നു ചന്ദ്രനു പറഞ്ഞ ഫലങ്ങൾതന്നെ ലഗ്നഫലങ്ങൾ.

പിന്നെ ചന്ദ്രന് ചൊവ്വ തുടങ്ങിയുള്ളവര് നോക്കിയാലത്തെ ഫലങ്ങൾതന്നെ ലഗ്നത്തിലേക്കു ചൊവ്വാതുടങ്ങിയുള്ളവര് നോക്കിയാലത്തെ ഫലങ്ങൾ എന്നറിക.



പിന്നെ അതതു ഭാവങ്ങൾക്കും അതത് ഭാവാധിപന്മാൎക്കും ബലമുണ്ടാകിൽ അതത് ഭാവഫലങ്ങൾ വൎദ്ധിക്കും. ഒന്നിന്നു ബലമുണ്ടാകിൽ മദ്ധ്യമമായിരിക്കും. രണ്ടിന്നും ബലമില്ലെങ്കിൽ ഭാവഫലഹാനിവരും. എന്നു തുടങ്ങിയുള്ളവയൊക്കെ വിചാരിച്ചുകൊള്ളണം. ഇങ്ങിനെ 'ഭട്ടോല്പലൻ' [3] —വ്യാഖ്യാനംചെയ്തു കിടക്കുന്നു. [4]'പരമേശ്വരത്തിലുമിങ്ങിനെതന്നെ. വിവരണത്തിൽ [5] മറെറാരു പ്രകാരത്തിൽ വ്യാഖ്യാനം

---

1 വിഷയഗ്രഹണത്തിങ്കൽ മാന്ദ്യമുള്ള ദൃഷ്ടിയോടുകൂടിയവനായി" ഹൃദ്യപദ്യാവ്യാഖ്യാനം 362-ാം ഭാഗത്തിൽ ഇങ്ങിനെയാണ് സാരം എഴുതിയിട്ടുള്ളതു്.

2 ശിശിരകരസമാഗമേക്ഷണാനാം
സദൃശഫലം പ്രവദന്തിലഗ്നജാതം
ഫലമധികമിദം യദത്രഭാവാ
ഭവനഭനാഥ ഗുണൈർവ്വിചിന്തനീയാഃ"

3 ഹോരയുടെ മറെറാരു വ്യാഖ്യാതാവു്

4 ടി

5 ഹോരയുടെ വേറൊരു വ്യാഖ്യാനം

ചെയ്തു കിടക്കുന്നു. അതു വിസ്താരമേറെയുണ്ട്. എന്നിട്ട് ഇവിടെ എഴുതുന്നില്ല. [1] ഇങ്ങിനെ മേടം തുടങ്ങിയുള്ള രാശികൾ ലഗ്നമായാലും മേടം തുടങ്ങിയുള്ള രാശികളിൽ ഗ്രഹങ്ങൾ നിന്നാലത്തേയും ഫലങ്ങൾ ചൊല്ലിയതായി.

അനന്തരം [2] ഹോരാദിവർഗ്ഗങ്ങളിൽ ഗ്രഹങ്ങൾനിന്നാലത്തെ ഫലങ്ങൾ പറയുന്നു. [3] "യാതേഷു" തുടങ്ങി എഴുശ്ലോകങ്ങളെ കൊണ്ടു്

1 മേഷാദി രാശികൾ ലഗ്നങ്ങളായാൽ ഉണ്ടാകാവുന്ന ഫലങ്ങളെത്തന്നെ മഹർഷീശ്വരന്മാർ പലപ്രകാരത്തിലും പറയുന്നുണ്ടു ചന്ദ്രലഗ്നത്തിന്നും, ലഗ്നത്തിന്നും പ്രത്യേകഫലങ്ങൾ കൂടികാണും. ചിലഉദാഹരണങ്ങൾ അനുബന്ധത്തിൽ നോക്കുക.

2 ഒരു രാശിയെ രണ്ടായി ഭാഗിച്ചതിൽ ഒരു ഭാഗത്തിന്നു് ഹോര എന്നുപേർ. ഓജരാശികളിൽ പൂർവ്വാർദ്ധം ആദിത്യഹോര ഉത്തരാർദ്ധം ചന്ദ്രഹോര യുഗ്മരാശിയിൽ പൂർവ്വാർദ്ധം ചന്ദ്രൻ ഉത്തരാർദ്ധം ആദിത്യൻ

" ഹോരയോരാശിയിൽപ്പാതി
പതിനഞ്ചീതു തീയ്യതി."
ഓജത്തിലാദിത്യന്നു പൂർവ്വമർദ്ധം
ചന്ദ്രന്നു പിന്നേതു വരുന്നതർദ്ധം
യുഗ്മത്തിലാദ്യാർദ്ധമിതിന്ദുവിന്നും.
പിന്നേതു സൂര്യന്നു വരുന്നതർദ്ധം."

പ്രശ്നസാരം ഭാഗം 101.

ഒന്നു് മൂന്നു് അഞ്ചു് ഇങ്ങിനെ ഒററപ്പെട്ടു വരുന്ന മേടം, മിഥുനം, ചിങ്ങം, മുതലായവ ഓജരാശികളും, രണ്ടു് നാലു് എന്നിങ്ങിനെ ഇരട്ടപ്പെട്ടുവരുന്ന ഇടവം കർക്കിടകം മുതലായവ യുഗ്മരാശികളുമാകുന്നു.

3 യാതേഷു സൽ സ്വസമദേഷ്വദിനേശഹോരാം
ഖ്യാതോമഹോദ്യമബലാർത്ഥ യുതോതിതേജാഃ
ചാന്ദ്രീം ശുഭേഷുയുജി മാർദ്ദവകാന്തിസൌഖ്യ
സൌഭാഗ്യധീമധുരവാക്യ യുതഃപ്രജാതഃ—

ഹോരാ 2 ഭാഗം 421.

ഹോരകളിൽ ഗ്രഹങ്ങൾ നിന്നാലത്തെ ഫലങ്ങളെ പറയുന്നു. ഓജരാശികളിലെ ആദിത്യഹോരകളിൽ പാപന്മാർ നിന്നാൽ പ്രസിദ്ധനായി ഏററവും ഉദ്യോഗത്തോടും ബലത്തോടും ധനത്തോടും അതി തേജസ്സോടുംകൂടി ഇരിക്കും.

പിന്നെ യുഗ്മരാശികളിൽ ചന്ദ്രഹോരകളിൽ ശുഭന്മാരായി നിന്നാൽ ശരീരാദികൾക്കു മൃദുത്വവും തേജസ്സും സുഖവും സൌഭാഗ്യവും ബുദ്ധിയും നല്ലവാക്കും ഉണ്ടായിരിക്കും.

പിന്നെ ഓജരാശികളിലെ ചന്ദ്രഹോരകളിലും യുഗ്മരാശികളിലെ ആദിത്യഹോരകളിലും പാപന്മാർ നില്ക്കിലും ഓജരാശികളിലെ ആദിത്യഹോരകളിലും യുഗ്മരാശികളിലെ ചന്ദ്രഹോരകളിലും ശുഭന്മാർ നില്ക്കിലും ഇവിടെ ചൊല്ലിയ ഫലങ്ങൾ മദ്ധ്യമങ്ങൾ ആയിരിക്കും പിന്നെ ഓജരാശികളിലെ ചന്ദ്രഹോരകളിൽ താൻ യുഗ്മരാശികളിലെ.

ചന്ദ്രഹോരകളിൽ താൻ ശുഭന്മാർ നില്ക്കിലും ഇവിടെ പറഞ്ഞ ഫലങ്ങൾ ഇല്ലാതെ ഇരിക്കും. ഇങ്ങിനെ ഹോരകളിൽ ഗ്രഹങ്ങൾ നിന്നാലത്തെ ഫലങ്ങൾ.

ഇനി [1] ദ്രേക്കാണങ്ങളിൽ ചന്ദ്രൻ നിന്നാലത്തെ ഫലങ്ങളെ ചൊല്ലുന്നു.

“ [2] കല്യാണ ” എന്ന ശ്ലോകംകൊണ്ടു തന്റെ ദ്രേക്കാണത്തിൽ താൻ തല്ക്കാലബന്ധുദ്രേക്കാണത്തിൽതാൻ ചന്ദ്രൻ നിന്നാൽ

---

1 ഒരു രാശിയെ മൂന്നായി ഭാഗിച്ചാൽ ഒരു ഭാഗത്തിന്ന് ദ്രേക്കാണം എന്നു പേർ.
“രാശിൽ മൂന്നൊന്ന് ദ്രേക്കാണം പത്തുപ്പത്തിതു തീയതി.”
പ്രശ്നസാരം 14-ം അദ്ധ്യായം 128-ാം ശ്ലോകം.

2 കല്യാണരൂപഗുണമാത്മ സുഹൃൽദൃഗാണെ
ചന്ദ്രോന്യഗസ്തദധിനാഥ ഗുണംകരോതി
വ്യാളോദ്യതായുധ ചതുശ്ചരണാണ്ഡജേഷു
തീക്ഷ്ണാതിഹിംസ്ര ഗുരുതല്പരതാടനാശ്ച.
ഹോര 2 ഭാഗം 424

നല്ലശരീരവും ഗുണങ്ങളും ഉണ്ടായിരിക്കും. സമദ്രേക്കാണത്തിൽ നിന്നാൽ കല്യാണരൂപഗുണങ്ങൾ മദ്ധ്യമമായി ഉണ്ടായിരിക്കും. ശത്രുദ്രേക്കാണത്തിൽ ചന്ദ്രൻ നിന്നാൽ കല്യാണരൂപഗുണങ്ങൾ ഉണ്ടാകയില്ലാ എന്നർത്ഥം. പിന്നെ കർക്കിടകത്തിൽ മൂന്നാമത്തെ ദ്രേക്കാണവും വൃശ്ചികത്തിൽ മുമ്പിലത്തെ ദ്രേക്കാണവും രണ്ടാമത്തെ ദ്രേക്കണവും മീനത്തിൽ മൂന്നാമത്തെ ദ്രേക്കാണവും സർപ്പദ്രേക്കാണങ്ങൾ. ഇവററിൽ ചന്ദ്രൻ നിന്നാൽ ക്രൂരസ്വഭാവിയായിരിക്കും.

പിന്നെ മേടത്തിൽ മുമ്പിലത്തെ ദ്രേക്കാണവും മൂന്നാമത്തെ ദ്രേക്കാണവും മിഥുനത്തിൽ മൂന്നാമത്തേതും ചിങ്ങത്തിൽ രണ്ടാമത്തേതും മൂന്നാമത്തേതും കന്നിയിൽ രണ്ടാമത്തേതും മകരത്തിൽ ഒടുക്കത്തേതും സായുധദ്രേക്കാണങ്ങൾ. ഇവററിൽ ചന്ദ്രൻ നിന്നാൽ ഏററവും ഹിംസാശീലനായിരിക്കും.

പിന്നെ മേടത്തിൽ രണ്ടാമത്തെദ്രേക്കാണവും എടവത്തിൽ രണ്ടാമത്തതും മൂന്നാമത്തതും ചിങ്ങത്തിൽ മുമ്പിലത്തതും തുലാത്തിൽ മൂന്നാമത്തതും വൃശ്ചികത്തിൽ മൂന്നാമത്തതും ധനുവിൽ മുമ്പിലത്തേതും ഇവ ചതുഷ്പാദ്രേക്കാണങ്ങൾ. ഇവററിൽ ചന്ദ്രൻ നിന്നാൽ [1] ഗുരുതൽപരതനായിരിക്കും.

പിന്നെ മിഥുനത്തിൽ രണ്ടാമത്തെ ദ്രേക്കാണവും ചിങ്ങത്തിൽ മുമ്പിലത്തതും തുലാത്തിൽ രണ്ടാമത്തതും കുംഭത്തിൽ മുമ്പിലത്തതും പക്ഷിദ്രേക്കാണങ്ങൾ. ഇവററിൽ ചന്ദ്രൻ നിന്നാൽ വഴിനടക്കുക ശീലമായിരിക്കും. ഇങ്ങിനെ ദ്രേക്കാണഫലങ്ങൾ.

---

1 ഗുരുതല്പരതൻ = ഗുരുതല്പത്തിൽ രതൻ. ഗുരുതല്പം = ഗുരുഭാര്യ. ഗുരുഭാര്യയിൽ ആസക്തനായിരിക്കുമെന്നർത്ഥം.

ഇനി [1] നവാംശ ദ്വാദശാംശഫലങ്ങളെ ചൊല്ലുന്നു, “ [2] സ്തേന ” എന്ന ശ്ലോകംകൊണ്ടു് [3] മേടക്കാലിന്മേൽ ചന്ദ്രൻ നിന്നാൽ കള്ളൻ. എടവക്കാലിന്മേൻ നിന്നാൽ വിഷയങ്ങളെ അനുഭവിക്കും. മിഥുന ക്കാലിന്മേൽ നിന്നാൽ വിദ്വാനായിരിക്കും. കർക്കിടക്കാലിന്മേൽ നിന്നാൽ ധനവാനായിരിക്കും. ചിങ്ങക്കാലിന്മേൽ നിന്നാൽ രാജാവാ യിരിക്കും. കന്നികാലിന്മേൽ നിന്നാൽ നപുംസകം എന്ന വിവരണ ത്തിൽ പറഞ്ഞുകിടക്കുന്ന പുരുഷാകാരഹീനനായിരിക്കും. എന്നു പരമേശ്വരഭട്ടോല്പലന്മാർ പറഞ്ഞു. അലസനായിരിക്കും എന്നു് ഒരു ഭാഷാവ്യാഖ്യാനം. പിന്നെ തുലാക്കാലിന്മേൽ നിന്നാൽ

---

1 ഓരോരാശിയും ഒമ്പതാക്കി അംശിച്ചാൽ അതിൽ ഒരുഭാഗ ത്തെയാണു് നവാംശകം എന്നു് പറയുന്നതു്. മേടം, ചിങ്ങം, ധനു, ഈ മൂന്നു രാശികളുടേയും ആദ്യത്തെ നവാം ശകം മേടത്തിലും, രണ്ടാമത്തേതു് ഇടവത്തിലും, ഇങ്ങിനെ ക്രമേണ അവസാനത്തേതു് ധനുവിലും, എടവം, കന്നി, മകരം, ഈ മൂന്നു രാശികളുടെ ആദ്യനവാംശകം മകരത്തിലും, മിഥുനം, തുലാം, കുംഭം, ഇവയുടെ ആദ്യനവാംശകം തുലാ ത്തിലും, കക്കിടകം, വൃശ്ചികം, മീനം, ഇതുകളുടെ ആദ്യ നവാംശകം കക്കടകത്തിലും ആകുന്നു. ഒരു രാശിയെ പന്ത്രണ്ടു ഭാഗമാക്കിയതിൽ ഒരു ഭാഗത്തിന്നു് ദ്വാദശാംശക മെന്നു പേർ. അവ അതതു രാശിയിൽ നിന്നുതന്നെ തുടങ്ങും.

2 സ്തേനോഭോക്താ പണ്ഡിതാഢ്യോനരേന്ദ്രഃ
ക്ലീബഃശ്ശൂരോവിഷ്ടികൃദ്ദാസവൃത്തിഃ.
പാപോഹിംസ്രോഭീരുവര്‍ഗ്ഗോത്തമാംശേ-
ഷ്വേഷാമീശാരാശിവദ്ദ്വാദശാംശൈഃ.

ഹോരാ 2 ഭാഗം 425

3 ചന്ദ്രൻ മേടത്തിലല്ലാതെ മേടാംശകത്തിങ്കൽ (മേടക്കാലിൽ) നിന്നാലാണു് ഈ ഫലം. ഇതുപോലെത്തന്നെ മററുള്ള വയും കാൺക.

ക്രൂരനായിരിക്കം. വൃശ്ചികക്കാലിന്മേൽ നിന്നാൽ ചുമട് എടുക്കം ധനുക്കാലിന്മേൽ ദാസനായിരിക്കം. മകരക്കാലിന്മേൽ നിന്നാൽ. പാപിയായിരിക്കം. കുംഭക്കാലിന്മേൽ നിന്നാൽ ഹിംസാശീലനായിരിക്കം. മീനക്കാലിന്മേൽ നിന്നാൽ ഭയമില്ലാതെ ഇരിക്കം. ക്രൂരനായിരിക്കമെന്ന വിവരണകാരമതം.

പിന്നെ വർഗ്ഗോത്തമനവാംശങ്ങളിലാകിൽ ഈ പറഞ്ഞവരിൽ ഈശനായിരിക്കം.

മേടത്തിൽ മേടക്കാലിന്മേൽ നിന്നാൽ കള്ളനാക്ക് അധിപതിയായിരിക്കം. ഇങ്ങിനെകണ്ടുകൊൾക.

പിന്നെ ദ്വാദശാംശങ്ങളിൽ ചന്ദ്രൻ നിന്നാൽ രാശിയുടെ ഫലം തന്നെ. മേടദ്വാദശാംശത്തിൽനിന്നാൽ "വൃത്താതാമ്രദൃക്" എന്ന തുടങ്ങി പറഞ്ഞ ഫലങ്ങൾ ഇങ്ങിനെ കണ്ടുകൊൾക.

പിന്നെ ദ്രേക്കാണനവാംശദ്വാദശാംശഫലങ്ങൾ ലഗ്നമായാലും ചന്ദ്രൻനിന്നാലത്തെപോലെ കണ്ടുകൊൾക.

പിന്നെ ദ്രേക്കാണനവാംശദ്വാദശാംശങ്ങളിൽ മററുള്ള ഗ്രഹങ്ങൾ നിന്നാലും അതത രാശിയിൽനിന്നാലത്തെ ഫലങ്ങൾപോലെ തന്നെഎന്ന ഒരു പക്ഷം.

പിന്നെ '[1] ജായാ' എന്ന തുടങ്ങി മൂന്ന ശ്ലോകംകൊണ്ടു [2] ത്രിംശാംശഫലങ്ങളെ ചൊല്ലുന്നു. ചൊവ്വ തന്റെ ത്രിംശാംശത്തിൽ നിന്നാൽ ഭാൎയ്യയോടും ശരീരബലത്തോടും ആഭരണങ്ങളോടും ബുദ്ധിബലത്തോടും ഔദാൎയ്യത്തോടും തേജസ്സോടും ഏററവും സാഹസത്തോടും

---

1 ജായാന്വിതോ ബലവിഭൂഷണസത്വയുക്ത-
സ്തേജോതിസാഹസയുതശ്ചകുജേസ്വഭാഗേ.
രോഗീമൃതസ്വയുവതിൎവ്വിഷമോന്യദാരോ
ദുഃഖീപരിഛദയുതോമലിനോൎക്കപുത്രേ.

ഹോരാ 2 ഭാഗം 428.

2 ഒരു രാശിയെ മുപ്പതാക്കി ഭാഗിച്ചാൽ, ഒരു ഭാഗത്തെ "ത്രിംശാംശകം" എന്ന പറയുന്നു. ഒരു തിയ്യതി എന്നൎത്ഥം.

കൂടി ഇരിക്കും. പിന്നെ ശനി തന്റെ ത്രിംശാംശത്തിൽനിന്നാൽ വ്യാധി ഉണ്ടായിതന്നെ ഭാൎയ്യ മരിച്ച്, [1] സ്വഭാവമാകാതെ പരഭാൎയ്യയെ പരി ഗ്രഹിക്കുന്നവനായി ദുഃഖിയായി തനിക്കു കഴിഞ്ഞുകൂടുവാൻ വേണ്ടുന്ന വിഭവങ്ങൾ വേണ്ടുവോളം ഉണ്ടായി [2] മലിനനായിരിക്കും.

[3] പിന്നെ വ്യാഴം തന്റെ ത്രിംശാംശത്തിൽനിന്നാൽ ധനം, യശസ്സ്, ബുദ്ധി, തേജസ്സ് ഇവ ഉണ്ടായി, പൂജിപ്പാൻ അൎഹതയു ണ്ടായി, ശ്രേഷ്ഠനായി, വ്യാധിയില്ലാതെ ഉത്സാഹിയായി, എല്ലാ സുഖ ങ്ങളേയും അനുഭവിക്കുന്നവനായി, പുത്രന്മാരോടും ഭാൎയ്യമാരോടും ബന്ധു ക്കളോടും കൂടിയിരിക്കും.

പിന്നെ ബുധൻ തന്റെ ത്രിംശാംശത്തിൽനിന്നാൽ ബുദ്ധി, കലാ വിദ്യകൾ, വ്യാജം, കാവ്യം, വാക്കിന്ന് സാമൎത്ഥ്യം, കൌശലം, ശാസ്ത്രം, ധനം, സാഹസം ഇവയൊക്കെയുണ്ടായി എല്ലാവരാലും സമ്മാ നിക്കപ്പെടുന്നവനായിരിക്കും. ഇവിടെ വിവരണത്തിൽ കൌശലം വേറെയായി പറഞ്ഞില്ല.

പിന്നെ [4] ശുക്രൻ തന്റെ ത്രിംശാംശത്തിൽനിന്നാൽ വളരെ പുത്രന്മാരോടും സുഖങ്ങളോടും ആരോഗ്യങ്ങളോടും ഭാൎയ്യമാരോടും

---

1 നല്ല സ്വഭാവത്തോടു കൂടാത്തവൻ എന്നൎത്ഥം

2 വൃത്തിയില്ലാത്തവൻ (ശുചി) ദേഹത്തിൽഉള്ള അഴുക്ക് കഴുകിക്കളയാത്തവൻ.

3 സ്വാംശേഗുരൌ ധനയശസ്സുഖ ബുദ്ധിയുക്താ—
സ്തേജസ്വി പൂജ്യനിരുഗുദ്യമഭോഗവന്തഃ
മേധാകലാകപട കാവ്യ വിവാദശില്പ
ശാസ്ത്രാൎത്ഥ സാഹസയുതാസ്സ്വശിജ്ഞേതിമാന്യാഃ.
ഹോര 2 ഭാഗം 429

4 സ്വേത്രിംശാംശേ ബഹുസുത സുഖാരോഗ്യ ഭാഗ്യാൎത്ഥരൂപഃ
ശുക്രേതീക്ഷ്ണസ്സുലളിതവപുഃ സുപ്രകീൎണ്ണേന്ദ്രിയശ്ച.
ശ്ശൂരസ്തബ്ധൌവിഷമവധകൌസൽഗുണാഢ്യൌസുഖിജ്ഞൌ
ചാൎവ്വംഗേഷ്ടൌര വിശശിയുതേഷ്ചാരപൂൎവ്വാംശകേഷു.
ഹോരാ 2 ഭാഗം 430

ധനത്തോടും സൌന്ദൎയ്യത്തോടും കൂടി സാഹസമുള്ളവനായി ക്രൂരനായി സൌന്ദൎയ്യമുണ്ടായി മൃദുശരീരനായി വിഷയസുഖങ്ങളിൽ ഏററവും താല്പൎയ്യമുള്ളവനായിരിക്കും. ഇവിടെരണ്ടു വിധം പാഠമുണ്ടു്. അതിൻെറ രണ്ടിൻേറയും അൎത്ഥം ഇവിടെ എഴുതുക കൊണ്ടാത്രെ സൌന്ദൎയ്യം രണ്ടേടത്ത് എഴുതിയത് എന്നറിക

പിന്നെ ആദിത്യൻ ചൊവ്വായുടെ ത്രിംശാംശത്തിൽനിന്നാൽ യുദ്ധത്തിന്നു ആഗ്രഹമുണ്ടായിരിക്കും. അവിടെ ചന്ദ്രൻ നിന്നാൽ മാന്ദ്യവും ഗൎവ്വം ഉണ്ടായിരിക്കും.

പിന്നെ ശനിയുടെ ത്രിംശാംശത്തിൽ ആദിത്യൻനിന്നാൽ ക്രൂരനായി, നേരില്ലാതെ ഇരിക്കും. അവിടെ ചന്ദ്രൻനിന്നാൽ താഡനാദികളിൽ ആഗ്രഹമുണ്ടായിരിക്കും.

പിന്നെ വ്യാഴത്തിൻെറ ത്രിംശാംശത്തിൽ ആദിത്യൻനിന്നാൽ, സൽഗുണനായിരിക്കും. അവിടെ ചന്ദ്രൻനിന്നാൽ ധനവാനായിരിക്കും

ബുധൻെറ ത്രിംശാംശത്തിൽ ആദിത്യൻനിന്നാൽ സുഖിയായിരിക്കും. അവിടെ ചന്ദ്രൻനിന്നാൽ വിദ്വാനായിരിക്കും.

ശുക്രത്രിംശാംശത്തിൽ ആദിത്യൻനിന്നാൽ സുന്ദരനായിരിക്കും. അവിടെ ചന്ദ്രൻനിന്നാൽ എല്ലാവൎക്കും ഇഷ്ടനായിരിക്കും. ഇങ്ങിനെ [1] ഷഡ്വൎഗ്ഗഫലങ്ങൾ ഹോരയിൽ പറഞ്ഞവ ഇവിടെ പറഞ്ഞു.

---

1 ഷഡ്വൎഗ്ഗങ്ങൾ:—

1 ഹോരാ, 2 ദ്രേക്കാണം, 3 നവാംശകം, 4 ത്രിംശാംശകം,
5 ദ്വാദശാംശം, 6 ക്ഷേത്രം.
ഷഡ്വൎഗ്ഗത്തിന്നു വേദാംഗത്വവുമുണ്ടു്.
വേദസ്യ ഹോരാവക്ത്റം സ്യാദ്ദ്രേക്കാണം പാദമായതു്
നവാംശകം പാണിയുഗ്മം ചക്ഷുസ്ത്രിംശാംശകന്തഥാ
നാസാപുടം ദ്വാദശാംശം ശ്രവണം ക്ഷേത്രമായതു്
ഹോരയെന്നതു് ലഗ്നത്തെച്ചൊല്ലാമെന്നും ധരിക്കണം."
പ്രശ്നസാരം 14-ാം അദ്ധ്യായം 143, 144 ശ്ലോകങ്ങൾ.

പിന്നെ ഉച്ചം, മൂലക്ഷേത്രം, സ്വക്ഷേത്രം, അതിബന്ധുക്ഷേത്രം ബന്ധുക്ഷേത്രം, സമക്ഷേത്രം, ശത്രുക്ഷേത്രം, അതിശത്രുക്ഷേത്രം. നീചം എന്നിവ ഒമ്പതിലുംനിന്നാൽ ഫലഭേദമുണ്ട്. ഉച്ചാദി ഒമ്പതു് വൎഗ്ഗങ്ങളിലും ഭേദമുണ്ട്. സപ്തവൎഗ്ഗങ്ങളെ അധിപന്മാരെക്കൊണ്ടും ഭേദമുണ്ട്. പിന്നെ ദ്രേക്കാണാദി നാലു വൎഗ്ഗത്തിൽ ഗ്രഹങ്ങൾ നിന്നാലത്തെ ഫലങ്ങൾ ഇവിടെ പറയാത്തവ അറിയേണമെങ്കിൽ മററുള്ള ഗ്രന്ഥങ്ങളിൽ നോക്കിയറിഞ്ഞുകൊൾക. അവ ഹോരയിൽ പറയായ്കകൊണ്ട അസാരങ്ങളാകുന്നു. എന്നിട്ടത്രെ ഇവിടെ എഴുതാഞ്ഞതു് എന്നറിക. അത്രയുമല്ല ഷഡ്വൎഗ്ഗാദിഫലങ്ങൾ പലരും പലഗ്രന്ഥങ്ങളിൽ പലവിധം പറയുന്നു. അതൊക്കെ ഇവിടെ പറവാൻ സാധിക്കയില്ല. അതു കൊണ്ടുമുണ്ട് അവററെ ഇവിടെ എഴുതാത്തതു്. ഇങ്ങിനെതന്നെ സംവത്സരഫലം, അയനഫലം, ഗോപ്രണഫലം ഇത്യാദികൾ ഒന്നും എഴുതുന്നില്ല. വിസ്താരഭയംകൊണ്ടും ഹോരാ, സാരാവലി, എന്നിവററിൽ പറയായ്കകൊണ്ടും സാരമില്ലായ്കകൊണ്ടും എന്നറിക.

അനന്തരം ലഗ്നംതുടങ്ങി 12 ഭാവങ്ങളിലും ഗ്രഹങ്ങൾ നിന്നാലത്തെ ഫലങ്ങളറിവാൻ സാരാവലിയിലെ ശ്ലോകങ്ങൾ എഴുതുന്നു അവിടെ [1]"ലഗ്നേൎക്കേ" എന്നു തുടങ്ങി പന്ത്രണ്ടുശ്ലോകങ്ങളെക്കൊണ്ട ആദിത്യൻെറ ഭാവഫലങ്ങളെ പറയുന്നു.

ലഗ്നത്തിൽ ആദിത്യൻനിന്നാൽ തലമുടി കുറഞ്ഞു എല്ലാ പ്രവൃത്തികളിലും ആലസ്യവും (മടിയും) മാന്ദ്യവുമുണ്ടായി കോപമുണ്ടായി, ക്രൂരനായി, ഉൽകൃഷ്ടമുണ്ടായി, അഭിമാനിയായി, ദൃഷ്ടിക്കക്രൂരതയുണ്ടായി, ശരീരമാൎദ്ദവമില്ലാതെ യുദ്ധത്തിന്നു ആഗ്രഹമുണ്ടായി ക്ഷമയില്ലാതെ ദയില്ലാതെ ഇരിക്കും. അവിടെ കൎക്കിടകം ലഗ്നമായി അവിടെ ആദിത്യൻനിന്നാൽ കണ്ണിൽ പൂപ്പൊറപ്പെടും.

---

"[1] ലഗ്നേൎക്കേല്പകചഃക്രിയാലസമതിഃ ക്രോധീപ്രചണ്ഡോന്നതോ
മാനീലോചനരൂക്ഷകഃ കൃശതനുഃ ശൂരോക്ഷമോനിൎഘൃണഃ.
സ്ഫോടാക്ഷഃ ശശിഭേക്രിയേ സതിമിരഃ സിംഹേ നിശാന്ധഃപുമാൻ
ദാരിദ്ര്യോപഹതോവിനഷ്ടതനയോ ജാതസ്തുലായാംഭവേൽ."
സാരാവലി ഭാഗം 289.

മേടംലഗ്നമായി അതിൽ ആദിത്യൻനിന്നാൽ തിമിരവ്യാധിയുണ്ടാകും.

ചിങ്ങംലഗ്നമായി അതിൽ ആദിത്യൻനിന്നാൽ [1] ഏററവും ദാരിദ്ര്യമുണ്ടായി പുത്രനാശവുമുണ്ടായിരിക്കും. ഇവിടെ വിഷ്ടനയനഃ എന്നൊരു പാഠമുണ്ട്. ഇവിടെ ഹോരയിൽ പറഞ്ഞതിനെക്കൂടെ എഴുതുന്നു.

ക്രൂരസ്സ്തബ്ധോ വികലനയനൊ ദീർഘലഗ്നോകേന്ദ്രേന്ധ
മേഷെസ്വസ്വസ്തിമിര നയനസ്സിംഹസംസ്ഥെ നിശാന്ധഃ
നീചേഽന്ധോസ്വഃ ശശിഭവനഗതെ ബുൽബുദാക്ഷഃ [2] .

എന്നു് സ്തബ്ധൻ = [3]മാന്ദ്യമുള്ളവൻ. വികലനയനൻ = കണ്ണിന്നു ദണ്ഡമുള്ളവൻ. കണ്ണു കാണാത്തവൻ എന്നാകിലുമാം. സ്വസ്വൻ = ധനമുള്ളവൻ. നീച = [4] തുലാം. അന്ധൻ കണ്ണുകാണാത്തവൻ. ബുൽബുദാക്ഷൻ = കണ്ണിൽ പൂപുറപ്പെട്ടവൻ. മററുള്ള അർത്ഥങ്ങൾ മുമ്പിൽ പറഞ്ഞു.

---

1 ഇവിടെ ഫലം പറയേണ്ടതു് മാലക്കണ്ണുള്ളവൻ (രാത്രി കണ്ണുകാണാൻ കഴിയാത്തവൻ) എന്നാണു്. "സിംഹേനിശാന്ധഃപുമാൻ "എന്നാണു് മൂലം. തുടന്നു് തുലാം ലഗ്നമായി അതിൽ ആദിത്യൻ. നിന്നാൽ, എന്നുകൂടിചേക്കണം.

2 . . പാഠംഭേ
" ഭൂരിദ്രവ്യോന്യപഹൃതധനോവക്ത്ര രോഗീഭചിതീയേ "
എന്നിങ്ങിനെയാണു് ഈ ശ്ലോകം മുഴുമിച്ചിരിക്കുന്നതു്.

3 വളരെക്കാലംകൊണ്ടു് ഒരു കാര്യത്തെ ചെയ്യുന്നവൻ.

4 മേടംരാശി സൂര്യന്നു് ഉച്ചവും, അതിൻെറ ഏഴാമത്തെ രാശിയായ തുലാം നീചവുമാണല്ലൊ.

[1] രണ്ടാമെടത്ത് ആദിത്യൻനിന്നാൽ ഭൃത്യന്മാര് തുടങ്ങിയുള്ള ദ്വിപാത്തുക്കളെയും പശുക്കൾ തുടങ്ങിയുള്ള ചതുഷ്പാത്തുക്കളെയും അനുഭവിക്ക ശീലമായി മുഖവ്യാധിയുണ്ടായി ഗൃഹത്തിൽ വേണ്ട വസ്തുക്കളും സൌഖ്യവും ഇല്ലാതെ രാജാക്കന്മാരാലുംകള്ളന്മാരാലും ധനം കൊണ്ടുപോകും. [2] ഇങ്ങിനെ ഇരിക്കും. ഇവിടെ ഹോര — "പതംഗേ ഭൂരിദ്രവ്യോ നൃപഹൃതധനോ വക്ത്രരോഗീ ദ്വിതീയേ" എന്ന് ഭൂരിദ്രവ്യൻ = വളരെ ധനമുള്ളവൻ. നൃപഹൃതധനൻ = രാജാവ ധനത്തെ കൊണ്ടുപോയവൻ. വക്ത്രരോഗീ = മുഖവ്യാധിപൻ.

---

1 ദ്വിപദചതുഷ്പദഭോഗീ മുഖരോഗീ നഷ്ടവിഭവസൌഖ്യശ്ച
നൃപചോരമുഷിതസാരഃ കുടുംബഗേ സ്യാദ്രവൌ പുരുഷഃ
സാരാവലി ഭാഗം 290

2 രണ്ടാമേടത്ത് സൂര്യൻനിന്നാൽ, ദാനശീലനായും ധാതുദ്രവ്യങ്ങളെക്കൊണ്ട് ഉപജീവിക്കുന്നവനായും ശത്രുക്കൾ ഒക്കെയും ഇഷ്ടന്മാരായിട്ടുള്ളവനായും മിതഭാഷിയായുമിരിക്കും എന്ന് ജാതകപാരിജാതകത്തിൽ പറയുന്നു.

"ത്യാഗീധാതുദ്രവ്യവാനിഷ്ട ശത്രു-
ർവ്വാഗീവിത്ത സ്ഥാനഗേചിത്രഭാനൌ."
ജാതകപാരിജാതകം ഭാഗം 219

* ഫലദിപികയിൻ സ്വല്പംകൂടി വ്യത്യാസം കാണുന്നു.
"വിഗതവിദ്യാവിനയവിത്തഃസ്ഖലിതവാചം ധനകതഃ"
ഫലദീപിക ഭാഗം 76

വിദ്യയും വിനയവും ഇല്ലാത്തവനായും തെററുകൾ സംസാരിക്കുന്നവനായും ഇരിക്കും

[1] മൂന്നാമേടത്ത് ആദിത്യൻനിന്നാൽ പരാക്രമവും ബലവും ഉണ്ടായി, കൂടപ്പിറന്നവർക്ക് മുമ്പിൽ മരണമായി, എല്ലാവരുടേയും മനസ്സിനെ രമിപ്പിക്കുന്നവനായി, ശത്രുക്കളേയും ദുഷ്ടരേയും ജയിക്കുന്നവനായിരിക്കും. ഇവിടെ ഹോര— "മതിവിക്രമവാൻ സ്ത്രുതിയഗേർക്കെ" എന്ന്. "മതിവിക്രമവാൻ = ബുദ്ധിയും പരാക്രമവുമുള്ളവൻ. [2] ശാസ്ത്രവും പരാക്രമവും ഉള്ളവൻ എന്നാകിലുമാം.

നാലാമെടത്ത് [3] ആദിത്യൻനിന്നാൽ വാഹനങ്ങളും ബന്ധുക്കളും

1 വിക്രാന്തോ ബലയുക്തോവിനഷ്ടസഹജ സ്ത്രുതീയഗേ സൂര്യേ ലോകേ മനോഭിരാമഃപ്രാജ്ഞോജിതദുഷ്ടപക്ഷശ്ച.

(സാരാവലി ഭാഗം 290)

ഈ ഭാവത്തിൽ സൂര്യൻനിന്നാൽ ജാതകപാരിജാതകത്തിൽ പറയുന്നതു് :—

" ശൂരോ ദുർജ്ജന സേവിതോതി
ധനവാംസ്ത്യാഗീ തൃതീയേരവൗ "

(പാരിജാതകം ഭാഗം 220)

എന്നാണ്. അതായതു് മൂന്നാമിടത്തു് സൂര്യൻ നിന്നാൽ ശൂരനായും ദുർജ്ജനങ്ങൾക്ക്നാഥനായും ദാതാവായുമിരിക്കും. എന്നർത്ഥം.

2 മതിയും പരാക്രമവും എന്നതിന്ന് രാമവാരിയർ ജ്ഞാനവും പരാക്രമവും എന്നാണ് വ്യാഖ്യാനിക്കുന്നതു്.

3 വാഹന ബന്ധുവിഹീനഃപീഡിത ഹൃദയശ്ചതുർത്ഥഗേ സൂര്യേ പിതൃഗൃഹധന നാശകരോ ഭവതിനരഃകുനൃപസേവീച.

(സാരാവലി ഭാഗം 290)

" ഹൃദ്രോഗീ ധനധാന്യ ബുദ്ധിരഹിതഃ ക്രൂരഃ സുഖസ്ഥേരവൗ

(പാരിജാതകം ഭാഗം 240)

എന്നാണ് പാരിജാതകത്തിൽ പറയുന്നതു്. ഹൃദ്രോഗം (നെഞ്ചിനകത്തു് വേദന)ഉള്ളവനായും ധനവും, ധാന്യവും, ബുദ്ധിയും ഇല്ലാത്തവനായും, ക്രൂരനായുമിരിക്കുമെന്നർത്ഥം.

5

ഇല്ലാതെ എല്ലാപ്പോഴും പീഡയുണ്ടായി അച്ഛന്റേയും [1] ഭവനത്തിന്റേയും ധനത്തിന്റേയും നാശം വരുത്തുന്നവനായി രക്ഷിക്കാത്ത രാജാവിനെ സേവിക്കുന്നവനായിരിക്കും. ഇവിടെ ഹോര—" വിസുഖഃ പീഡിതമാനസശ്ച തൃതീയേ " യെന്നു്. വിസുഖൻ = സുഖത്തോടു് വേർപെട്ടവൻ. പീഡിതമാനസൻ = മനഃക്ലേശമുള്ളവൻ.

[2] അഞ്ചാമെടത്തു് ആദിത്യൻനിന്നാൽ സുഖവും പുത്രനും ലാഭവും ഇല്ലാതെ കൃഷിക്കാരനായി പർവ്വതങ്ങളിലും കോട്ടകളിലും വസിക്കുന്നവനായി, ചപലനായി, ബുദ്ധിമാനായി, ധനമില്ലാത്തവനായി, അല്പായുസ്സായിരിക്കും. ഇവിടെ ഹോര—"അസുതോ ധനവർജ്ജിതഃ ത്രികോണേ " എന്നു്. അസുതൻ = പുത്രനില്ലാത്തവൻ. ധനവർജ്ജിതൻ = ധനമില്ലാത്തവൻ. പുത്രനാശവും ധനനാശവും വരുന്നവൻ എന്നാകിലുമാം.

---

1 " ഭവനയുഗം നൃപതിസേവം " എന്നുംകൂടി ഫലദീപികയിൽ (ഭാഗം 76) പറയുന്നുണ്ടു്. രണ്ടു ഭവനങ്ങളോടുകൂടിയവനായും രാജസേവകനായും ഇരിക്കും എന്നർത്ഥം.

2 സുഖസുതമിത്രവിഹീനഃ കർഷണഗിരി ദുർഗ്ഗസേവകശ്ചപലഃ
മേധാവീ ധനരഹിതഃ സ്വല്പായുഃ പഞ്ചമേതപനേ.
(സാരാവലി ഭാഗം 290)

സാരാവലി സംസ്കൃത ഗ്രന്ഥത്തിൽ "സുഖസുതവിത്തവിഹീനഃ" എന്നാണു്. ( ഭാഗം 100 )

" രാജപ്രിയശ്ചഞ്ചലബുദ്ധിയുക്തഃ
പ്രവാസശീലസ്സുതഗേദിനേശേ "

എന്നു് ജാതകപാരിജാതകത്തിൽ (ഭാഗം 221)പറയുന്നു. രാജപ്രിയനായും, മനസ്സുറപ്പു് ഇല്ലാത്തവനായും, അന്യദേശവാസിയായുമിരിക്കും എന്നർത്ഥം.

[1] ആറാമെടത്തു് ആദിത്യൻ നിന്നാൽ കാമവും അഗ്നിബലവും വളരെ ഉണ്ടായി ബലവാനായി, ശ്രീമാനായി, ഗുണങ്ങൾകൊണ്ടു പ്രസിദ്ധനായി, രാജാവായിത്താൻ, ദണ്ഡാധിപതിയായിത്താൻ ഇരിക്കും. ഇവിടെ ഹോര—"ബലവാൻ ശത്രുജിതശ്ച ശത്രുയാതെ" എന്നു്. ബലവാൻ = ബലമുള്ളവൻ. ശത്രുജിതൻ = ശത്രുക്കളെ ജയിച്ചവൻ.

[2] ഏഴാമെടത്തു് ആദിത്യൻ നിന്നാൽ ആശ്രിതന്മാരെ തോല്പിക്കുന്നവനായി വഷളായ ശരീരത്തോടുകൂടി വ്യാധിയുണ്ടായി രാജാക്കന്മാരാൽ പിടിച്ചുകെട്ടുകകൊണ്ടു ദുഃഖിച്ചു, വഴി നടക്കുവാൻ ആഗ്രഹമുള്ളവനായി സ്ത്രീകളോടുതാൻ സ്ത്രീകൾക്കുതാൻ ദ്വേഷമുള്ളവനായിരിക്കും. ഇവിടെ ഹോര—"സ്ത്രീഭിർഗ്ഗതഃ പരിഭവമ്മദഗെ" എന്നു്. സ്ത്രീകളാൽ [3] പരിഭവത്തെ ഗമിച്ചവൻ എന്നൎത്ഥം

[4] അഷ്ടമത്തിൽ ആദിത്യൻ നിന്നാൽ കണ്ണു കാണാത്തവനായി

---

1 പ്രബലമദനോദരാഗ്നിഃ ബലവാൻ ഷഷ്ഠം സമാശ്രിതേ ഭാനൌ
ശ്രീമാൻ വിഖ്യാതഗുണോ നൃപതിർവ്വാ ദണ്ഡനേതാവാ.
(സാരാവലി ഭാഗം 291)

ഫലദീപികയിൽ (ഭാഗം 76) "പ്രഥിതമുർവ്വീപതിമരിഘ്നസ്സഗുണ സമ്പജ്ജയഗം." എന്നു് കാണുന്നു. അതായതു്—കീൎത്തിമാനായും ഗുണവും സമ്പത്തും ജയശീലവും ഉള്ള രാജാവായും ഭവിക്കും എന്നൎത്ഥം.

2 അശ്രീകഃപരിഭൂതഃ കുശരീരഃ വ്യാധിതഃപുമാൻ ദ്യൂനേ
നൃപബന്ധന സന്തപ്തോ മാൎഗ്ഗരതോ യുവതി വിദ്വേഷീ.
(സാരാവലി ഭാഗം 291)

നിഃശ്രീകഃ എന്നും, അമാൎഗ്ഗരതഃ എന്നും പാഠഭേദമുണ്ടു്.

3 അനാദരം എന്നൎത്ഥം.

4 വികലനയനോഷ്ടമസ്ഥേ സുതധനഹീനോല്പ ജീവിതഃപുരുഷഃ
ഭവതിസഹസ്രമയൂഖേ-ഽഭിമതജന വിരഹ സന്തപ്തഃ
(സാരാവലി ഭാഗം 291)

"മനോഭിരാമഃ കലഹപ്രവീണഃ പരാഭവേ വാദിനചേനതൃപ്തഃ" എന്നു് ജാതകപാരിജാതകത്തിൽ (ഭാഗം 224) കാണുന്നു. മനോഹരനായും യുദ്ധത്തിൽ സമൎത്ഥനായും ഒന്നുകൊണ്ടും തൃപ്തിയില്ലാത്തവനായും ഭവിക്കും എന്നൎത്ഥം.

ത്താൻ കണ്ണിന്നു ദണ്ഡമുള്ളവനായിത്താൻ സുഖവും ധനവും ഇല്ലാതെ അല്പായുസ്സായി ഇഷ്ടമായുള്ള ആളുകളുടെ വിരഹം ഹേതുവായി ദുഃഖിച്ചിരിക്കും. ഇവിടെ ഹോരാ—"സ്വല്പാത്മജൊ നിധനഗെ വികലേക്ഷണശ്ച" എന്നു്. സ്വല്പാത്മജൻ = അല്പസന്തതിയായുള്ളവൻ. വികലേക്ഷണൻ = കണ്ണു കാണാത്തവൻ. കണ്ണിന്നു ദണ്ഡമുള്ളവൻ എന്നാകിലുമാം.

[1] ഒമ്പതാമെടത്തു് ആദിത്യൻ നിന്നാൽ ധനത്തെയും പുത്രന്മാരേയും ബന്ധുക്കളേയും അനുഭവിക്കുന്നവനായി ദേവബ്രാഹ്മണ പൂജയിങ്കൽ ഭക്തിയുള്ളവനായി ഗുരുക്കന്മാരേയും അച്ഛനേയും സ്ത്രീകളേയും ദ്വേഷിക്കുന്നവനായിരിക്കും. ഇവിടെ ഹോരാ—"ധർമ്മെ സുഖാർത്ഥസുതഭാക്" എന്നു്. സുഖാർത്ഥസുതഭാക് = സുതന്മാരേയും ധനത്തേയും സുഖങ്ങളേയും അനുഭവിക്കുന്നവൻ.

[2] പത്താമേടത്തു് ആദിത്യൻനിന്നാൽ ഏററവും ബുദ്ധിബലവും ബന്ധുബലവും ഗൃഹത്തിങ്കൽ വേണ്ടുന്ന വസ്തുക്കളുടെ സമൃദ്ധിയും ബലവും ധനവും വാഹനങ്ങളും ബന്ധുക്കളും പുത്രന്മാരും ഉള്ളവനായി തുടങ്ങിയ വസ്തു സാധിക്കുന്നവനായി, ശൂരനായി, പരിഭവിക്കപ്പെട്ടുവാൻ യോഗ്യനല്ലാതെ പ്രശസ്തനായിരിക്കും. ഇവിടെ ഹോരാ—"ശ്രുതശൌര്യഭാക്ഖേ" എന്നു്. ശ്രുതശൌര്യഭാക് = ശാസ്ത്രത്തേയും ശൌര്യത്തേയും ഭജിക്കുന്നവൻ.

---

1 ധന പുത്ര മിത്രഭാഗീ ദ്വിജദൈവത പൂജനേതി ഭക്തശ്ച
പിതൃജനയോഷിദ്വേഷീ നവമേതപനേസ തുഷ്ണസ്സ്യാൽ
(സാരാവലി ഭാഗം 291)

ജാതകപാരിജാതത്തിൽ "ആദിത്യേ നവമസ്ഥിതേ പിതൃഗുരുദ്വേഷീ വിധർമ്മാശ്രിതഃ" എന്നും (ഭാഗം 225) ഫലദീപികയിൽ 'വിജനകഃ' എന്നും പറയുന്നു. അതായതു് :— ആചാരവും ധർമ്മവും ഇല്ലാത്തവനെന്നും, പിതാവില്ലാത്തവനെന്നും, അർത്ഥം.

2 അതിമതിരതിവിഭവശ്ച ബലോ ധനവാഹന ബന്ധുപുത്രവാൻസൂര്യേ
സിദ്ധാരംഭഃ ശൂരോ ദശമേƒധൃഷ്യഃ പ്രശസ്യശ്ച."
(സാരാവലി ഭാഗം 291)

[1] പതിനൊന്നാമെടത്ത് ആദിത്യൻനിന്നാൽ ധനമുണ്ടാകുവാൻ താല്പര്യമുണ്ടായി, ബലവും ദ്വേഷവുമുണ്ടായി. ഭൃത്യനായി, പരവശനായി, ഇഷ്ടന്മാരില്ലാതെ, തുടങ്ങിയ വസ്തു സാധിക്കുന്നവനായിരിക്കും. ഇവിടെ ഹോര—"ലാഭെപ്രഭൂതധനവാൻ" എന്ന്. പ്രഭൂതധനവാൻ = വേണ്ടുവോളം ദ്രവ്യമുള്ളവൻ.

[2] പന്ത്രണ്ടാമെടത്ത് ആദിത്യൻനിന്നാൽ അംഗവൈകല്യമുള്ളവനായി, [3] കണ്ണുകാണാത്തവനായി, പതിതനായി, [4] പ്രസവി

---

1 സഞ്ചനനിരതോബലവാൻ ദ്വേഷ്യഃപ്രേഷ്യോവിധേയഭൃത്യശ്ച
ഏകാദശഗേതപനേ പ്രിയരഹിതസ്സിദ്ധകർമ്മശ്ച
(സാരാവലി ഭാഗം 292)

ഭാഗവതേർക്കേ ബഹു ധനായുർ വിഗതശോജാ ജനപതിഃ" എന്നാണ് ഫലദീപികയിൽ (ഭാഗം 76) കാണുന്നത്. വളരെ ധനത്തോടും ദീർഘായുസ്സോടുംകൂടിയവനായും യാതൊരു ദുഃഖവും ഇല്ലാത്തവനായും രാജാവായും ഭവിക്കും. എന്നർത്ഥം.

" ഭാനൌലാഭഗതേതുവിത്തവിപുല സ്ത്രീപുത്ര ദാരാന്വിതഃ" എന്ന് ജാതകപാരിജാതകത്തിൽ ( ഭാഗം 228 ) കാണുന്നു. ധനികനും ഭാര്യാപുത്രാദികളുള്ളവനും അനേകം ദാസിമാരും ഉള്ളവനും ആകും എന്നർത്ഥം.

2 വികലശരീരഃകാണഃ പതിതോവന്ധ്യാപതിഃപിതൃരമിത്രഃ
ദ്വാദശസംസ്ഥേഭാനൌ ബലരഹിതോ ജായതേക്ഷുദ്രഃ
(സാരാവലി ഭാഗം 292)

3 ഒരു കണ്ണുകാണാത്തവൻ എന്നാണ് സാരാവലി വ്യാഖ്യാനം.

4 "വിധനപുത്രോവ്യയഗതെ" എന്ന് ഫലദീപികയും പറയുന്നുണ്ട്. പുത്രന്മാരും ധനവും ഇല്ലാത്തവൻ എന്നർത്ഥം. എന്നാൽ ജാതകപാരിജാതകത്തിലാകട്ടെ— "വ്യയസ്ഥിതേ പൂഷണിപുത്രശാലീ വ്യംഗസ്സുധീരഃപതിതോടനസ്സ്യാൽ" എന്നാണ് പറയുന്നത്. "പന്ത്രണ്ടാമിടത്ത് സൂര്യൻനിന്നാൽ പുത്രന്മാരും അംഗഹീനതയും ധൈര്യവും ഉള്ളവനായും ഇരിക്കും." എന്ന് വ്യാഖ്യാനിച്ചിട്ടുണ്ട്. (പാരിജാതകം ഭാഗം 229)

ക്കാത്ത ഭാൎയ്യയുള്ളവനായി, അൎത്ഥൻെറ ശത്രുവായി, തനിക്ക വേണ്ടുന്ന ആളുകളും ബലവും ഇല്ലാത്തവനായി, ഏററവും നീചനായിരിക്കും. ഇവിടെ ഹോര—"പതിതസ്തതപ്പെട്ട" എന്നു്. പതിതൻ = ഒരു കൎമ്മങ്ങൾക്കും അൎഹത ഇല്ലാത്തവൻ. ഇങ്ങിനെ ആദിത്യൻെറ ഫലങ്ങൾ.

അനന്തരം "[1] ദാക്ഷിണ്യ" എന്നുതുടങ്ങി പന്ത്രണ്ടു ശ്ലോകങ്ങളെക്കൊണ്ടു ചന്ദ്രൻെറ ഭാവഫലങ്ങളെ പറയുന്നു.

അവിടെ [2] ലഗ്നത്തിൽ ചന്ദ്രൻനിന്നാൽ ഭ്രാന്തുള്ളവനായി, തനിക്ക ഹിതമല്ലാത്തവ ചെയ്യുന്നവനായി, ചെവി കേൾക്കാത്തവനായി, അംഗഹീനനായി, മിണ്ടിപ്പോകാത്തവനായിത്താൻ; ഉത്തരം പറകപ്പോകാത്തവനായിത്താൻ ഇരിക്കും. കൃഷ്ണപക്ഷമാകിൽ വിശേഷിച്ചും ഇപ്പറഞ്ഞവണ്ണം ഇരിക്കും.

പിന്നെ കൎക്കിടകന്താൻ എടവന്താൻ മേടന്താൻ ലഗ്നമായി അതിൽ ചന്ദ്രൻനിന്നാൽ എല്ലാ വസ്തുക്കളിലും സാമൎത്ഥ്യമുണ്ടാക കൊണ്ടും സൌന്ദൎയ്യംകൊണ്ടും ധനംകൊണ്ടും വിഷയാനുഭവങ്ങളെ

---

1 ദാക്ഷിണ്യരൂപ ധനഭോഗ ഗുണൈഃ പ്രധാന-
ശ്ചന്ദ്രേ കുളീരവൃഷഭാജഗതേ വിലഗ്നേ
ഉന്മത്തനീച വികലോ ബധിരശ്ച മൂകഃ
ശേഷേ നരോ ഭവതി കൃഷ്ണതനൌ വിശേഷാൽ.
(സാരാവലി ഭാഗം 292)

2 ഫലദീപികയിൽ—
"സിതേ ചന്ദ്രേ ലഗ്നേ ദൃഢതനുരദഭ്രായുരഭയോ
ബലിഷ്ഠോ ലക്ഷ്മീവാൻ ഭവതിവിപരീതം ക്ഷയഗതേ."
(ഭാഗം 78)

എന്നു കാണുന്നു. വ്യാഖ്യാനം :— ശുക്ലപക്ഷത്തിലെ ചന്ദ്രൻ ലഗ്നത്തിൽനിന്നാൽ ഉറച്ച ശരീരത്തോടുകൂടിയവനായും ദീൎഘായുസ്സോടുകൂടിയവനായും ഭയമില്ലാത്തവനായും ബലശാലിയായും ഐശ്വൎയ്യമുള്ളവനായുമിരിക്കും. കറുത്തപക്ഷത്തിലെ ചന്ദ്രൻ ലഗ്നത്തിൽനിന്നാൽ ഈ ഫലങ്ങൾ എല്ലാം വിപരീതങ്ങളായിരിക്കും."

ക്കൊണ്ടും മററുള്ള ഗുണങ്ങളെക്കൊണ്ടും പ്രധാനനായിരിക്കും. ഇവിടെ ഹോര—" മൂകോന്മത്തജളാന്ധനീചബധിരഃ പ്രേഷ്യശ്ശശാങ്കോദയെ സ്വർക്ഷാജോക്ഷഗതെ ധനീ ബഹുസുതഃ " എന്നു്. മൂകൻ = പറയപ്പോകാത്തവൻ. ഉന്മത്തൻ = ഭ്രാന്തൻ. ജളൻ = ഉത്തരം പറയപ്പോകാത്തവൻ. അന്ധൻ = കണ്ണുകാണാത്തവൻ. നീചൻ = അനുചിതത്തെ ചെയ്യുന്നവൻ. ബധിരൻ = ചെവി കേൾക്കാത്തവൻ. പ്രേഷ്യൻ = ദാസൻ. ചന്ദ്രൻ ലഗ്നത്തിൽനിന്നാൽ ഇവററിലെന്ന ഫലം. കക്കിടക മേട ഇടവങ്ങളിലാകിൽ. ധനീ—ധനമുള്ളവൻ. ബഹുസുതൻ = വളരെ സുതന്മാരുള്ളവൻ ഇങ്ങിനെ ഇരിക്കും.

[1] രണ്ടാമെടത്ത് ചന്ദ്രൻനിന്നാൽ ഏററവും നല്ല പുത്രന്മാരോടും ബന്ധുക്കളോടുംക്രുടി ധനവാനായി ഇരിക്കും. പൂർവ്വപക്ഷമാകിൽ ഏററവും ധനമുള്ളവരുടെ അധിപതിയായി [2] വളരെ പറയപ്പോകുന്നവനായിരിക്കും ഇവിടെ ഹോര—" സസ്വഃ കുഡുംബീധനെ " എന്നു് സസ്വൻ = ധനത്തോടുകൂടിയവൻ. കുഡുംബീ = കുഡുംബത്തെ ഭരിക്കുന്നവൻ. ഇങ്ങിനെ പരമേശ്വരത്തിൽ പറഞ്ഞുകിടക്കുന്നു. വിവരത്തിൽ ബഹുസുതഃ എന്നും സ്വസ്വഃ എന്നും കുഡുംബീ എന്നും രണ്ടാമെടത്ത് നിന്നാലത്തെ ഫലങ്ങൾ, എന്നു പറഞ്ഞു കിടക്കുന്നു.

---

1 അലുളിതസുഖമിത്രയുതോ ധനീചചന്ദ്രേദ്വിതീയഭാഗവതെ
സമ്പൂർണ്ണേതിധനേശോ ഭവതിനരോവാക്പ്രലാപകരഃ. "
(സാരാവലി ഭാഗം 292)

2 വാക്പ്രലാപകരഃ എന്നാണു് മൂലം. ജാതകപാരിജാതകത്തിൽ ദ്വിതീയഗതചന്ദ്രനു്ഫലം :—

" കാമീകാന്തശ്ചാരുവാഗിംഗിതജ്ഞോ വിദ്യാശീലോ വിത്തവാൻ വിത്തഗേന്ദൌ " എന്നാണു്. "കാമിയായും സുന്ദരനായും നല്ലവാക്കുകളെ പറയുന്നവനായും അന്യന്റെ അഭിപ്രായത്തെ സ്വയമെ അറിയാൻ സാമർത്ഥ്യമുള്ളവനായും വിദ്വാനായും ധനവാനായും ഭവിക്കും. " എന്നു് വ്യാഖ്യാനം.

(പാരിജാതകം ഭാഗം 219)

കർക്കിടകലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ ധനി. മേടലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ ബഹുസുതൻ. എടവലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ സസുഃ, രണ്ടാമെടത്ത് ചന്ദ്രൻനിന്നാൽ കുഡുംബി. ഇങ്ങിനെ ഭട്ടോല്പലൻ പറഞ്ഞുകിടക്കുന്നു.

[1] മൂന്നാമെടത്ത് ചന്ദ്രൻ ബലവാനായിനിന്നാൽ ബലവാനായി, കൂടപ്പിറന്നവൎക്ക ആശ്രയനായി, മോദഃത്തോടുകൂടിയവനായി, ശൂരനായി അഭിമാനിയായി, വിദ്യയും ഭക്ഷണസാധനങ്ങളേയും വസ്ത്രങ്ങളേയും ഉണ്ടാക്കുന്നവനായിരിക്കും. ഇവിടെ ഹോര—"ഹിംസ്രോഭ്രാതൃഗതെ" എന്ന്. ഹിംസ്രൻ = കൊല്ലുകശീലമായിട്ടുള്ളവൻ.

[2] നാലാമെടത്ത് ചന്ദ്രൻനിന്നാൽ ബന്ധുക്കളും (ഗൃഹ) ഭവനത്തിങ്കൽ കഴിഞ്ഞുകൂടുവാൻ വേണ്ടുന്ന വസ്തുക്കളും വാഹനങ്ങളും ഉള്ളവനായി ദാനം ചെയ്യുന്നവനായി, പാനത്തിന്നും ഭക്ഷണത്തിന്നും ഇച്ഛയുള്ളവനായി സുഖദുഃഖങ്ങൾ സമമായിരിക്കും. ഇവിടെ

---

1 ഭ്രാതൃജനാശ്രയണീയോ മുദാന്വിതസ്സഹജസംസ്ഥിതേ ബലിനി
ചന്ദ്രേഭവതിചശ്ശൂരോ വിദ്യാ വസ്ത്രാന്ന സംഗ്രഹണശീലഃ.
(സാരാവലി ഭാഗം 293)

മൂന്നിൽ ചന്ദ്രൻനിന്നാൽ "അതികൃപണൻ" (ഏററവും പിശുക്കൻ) എന്നൊരു ഫലം ഫലദീപികയിൽ കാണുന്നുണ്ട്. "അല്പ ധനികോബന്ധു പ്രിയ സ്സാത്വികഃ" എന്നാണ്.

(പാരിജാതകത്തിൽ. ഭാഗം 220)

അല്പ ധനത്തൊടുകൂടിയവനും ബന്ധുക്കൾക്കു ഇഷ്ടനം, സാത്വികനും, ആയിരിക്കും.

2 ബന്ധുപരിച്ഛദവാഹന സഹിതോ ദാതാ ചതുൎത്ഥഗേചന്ദ്രേ
അബലാശയാന്തരക്തഃ സുഖാസുഖോൽക്കഷ് പരിമുക്തഃ
(സാരാവലി ഭാഗം 293)

"വിദ്യാശീലസുഖാന്വിതഃ പരവധൂലോലശ്ചതുൎത്ഥവിധൌ" എന്ന് പാരിജാതകത്തിൽ (ഭാഗം 220) എന്നു പറയുന്നു. "വിദ്വാനായും സൽപ്രകൃതിയായും സുഖമുള്ളവനായും ഭവിക്കും" എന്ന് വ്യാഖ്യാനം.

ഹോരാ--"സുഖൈസതനയെ തൽപ്രോക്ത ഭാവാനപിതഃ" എന്ന്. നാലാമേടത്തും അഞ്ചാമെടത്തും ചന്ദ്രൻ നിന്നാൽ അതതഭാവങ്ങൾക്ക പറഞ്ഞവറോടുകൂടിയിരിക്കും എന്നർത്ഥം. അവിടെ നാലാമെടത്തു നിന്നാൽ സുഖത്തോടുകൂടിയിരിക്കും. എന്ന ഭട്ടോല്പല പരമേശ്വരന്മാർ പറഞ്ഞിരിക്കുന്നു. വിവരണത്തിൽ സുഖം ബന്ധുക്കൾ എന്നിവ തുടങ്ങിയുള്ളവ ഉണ്ടായിരിക്കും എന്നുപറഞ്ഞു. ഭാഷയിൽ സുഖവും ബന്ധുഗുണവും മാതൃഗുണവും ഉണ്ടായിരിക്കും എന്നു പറഞ്ഞുകിടക്കുന്നു. അഞ്ചാമെടത്താകിൽ പുത്രന്മാരോടുകൂടിയിരിക്കും എന്ന ഭട്ടോല്പല പരമേശ്വരന്മാരുടെ മതം. പുത്രന്മാരും ബുദ്ധിയും ഉണ്ടായിരിക്കും എന്ന് വിവരണത്തിലും ഭാഷയിലും പറഞ്ഞുകിടക്കുന്നു.

[1] അഞ്ചാമെടത്ത് ചന്ദ്രൻ നിന്നാൽ പുത്രന്മാരും ബന്ധുക്കളും സൌഖ്യവും ബുദ്ധിയും വളരെ ഉണ്ടായിരിക്കും.

[2] ആറാമെടത്ത് ചന്ദ്രൻ നിന്നാൽ ശത്രുക്കൾ വളരെയുണ്ടായി ക്രൂരസ്വഭാവനായി ശരീരത്തിന്ന മാർദ്ദവമുണ്ടായി അഗ്നിബലവും കുറഞ്ഞു

---

1 ബഹുതനയമിത്രസൌഖ്യോ മേധാവീപഞ്ചമേവിധൌ ഭവതി
ബലസഹിതേന ച ശൂരോ വിദ്യാവസ്ത്രാന്നസംഗ്രഹണശീലഃ
സാരാവലി ഭാഗം 293

ഫലദീപികയിൽ "അമാത്യഃ സുതഗതെ" എന്നുകൂടി പറയുന്നുണ്ട്. മന്ത്രിയായും ഭവിക്കും എന്നർത്ഥം. ഭാഗം 78

2 പ്രചുരാമിത്ര സ്ത്രീവ്രോ മൃദുകായാഗ്നിമന്ദാലസശ്ചന്ദ്രേ
ഷഷ്ഠേനര ഉദരഭവൈ രോഗൈസ്സമ്പീഡിതോ ഭവതി
രജനികരേസ്വല്പായുഃഷഷ്ഠഗതേഭവതി സംക്ഷീണഃ
സാരാവലി ഭാഗം 293

പാരിജാതകത്തിൽ—
"അല്പായുസ്സ്യാൽ ക്ഷീണചന്ദ്രേരിപുസ്ഥേ
പൂർണ്ണേജാതോതീവഭോഗീചിരായുഃ"
എന്നാണ് കാണുന്നത്. ക്ഷീണചന്ദ്രൻ നിന്നാൽ അല്പായുസ്സായും, പൂർണ്ണചന്ദ്രൻ നിന്നാൽ ദീർഘായുസ്സായും സുഖമുള്ളവനായും ഭവിക്കും എന്നർത്ഥം. ഭാഗം 222

കാമവും കുറഞ്ഞു അലസനായിരിക്കും. കൃഷ്ണപക്ഷമാകിൽ [1] ഗളവ്യാധിയും ഉദരവ്യാധിയും ഉണ്ടായി അല്പായുസ്സായിരിക്കും. ഇവിടെ ഹോര—"നൈകാരിർമ്മൃദുകായ വഹ്നിമദനസ്തീക്ഷ്ണോലസ-ശ്ചാതഗെ" എന്നു്. നൈകാരി = വളരെ ശത്രുക്കളുള്ളവൻ മൃദുകായവഹ്നിമദനൻ = മൃദുവായിരിക്കുന്ന ശരീരത്തോടും അഗ്നിബല ത്തോടും കാമത്തോടും കൂടിയവൻ. തീക്ഷ്ണൻ = ക്രൂരമായിരിക്കുന്ന സ്വഭാവത്തോടുകൂടിയവൻ. അലസൻ = ആലസ്യമുള്ളവൻ.

[2] ഏഴാമെടത്തു് ചന്ദ്രൻ നിന്നാൽ സൌമ്യനായി ശത്രുക്കൾക്കു തോല്പിച്ചുകൂടാത്തവനായി, സുഖിയായി, സുന്ദരനായി കാമുകനായി രിക്കും. കൃഷ്ണപക്ഷമാകിൽ ദീനവും വ്യാധിയും ഉണ്ടായിരിക്കും. ഇവിടെ ഹോര = "ഈൎഷ്യാസ്ത്രീ പ്രമദോമദെ" എന്നു്. [3] ഈൎഷ്യ = പരന്മാരെ ദ്വേഷിക്കുന്നവൻ എന്നു പരമേശ്വരത്തിലും ഭാഷയിലും പറഞ്ഞുകിടക്കുന്നു. പരിഭവമത്സരൻ എന്നു ഭട്ടോല്പലൻ. ഈൎഷ്യാദി ശീലൻ എന്നു് വിവരണത്തിൽ. തീവ്രമദൻ = ഏററവും കാമമുള്ളവൻ സ്ത്രീ പ്രമദഃ എന്നു് വിവരണത്തിലും ഭാഷയിലും പറഞ്ഞുകിടക്കുന്നു. സ്ത്രീമദൻ = സ്ത്രീകളിൽ സക്തിയുള്ളവൻ.

---

1 ഇതിന്റെ മൂലം എന്താണെന്നറിയുന്നില്ല.

2 സൌമ്യോധൃഷ്യസ്സുഖിതഃ സുശരീരഃ കാമസംയുതോദ്യൂനെ
ദൈന്യരുഗർദിത ദേഹഃ കൃഷ്ണേസംജായതേ ശശിനി
സാരാവലി 293

ഫലദീപികയിൽ ഭാഗം 78
" സ്മരേദ്രഷ്ടസ്സൌമ്യോവര യുവതികാന്തോ സുസുഭഗം "
എന്നു പറയുന്നു. അതിന്റെ വ്യാഖ്യാനം = " ചന്ദ്രൻ ഏഴാംഭാവത്തിൽ നിന്നാൽ ദൃഷ്ടനായും സൌമ്യനായും നല്ല ഭാര്യയുള്ളവനായും സുന്ദരനായും ഇരിക്കും " എന്നാണു്.

3 ഈൎഷ്യ = അക്ഷമ
തീവ്രമദൻ = വർദ്ധിച്ച ഗർവ്വോടുകൂടിയവൻ എന്നു് രാമവാരിയർ വ്യാഖ്യാനിക്കുന്നു. ഹോരാ 2 ഭാഗം 403

[1] എട്ടാമെടത്ത് ചന്ദ്രൻ നിന്നാൽ ബുദ്ധിയും തേജസ്സും വളരെ ഉണ്ടായി ഉദര വ്യാധിയുണ്ടായി ദേഹം ക്ഷയിച്ചിരിക്കും. കൃഷ്ണപക്ഷമാകിൽ അല്പായുസ്സായിരിക്കും. ഇവിടെ ഹോര—"ബഹുമതിർവ്യാധ്യർദ്ദിതശ്ചാഷ്ടമെ എന്ന്". ബഹുമതി = വളരെ ബുദ്ധിയുള്ളവൻ. വ്യാധ്യർദ്ദിതൻ = വ്യാധിപീഡിതൻ.

[2] ഒമ്പതാമെടത്ത് ചന്ദ്രൻ നിന്നാൽ ദേവകാര്യവും പിതൃകാര്യവും ചെയ്യുന്നവനായി സുഖവും ബുദ്ധിയും ധനവും പുത്രന്മാരും ഉള്ളവനായി സ്ത്രീകൾക്ക് അനുരാഗമുള്ളവനായി എല്ലാവൎക്കും ഇഷ്ടനായിരിക്കും. ഇവിടെ ഹോര—"സൌഭാഗ്യാത്മജ മിത്രബന്ധുധനവാൻ ധൎമ്മസ്ഥിതെ ശീതഗൌ" എന്ന്. സൌഭാഗ്യവും പുത്രന്മാരും സഖികളും ചാൎച്ചക്കാരും ധനവും ഉള്ളവനായിരിക്കും എന്നു വിവരണത്തിൽ.



---

1 അതിമതിരതിതേജസ്വീ വ്യാധിയുതോഽലക്ഷ്മവിത്തനിജദേഹഃ
നിധനസ്ഥേരജനികരേ സ്വല്പായുർഭവതിസംക്ഷീണേ

സാരാവലി ഭാഗം 294

പാരിജാതകത്തിൽ (ഭാഗം 224)

രണോത്സുകസ്ത്യാഗവിഹീനവിദ്യാ
ശീലസ്സശാങ്കേസതിരന്ധ്രയാതേ"

എന്നാണ് കാണുന്നത്. വ്യാഖ്യാനം—"യുദ്ധത്തിൽ ഉത്സാഹം ഉള്ളവനായും ദാനംചെയ്യാത്തവനായും ദുസ്സ്വഭാവിയായും ഭവിക്കും."

2 ദൈവതപിതൃകാര്യപരഃ സുഖധനമതി മിത്രപുത്രസമ്പന്നഃ
യുവതിജനനയനകാന്തോ നവമേശശിനിപ്രിയോമനുജഃ"

സാരാവലി ഭാഗം 294

"ചന്ദ്രേപൈതൃകദേവകാര്യ നിരതസ്ത്യാഗീ ഗുരുസ്ഥേധൎമ്മേ"
അതായതു "പിതൃകാര്യങ്ങളിലും ദേവകാര്യങ്ങളിലും ശ്രദ്ധയുള്ളവനായും ദാതാവായും ഭവിക്കും."

പാരിജാതകം ഭാഗം 225

ബന്ധു = ഏററവും ബന്ധു. [1] മിത്രം = ബന്ധു എന്ന് പാരമേശ്വരത്തിൽ.

[2] പത്താമേടത്ത് ചന്ദ്രൻ നിന്നാൽ ദുഃഖമില്ലാതെ കർമ്മങ്ങളിൽ താല്പര്യമുള്ളവനായി തുടങ്ങിയ വസ്തുക്കൾ ഒക്ക സാധിക്കുന്നവനായി ധനസമൃദ്ധിയുണ്ടായി നല്ലമനസ്സായി ഏററവും ബലവാനായി ശൂരനായി ദാനം ചെയ്യുന്നവനായിരിക്കും. ഇവിടെ ഹോര "നിഷ്പത്തിം സമുപൈതി ധർമ്മധനധീശ്ശൌര്യൈര്യുതഃ കർമ്മഗൈ" എന്ന് നിഷ്പത്തിം സമുപൈതി = എല്ലാകർമ്മങ്ങളിലും ഫലത്തെ പ്രാപിക്കുന്നവൻ. ധർമ്മധനധീശ്ശൌര്യൈര്യുതഃ = ധർമ്മത്തോടും ധനത്തോടും ബുദ്ധിയോടും ശൌര്യത്തോടും കൂടിയവൻ എന്നർത്ഥം.

[3] പതിനൊന്നാമേടത്ത് ചന്ദ്രൻ നിന്നാൽ ധനവാനായി പുത്രന്മാര് വളരെയുണ്ടായി, ലാഭവും വളരെ ഉള്ളവനായി, ഇഷ്ടന്മാരിയിരിക്കും [4] ഭൃത്യന്മാരോടുംകൂടി ബുദ്ധിമാനായി ക്രൂരനായി ശൂരനായായിരിക്കും. ഇവിടെ ഹോര—"ഖ്യാതൊ ഭാവ ഗുണാന്വിതോ ഭവഗതെ"

---

1 മിത്രം = സുഹൃത്ത് എന്നാണ് രാമവാരിയർ വ്യാഖ്യാനിക്കുന്നതു്.

(ഹോരാ 2 ഭാഗം 404)

2 അവിഷാദീ കർമ്മപരസ്സിദ്ധാരംഭശ്ച ധനസമൃദ്ധശ്ച
ശുചിരതിബലോഢ ദശമേ ശൂരോദാതാ ഭവേച്ഛശിനി

(സാരാവലി ഭാഗം 294)

3 ധനവാൻ ബഹുസുതഭാഗീ ബഹ്വായുസ്സചിഷ്ട ഭൃത്യവർഗ്ഗശ്ച
ഇന്ദൌഭവേമനസ്വീ തീക്ഷ്ണഃ ശൂരഃ പ്രകാശശ്ച

(സാരാവലി ഭാഗം 294)

4 ഭൃത്യന്മാർ അനുകൂലരായിരിക്കുമെന്നർത്ഥം.
"സന്തുഷ്ടശ്ച വിഷാദശീല ധനികോലാഭസ്ഥിതെശീതഗൌ"

(പാരിജാതകം ഭാഗം 228)

"സന്തോഷമുള്ളവനായും വിഷാദമുള്ളവനായും സദ്പ്രകൃതിയും ധനവും ഉള്ളവനായും ഭവിക്കും" എന്ന്വ്യാഖ്യാനം.

എന്നു്. ഖ്യാതൻ = പ്രസിദ്ധൻ. ഭാവഗുണാന്വിതൻ = എല്ലാഗുണങ്ങളോടും കൂടിയവൻ എന്നു പരമേശ്വരത്തിൽ പറഞ്ഞുകിടക്കുന്നു. [1] പതിനൊന്നാമേടത്തു് പറഞ്ഞുകിടക്കുന്ന ഗുണങ്ങളോടുകൂടിയവൻ എന്നു വിവരണത്തിൽ പറഞ്ഞു കിടക്കുന്നു. ലാഭത്തോടുകൂടിയവൻ എന്നു് ഭാഷയിൽ പറഞ്ഞുകിടക്കുന്നു.

[2] പന്ത്രണ്ടാമേടത്തു് ചന്ദ്രൻ നിന്നാൽ ദ്വേഷിക്കപ്പെടുവാൻ യോഗ്യനായി പതിതനായി അസാരനായി, കണ്ണിന്നു ദണ്ഡമുള്ളവനായി പരവശനായി അലസനായി അംഗഹീനനായി ജാരപുത്രനായി എല്ലാടവും [3] തോൽവി വരുന്നവനായി ഇരിക്കും. ഇവിടെ ഹോര "ക്ഷുദ്രോംഗഹീതോവ്യയെ" ക്ഷുദ്രൻ = അല്പസാരൻ എന്നു പരമേശ്വരഭട്ടോല്പലന്മാർ പറഞ്ഞുകിടക്കുന്നു. നികൃഷ്ടൻ എന്നു വിവരണത്തിൽ പറഞ്ഞുകിടക്കുന്നു. ദുഷ്ടൻ എന്നു ഭാഷയിൽ പറഞ്ഞു കിടക്കുന്നു. ഇങ്ങിനെ ചന്ദ്രന്റെ ഭാവഫലങ്ങൾ.

അനന്തരം [4] ക്രൂര എന്നു തുടങ്ങി പന്ത്രണ്ടു ശ്ലോകങ്ങളെക്കൊണ്ടു് ചൊവ്വേടെ ഭാവഫലത്തെ പറയുന്നു. അവിടെ ലഗ്നത്തിൽ ചൊവ്വാ നിന്നാൽ ക്രൂരനായി സാഹസമുള്ളവനായി [5] സ്തബ്ധനായി അല്പായുസ്സായി ധനവും അഭിമാനവും ശൌര്യവും ഉണ്ടായി ശരീരത്തിന്മേൽ മുറിയുള്ള

---

1 ഭവം: പതിനൊന്നാമേടം എന്നർത്ഥം.

2 ദ്വേഷ്യഃ പതിതഃ ക്ഷുദ്രോ നയനരുഗാർത്തോലസോഭവേദ്വികലഃ
ചന്ദ്രേതഥാന്യജാതോ ദ്വാദശഗേനിത്യ പരിഭൂതഃ
(സാരാവലി ഭാഗം 294)

കളവു പറയുന്നവൻ എന്നുകൂടി ഫലദീപികയിൽ കാണുന്നുണ്ടു.

3 പരാജയം എന്നർത്ഥം.

4 ക്രൂരസ്സാഹസനിരതഃ സ്തബ്ധോല്പായുഃ സ്വമാനധൈര്യയുതഃ
ക്ഷയഗാത്രഃ കശരീരോ വക്രേലഗ്നാശ്രിതേ ചപലഃ
(സാരാവലി ഭാഗം 295)

5 ഇളക്കമില്ലാത്തവൻ.
പാരിജാതകത്തിൽ "അടനഃ" (സഞ്ചാരി) എന്നു കൂടി പറയുന്നു.

വനായി സൌന്ദര്യമുണ്ടായി ചപലനായിരിക്കും. ഇവിടെ ഹോര "ലഗ്നെ കുജക്ഷതതനുഃ" എന്ന് യുദ്ധാദികളിൽ ആയുധപ്രഹരണാദികൾ ഹേതുവായിട്ടു മുറിയുള്ളവൻ എന്നു പരമേശ്വര ഭട്ടോല്പലന്മാര് പറഞ്ഞുകിടക്കുന്നു. സ്വതതാൻ വല്ലതും ഒരു ഹേതുകൊണ്ടു താൻ വ്രണമുള്ളവൻ എന്നു വിവരണത്തിൽ പറഞ്ഞുകിടക്കുന്നു.

[1] രണ്ടാമേടത്ത് ചൊവ്വ നിന്നാൽ ദരിദ്രനായി വഷളായിരിക്കുന്ന അശനംകൊണ്ടു പ്രസാദിക്കുന്നവനായി മുഖം വികൃതിയായി വഷളന്മാരെ ആശ്രയിച്ചവനായി വിദ്യ ഇല്ലാത്തവനായി ഇരിക്കും. ഇവിടെ ഹോര = "ധനഗേകദന്നഃ" എന്ന കദന്നൻ = വഷളായിരിക്കുന്ന അന്നത്തെ ഭക്ഷിക്കുന്നവൻ.

[2] മൂന്നാമേടത്ത് ചൊവ്വ നിന്നാൽ ക്രൂരനായി ആക്രമം തട്ടുത്തു കൂടാത്തവനായി ഭ്രാതാക്കന്മാരോടു വേർപെട്ടവനായി മോദത്തോടുകൂടി എല്ലാ ഗുണങ്ങളോടും സുഖങ്ങളോടും കൂടി പ്രസിദ്ധനായിരിക്കും. ഇവിടെ ഹോര = "[3] ദിനകരപ്രതിമോന്യസംസ്ഥഃ" എന്ന്. മൂന്നുനാലു ഏഴെട്ടു പത്തുപതിനൊന്നു പന്ത്രണ്ടുകളിൽ

---

1 അധനഃ കദശനതുഷ്ടഃ പുരുഷോവികൃതാനനോ ധനസ്ഥാനേ
കുജനാശ്രയശ്ചരുധിരേ ഭവതിനരോ വിദ്യയാരഹിതഃ
(സാരാവലി ഭാഗം 295)

"ദാതോഗ്വാദകൃഷിക്രിയോടന പരഃ കോപീകുജേവിത്തഗേ" എന്നാണ് (പാരിജാതകത്തിൽ ഭാഗം 219 പറയുന്നതു്) "രസവാദിയായും കൃഷിക്കാരനായും സഞ്ചാരപ്രിയനായും കോപിഷ്ഠനായും ഭവിക്കും" എന്ന് വ്യാഖ്യാനം.

2 ശൂരോഭവേത്യ ധൃഷ്യോ ഭ്രാതൃവിയുക്തോ മുദാന്വിതഃ പുരുഷഃ
ഭ്രപുത്രേ സഹജസ്ഥേ സമസ്തഗുണഭാജനംഖ്യാതഃ
(സാരാവലി ഭാഗം 295)

3 മൂന്നുമുതൽക്കുള്ള ഭാവങ്ങളിൽ ചൊവ്വ നിന്നാൽ സൂര്യന്നു പറഞ്ഞിട്ടുള്ള ഫലങ്ങളാണ് ഉണ്ടാവുക എന്നർത്ഥം. 7-9-10-11 ഈ ഭാവങ്ങളിൽ ആദിത്യൻ നിൽക്കുന്നതു് ശുഭങ്ങളാണല്ലാ.

[1] ചൊവ്വ നിന്നാൽ ബന്ധുക്കളും ഭവനത്തിൽ കഴിഞ്ഞുകൂട്ടവാനുള്ള സ്വത്തുക്കളും വാഹനങ്ങളും ഇല്ലാതെ ഏററവും ദുഃഖമുണ്ടായി പരഗൃഹത്തിൽ ഇരിക്ക ശീലമായിരിക്കും

[2] അഞ്ചാമേടത്ത് ചൊവ്വ നിന്നാൽ സൌഖ്യവും ധനവും ബന്ധുക്കളും ഇല്ലാതെയും ബുദ്ധിക്കു ഇളക്കമുണ്ടായി പുത്രന്മാരില്ലാതെ അനത്ഥങ്ങൾ വളരെ ഉണ്ടാകുന്നവനായി ദുഷ്ടനായി അംഗഹീനനായിരിക്കും.

[3] ആറാമേടത്ത് ചൊവ്വ നിന്നാൽ ഉദരാഗ്നിയും പുംസ്ത്വവും പ്രബലങ്ങളായി സുന്ദരനായി നീണ്ട് ബലവാനായി തന്റെ ബന്ധുക്കളെ ജയിക്ക ശീലമായി പ്രധാനനായിരിക്കും.

[4] ഏഴാമേടത്ത് ചൊവ്വ നിന്നാൽ ഭാൎയ്യ മരിച്ച്, വ്യാധികൊണ്ട് പരവശനായി വഴിനടക്കുക ഇഷ്ടമായി ദുഃഖിതനായി പാപിയായി സ്ത്രീവിരഹം ഹേതുവായി ശരീരപീഡ ഉണ്ടായിരിക്കും.

---

1 നാലാമേടത്ത് ചൊവ്വ നിന്നാൽ എന്നായിരിക്കണം.

2 സൌഖ്യാത്ഥ പുത്രരഹിതഃ ചലമതിരപിപഞ്ചമേ കുജേഭവതി
പിശുനോനത്ഥപ്രായഃ ഖലശ്ചവികലോ നരോനീചഃ
സാരാവലി ഭാഗം 295.

3 പ്രബലമദനോദരാഗ്നി സ്സ്വശരീരോ വ്യായതോ ബലീഷഷ്ഠേ
രുധിരേസംഭവിനരഃ സ്വബന്ധുവിജയീ പ്രധാനശ്ച
സാരാവലി ഭാഗം 296

4 മൃതദാരോ രോഗാൎത്തോ മാൎഗ്ഗരതോഭവതി ദുഃഖിതഃപാപഃ
സ്ത്രീരഹിതസ്സന്തപ്തഃ ശുഷ്കതനൎഭവതി സപ്തമേഭൌമേ.
സാരാവലി ഭാഗം 296

'രണരുചിഃ' എന്നുകൂടി പാരിജാതകത്തിൽ (ഭാഗം 223) കാണുന്നുണ്ട്. യുദ്ധപ്രിയനായിരിക്കും എന്നത്ഥം.

[1] അഷ്ടമത്തിൽ ചൊവ്വ നിന്നാൽ വ്യാധിയുള്ള കാലം ഏറി അല്പായുസ്സായി ശരീരം വഷളായി നിഷിദ്ധങ്ങളെ ചെയ്യുന്നവനായി ദുഃഖിയായിരിക്കും.

[2] ഒമ്പതാമേടത്ത് ചൊവ്വ നിന്നാൽ നല്ലവസ്ഥ ചെയ്യാതെ ദ്വേഷിക്കപ്പെടുവാൻ യോഗ്യനായി പ്രാണികളെ കൊല്ലുവാൻ താല്പര്യമുണ്ടായി ധർമ്മമില്ലാതെ ഏററവും പാപിയായി രാജാക്കന്മാർ ചെയ്യപ്പെട്ടതിൽ ഗൌരവമുള്ളവനായിരിക്കും. ഇവിടെ ഹോര — "ധർമ്മാത്യവാൻ" അത്യവാൻ = പാപമുള്ളവൻ.

[3] പത്താമേടത്ത് ചൊവ്വ നിന്നാൽ കർമ്മങ്ങളിൽ ഉദ്യോഗമുണ്ടായി ശൂരനായി ആക്കും അടുത്തുകൂടാത്തവനായി പ്രധാനമായിരിക്ക

---

1 വ്യാധിപ്രിയോല്പായുഃ കുശരീരോ നീചകർമ്മകർത്താ ച
നിധനസ്ഥേ ക്ഷിതിതനയേ ഭവതിപുമാൻ ശോകസന്തപ്തഃ
(സാരാവലി ഭാഗം 296)

"വിനീതവേഷോധനവാൻ ഗണേശോ
മഹീസുതേരന്ധ്രഗതേതുജാതഃ"
(പാരിജാതകം ഭാഗം 224)

"വസ്ത്രാഭരണാദിവേഷങ്ങളിൽ വളരെ താല്പര്യമില്ലാത്തവനായും ധനവാനായും സംഘത്തിൻേറയോ സമുദായത്തിൻേറയോ നാഥനായും ഭവിക്കും" എന്ന് വ്യാഖ്യാനം.

2 അകുശലകർമ്മാദ്വേഷ്യഃ പ്രാണിവധപരോ ഭവേന്നവമസംസ്ഥേ
ധർമ്മരഹിതോതിപാപോ നരേന്ദ്രകൃതഗൌരവോരുധിരേ.
(സാരാവലി ഭാഗം 296)

"ഭ്രസ്തൃനൌയദിപിത്രനിഷ്ട സഹിതഃ ഖ്യാതഃ ശുഭസ്ഥാനഗേ" എന്ന് (പാരിജാതകം ഭാഗം 225)
അച്ഛൻേറ അനിഷ്ടം സമ്പാദിച്ചവനായും പ്രസിദ്ധനായും ഭവിക്കും എന്ന് വ്യാഖ്യാനം.

3 കർമ്മോദ്യുക്തോ ദശമേ ശൂരോധൃഷ്യഃ പ്രധാനജനസേവീ
സുഖസൌഖ്യയുതോരുധിരേ പ്രതാപബഹുലഃ പുമാൻ ഭവതി
(സാരാവലി ഭാഗം 296)

ന്നവരെ സേവിക്കശീലമായി സുതന്മാരോടും സൌഖ്യത്തോടും കൂടി ഏറ്റവും ഉൽകൃഷ്ടനായിരിക്കും.

[1] പതിനൊന്നാമേടത്തു ചൊവ്വനിന്നാൽ ധനവാനായി എല്ലാവരോടും നല്ലവാക്കു പറക ശീലമായി ശൂരനായി ധനങ്ങളോടും നെല്ലുതുടങ്ങിയുള്ളവയോടും സുഖത്തോടുംകൂടി ദുഃഖമില്ലാതെ ഇരിക്കും.

[2] പന്ത്രണ്ടാമേടത്തു ചൊവ്വനിന്നാൽ കണ്ണിനു [3] വികാരമുള്ളവനായി പതിതനായി ഭാൎയ്യയെ ഹനിക്കുന്നവനായി ഏഷണിക്കാരനായി ക്രൂരനായി തോല്ക്കുന്നവനായി പിടിച്ചുകെട്ടപ്പെടുന്നവനായിരിക്കും ഇങ്ങിനെ ചൊവ്വയുടെ ഭാവഫലങ്ങൾ.

അനന്തരം "[4] അനുപഹത" എന്നു തുടങ്ങി പന്ത്രണ്ടു ശ്ലോകങ്ങളെക്കൊണ്ടു ബുധന്റെ ഭാവഫലങ്ങളെ ചൊല്ലുന്നു. അവിടെ ലഗ്നത്തിൽ ബുധൻനിന്നാൽ ദേഹത്തിന്നും ബുദ്ധിക്കും വൈകല്യമില്ലാതെ ദേശത്തേയും കലാവിദ്യകളേയും കാവ്യത്തേയും കാൎയ്യങ്ങളേയും ഗണിതത്തേയും അറിഞ്ഞവനായി ഏറ്റവും മനോഹരനായി സമൎത്ഥ

---

1 ഏകാദശഗേധനവാൻപ്രിയസുഖഭാഗീതഥാഭ്ദഃവച്ഛൂരഃ
ധനധാന്യസുതൈസ്സഹിതഃക്ഷിതിതനയെ വിഗതശോകശ്ച.
(സാരാവലി ഭാഗം 297)

"ആയസ്ഥേധരണീസുതേ ചതുരവാക് കാമീധനീശൌൎയ്യവാൻ"
(പാരിജാതകം ഭാഗം 228)

സമയോചിതമായ വാക്സാമൎത്ഥ്യവും കാമശീലവും ധനവും ശൂരതയും ഉള്ളവനായി ഭവിക്കും എന്നു് വ്യാഖ്യാനം,

2 നയനവികാരീ പതിതോ ജായാഘ്നസ്സൂചകശ്ച രൌദ്രശ്ച
ദ്വാദശഗേ പരിഭൂതോ ബന്ധന ഭാഗ്ഭവതി ഭൂപുത്രേ.
(സാരാവലി ഭാഗം 297)

3 രോഗമോ ദൂഷ്യമോ ഉള്ളവൻ എന്നാൎത്ഥം.

4 അനുപഹത ദേഹബുദ്ധിൎദ്ദേശകലജ്ഞാനകാവ്യഗണിതജ്ഞഃ
അതിമധുര ചതുരവാക്യോ ദീൎഘായുസ്സ്യാൽബുധേലഗ്നേ,
(സാരാവലി ഭാഗം 297)

നായിരിക്കും. നല്ല വാക്കോടുകൂടിയവനായി ദീർഘായുസ്സായിരിക്കും. ഇവിടെ ഹോര 'വിദ്വാൻ' എന്നു്.

[1] രണ്ടാമെടത്തു് ബുധൻനിന്നാൽ തന്നെ ബുദ്ധികൊണ്ടുണ്ടാക്കപ്പെട്ടിരിക്കുന്ന വിഭവങ്ങളോടുകൂടിയവനായി നല്ലകണ്ണോടുകൂടിയവനായി ഭക്ഷണവസ്തുക്കളും പാനം ചെയ്യേണ്ട വസ്തുക്കളും അവററിന്റെ അനുഭവവും ഉണ്ടായി വാക്കിന്നു് ഇളക്കമുണ്ടായി ഏററവും ധനവാനായി എല്ലാവരുടേയും പ്രിയത്തെ ചെയ്യുന്നവനായി നയം ഉള്ളവനായിരിക്കും. ഇവിടെ ഹോര "ധനി" എന്നു്.

[2] മൂന്നാമേടത്തു് ബുധൻ നിന്നാൽ ശ്രമനിരതനായി ദീനനായി സമർത്ഥനായി ഭ്രാതാക്കൾ ഉള്ളവനായി വ്യാജമുണ്ടായി മനുഷ്യരാൽ [3] ഇളക്കപ്പെട്ടവനായിരിക്കും. ഇവിടെ ഹോര—"പ്രബലഃ" എന്നു് ഏററവും ബലമുള്ളവൻ.

[4] നാലാമേടത്തു് ബുധൻ നിന്നാൽ വാക്സാമർത്ഥ്യമുണ്ടായി സുഭഗനായി വാഹനത്തോടുകൂടിയവനായി ഗൃഹത്തിങ്കൽ കഴിഞ്ഞുകൂടുവാനുള്ള വസ്തുക്കൾ നല്ലതായുണ്ടായി നല്ല ബന്ധുക്കളോടുംകൂടി വിദ്വാനായി എല്ലാനാളും പീഡിതനായിരിക്കും. ഇവിടെ ഹോര— "പണ്ഡിതഃ" എന്നു്.

---

1 ബുദ്ധ്യോപാർജ്ജിതവിഭവോ ധനഭവനഗതേന്നപാനഭോഗീച.
ശോഭനവാക്യസ്സനയഃ ശശിതനയേമാനവോഭവതി.
(സാരാവലി ഭാഗം 297)

2 ശ്രമനിരതഃ പരിദീനഃ തൃതീയഭാവേ ബുധേഭവതിജാതഃ
നിപുണഃ സഹജസമേതോ മായാ ബഹുലോനരശ്ചപലഃ
സാരാവലി ഭാഗം 208

3 ചപലൻ എന്നാർത്ഥം.

4 പണ്ഡിതമുഖ്യസ്സുഭഗോ വാഹനയുക്തോ ബുധേഹിബുകസംസ്ഥേ
സ്സപരിച്ഛദസ്സബന്ധുഃ ഭവതിനരോ വർദ്ധിതോനിത്യം.
(സാരാവലി ഭാഗം 298)

[1] അഞ്ചാമേടത്ത് ബുധൻ നിന്നാൽ കാര്യവിചാരണത്തിന്ന സമർത്ഥനായി വളരെ പുത്രന്മാരുണ്ടായി വിദ്യയോടും സുഖത്തോടും ഉൽകൃഷ്ടതയോടും ഹർഷത്തോടും കൂടിയിരിക്കും. ഇവിടെ ഹോര = "മന്ത്രീ" എന്നു്. മന്ത്രീ = അമാത്യൻ.

[2] ആറാമേടത്ത് ബുധൻ നിന്നാൽ വാദങ്ങളും വിവാദങ്ങളും ആകുന്ന കലഹങ്ങളെക്കൊണ്ടു് എല്ലായ്പ്പോഴും ജയിക്കപ്പെട്ടവനായി വ്യാധിതനായി അലസനായി നശിക്കപ്പെട്ടിരിക്കുന്ന രൂപത്തോടു കൂടി ക്രൂരവാക്കായി ഏററവും പരിഭവമുള്ളവനായിരിക്കും. ഇവിടെ ഹോര "അശത്രുഃ" എന്നു് അശത്രു = ശത്രുഇല്ലാത്തവൻ.

[3] ഏഴാമേടത്ത് ബുധൻനിന്നാൽ അറിയപ്പോകുന്നവളായി സുന്ദരിയായി, സമകുലത്തിൽ ജനിച്ചവളായി കലഹശീലയായിരിക്കുന്ന ഭാര്യയേയും തനിക്കുതാൻ പോരികയും ലഭിക്കും. ഇവിടെ ഹോര "ധർമ്മജ്ഞഃ" ധർമ്മജ്ഞൻ = ധർമ്മശാസ്ത്രത്തെ അറിയുന്നവൻ.

[4] എട്ടാമേടത്ത് ബുധൻനിന്നാൽ പ്രസിദ്ധനാമത്തെ ധരിച്ചവനായി ദീർഘായുസ്സായി കുലത്തിൽവെച്ച് ശ്രേഷ്ഠനായി രാജാവിനോടു

---

1 മന്ത്രാഭിചാര കുശലോ ബഹുതനയഃ പഞ്ചമേ ഭവതിസൌമ്യേ
വിദ്യാസുഖപ്രതാപൈഃ സമന്വിതോഹർഷ സംയുക്തഃ
(സാരാവലി ഭാഗം 298)

2 വാദവിവാദേ കലഹേ നിത്യജിതോവ്യാധിതോ ബുധേഷഷ്ഠേ
അലസോവിനിഷ്ഠ കോപോ നിഷ്ഠുരവാക്യോതിപരിഭൂതഃ
(സാരാവലി ഭാഗം 298)

3 പ്രാജ്ഞസ്സുചാരുവേഷാം നാതികുലീനാം ച കലഹശീലാംച
ഭാര്യാമനേകവിത്താം പ്രേനേലഭതേബുധേമഹതാംച
സാരാവലി ഭാഗം 298

4 വിഖ്യാതനാമസാരഃശ്ചിരജീവീകുലധരോനിധനസംസ്ഥേ
ശശിതനയേഭവതിനരോനൃപതിസമോദണ്ഡനായകോവാപി
സാരാവലി ഭാഗം 299

സമനായിത്താൻ ശിക്ഷാരക്ഷകൾക്ക് അധിപതിയായിത്താൻ ഇരിക്കും. ഇവിടെ ഹോരയിൽ യശസ്സോടുകൂടിയവൻ.

[1] ഒമ്പതാമേടത്ത് ബുധൻനിന്നാൽ ഏററവും ധനത്തോടും ഏററവും വിദ്യയോടുംകൂടി ശുഭമായ വസ്തുക്കളെ ചെയ്യുന്നവനായി ഏററവും വാക്സാമർത്ഥ്യമുള്ളവനായി ഏററവും സമർത്ഥനായി ധർമ്മിഷ്ഠനായിരിക്കും. ഇവിടെ ഹോര "പരതോക്കവജ്ഞെ" എന്ന് ഒമ്പതു പത്തു പതിനൊന്നു പന്ത്രണ്ടുകളിൽ ബുധൻനിന്നാൽ ആദിത്യന്നു പറഞ്ഞ ഫലങ്ങൾതന്നെ എന്നർത്ഥം.

[2] പത്താമേടത്ത് ബുധൻ നിന്നാൽ ഉത്തമമായിരിക്കുന്ന ബുദ്ധിയോടും കർമ്മങ്ങളോടും ചേഷ്ടകളോടുംകൂടി ചെയ്യുന്ന വസ്തുക്കൾക്കൊക്കെ സഫലമായി ശാസ്ത്രജ്ഞനായി ധീരനായി സത്യത്തോടുകൂടി പലവിധത്തിലുള്ള അലങ്കാരങ്ങളേയും ശൌര്യത്തേയും ധരിച്ചവനായിരിക്കും.

[3] പതിനൊന്നാമേടത്ത് ബുധൻ നിന്നാൽ ധനവാനായി സ്വാധീനമായിരിക്കുന്ന ഭൃത്യന്മാരോടും കൂടി വിദ്വാനായി സൌഖ്യത്തോടും കൂടി വേണ്ടുന്ന വസ്തുക്കളെ അനുഭവിക്കുന്നവനായി ലാഭം വളരെ ഉണ്ടാകുന്നവനായി പ്രസിദ്ധനായിരിക്കും.

---

1 നവമഗതേ ഭവതിപുമാൻ അതിധനവിദ്യായുതശ്ശുഭാചാരഃ
വാഗീശപരോതിനിപുണോ ധർമ്മിഷ്ഠസ്സോമതനയേഹി.
സാരാവലി ഭാഗം 299

2 പ്രവരമതികർമ്മചേഷ്ടസ്സഫലാരംഭോവിശാരദോ ദശമേ
ധീരസ്സത്യസമേതോവിവിധാലങ്കാര സത്വഭാക്സൌമ്യേ.
സാരാവലി ഭാഗം 299

3 ധനവാൻ വിധേയഭൃത്യഃ പ്രാജ്ഞസ്സുഖസംയുതോ വിപുലഭോഗീ
ഏകാദശേശബുധേസ്യാൽ ബഹ്വായുഃ ഖ്യാതിമാൻ പുരുഷഃ
(സാരാവലി ഭാഗം 299)

[1] പന്ത്രണ്ടാമേടത്ത് ബുധൻ നിന്നാൽ വാക്യത്തെ വഴിപോലെ ഗ്രഹിക്കുന്നവനായി പറയപ്പോകുന്നവനായി വിദ്വാനായി ദീനനായി ക്രൂരനായിരിക്കും. ഇങ്ങിനെ ബുധഭാവ ഫലങ്ങൾ.

അനന്തരം "ഹോരാ" എന്നു തുടങ്ങി പന്ത്രണ്ടു ശ്ലോകങ്ങളെ കൊണ്ടു വ്യാഴത്തിന്റെ ഭാവഫലങ്ങളെ ചൊല്ലുന്നു.

അവിടെ [2] ലഗ്നത്തിൽ വ്യാഴം നിന്നാൽ നല്ല ശരീരത്തോടുകൂടി ബലമുള്ളവനായി ദീർഘായുസ്സായി എല്ലാ വസ്തുക്കളും വിചാരിച്ചു ചെയ്യുന്നവനായി വിദ്വാനായി ധീരനായി ശ്രേഷ്ഠനായിരിക്കും. ഇവിടെ ഹോര " വിദ്വാൻ " എന്നു്.

[3] രണ്ടാമേടത്ത് വ്യാഴം നിന്നാൽ ധനവാനായി [4] അന്നബലവാനായി പറയപ്പോകുന്നവനായി, നല്ല ശരീരമായി, നല്ല വാക്കായി, നല്ല മുഖമായി, [5] മംഗലശരീരനായി, ദാനശീലനായി, പ്രസന്നമുഖനായി ഇരിക്കും. ഇവിടെ ഹോര " സുവാക്യഃ " എന്നു്.

[6] മൂന്നാമേടത്ത് വ്യാഴം നിന്നാൽ ഏററവും തോൽക്കുന്നവനായി ദയയില്ലാതെ സഹോദരന്മാരാൽ ജയിക്കപ്പെട്ടവനായി അഗ്നിബലം

---

1 സുഗ്രഹീതവാക്യമലസം പരിഭൂതം വാഗ്മിനം തഥാപ്രാജ്ഞം
വ്യയഗഃ കരോതിസൌമ്യഃ പുരുഷം ദീനം നൃശംസം ച
(സാരാവലി ഭാഗം 299)

2 ഹോരാ സംസ്ഥേ ജീവേ സുശരീരഃ പ്രാണവാൻ സുദീർഘായുഃ
സസമീക്ഷിത കാര്യകരഃ പ്രാജ്ഞോധീരസ്തഥാര്യശ്ച
സാരാവലി ഭാഗം 299

3 ധനവാൻ ഭോജനസാരോ വാഗ്മീ സുവപുസ്സുവാക് സുവക്ത്രശ്ച
കല്യാണവപുസ്ത്യാഗീ സുമുഖോ ജീവേ ഭവേദ്ധനഗേ

4 രുചിയറിഞ്ഞു ഭക്ഷിക്കുന്നവൻ എന്നർത്ഥം

5 ലക്ഷണമൊത്ത ശരീരത്തോടു കൂടിയവൻ

6 അതിപരിഭൂതഃ കൃപണഃ സഹജജിതോ മാനവോ ഭവതിജീവേ
മന്ദാഗ്നി സ്ത്രീവിജിതോ ദുശ്ചിക്യേപാപകർമ്മാ ച
സാരാവലി ഭാഗം 300

കുറഞ്ഞു സ്ത്രീകളാൽ ജയിക്കപ്പെട്ടവനായി പാപങ്ങളെ ചെയ്യുന്നവനായിരിക്കും. ഇവിടെ ഹോര — 'കൃപണഃ' എന്നു്. കൃപണൻ = ആൎക്കും ഒന്നും കൊടുക്കാത്തവൻ വിവരണത്തിൽ·ദയ ഇല്ലായ്മ തുടങ്ങിയുള്ള ദോഷങ്ങളോടു കൂടിയവൻ എന്നു പറഞ്ഞുകിടക്കുന്നു.

[1] നാലാമേടത്തു് വ്യാഴം നിന്നാൽ ബന്ധുക്കളോടും ഭവനത്തിങ്കൽ കഴിഞ്ഞുകൂടുവാനുള്ള വസ്തുക്കളോടും വാഹനങ്ങളോടും സുഖത്തോടും ബുദ്ധിയോടും അനുഭവത്തോടും അർത്ഥത്തോടും കൂടി ശ്രേഷ്ഠനായി എല്ലായ്പോഴും ശത്രുക്കൾക്കു ദുഃഖത്തെ ഉണ്ടാക്കുന്നവനായിരിക്കും. ഇവിടെ ഹോര "സുഖി" എന്നു്.

[2] അഞ്ചാമേടത്തു് വ്യാഴം നിന്നാൽ സുഖദുഃഖങ്ങളുടേയും പുത്രന്മാരുടേയും ബന്ധുക്കളുടേയും സമൃദ്ധി ഉള്ളവനായി വിദ്വാനായി ബുദ്ധിമാനായി ധൈൎയ്യമുള്ളവനായി വേണ്ടുന്ന വസ്തുക്കൾ കൈവശം ഉണ്ടായി എല്ലാടത്തും സുഖിയായിരിക്കും. ഇവിടെ ഹോര 'ധീമാൻ' എന്നു്.

[3] ആറാമേടത്തു് വ്യാഴം നിന്നാൽ [4] അഗ്നിബലവും പുംസ്ത്വവും കുറഞ്ഞു തോലി ഉള്ളവനായിദുൎബ്ബലനായി അലസനായി സ്ത്രീകളാൽ

---

1 സ്വജനപരിച്ഛദവാഹന സുഖമതിഃഭോഗാർത്ഥസംയുതോഭവതി
ശ്രേഷ്ഠശ്ശത്രുവിഷാദീ ചതുർത്ഥസംസ്ഥേസദാജീവേ.
സാരാവലി ഭാഗം 300

2 സുഖസുതമിത്രസമൃദ്ധഃ പ്രാജ്ഞോധൃതിമാംസ്തഥാവിഭവസാരഃ
പഞ്ചമഭവനേ ജീവേ സൎവ്വത്രസുഖീഭവതിജാതഃ
സാരാവലി ഭാഗം 300

3 മന്ത്രാഭിചാരകുശലഃ പരിഭൂതോ ദുൎബ്ബലോലസഃ ഷഷ്ഠേ
സ്ത്രീവിജിതോരിപുഹന്താ ജീവേ പുരുഷോതി വിഖ്യാതഃ
സാരാവലി ഭാഗം 300

4 "സന്നാദരാഗ്നിപുംസ്ത്വഃ" എന്നു് പാഠാന്തരമുണ്ടു്.
അതിന്റെ അർത്ഥമാണു് വ്യാഖ്യാനിച്ചിരിക്കുന്നതു്.

ജയിക്കപ്പെട്ടവനായി ശത്രുക്കളെ ഹനിക്കുന്നവനായി ഏററവും പ്രസിദ്ധ നായിരിക്കും. ഇവിടെ ഹോര "അശത്രുഃ" എന്നു്

[1] ഏഴാമെടത്തു് വ്യാഴംനിന്നാൽ സുഭഗനായി സുന്ദരിയായിരിക്കുന്ന ഭാൎയ്യയോടുകൂടി തന്റെ അച്ഛനേക്കാൾ ഗുണങ്ങൾ ഏറെയുള്ളവനായി പറയപ്പെടാകുന്നവനായി കവിതയുള്ളവനായി പ്രധാനനായി വിദ്വാനായി പ്രസിദ്ധനായിരിക്കും. ഇവിടെ ഹോര 'പിതൃതോധികശ്ച' എന്നു്. പിതൃതോധികൻ = അച്ഛനേക്കാൾ ഗുണമുള്ളവൻ. അച്ഛനേക്കാൾ ഏറെപ്പോന്നവൻ എന്നു് ഭാഷയിൽ. പൂൎവ്വന്മാരേക്കാൾ ഗുണമേറിയവൻ എന്നു വിവരണത്തിൽ

[2] അഷ്ടമത്തിൽ വ്യാഴം നിന്നാൽ തോലി ഉള്ളവനായി ദീൎഘായുസ്സായി കൂലിയാളായി ദാസനായി സ്വജനങ്ങൾ പറയുന്നതു ചെയ്യുന്നവനായി ദീനനായി മലിനനായി [3] മൈഥുനിയായിരിക്കും. ഇവിടെ ഹോര 'നീചഃ' എന്നു്. നീചൻ തനിക്കുചിതമല്ലാത്തവ ചെയ്യുന്നവൻ.

[4] ഒമ്പതാമെടത്തു് വ്യാഴം നിന്നാൽ ദേവകാൎയ്യങ്ങളിലും പിതൃകാൎയ്യങ്ങളിലും താല്പൎയ്യമുള്ളവനായി വിദ്വാനായി സുഭഗനായി രാജാവിന്റെ മന്ത്രിയായിത്താൻ ഗ്രാമാദിരക്ഷിതാവായിത്താൻ പ്രസിദ്ധനായി പ്രധാനനായി ഇരിക്കും. ഇവിടെ ഹോര തപസ്വീ എന്നു്.

---

1 സുഭഗസ്സുരുചിരദാരഃ പിതുരധികസ്സപ്തമേ ഭവതിജാതഃ
വക്താകവിഃ പ്രധാനഃ പ്രാജ്ഞോജീവേ സുവിഖ്യാതഃ
സാരാവലി ഭാഗം 301

2 പരിഭൃതോ ദീൎഘായുർഭൃതജോദാസോഥവാനിധനസംസ്ഥേ
സ്വജനപ്രേഷ്യോ ദീനോ മലിനസ്ത്രീഭോഗവാൻജീവേ.
(സാരാവലി ഭാഗം 301)

3 മൈഥുനത്തിൽ ആഗ്രഹമുള്ളവൻ.

4 ദൈവതപിതൃകാൎയ്യപരോവിദ്വാൻ സുഭഗോഭനേത്തദാനവമേ
നൃപമന്ത്രീനേതാവാജീവേജാതഃ പ്രധാനശ്ച.
(സാരാവലി ഭാഗം 301)

[1] പത്താമെടത്ത് വ്യാഴം നിന്നാൽ തുടങ്ങിയ വസ്തുക്കൾ ഒക്കെ സാധിക്കുന്നവനായി സമ്മാനിപ്പാൻ യോഗ്യനായി എല്ലാവസ്തുക്കൾക്കും ഉപായമുള്ളവനായി സമർത്ഥനായി വേണ്ടുന്ന വസ്തുക്കൾ ഒക്കെ ഉള്ളവനായി സുഖത്തോടും വേണ്ടുന്ന ജനത്തോടും ധനത്തോടും വാഹനങ്ങളോടും യശസ്സോടും കൂടിയിരിക്കും. ഇവിടെ ഹോര 'സധനഃ' എന്ന്.

[2] പതിനൊന്നാമേടത്ത് വ്യാഴം നിന്നാൽ അവധികൂടാതോളം ലാഭം ഉണ്ടാക്കുന്നവനായി വളരെ വാഹനങ്ങളോടും വളരെ ഭൃത്യന്മാരോടും കൂടി സാധുവായി ഏററവും പുത്രന്മാരും വിദ്യയും ഇല്ലാതെ ഇരിക്കും. വിദ്യയും പുത്രനും ഉണ്ടായിരിക്കും. വളരെ വിദ്യയും വളരെ പുത്രന്മാരും ഉണ്ടായിരിക്കയില്ല എന്നർത്ഥം. ഇവിടെ ഹോര 'സലാഭഃ' എന്ന്. സലാഭൻ = ലാഭത്തോടുകൂടിയവൻ.

[3] പന്ത്രണ്ടാമെടത്ത് വ്യാഴം നിന്നാൽ അലസനായി ലോകത്തിലുള്ളവക്കൊക്കെ ദ്വേഷമുള്ളവനായി ഒരു കാലില്ലാതെതാൻ മൊടവനായിരുന്നുനടക്കുന്നവനായി പതിതനായി മറെറാരുത്തരെ സേവിപ്പാൻ രുചിയുള്ളവനായിരിക്കും. ഇവിടെ ഹോര "ഖലഃ" എന്ന്. ഖലൻ = ദുഷ്ടൻ. ഇങ്ങിനെ വ്യാഴത്തിൻെറ ഫലങ്ങൾ. അനന്തരം 'സുനയ' എന്ന് തുടങ്ങി പന്ത്രണ്ടു ശ്ലോകങ്ങളെ കൊണ്ടു ശുക്രൻെറ ഭാവഫലങ്ങളെ ചൊല്ലുന്നു.

---

1 സിദ്ധാരംഭോമാന്യസ്സർവ്വോപായഃകുലശസമൃദ്ധാശ്ച
ദശമസ്ഥേത്രിദശഗുരൌ സുഖധനജനഭോഗവാഹനയശോഭാക്
(പാരിജാതകം ഭാഗം 301)

2 പരിമിതായലാഭോ ബഹുവാഹനഭൃത്യസംയുതസ്സാധുഃ
ഏകാദശഭേജീവേ നചാതിവിദ്യോ നചാതിസുഭഗഃ
(സാരാവലി ഭാഗം 302)

3 അലസോ ലോകദ്വേഷ്യോഹലഗതവാക്യൈകഭഗോപക്ഷശ്ച
പരിതസ്സേവാനിരതോ ദ്വാദശസംസ്ഥേഗുരൌഭവതി.
(സാരാവലി ഭാഗം 302)

അവിടെ [1] ലഗ്നത്തിൽ ശുക്രൻ നിന്നാൽ കണ്ണുകളും മുഖവും ശരീരവും നന്നായി സുഖിയായി ദീർഘായുസ്സായി ഭയമുണ്ടായി സ്ത്രീകൾക്ക് അനുരാഗമുണ്ടായിരിക്കും. ഇവിടെ ഹോര 'സ്മരനിപുണ സ്സുഖിതശ്ചവിലഗ്നെ ' എന്ന്. മൂന്നാമത്തെ പുരുഷാർത്ഥമാകുന്ന കാമത്തിങ്കൽ സമർത്ഥനായവൻ സ്മരനിപുണൻ. സുഖവാൻ = സുഖമുള്ളവൻ

[2] രണ്ടാമേടത്തു ശുക്രൻ നന്നാൽ ഭക്ഷണസാധനങ്ങളും പാനസാധനങ്ങളും വളരെ ഉണ്ടായി നല്ല വിലാസങ്ങളോടുകൂടി നല്ലവാക്കോടുകൂടി വളരെധനത്തോടുംകൂടി ഇരിക്കും. ഇവിടെ ഹോര "ഗുരുവദതോ ന്യഗൃഹേ " എന്ന്. രണ്ടുമൂന്നു നാലാറെട്ടോമ്പതുപത്തു പതിനൊന്നു പന്ത്രണ്ടുകളിൽ ശുക്രൻ നിന്നാൽ വ്യാഴത്തിന്റെ ഗുണങ്ങൾപോലെ ഫലങ്ങൾ എന്നർത്ഥം.

[3] മൂന്നാമേടത്ത് ശുക്രൻ നിന്നാൽ സുഖവും ധനവും ഇല്ലാതെ സ്ത്രീകളാൽ ജയിക്കപ്പെട്ടവനായി ദയയില്ലാതെ ഒന്നിനും ഉത്സാഹമില്ലാതെ സൌഭാഗ്യവും ഭവനത്തിൽവേണ്ടുന്ന വസ്തുക്കളും ഇല്ലാതെ ഇരിക്കും.

[4] നാലാമേടത്ത് ശുക്രൻ നിന്നാൽ ബന്ധുക്കളും സഖികളും സുഖവും ഉള്ളവനായി കാന്തിയുള്ളവനായി വാഹനങ്ങളും ഭവനത്തിൽ

---

1 സുനയനവദനശരീരം സുഖിനം ദീർഘായുഷം തഥാഭീതം
യുവതിജനനയനകാന്തം ജനയതിഹോരാഗതശ്ശുക്രഃ

2 പ്രചുരാന്നപാനവിഭവം ശ്രേഷ്ഠവിലാസം തഥാസുവാക്യംച
കുരുതേ ദ്വിതീയരാശൌ ബഹുധനസഹിതം സിതസ്സുകവിം.

3 സുഖതനയസഹിതം ശുക്രോ ദുശ്ചിക്യേസ്ത്രീജിതം തഥാകൃപണം
ജനയതിമന്ദോത്സാഹം സൌഭാഗ്യപരിച്ഛദാതീതം.
സാരാവലി ഭാഗം 302

4 ബന്ധുസുഹൃത്സുഖസഹിതാ കാന്തം വാഹനപരിച്ഛദസമൃദ്ധം
ലളിതമദീനം സുഭഗം ജനയതിഹിബുകേനരം ശുക്രഃ
സാരാവലി 302

വേണ്ടുന്നവസ്തുക്കളും വളരെ ഉണ്ടായി മനോഹരനായി ദീനമില്ലാതെ സുഭഗനായി ഇരിക്കും.

[1] അഞ്ചാമേടത്ത് ശുക്രൻനിന്നാൽ സുഖത്തോടും ബന്ധുക്ക ളോടുംകൂടി രതിയിങ്കൽ താല്പര്യമുണ്ടായി വളരെപുത്രന്മാരോടും ധനമു ണ്ടായി അംഗവൈകല്യാദികൾ ഇല്ലാതെ രാജാവിന്റെ മന്ത്രിയായി ശിക്ഷാരക്ഷകൾക്കധിപതിയായി ഇരിക്കും. ഇവിടെ ഹോര " തനയ ഗതെ സുഖിനോഭൃഗുപുത്രെ " എന്ന്.

[2] ആറാമേടത്ത് ശുക്രൻനിന്നാൽ സ്ത്രീകൾക്ക് ഒട്ടും ഇഷ്ടമില്ലാ തെ വളരെ ശത്രുക്കളുണ്ടായി ഗൃഹത്തിങ്കൽ വേണ്ടുന്നവസ്തുക്കൾ ഒന്നും ഇല്ലാതെ നപുംസകമായി ഏററവും പേടിയുണ്ടായിരിക്കും.

[3] ഏഴാമേടത്ത് ശുക്രൻ നിന്നാൽ രൂപഗുണങ്ങളും ഭാര്യമാരും സൌഖ്യവും വളരെ ഉണ്ടായി ഭവനത്തിൽ വേണ്ടുന്നവസ്തുക്കൾ കൈ വളരെ ഉണ്ടായി കലഹമില്ലാതെ സൌഭാഗ്യത്തോടു കൂടിയിരിക്കും. ഇവിടെ ഹോര " പ്രിയകലഹൊഗതെ സുരതേപ്സു " എന്ന് പ്രിയ കലഹൻ = പ്രണയകലഹമുള്ളവൻ. സുരതേപ്സു = സുരതത്തിങ്കൽ ആഗ്രഹമുള്ളവൻ. പ്രിയകലഹൻ = കലഹം ഇഷ്ടമായവൻ എന്ന ഭട്ടോല്പലൻ.

---

1 സുതസുഖമിത്രോപ ചിതം രതിപരമതിധന മഖണ്ഡിതം ശുക്രഃ കുരുതേപഞ്ചമരാശൌ മന്ത്രിണമഥ ദണ്ഡനേതാരം.
(ഹോരാ ഭാഗം 303)

2 അധികമനിഷ്ടം സ്ത്രീണാം പ്രചുരാമിത്രം നിരാകൃതംവിഭവൈഃ വിക്ലബമതീവനീചം കുരുതേഷഷ്ഠേ ഭൃഗോസ്തനയഃ
(സാരാവലി ഭാഗം 303)

3 അതിരൂപദാരസൌഖ്യം ബഹുരൂപം കലഹവർജ്ജിതഃ പുരുഷം ജനയതിസപ്തമധാമനി സൌഭാഗ്യസമന്വിതം ശുക്രഃ
(സാരാവലി ഭാഗം 303)

[1] എട്ടാമേടത്ത് ശുക്രൻ നിന്നാൽ ദീർഘായുസ്സായി അവധി കൂടാതെ സുഖമുള്ളവനായി വളരെധനമുണ്ടായി രാജാവിനോടുസമനായി ക്ഷണത്തിങ്കൽ ക്ഷണത്തിങ്കൽ സുഖത്തെ ലഭിക്കുന്നവനായിരിക്കും.

[2] ഒമ്പതാമേടത്ത് ശുക്രൻ നിന്നാൽ ധനസമൂഹത്തെ ഉണ്ടാക്കിയവനായി ഭാര്യയോടും സുഖത്തോടും ഭവനത്തിൽവേണ്ടുന്ന വസ്തുക്കളോടും നല്ലബന്ധുക്കളോടും കൂടി ഈശ്വരന്മാരിലും അതിഥികളിലും ഗുരുക്കന്മാരിലും സക്തിയുള്ളവനായിരിക്കും.

[3] പത്താമേടത്ത് ശുക്രൻ നിന്നാൽ [4] ഉൽകൃഷ്ടംകൊണ്ടും [5] വിവാദംകൊണ്ടും ഉണ്ടാക്കിയ സുഖത്തോടും രതിയോടും അഭിമാനത്തോടും അർത്ഥത്തോടും കീർത്തിയോടും പുത്രന്മാരോടും കൂടി ബുദ്ധി വളരെ ഉണ്ടായി പ്രസിദ്ധനായി ഇരിക്കും.

[6] പതിനൊന്നാമേടത്ത് ശുക്രൻ നിന്നാൽ തനിക്കുചിതന്മാരായ ദാസന്മാരോടും ഭൃത്യന്മാരോടും കൂടി ലാഭംവളരെ ഉണ്ടായി ഒരു ദുഃഖങ്ങളും കൂടാതെ ഇരിക്കും.

---

1 ദീർഘായുരനവദ്യ സുഖശ്ശുക്രേ നിധനാശ്രിതേ ധനസമൃദ്ധഃ
ഭവതിപുമാൻ നൃപതിസമഃ ക്ഷണേക്ഷണേ ലബ്ധപരിതോഷഃ
(സാരാവലി ഭാഗം 303)

2 സമമായതതനുവിത്തോ ദാരയുവതിസുഖസുഹൃജ്ജനോപേതഃ
നവമസ്ഥേഭൃഗുതനയേ സുരാതിഥിഗുരുപ്രസക്തഃസ്യാൽ.
(സാരാവലി ഭാഗം 303)

3 ഉത്ഥാനവിവാദാർജ്ജിത സുഖരതിമാനാർത്ഥകീർത്തിതനയസ്സ്യാൽ
ഭൃഗുതനയേ ദശമഗതേ ഭവതിപുമാൻ ബഹുമതിഖ്യാതഃ
(സാരാവലി ഭാഗം 304)

4 പൌരുഷം എന്നർത്ഥം.

5 വ്യവഹാരാദികം

6 പ്രതിരൂപദാരഭൃത്യം ബഹ്വായം സർവ്വസൌഖ്യസംയുക്തം
ജനയതിഭവ ഭവനഗതോ ഭൃഗുതനയസ്സർവ്വദാപുരുഷം.
(സാരാവലി ഭാഗം 304)

[1] പന്ത്രണ്ടാമേടത്ത് ശുക്രൻ നിന്നാൽ അലസനായി സുഖിയായി സ്ഥൂലനായി പതിതനായി മൃഷ്ടാന്നഭോക്താവായി ഭക്ഷണത്തിൻെറ വട്ടംക്കൂട്ടുവാൻ സമത്ഥനായി സ്ത്രീകളാൽ ജയിക്കപ്പെട്ടവനായിരിക്കം. ഇവിടെ ഹോര "ധനതോന്ത്യേ" എന്ന്. പന്ത്രണ്ടാമേടത്ത് ശുക്രൻ നിന്നാൽ ധനത്തോടുകൂടിയവനായും ഇരിക്കം, എന്ന് ഇതിന്നത്ഥം. വിവരണത്തിൽ വഌയടത്തും മീനത്തിൽ ശുക്രൻ നിന്നാൽ അതാതു ഭാവത്തിലെ ഫലങ്ങളും ധനവുമുണ്ടായിരിക്കം എന്നത്ഥം. എന്ന ഭട്ടോല്പലപരമേശ്വരന്മാരും. ഭാഷയിലും പറഞ്ഞു കിടക്കുന്നു. ഇങ്ങിനെ ശുക്രൻെറ ഭാവഫലങ്ങൾ.

അനന്തരം "സ്വോച്ച" എന്നുതുടങ്ങി പന്ത്രണ്ടുശ്ലോകങ്ങളെ കൊണ്ടു് ശനിയുടെ ഭാവഫലങ്ങളെ ചൊല്ലുന്നു. അവിടെ [2] ലഗ്നത്തിൽ ശനിവന്നാൽ ബാല്യത്തിങ്കൽ തന്നെ ദുഃഖംകൊണ്ടും തുലാം ധനു മകരം കുംഭം മീനം ഈ അഞ്ചുരാശികളിൽ ഒന്നിനാകിൽ രാജാവിനോട് തുല്യനായിത്താൻ ഗ്രാമാധിപതിയായിത്താൻ പുരാധിപതിയായിത്താൻ ഇരിക്കം. അവിടെ തുലാത്തിലാകിൽ രാജാവിനോട് തുല്യൻ; ധനുവിലോ, മീനത്തിലോ ആകിൽ ഗ്രാമാധിപതി; മകരത്തിലോ, കുംഭ

---

1 അലസംസുഖിനം സ്ഥൂലം പതിതംമൃഷ്ടാശിനം ഭൃഗോസ്സുനയഃ
ശയനോപചാര കുശലം ദ്വാദശഗസ്ത്രീജിതം ജനയേൽ.
(സാരാവലി ഭാഗം 304)
"ശുക്രേബന്ധുവിനാശകോന്ത്യഗൃഹഗേ ജാരോപചാരീധനീ"
(പാരിജാതകം ഭാഗം 229)
"ബന്ധുക്കളെ നശിപ്പിക്കുന്നവനായും ജാരനായും ധനിയായും ഭവിക്കം" എന്ന് വ്യാഖ്യാനം.

2 സ്വോച്ചസ്വകീയഭവനേ ക്ഷിതിപാലതുല്യോ
ലഗ്നേക്കജേ ഭവതി ദേശപുരാധിനാഥഃ
ശേഷേഷുദുഃഖ ഗദപീഡിത ഏവബാല്യേ
ദാരിദ്ര്യകാമവശഗോ മലിനോലസശ്ച.
(സാരാവലി ഭാഗം 304)

ത്തിലോ ആകിൽ പുരാധിപതി എന്ന് ഒരുപക്ഷം. പൂൎണ്ണബലമാകിൽ രാജതുല്യൻ, മദ്ധ്യബലമാകിൽ ഗ്രാമാധിപതി അല്പബലമാകിൽ പുരാധിപതി, എന്ന് ഒരുപക്ഷം. പിന്നെ മററുള്ള രാശിയിൽ ലഗ്നത്തിൽ ശനി നിന്നാൽ ബാല്യത്തിൽതന്നെ ദുഃഖംകൊണ്ടും വ്യാധികൊണ്ടും പീഡിതനായി, ദരിദ്രനായി, കാമപരവശനായി, മലിനനായി അലസനായിരിക്കും. ഇവിടെ ഹോര:—

അദൃഷ്ടാൎത്ഥോരോഗീ മദനവശഗോഽത്യന്തമലിനഃ
ശിശുത്വേപീഡാൎത്തഃ സ്സവിതൃസുതലഗ്നേ ത്വലസവാൿ
ഗുരുസ്വൎക്ഷോച്ചസ്ഥേ നൃപതിസദൃശോഗ്രാമപുരപ
സ്സ വിദ്വാംശ്ചാൎവ്വംഗോ "

എന്ന്. അരിഷ്ടാൎത്ഥൻ = ദരിദ്രൻ. രോഗീ = വ്യാധിയുള്ളവൻ മദനവശഗൻ = കാമപരവശൻ. അത്യന്തമലിനൻ = ഏററവും മലിനൻ. ശിശുത്വേപീഡാൎത്തൻ = ബാലനായിരിക്കുമ്പോഠംതന്നെ പീഡകൊണ്ട് പരവശൻ. അത്വലസവാൿ = ഏററവും മന്ദമായിരിക്കുന്ന വാക്കിനോടുകൂടിയവൻ. പാരമേശ്വരത്തിൽ പൊളിപറയുന്നവൻ എന്നുകൂടെ ഒരൎത്ഥം പറഞ്ഞു. വാക്കിന്ന് ഒട്ടും വ്യക്തത ഇല്ലാത്തവൻ എന്ന് ഭാഷയിൽ. പിന്നെ അദൃഷ്ടാൎത്ഥം എന്നതിന്ന് മൂന്നൎത്ഥമുണ്ട്. പാരമേശ്വരത്തിലും വിവരണത്തിലും പൌരലൌകിക കൎമ്മങ്ങളിൽ സമൎത്ഥൻ എന്ന് ഒന്ന്; ഇത് ശനി പൂൎണ്ണബലവാനായാലത്തെ ഫലം. ദരിദ്രൻ എന്ന ഒന്ന് ഇതു മദ്ധ്യബലവാനായാൽ. ഹീനബലവാനാകിൽ കള്ളൻ എന്ന്, ഇങ്ങിനെ. നൃപതിസദൃശൻ = രാജാവിനോട് തുല്യൻ. ഗ്രാമപുരപൻ = ഗ്രാമാധിപനും പുരാധിപനും. ഇവിടെ മുമ്പിൽപറഞ്ഞപോലെ ബലത്തിന്റെ ഭേദത്തിനു തക്കവണ്ണം ഫലവ്യവസ്ഥ എന്നു വിവരണത്തിലും സ്ഥാനഭേദത്തിനു തക്കവണ്ണം വ്യവസ്ഥ എന്നു പാരമേശ്വരത്തിലും പറയുന്നു. സുവിദ്വാൻ = നല്ല വിദ്വാൻ. ചാൎവ്വംഗൻ = സുന്ദരൻ.

[1] രണ്ടാമേടത്തു് ശനിനിന്നാൽ മുഖം വികൃതമായി ദ്രവ്യത്തെ അനുഭവിക്കുന്നവനായി ധനമില്ലാതെ ന്യായമുള്ളവനായി ഉത്തരാൎദ്ധ

1 വികൃതവദനോൎത്ഥഭോക്താ ജനരഹിതോന്യായകൃൽ കുടുംബഗതേ പശ്ചാൽപരദേശഗതോ ജനവാഹനഭോഗവാൻ സൌരേ.

സാരാവലി ഭാഗം 304

വയസ്സിങ്കൽ പരദേശത്തു ഗമിക്കുന്നവനായി ജനങ്ങളേയും വാഹനങ്ങളേയും അനുഭവിക്കുന്നവനായിരിക്കും. ഇവിടെ രാജാക്കന്മാരാൽ അപഹരിക്കുകകൊണ്ടത്രേ ധനമില്ലാതെപോകുന്നതു് എന്നറിക. ഇവിടെ ഹോര "ദിനകരസമോന്യത്ര കഥിതഃ" എന്നു്. രണ്ടാംമേടം തുടങ്ങി പതിനൊന്നു ഭാവങ്ങളിൽ ശനിനിന്നാൽ ആദിത്യൻെറ ഭാവഫലങ്ങൾപോലെതന്നെ ഭാവഫലങ്ങൾ എന്നത്ഥം.

[1] മൂന്നാംമേടത്തിൽ ശനി നിന്നാൽ മലിനനായി ശരീരത്തെ അലങ്കരിക്കുന്നവനായി നീചനായി ക്രൂരനായി ദാനത്തിങ്കൽ ആഗ്രഹമുണ്ടായി വളരെ ബുദ്ധിമുട്ടുണ്ടായിരിക്കും.

[2] നാലാംമേടത്തിൽ ശനി നിന്നാൽ മനഃക്ലേശമുണ്ടായി ബന്ധുക്കളും വാഹനങ്ങളും ധനവും ബുദ്ധിയും സൌഖ്യവും ഇല്ലാതെ ബാല്യത്തിങ്കൽതന്നെ വ്യാധിയുണ്ടായി നഖരോമങ്ങളെ [3] ധരിച്ചവനായിരിക്കും.

---

1 മലിനസ്സംസ്കൃത ദേഹോ നീചോലസപരിജനോ ഭവതിസൌരേ
ക്രൂരോദാനാദരതോ ദുശ്ചിൽക്കഗതേ വിപുലബുദ്ധിഃ
സാരാവലി ഭാഗം 305

2 പീഡിതഹൃദയോഹിബുകേ നിഷ്ബാന്ധവവാഹനാത്ഥമതി സൌഖ്യഃ
ബാല്യേവ്യാധിത ദേഹോ നഖരോമധരോ ഭവേത്സൌരേ
(സാരാവലി ഭാഗം 305)

3 നഖരോമാദികളെ വളത്തുന്നവൻ എന്നത്ഥം.
"കുലാചാരങ്ങൾ ഇല്ലാത്തവനായും കള്ളനായും അമ്മയെ ദുഃഖിപ്പിക്കുന്നവനായും ഭവിക്കും." എന്നു് പാരിജാതകം.
"ആചാരഹീനഃ കപടീചമാതൃ
ക്ലേശാന്വിതോഭാനുസുതേസുഖസ്ഥേ"
(പാരിജാതകം ഭാഗം 221)

[1] അഞ്ചാമേടത്തിൽ ശനി നിന്നാൽ സുഖവും, ബന്ധുവും, പുത്രനും ഇല്ലാതെ ബുദ്ധിയും ചൈതന്യവും ഇല്ലാതെ ഭ്രാന്തനായി എല്ലാപ്പോഴും ദീനമുണ്ടായിരിക്കും.

[2] ആറാമേടത്ത് ശനി നിന്നാൽ കാമം വളരെയുണ്ടായി, ശൂരനായി, വളരെ ഭക്ഷിക്കുന്നവനായി, [3] സ്വഭാവമാകാതെ ശത്രുക്കളെ വളരെ കൊല്ലുന്നവനായിരിക്കും.

[4] ഏഴാംമേടത്തിൽ ശനിനിന്നാൽ എല്ലാപ്പോഴും ശരീരത്തിന്ന് ആരോഗ്യമില്ലാതെ [5] മരിച്ചഭാര്യയോടുകൂടി, ധനമില്ലാതെ വഷളായിരിക്കുന്ന വേഷനായി പാപിയായി, ചെയ്യരുതാത്ത കർമ്മങ്ങൾ വളരെ ചെയ്യുന്നവനായിരിക്കും.

[6] അഷ്ടമത്തിൽ ശനി നിന്നാൽ കുഷ്ഠവും ഭഗന്ദരവും ഉണ്ടായി അല്പായുസ്സായി തുടങ്ങുന്ന വസ്തുക്കൾക്ക് ഒന്നും സാധിക്കാതെയിരിക്കും.

---

1 സുഖസുതമിത്രവിഹീനം മതിരഹിതമചേതസം ത്രികോണസ്ഥഃ
സോന്മാദംരവിതനയഃ കരോതിപുരുഷം സദാദീനം.
(സാരാവലി ഭാഗം 305)

2 പ്രബലമദനം സുദേഹം ശൂരംബഹുാശിനം വിഷമശീലം
ബഹുരിപുപക്ഷക്ഷപിതം രിപുഭവനഗതോർക്കജഃ കുരുതേ
(സാരാവലി ഭാഗം 305)

3 വിഷമസ്വഭാവത്തോടുകൂടിയവൻ എന്നർത്ഥം.

4 സതതമനാരോഗ്യയുതം മൃതദാരം ധനവിസർജ്ജിതം ജനയേൽ
ദ്യൂനേർക്കജഃ കുവേഷഃ പാപം ബഹുനീചകർമ്മാണാം.
(സാരാവലി ഭാഗം 305)

5 കളത്രമരണം ഉണ്ടാകും എന്നർത്ഥം.

6 കുഷ്ഠഭഗന്ദരരോഗൈ രഭിഭൂതം ഹ്രസ്വജീവിതംനിധനേ
സർവ്വാരംഭവിഹീനം ജനയതിരവിജസ്സദാ പുരുഷം.
(സാരാവലി ഭാഗം 306)

[1] ഒമ്പതാംമേടത്തിൽ ശനിനിന്നാൽ ധൎമ്മമില്ലാതെ, ധനം കുറഞ്ഞു് ബന്ധുവും പുത്രനും ഇല്ലാതെ സൌഖ്യമില്ലാതെ പരപീഡയുണ്ടാകുന്നവനായിരിക്കും. [2] പത്താംമേടത്തു് ശനിനിന്നാൽ ധനവാനായി ശൂരനായി രാജാവിൻെറ അമാത്യനായി താൻ, ശിക്ഷാരക്ഷാധിപതിയായി താൻ, സമൂഹാധിപതിയായി പുരത്തിൻെറ അധിപനായി ഗ്രാമാധിപതിയായിരിക്കും.

[3] പതിനൊന്നാംമേടത്തിൽ ശനി നിന്നാൽ വളരെ ലാഭമുണ്ടായിരിക്കുന്നവനായി ഭവനത്തിൽ വേണ്ടുന്ന വസ്തുക്കളും ഒക്കെ എല്ലാനാളും ഇരിക്കുന്നവനായി ശൂരനായി കൌശലക്കാരനായി വ്യാധിയില്ലാതെ ധനത്തോടും തനിക്കുവേണ്ടുന്ന ആളുകളോടും എല്ലാ സമ്പത്തുകളോടും കൂടിയിരിക്കും. [4] പന്ത്രണ്ടാമേടത്തിൽ ശനിനിന്നാൽ അംഗഹീനനായി പതിതനായി ജയിക്കുന്നവനായി കോങ്കണ്ണുതുടങ്ങിയുള്ളവ ഉണ്ടായി ഭയവും ലജ്ജയുമില്ലാതെ വ്യയം വളരെയുണ്ടായി തോല്ക്കപ്പെട്ടവനായിരിക്കും. ഇങ്ങിനെ ശനിയുടെ ഭാവഫലങ്ങളും ഇനി സാമാന്യേന

---

1 ധൎമ്മരഹിതോല്പ ധനികഃ സഹജസ്സുതവിവൎജ്ജിതോ
നവമസംസ്ഥേ
രവിജേസൌഖ്യവിഹീനഃ പരോപതാപീച
ജായതേപുരുഷഃ
(സാരാവലി ഭാഗം 306)

2 ധനവാൻപ്രാജ്ഞഃ ശൂരോമന്ത്രീ ദണ്ഡനായകോ വാപി
ദശമസ്ഥേരവിതനയേ വൃന്ദപുര ഗ്രാമനേതാച.
(സാരാവലി ഭാഗം 306)

3 ബഹ്വായുസ്ഥിര വിഭവഃ ശൂരശ്ശില്പാശ്രയോ വിഗതരോഗഃ
ആയസ്ഥേ ഭാനുസുതേ ധനജനസമ്പദ്യുതോ ഭവതി.
(സാരാവലി ഭാഗം 306)

4 വികലഃപതിതോമുഖരോവിഷമാക്ഷോനിൎഘൃണോവിഗതലജ്ജഃ
വ്യയഭവനഗതേസൌരേബഹുവ്യയസ്യാൽ സുപരിഭൂതഃ
സാരാവലി ഭാഗം 306

ചൊല്ലുന്നു. [1] പാപന്മാര് താന്താൻ നില്ക്കുന്ന ഭാവങ്ങളെ നശിപ്പിക്കുന്നു. ശുഭന്മാര് പുഷ്ടി വരുത്തും. ആറെട്ടപന്ത്രണ്ടിൽ മരിച്ച യോഗങ്ങളെക്കൊണ്ടും ആശ്രയഫലങ്ങളെക്കൊണ്ടും ബലാബലങ്ങളെക്കൊണ്ടും ശുഭദൃഷ്ടികൊണ്ടും ബന്ധുദൃഷ്ടികൊണ്ടും ശത്രുദൃഷ്ടികൊണ്ടും പാപദൃഷ്ടികൊണ്ടും ഉച്ചമൂലത്രികോണങ്ങളിൽ നില്പുകൊണ്ടും ഇപ്പറഞ്ഞ ഫലങ്ങൾ പറഞ്ഞവണ്ണം ഇല്ലാതെപോകും എന്നറിയണം. ഇതുതന്നെ ഹോരയിൽ ഉണ്ട് പറഞ്ഞിട്ട്, എന്നു കാട്ടാനായിക്കൊണ്ട് ഹോരാശ്ലോകത്തെ എഴുതുന്നു. [2] "സുഹൃദരി" എന്ന്. ഇവിടെ ചൊല്ലിയ ഭാവങ്ങളെ ചൊല്ലുവാൻ അതതു ഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ ബന്ധുക്ഷേത്രത്തിലൊ ശത്രുക്ഷേത്രത്തിലോ സമക്ഷേത്രത്തിലോ സ്വക്ഷേത്രത്തിലൊ ഉച്ചത്തിലൊ മൂലത്രികോണത്തിലോ നീചത്തിലോ എന്നു തുടങ്ങിയുള്ളവ വിചാരിച്ചിട്ടുവേണം എന്നറിക. അത്രയുമല്ല അവിടവിടെ നില്ക്കുന്ന ഗ്രഹങ്ങളുടെ ശരീരാദികളുടെ പുഷ്ട്യാദികളെ ഹോരയിൽ ചൊല്ലിയതിന്നതക്കവണ്ണം അതതു ഭാവങ്ങളുടെ പുഷ്ട്യാദികളെ ചൊല്ലിക്കൊള്ളണം. പിന്നെ രണ്ടാംമേടം ധനത്തിന്റെ ലഗ്നം എന്നു കല്പിച്ച് രണ്ടാംമേടത്തിൽ മേടം തുടങ്ങി പന്ത്രണ്ടു ഭാവങ്ങളെക്കൊണ്ടു ധനത്തിന്റെ ശരീര ധനാദികളെ വിചാരിച്ചിട്ടുവേണം ധനത്തിന്റെ അവസ്ഥ ചൊല്ലുവാൻ. ഇങ്ങിനെ പന്ത്രണ്ടു ഭാവങ്ങൾക്കും അതതുഭാവലഗ്നങ്ങളായി കല്പിച്ച് അതുതുടങ്ങി പന്ത്രണ്ട് ഭാവങ്ങളേയും അവിടവിടെ നില്ക്കുന്ന ഗ്രഹംതുടങ്ങി ഉള്ളവനെക്കൊണ്ട് വിചാരിച്ച് വിരോ

---

1 പാപാനിഘ്നന്തിമൃത്യാദീൻ ഭാവാൻ പുഷ്ണന്തിശോഭനാഃ
വിപരീതംശത്രുരന്ധ്രവ്യയേഷുസദസൽഫലം.
സാരാവലി ഭാഗം 307.

2 സുഹൃദരിപരകീയസ്വർക്ഷതുംഗസ്ഥിതാനാം
ഫലമനുപരിചിന്ത്യം ലഗ്നദേഹാദിഭാവൈഃ
സമുപചയ വിപത്തിം സൌമ്യപാപേഷുസത്യഃ
കഥയതിവിപരീതം രിഃഫഷഷ്ഠാഷ്ടമേഷു.
ഹോര വാല്യം 2 ഭാഗം 410

ധങ്ങളെയൊക്കെ പരിഹരിച്ചിട്ടവേണം ഫലങ്ങളെ ചൊല്ലുവാൻ. അല്ലാഞ്ഞാൽ ഒക്കുകയില്ല എന്നത്ഥം. പിന്നെ ശുഭന്മാര് നില്ക്കുന്ന ഭാവത്തിന്ന് വൃദ്ധി പാപന്മാര് നില്ക്കുന്നഭാവത്തിന്ന് നാശം ആറെട്ടു പന്ത്രണ്ടുകളിൽ മറിച്ച്, [1] സത്യാചാര്യർ പറഞ്ഞുകിടക്കുന്നു എന്നത്ഥം.

ഇനി [2] ബന്ധുക്ഷേത്രാദികളിൽ നിന്നാലത്തെ ഭേദത്തെ ചൊല്ലുന്നു. അവിടെ ഉച്ചത്തിൽ ഗ്രഹം നിന്നാൽ ശുഭഫലങ്ങൾ സമ്പൂർണ്ണമായി അനുഭവിക്കും. അശുഭമനുഭവിക്കയില്ല. മൂലത്രികോണത്തിലാണെങ്കിൽ മുക്കാലും കാലും ശുഭം. സ്വക്ഷേത്രത്തിൽ രണ്ടും, പാതി ബന്ധുക്ഷേത്രത്തിൽ ശുഭകാലം. അശുഭം മുക്കാലും. ശത്രുക്ഷേത്രത്തിലാണെങ്കിൽ ശുഭം കുറഞ്ഞോ, അശുഭം അധികരിച്ചോ ഇരിക്കും നീചത്തിലും പാട്ടുള്ളപ്പോഴും ശുഭം ഇല്ല. അശുഭം പൂർണ്ണം എന്നിങ്ങനെ കണ്ടുകൊള്ളണം. ഇനിയും പലമാററങ്ങൾ ഉണ്ട് അതൊക്കെ വിചാരിച്ചു പറഞ്ഞെ ജാതകഫലം ഒക്കു. അതൊക്കെ വിചാരിച്ചു പറവാൻ ഇപ്പോളുള്ള ആളുകൾക്ക് ബുദ്ധിയും സമ്പ്രദായവും തപസ്സും പോരാ. അതുകൊണ്ട് ഈ കലിയുഗത്തിൽ പ്രശ്നവും ജാതകവും ഒപ്പിച്ചുകൂട. ഒപ്പിക്കാമെന്നു തോന്നുന്നതു് മുഴുവനും അറിയാഞ്ഞിട്ടുള്ള ഭ്രമമത്രെ. അതുകൊണ്ടത്രെ സംഗ്രഹത്തിങ്കൽ പ്രശ്നവും ജാതകവും സ്മരിക്കാഞ്ഞതു് എന്നറിക. എന്നാൽ ഇതൊക്കെ അറിഞ്ഞിട്ട് അത്ഥതയില്ലാത്തവരെക്കൊണ്ട് പ്രശ്നം വെപ്പിച്ചിട്ടും ജാതകം നിരൂപിപ്പിച്ചിട്ടും അവർ പറയുന്നതിനു തക്കവണ്ണം പ്രവൃത്തിച്ചിട്ടുണ്ട്. നിഷിദ്ധാ

---

1 സൌമ്യാഃ പുഷ്ടിം പാപാസ്തദ്ധാനിം സംശ്രിതാഗ്രഹാഃ കുർവ്വുഃ
മൃത്യ്വാദിഷുനിധനേന്ത്യേ ഷഷ്ഠേ ച വിപര്യയാൽഫലദാഃ

2 സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീച ഗ്രഹാക്കൈഃ
ശുഭസംപൂർണ്ണപാദോന ദളപാദാല്പനിഷ്ഫലം.

ഹോര വാള്യം 2 ഭാഗം 414

ചരണം ഹേതുവായി പാപമകപ്പെട്ടുക അല്ലാതെ ഒരു ഫലം വരിക യില്ല എന്നറിഞ്ഞിട്ടു് മലയാളത്തിലുള്ള ബ്രാഹ്മണർ കണിയാനെ ക്കൊണ്ടും മററും അമ്പലവാസികളുടങ്ങി ജ്യോതിശ്ശാസ്ത്രത്തിന്നു് അർഹത യില്ലാത്തവരെക്കൊണ്ടും, പ്രശ്നം വെപ്പിക്കുകയും ജാതകം വിചാരിപ്പി ക്കുകയും മുഹൂർത്തം വിധിപ്പിക്കുകയും ചെയ്യരുതെന്നു് അറിയേണം.

അനന്തരം [1] സ്വരവാക്കെന്നു തുടങ്ങി പതിമൂന്നു ശ്ലോകങ്ങളെ ക്കൊണ്ടു് രാഹുവിന്റെ ഭാവഫലങ്ങളെ ചൊല്ലുന്നു. അവിടെ ലഗ്ന ത്തിൽ രാഹുനിന്നാൽ വാക്കിന്നു [2] വിക്കാദികളുണ്ടായി ദുഃഖശീലനായി ബുദ്ധിമാനായി ധനവാനായി അല്പസന്തതിയായി കഴുത്തിന്നു മേൽപ്പോ ട്ടുതാൻ അരയ്ക്കു മേല്പോട്ടുതാൻ വ്യാധിയുണ്ടായി ദീർഘായുസ്സല്ലാതെ യിരിക്കും.

രണ്ടാമേടത്തിൽ രാഹുനിന്നാൽ കടമുള്ളവനായി പറവാൻ ശരു ക്കമില്ലാത്തവനായി വ്യാജവും ജ്ഞാനവുമുണ്ടായി രാജാവിന്റേറ ധനം കൊണ്ടു കഴിഞ്ഞുകൂടുന്നവനായി വളരെ കോപമുണ്ടായി മദ്ധ്യവയസ്സി ങ്കൽ ധനവാനായി പ്രസിദ്ധനായിരിക്കും.

ഇവിടെ മറെറാരു ശ്ലോകം "അവിത്തവാ" നെന്നു്. രണ്ടാംമേട ത്തിൽ രാഹുനിന്നാൽ ധനവാനല്ലാതെ നന്നായിപറയപ്പോകാതെ ക്ലേശവും വ്യാധിയും കുറഞ്ഞുണ്ടായിരിക്കും.

മൂന്നാംമേടത്തിൽ രാഹുവിന്നാൽ ജയിക്കുന്നവനായി പൊളി പറ യുന്നവനായി അത്യല്പബുദ്ധി അല്ലാതെ സ്ഥിരതയില്ലാതെ ഏററവും അഭിമാനിയായി ദീർഘായുസ്സായിരിക്കും.

നാലാംമേടത്തിൽ രാഹു നിന്നാൽ തന്നെ മറയ്ക്കപ്പെട്ടവനായി വാതശരീരനായി, പുത്രന്മാർ വളരെ ഇല്ലാത്തവനായി ബന്ധുക്കളുടെ

---

1 ഇവിടെ പറയുന്നശ്ലോകങ്ങൾ അനുബന്ധത്തിൽ ചേക്ക ന്നതിനാൽ അവിടം നോക്കുക.

2 വിക്ക് തുടങ്ങിയവ ഉണ്ടാകും.

ദുഃഖം ഇഷ്ടമായി ഹിതമല്ലാത്തവരുടെ ഭവനത്തിൽ വസിക്കുന്നവനായി ഏററവും ദീർഘായുസ്സല്ലാതെ ഇരിക്കും.

അഞ്ചാംമേടത്തിൽ രാഹു നിന്നാൽ നാഥനെ ആശ്രയിക്കുന്നവനായി, ഏററവും ചപലനായി, വളരെ പുത്രന്മാരില്ലാതെ ക്രൂരനായി കോപം വളരെ ഉണ്ടായി, തൻെറകർമ്മങ്ങളിൽ താല്പര്യമുണ്ടായി ബന്ധുക്കളാൽ ത്യജിക്കപ്പെട്ടവനായിരിക്കും. നാഥനെ ആശ്രയിക്കുന്നവൻ = ദാസൻ.

ആറാംമേടത്തിൽ രാഹുനിന്നാൽ ഗുദവ്യാധിയും കണ്ണിന്നു ദണ്ഡവും ഉണ്ടായി ഏററവും അഭിമാനിയായി ശത്രുപീഡയും സർപ്പപീഡയും ഉണ്ടായി വ്യാജമുണ്ടായി, ദുർദൈവതാപീഡയുള്ളവനായിരിക്കും.

ഏഴാംമേടത്തിൽ രാഹുനിന്നാൽ ഭാര്യമാർ വളരെയുണ്ടായി അഭ്യുദയങ്ങളും വളരെയുണ്ടായി യാഗാദികർമ്മം ചെയ്യുവനായി സ്വാതന്ത്ര്യമുണ്ടായി കാലുകളുംകളും കണ്ണുകളുംകളും പല്ലുകളുംകളും ദണ്ഡമുണ്ടായി നികൃഷ്ടബുദ്ധിയായിരിക്കും.

എട്ടാംമേടത്തിൽ രാഹുനിന്നാൽ ജ്ഞാനിയായി വിനോദശീലനായി അംഗവൈകല്യമുള്ളവനായി വളരെ പുത്രന്മാരില്ലാതെ ശുദ്ധിയില്ലാത്തവനായി ചൊറി തുടങ്ങിയുള്ളവനായി ഏററവും ദീർഘായുസ്സല്ലാതെയിരിക്കും.

ഒമ്പതാംമേടത്തിൽ രാഹുനിന്നാൽ പറഞ്ഞതിൻെറ മറിച്ചുപറയുന്നവനായി ആക്കും ഇഷ്ടമില്ലാതെ ജലനിയമങ്ങളില്ലാതെ ശാന്തനല്ലാതെ കുലത്തിൽ ശ്രേഷ്ഠനായി ഗ്രാമത്തിൻേറയും സമൂഹത്തിൻെറയും അധിപനായിരിക്കും.

പത്താംമേടത്തിൽ രാഹുനിന്നാൽ കളവുതുടങ്ങിയവയിൽ സമർത്ഥനായി, നീചന്മാരുടെ ആചാരത്തെ ആചരിക്കുന്നവനായി, യുദ്ധത്തെ ആശ്രയിച്ചവനായി, യോഗിയായി ഭാര്യമാർ വളരെയുണ്ടായി അല്പസന്തതിയായി, ആരാൻെറ കാര്യങ്ങളിൽ രമിക്കുന്നവനായിരിക്കും.

പതിനൊന്നാംമേടത്തിൽ രാഹുനിന്നാൽ ബന്ധുതചത്തിന്നു് ഇള ക്കമില്ലാതെ അടക്കമുണ്ടായി, അല്പസന്തതിയായി എല്ലാവക്കും സമ്മതനായി, ചപലനായി, ചെവികേഠംക്കാതെ, ശ്രീമാനായി, പലവസ്തുക്കളും ഉള്ളവനായിരിക്കും.

പന്ത്രണ്ടാംമേടത്തിൽ രാഹുനിന്നാൽ പാപങ്ങളെ മറക്കുന്നവ നായി, വളരെ വ്യായാമമുണ്ടാകകൊണ്ടു് പരവശനായി, ശൌയ്യമി ല്ലാതെ പതിതനായി എല്ലാവരേയും പീഡിപ്പിക്കുന്നവനായിരിക്കും. ഇങ്ങിനെ രാഹുവിൻെറ ഭാവങ്ങഠം.

അനന്തരം കേതുവിൻെറ ഭാവഫലങ്ങളെ ചൊല്ലുന്നു. 'അല്പായുഃ' എന്ന ശ്ലോകംകൊണ്ടു്. അവിടെ ലഗ്നത്തിൽ കേതുവിനാൽ അല്പായുസ്സ്. രണ്ടാംമേടത്തിൽ കേതു നിന്നാൽ മുഖം വികൃതമായിരിക്കും. മൂന്നാം മേടത്തിൽ നിന്നാൽ പരാക്രമഗുണമുണ്ടായിരിക്കും. നാലാംമേടത്തിൽ നിന്നാൽ മനഃക്ലേശമുണ്ടായിരിക്കും. അഞ്ചാംമേടത്തിൽ നിന്നാൽ പുത്രൻ മരിക്കും. ആറാംമേടത്തിൽ നിന്നാൽ തൻെറ സ്ഥാനത്തിന്നു് ഭ്രഷ്ടനായിവരും. ഏഴാംമേടത്തിൽ നിന്നാൽ മുഖവ്രണാദികളുണ്ടായി രിക്കും. എട്ടാംമേടത്തിൽ നിന്നാൽ ദുമ്മാഗ്ഗമരണം. ഒമ്പതാംമേടത്തു് നിന്നാൽ ധമ്മാദികഠംക്കു് വിരോധിയായിരിക്കും. പത്താംമേടത്തു നിന്നാൽ വഴിനടക്കുവാൻ ആഗ്രഹമുണ്ടായിരിക്കും. പതിനൊന്നാം മേടത്തിൽ നിന്നാൽ വീരനായിരിക്കും. പന്ത്രണ്ടാംമേടത്തിൽ നിന്നാൽ പരിതാപിയായിരിക്കും. ഇങ്ങിനെ കേതുവിൻെറ ഭാവഫലങ്ങഠം.

അനന്തരം "രോഗീ" എന്നുതുടങ്ങി നാലുശ്ലോകങ്ങളെക്കൊണ്ടു് ഗുളികൻെറ ഭാവഫലങ്ങളെ ചൊല്ലുന്നു. അവിടെ ലഗ്നത്തിൽ ഗുളികൻ നിന്നാൽ വ്യാധിയും ശരീരത്തിന്മേൽ മുറിയും ഉണ്ടായിരിക്കും. രണ്ടാം മേടത്തിൽ നിന്നാൽ വാക്കും വേഷവും വഷളായിരിക്കും. മൂന്നാംമേട ത്തിൽ നിന്നാൽ കൂടപ്പിറന്നവരെ ദ്വേഷിച്ചു് ശൌയ്യമുള്ളവനായിരിക്കും നാലാംമേടത്തിൽ നിന്നാൽ സുഖാദികഠം ഇല്ലാതെ ശത്രുക്കളെ ഭയപ്പെ ട്ടിരിക്കും. അഞ്ചാംമേടത്തിൽ നിന്നാൽ ഗുരുക്കന്മാർ തുടങ്ങിയുള്ള

സമ്മാനിക്കേണ്ടുന്നവരെ നിന്ദിച്ച് പുത്രനില്ലാതെ [1] ശൂലിയായിരിക്കും. ആറാംമേടത്തിൽ നിന്നാൽ തന്റെ ശത്രുവായിരിക്കും. ഏഴാംമേടത്തിൽ നിന്നാൽ ദൃഷ്ടിക്രൂരമായി കുലത്തിനു ദോഷമുണ്ടാക്കുന്നവനായി, ഭാര്യാനാശമുണ്ടായി, ഏററവും കാമമുണ്ടായിരിക്കും. എട്ടാംമേടത്തിൽ നിന്നാൽ ബുദ്ധിയും വളരെ വ്യാധിയും ഉണ്ടായി അല്പായുസ്സായി വിഷം കൊണ്ടുതാൻ തീയുകൊണ്ടുതാൻ ആയുധം കൊണ്ടുതാൻ മരിക്കുന്നവനായിരിക്കും. ഒമ്പതാംമേടത്തിൽ നിന്നാൽ ധമ്മവും തപസ്സും മന്ത്രവും ഇല്ലാത്തവനായിരിക്കും. പത്താംമേടത്തിൽ നിന്നാൽ യശസ്സും മററുള്ളവരുടെ കാര്യത്തിൽ ആഗ്രഹവുമുണ്ടായിരിക്കും. പതിനൊന്നാംമേടത്തിൽ നിന്നാൽ പൌരുഷവും ധനവും ഐശ്വര്യവും വളരെ ഭൃത്യന്മാരും ഉണ്ടായി അനത്ഥങ്ങളുണ്ടാക്കുന്നവനായിരിക്കും. പന്ത്രണ്ടാമേടത്തിൽ നിന്നാൽ ദുഃഖസ്വപ്നം കാണുന്നവനായി കുഴിനഖവും അംഗവൈകല്യവും ഉണ്ടായിരിക്കും. ഇങ്ങിനെ ഗുളികന്റെ ഭാവഫലങ്ങൾ

അനന്തരം [2] ധൂമത്തിന്റെ ഭാവഫലങ്ങൾ. ലഗ്നത്തിൽ ധൂമം നിന്നാൽ കിണററിൽ വീണുപോകും. രണ്ടാംമേടത്തിൽ നിന്നാൽ വാക്കിന്നു തടവുണ്ടായിരിക്കും. മൂന്നാമേടത്തിൽ നിന്നാൽ സോദരൻ മുടവൻ. നാലാംമേടത്തിൽ നിന്നാൽ സുരഗൃഹത്തെയും അമ്മാമനേയും രക്ഷിക്കും. അഞ്ചാംമേടത്തിൽ നിന്നാൽകോപിയായിരിക്കും. ആറാം മേടത്തിങ്കൽ മുഖത്തു വ്യാഘ്രം കടിക്കും. ഏഴാം മേടത്താകിൽ ശ്രേഷ്ഠനായി വല്ലേടവും പോകും. എട്ടാം മേടത്തിൽ ആയുധംകൊണ്ട് മുറിയും. ഒമ്പതാംമേടത്താകിൽ പുറത്തു കുറഞ്ഞിരിക്കും പത്താംമേടത്താകിൽ ഇടിവെട്ടും. പതിനൊന്നാം മേടത്താകിൽ മറെറാരു ഭവനംകൂടെ ലഭിക്കും. പന്ത്രണ്ടാം മേടത്താകിൽ പുറപ്പെട്ടുപോകും.

---

1 ശൂലരോഗത്തോടു കൂടിയവൻ.

2 ധൂമാതിപഞ്ചദോഷങ്ങൾ വരുത്തുന്നതു മിങ്ങനെ.
നടേസൂര്യസ്ഫുടംവെച്ചു കൂട്ടുരാശിയിൽ നാലതിൽ
പിന്നെ തീയതിയിൽകൂട്ടു പതിമൂന്നതു ധൂമമാം.

അനന്തരം [1] വ്യതീപാതത്തിൻെറ ഭാവഫലങ്ങൾ. ക്രമേണ കഷ്ടം പിടിക്കുക. കൌശലമുണ്ടായിരിക്കുക. പടക്കുതിരയെ ലഭിക്കുക. പുത്ര ദുഃഖം. ഗൃഹച്ഛിദ്രത്തെ ഉണ്ടാക്കുക. ധനമില്ലാതിരിക്കുക. കലാവിദ്യ ഉണ്ടായിരിക്കുക. ഭാഗ്യമില്ലാതിരിക്കുക. തീഭയം. രാജാവു് സമ്മാനിക്കുക. ഭ്രഷ്ടനാകുക. ( പാമ്പു കടിച്ചു മരിക്കുകതാൻ. )

അനന്തരം പരിവേഷഭാവഫലങ്ങൾ. ക്രമേണ പാമ്പുകടിച്ചു മരിക്കുക, നിധിവെക്കുക, ഭ്രാന്തു്, തൻെറ ഭവനത്തിൽ വസിക്കായ്ക, പിടിച്ചുകെട്ടപ്പെടുക, തൻെറഭവനത്തിൽനിന്നു മോഷ്ടിക്കുക, കണ്ണു കാണായ്ക, ആയുധംകൊണ്ടു് മുറിക, ഗുരുക്കന്മാർ തുടങ്ങിയുള്ളവരെ ഭക്തിയില്ലായ്ക, ഔദാര്യം, മേനിപറക, ദീർഘവ്യാധി.

അനന്തരം [2] ഇന്ദ്രധനുസ്സിൻെറ ഭാവഫലങ്ങൾ. ക്രമേണ വാതവ്യാധികൊണ്ടു് ശരീരത്തിന്നു സ്വാധീനമില്ലായ്ക, ചെവികേൾക്കായ്ക, ബ്രഹ്മഹത്യാദിപാപംചെയ്ക, ഹനിക്ക. വാക്കു് സംബന്ധിച്ചുഭയവും മന്ത്രവാദവും ശത്രുഭയവും അംഗവൈകല്യവും. ഭാര്യയെ അനുഭവിക്കായ്കയും ആശാപരവശനായി ജലതപത്തെ പറഞ്ഞുനടക്കുക, ജലതപബന്ധപാദികളിൽനിന്നു പുത്രന്മാരിൽനിന്നുതാൻ മരണം. വസ്ത്രം കുറഞ്ഞിരിക്കുകയും ഭക്ഷണത്തിന്നു വേഗവും ഏററവും പരാക്രമനായിട്ടാണു് ആഗ്രഹവും ഇവരണ്ടും. രാജകോപം ഹേതുവായി പുറപ്പെട്ടുപോകുക.

---

1 അഷ്ട പന്ത്രണ്ടു രാശികൾ കളവു ശേഷമുള്ളതു്
വ്യതീപാതമതാകുന്ന ദോഷമെന്നറിയേണമേ.
ആറുരാശിയതിൽക്കൂട്ടുന്നതുതാൻ പരിവേഷകം.
പ്രശ്നസാരം ഭാഗം 73.

2 രാശിപന്ത്രണ്ടിൽ കളഞ്ഞാ ലതുമിന്ദ്രധനുസ്സതാം
പതിനേഴതിലുംകൂട്ട തീയതിയിൽ കേതുവാമതും.
കേതു = ധൂമകേതു.
ഇങ്ങിനെ അഞ്ചുവിധത്തിലാണു് ധൂമാദിദോഷങ്ങൾ.

അനന്തരം ധൂമകേതുവിന്റെ ഭാവഫലങ്ങൾ. ക്രമേണ തലമുടി ഇല്ലായ്ക. കഷണ്ടിതാൻ. വാക്കിന്നു് ബലമില്ലായ്കയും മൂക്ക് കൂട്ടിപ്പറകയും വാക്ഭയവും കണ്ണുകാണായ്ക മൂക്കിൽക്കൂടി പറക. ഇവരണ്ടും സൌരഭ്യം. മുള്ളുപതിച്ചിരിക്കുക. ശൂലവും ഭാര്യ ഇരട്ടപെറുകയും. സ്വൈരമില്ലായ്ക. വീർപ്പുമുട്ടി വരന്റെ ഭാവത്തിൽനിന്നു മരണം. ഇവ രണ്ടും. പുറപ്പെട്ടുപോയി മരണം വിഷംഭക്ഷിച്ചു മരിക്കുക. പരാക്രമവും സൌന്ദര്യമില്ലായ്മയും. മരം കൊണ്ടിട്ടുതാൻ മരത്തിൽ നിന്നിട്ടുതാൻ മരണം. നിധിയുണ്ടായിരിക്ക. ശയനസൌഖ്യാഭാവവും ദുഃഖവും വ്യയവും ഇങ്ങിനെ ധൂമാദി ഭാവഫലങ്ങൾ.

അനന്തരം [1] "മേഷവിലഗ്നേ" എന്നു തുടങ്ങി പന്ത്രണ്ടു ശ്ലോകങ്ങളെക്കൊണ്ടു മേടം തുടങ്ങിയുള്ള രാശികളിൽ ജനിച്ചാലത്തെ ഫലങ്ങളെ ചൊല്ലുന്നു. അവിടെ മേഷം രാശിയിൽ ജനിച്ചാൽ കോപം വളരെയുണ്ടായി ദേശാന്തരങ്ങളിൽ സഞ്ചരിക്കാനാഗ്രഹമുണ്ടായി ലോഭമുണ്ടായി ശരീരം കൃശമായി സൌന്ദര്യത്തോടുകൂടാതെ ഈർഷ്യയുള്ളവനായി വാക്കിന്നു് ഇളക്കമുണ്ടായിരിക്കും.

[2] എടവരാശിയിൽ ജനിച്ചാൽ ക്രൂരനായി ക്ലേശം സഹിക്കാൻ ശക്തനായി സുഖിയനായി ശത്രുക്കളെ കൊല്ലുന്നവനായി ബാല്യത്തി

---

1 സാരാവലി 47-ാം അദ്ധ്യായത്തിലുള്ള പ്രസ്തുതശ്ലോകങ്ങളിൽ ഓരോ രാശിക്കും നാലുശ്ലോകംവീതമുണ്ട്—ആദ്യത്തെ മാത്രമാണ് ഇവിടെ വ്യാഖ്യാനിച്ചിരിക്കുന്നതു്. മററുള്ളവ അനുബന്ധം നോക്കുക.

മേഷവിലഗ്നേജാതഃ പ്രചണ്ഡരോഷോ വിദേശഗമനരതഃ
ലുബ്ധഃ കൃശോൽപസൌഖ്യഃ പ്രേഷ്യഃ സ്ഖലിതാഭിധായീച.
(സാരാവലി ഭാഗം 513)

2 വൃഷഭവിലഗ്നേക്രൂരഃ ക്ലേശസഹിഷ്ണുസ്സുഖീരിപു നിഹന്താ
ബാല്യേസഞ്ചയയുക്തഃ പൃഥുപീന ലലാടഘോണഗണ്ഡയുഷ്മഃ.
(സാരാവലി ഭാഗം 514)

ങ്കൽത്തന്നെ [1] നിധിയുള്ളവനായി നെററിയും മൂക്കും കഴുത്തും ചുണ്ടും വലുതായിരിക്കും.

[2] മിഥുനംരാശിയിൽ ജനിച്ചാൽ ഭാൎയ്യയേയും ഭൂഷണങ്ങളേയും ഉൽക്കർഷത്തേയും ഇഷ്ടമായി പൂജിക്കപ്പെടുവാൻ യോഗ്യങ്ങളായിരിക്കുന്ന വാക്കുകളോടുകൂടി പ്രസിദ്ധനായി നല്ലസ്വഭാവമായിരിക്കും.

[3] കൎക്കിടകം രാശിജനിച്ചാൽ ഭയമുള്ളവനായി ശത്രുക്കൾ വളരെയുണ്ടായി ചപലനായി, ദയയില്ലാതെ വിദ്വാനായി, ബുദ്ധിമാനായി സന്തതി കുറഞ്ഞു് ഗുഹ്യപ്രദേശത്തു് വ്യാധിയുണ്ടായി, ശത്രുക്കളെ ഹനിക്കുന്നവനായിരിക്കും.

[4] ചിങ്ങംരാശി ജനിച്ചാൽ മാംസത്തിങ്കൽ രുചിയുണ്ടായി, രാജാക്കന്മാൎക്ക് ഇഷ്ടനായി, അഭിമാനമുണ്ടായി, ധൎമ്മമില്ലാത്തവനായി അടക്കമില്ലാതെ കുടുംബത്തെ ഭരിക്കുന്നവനായി, സുന്ദരനായിരിക്കും.

[5] കന്നിരാശിയിൽ ജനിച്ചാൽ സത്തായി ശിക്ഷയിങ്കലും സംഗീതത്തിങ്കലും കൌശലങ്ങളിലും കാവ്യത്തിലും സമൎത്ഥനായി, നേരം

1 സമ്പാദ്യമുള്ളവൻ.

2 മിഥുനവിലഗ്നേജാതഃ പ്രിയദാരോഭൂഷണ പ്രദാനരതിഃ
പൂജ്യതമസ്സ്വവചസ്സ്വീ ധീമാതൃകോരിപുവിനീതശ്ച.
(സാരാവലി ഭാഗം 514)

3 കൎക്കിണിലഗ്നേഭീരു നൈകനിവാസശ്ചലപ്രജ്ഞഃ
മേധാന്വിതോതിധൂൎത്ത്യാ ഗുഹ്യരുഗാൎത്തോ നിഹന്തിരിപൂൻ.
(സാരാവലി ഭാഗം 515)

4 സിംഹോദയേ പ്രസൂതോ മാംസരുചിർന്നൃപതി ലബ്ധമാനധനഃ
ധൎമ്മച്യുതോപ്യസംസ്ഥഃ കുഡുംബകാൎയ്യേ വിരതവാമഃ
(സാരാവലി ഭാഗം 516)

5 ഷഷ്ഠേ സാധുതയാ്യുതഃ ശിക്ഷാഗന്ധൎവ്വകാവ്യ ശില്പപടുഃ
പ്രിയവൽഗുകഥാഭാഷീ പ്രണയീദാനോപചാരരതഃ
(സാരാവലി ഭാഗം 516)

ധമ്മവും ഉള്ളവനായി, സുന്ദരനായി, നല്ലനിറമായി, ഗുരുക്കന്മാൎക്കിഷ്ട നായിരിക്കം.

[1] തുലാം രാശിയിൽ ജനിച്ചാൽ അംഗങ്ങൾസമമല്ലാതെ ശരീര ത്തിന്നു് ഇളക്കമുണ്ടായി, മെലിഞ്ഞു് നീണ്ട്, അതിഥികളേയും ബ്രാഹ്മ ണരേയും പൂജിപ്പാൻ ആഗ്രഹമുണ്ടായി, സമൎത്ഥനായി, മടിയില്ലാതെ ഗുരുക്കന്മാരെ ഭക്തിയുണ്ടായി, പൂജിക്കപ്പെടുവാൻ യോഗ്യനായിരിക്കം.

[2] വൃശ്ചികംരാശി ജനിച്ചാൽ തടിച്ച്‌വലുതായി നീണ്ട് ക്രൂരനായി മനസ്സിന്നു് വൈഷമ്യമുണ്ടായി ശൂരനായി അമ്മക്ക് ഇഷ്ടമില്ലാത്ത കമ്മങ്ങളിൽ ഉദ്യോഗമുണ്ടായി ദാനശീലനായി ഇരിക്കം.

[3] ധനുരാശി ജനിച്ചാൽ പല്ലുവലുതായി തലക്ക് വിസ്താരവും ഉയൎച്ചയുമുണ്ടായി ആശ്രയിച്ചവരുടെ ഇഷ്ടത്തെ ചെയ്യുന്നവനായി ധൈയ്യവും ശൌയ്യവും നീതിയും ഉണ്ടായിരിക്കം.

[4] മകരം രാശി ജനിച്ചാൽ ശരീരം മെലിഞ്ഞു് ഭയമുണ്ടായി മാനിന്റെ മുഖംപോലെ മുഖമായി വാതവ്യാധികൊണ്ടു് പരവശ നായി തേജസ്സുണ്ടായി മൂക്കിന്റെതല ഉയൎന്നിരിക്കം.

---

1 സപ്തമലഗ്നേജാതോ വിഷമാംഗശ്ശീലവർജിതശ്ചപലഃ
ഉപചിതഹീനദ്രവിണഃ സുഖകൃദ്ദേഹാനകാരീസ്യാൽ.
(സാരാവലി ഭാഗം 517)

2 വൃശ്ചികലഗ്നേ പുരുഷഃ പീനതനുർവ്യായതാംഗ തീക്ഷ്ണശ്ച.
അന്തർവിഷമശ്ശൂരോ മാതുരഭീഷ്ടോരണോദ്യതസ്ത്യാഗീ.
(സാരാവലി ഭാഗം 518)

3 കാർമ്മുകലഗ്നേജാതഃ സ്ഥൂലരദസ്സ്യാഗ പൃഥുലമൂർദ്ധാച.
പ്രണതാനാം പ്രിയകാരീ ധൃതിസത്വ സമന്വിതസ്സനയഃ
(സാരാവി ഭാഗം 518)

4 മൃഗവദനേലഗ്നസ്ഥേ കൃശഗാത്രോ ഭീരുരേണവക്ത്രശ്ച
ധാതവ്യാധിഭിരാൎത്തഃ പ്രതീപ്തതുംഗോഗ്രനാസസ്യാൽ.
(സാരാവലി ഭാഗം 519)

[1] കുംഭംരാശി ജനിച്ചാൽ തനിക്കർഹതയില്ലാത്ത കർമ്മങ്ങൾ ചെയ്യുന്നവനായി കുലത്തിങ്കൽ ശ്രേഷ്ഠനായി മൂർഖനായി നഖത്തിന്റെ തല പൊട്ടി നീചനായി കോപം വളരെയുണ്ടായി അലസനായിരിക്കും

[2] മീനംരാശി ജനിച്ചാൽ മൂക്കിനും കണ്ണിനും വ്യക്തതയില്ലാതെ ശൌചാചാരങ്ങളും വേദാർത്ഥവും ഉണ്ടായി ധൈര്യവും കീർത്തിയും ഉണ്ടായിരിക്കും. ഇങ്ങിനെ ലഗ്നഫലങ്ങൾ.

ഇനി ധീമാൻ എന്ന പന്ത്രണ്ടുശ്ലോകങ്ങളെക്കൊണ്ടു് [3] നവാംശഫലങ്ങളെ ചൊല്ലുന്നു. അവിടെ മേടക്കാലാംശത്തിൽ ജനിച്ചാൽ ബുദ്ധിമാനായി കൃഷിയിങ്കൽ താല്പര്യമുണ്ടായി വേഗമുണ്ടായി ഭാര്യയിങ്കലനുരാഗമുണ്ടായി ഏഷണിയുണ്ടായി പിഴയാത്തവനായി ഇരിക്കും.

എടവക്കാലാംശത്തിൽ ജനിച്ചാൽ ബലവാനായി പരിണതനായി ശ്രീമാനായി വിദ്വാനായി ശൂരനായി നല്ലഭാര്യയുള്ളവനായി ദീർഘദർശിയായിരിക്കും.

മിഥുനക്കാലാംശത്തിൽ ജനിച്ചാൽ വിദ്വാനായി, ശൂരനായി, നല്ലഭാര്യയുള്ളവനായി, ശ്രുതികളുടെ അർത്ഥമറിഞ്ഞവനായി ധാർമ്മികനായി പ്രസന്നനായി ഗുരുക്കന്മാരേയും ഈശ്വരന്മാരേയും പൂജിക്കുന്നവനായി സഹിതമുണ്ടായിരിക്കും.

കർക്കിടകക്കാലംശത്തിൽ ജനിച്ചാൽ സത്യംകൊണ്ടു് ഉണ്ടായിരിക്കുന്ന അടയാളത്തോടുകൂടി തേജസ്സുണ്ടായി വളരെ വസ്തുക്കൾ അറിഞ്ഞ

---

1 കുംഭവിലഗ്നേ പുരുഷഃ സുനീചകർമ്മാകുലാധികോ മൂർഖഃ
സ്ഫുടിതനഗ്രാസോ നീചഃ സക്രോധപരോലസാത്മാച
(സാരാവലി ഭാഗം 520)

2 മീനവിലഗ്നേജാതോ ധന്യഃ സ്ഫുടനാസികോസ്ഫുടാക്ഷശ്ച.
വിജ്ഞാനകാവ്യ ബുദ്ധി മ്മാനാദരലബ്ധകീർത്തിശ്ച.
(സാരാവലി ഭാഗം· 521)

3 നവാംശം ദ്വാദശാംശം തുടങ്ങിയവയുടെ ക്രമങ്ങൾ 26-ാം പേജിൽ പറഞ്ഞിട്ടുണ്ടു്.

വനായി, സൌന്ദൎയ്യമുണ്ടായി, ദ്രവ്യാദികളുടെ വൎദ്ധനയേയും ക്ഷയത്തേയും ഉണ്ടാക്കുന്നവനായി, കാമുകനായി, ജലത്തിങ്കൽ ഇച്ഛയുണ്ടായിരിക്കും.

ചിങ്ങക്കാലംശത്തിൽ ജനിച്ചാൽ തേജസ്സുണ്ടായി, സത്യവാദിയായി, നിൎമ്മലനായി, ജയിക്കുന്നവനായി, ജിതേന്ദ്രിയനായി, പാപമില്ലാത്തവനായി, ശത്രുക്കൾ ഇല്ലാതെ ധൈൎയ്യമുള്ളവനായിരിക്കും.

കന്നിക്കാലംശത്തിൽ ജനിച്ചാൽ ബുദ്ധിമാനായി, ജിതേന്ദ്രിയനായി, അടക്കമുണ്ടായി, ഗുരുക്കന്മാരേയും ഈശ്വരന്മാരേയും ഭക്തിയുണ്ടായി, തേജസ്സും ഉൽക്കൎഷവും ഉണ്ടായി, പാപത്തിങ്കൽ ഭയമുണ്ടായി, നല്ല ഗുണങ്ങൾ ഉള്ളവനായി ഇരിക്കും.

തുലാക്കാലത്തിൽ ജനിച്ചാൽ പരാക്രമവും ബുദ്ധിശക്തിയും ഉണ്ടായി, ശൂരനായി, ജയശീലനായി, സുഖിയായി, പ്രഭുവായി വൈരത്തിനു സ്ഥിരതയുള്ളവനായി, ഏററവും ഉത്സാഹമുണ്ടായി, അറിയപ്പോകുന്നവനായിരിക്കും.

വൃശ്ചികക്കാലിൽ ജനിച്ചാൽ പ്രഭുവായി, ജിതേന്ദ്രിയനായി, മദവും ക്ഷമയും ഉണ്ടായി, പറയപ്പോകുന്നവനായി, തേജസ്സുണ്ടായി, നീണ്ടു് തലവലുതായി, ഭക്തനായി, പിംഗലനിറമായി, മെലിഞ്ഞു്, ജയശീലനായി, ക്രൂരനായി, ദാനശീലനായി, ലുബ്ധനായിരിക്കും.

ധനുക്കാലിൽ ജനിച്ചാൽ പ്രഭുവായി, ജിതേന്ദ്രിയനായി, മദവും ക്ഷയവുമുണ്ടായി, പറയപ്പോകുന്നവനായി, തേജസ്സുണ്ടായി, പ്രസിദ്ധങ്ങളായിരിക്കുന്ന മന്ത്രങ്ങളെത്താൻ, നീതിശാസ്ത്രത്തെത്താൻ, അറിഞ്ഞവനായിത്താൻ, ധൎമ്മിഷ്ഠനായി, സ്മൃതിയുള്ളവനായി, ശ്രീമാനായിരിക്കും.

മകരക്കാലിൽ ജനിച്ചാൽ ഹൎഷവും ഗൎവ്വും സുഖവും ഉണ്ടായി, പറയപ്പോകുന്നവനായി, ബദ്ധപ്പാടുണ്ടായി, ശരീരം വലുതായി, ശൂരനായി, ശരീരം വളഞ്ഞു്, ജലത്തിൽ ഇച്ഛയുണ്ടായിരിക്കും.

കുംഭക്കാലിൽ ജനിച്ചാൽ ആലസ്യമുണ്ടായി, ശുഭമുണ്ടായി, കറുത്ത് മുണ്ടനായി, ചപലനായി, വഷളനായി, ധീരനായി, അസാധാരണനായിരിക്കും.

മീനക്കാലിൽ ജനിച്ചാൽ ആലസ്യമുണ്ടായി, ശുഭമുണ്ടായി, ചൂതു പൊരുതുക വശമുണ്ടായി, വളരെ ശത്രുക്കളുണ്ടായി, ധനത്തെ ഉണ്ടാക്കുന്നവനായി, ബോധമുള്ളവനായി, പരാക്രമമുണ്ടായി, ശുദ്ധനായി ജലത്തിങ്കൽ ഇച്ഛയുണ്ടായിരിക്കും. ഇങ്ങിനെ നവാംശഫലങ്ങൾ.

[1] രാശിഹോരാ ദ്രേക്കാണനവാംശകാദി ഫലങ്ങൾ സാരാവലി തുടങ്ങിയുള്ള ഗ്രന്ഥങ്ങളിൽ പലപ്രകാരത്തിൽ വിസ്തരിച്ചു പറയുന്നുണ്ട്. അവയൊക്കെ ഇവിടെ എഴുതിയാൽ വിസ്താരം ഏറിപ്പോകും എന്നിട്ട് ഇവിടെ എഴുതാഞ്ഞതെന്നറിക.

ഇനി ദൃഷ്ടിഫലത്തെ ചൊല്ലുന്നു. അവിടെ സാരാവലിയിൽ എല്ലാ ഗ്രഹങ്ങളേയും നോക്കിയാലത്തെ ഫലങ്ങൾ എട്ട് അദ്ധ്യായമായി വിസ്തരിച്ചു പറയുന്നുണ്ട്. അതു് ഇവിടെ എഴുതുന്നു. വല്ല വിസ്താരഭയം ഹേതുവായിട്ടും ലഗ്നചന്ദ്രാദിത്യന്മാരെ ഗ്രഹങ്ങൾ നോക്കിയാലത്തെ ഫലമത്രേ സാരമാകുന്നതു്. എന്നിട്ടത്രേ ഹോരയിൽ അവറ്റെ മാത്രം പറഞ്ഞതു്. അതുകൊണ്ടു് ഇവിടേയും ഹോരാശ്ലോകങ്ങളെതന്നെ എഴുതുന്നു. അവിടെ മുമ്പിൽ ചന്ദ്രനെ ഗ്രഹങ്ങൾ നോക്കിയാലത്തെ ഫലങ്ങളെ ചൊല്ലുന്നു. [2] "ചന്ദ്രെ" എന്നു തുടങ്ങി എട്ടുശ്ലോകങ്ങളെക്കൊണ്ടു്. അവിടെ മേടത്തിൽ ചന്ദ്രൻ നിന്നു് ചൊവ്വ നോക്കിയാൽ രാജാവു്. ബുധൻ നോക്കിയാൽ വിദ്വാൻ വ്യാഴം നോക്കിയാൽ രാജാവു്. ശുക്രൻ നോക്കിയാൽ രാജാവിനോട്

---

1 രാശി, ഹോര, തുടങ്ങിയവയും മുമ്പു് വ്യക്തമാക്കിയിട്ടുണ്ടു്. സാരാവലിയിൽ അമ്പതാമദ്ധ്യായത്തിലും, നാല്പത്തൊമ്പതാമദ്ധ്യായത്തിലും, മററും ഹോരാദ്രേക്കാണാദിഫലങ്ങൾ വിവരിക്കുന്നു.

2 ചന്ദ്രേഭൂപബുധൌ നൃപോ നൃപഗുണസ്തേനോധനശ്ചോജ്ഞഹേ
നിസ്സ്വപസ്തേനന്യമാന്യ ഉപധനിനഃ പ്രേഷ്യഃ കുജാദ്യൈസ്ത്ര്യിവി
നൃന്ധേയോ വ്യവഹാരിപാർത്ഥിവ ബുധാഭീതംഗു വായാധനാ
സ്സ്വർക്ഷേയോധകവിജ്ഞഭൂമിപതയോയോജീവിദ്ദ്രോഗിണൌ.

ഹോരാ വാല്യം 2 ഭാ-375

സമൻ. ശനി നോക്കിയാൽ കള്ളൻ. ആദിത്യൻ നോക്കിയാൽ കള്ളൻ, ഏരപ്പൻ. പിന്നെ എടവത്തിൽ ചന്ദ്രൻ നിന്നു് ഇവർ നോക്കിയാൽ ക്രമേണ ഏരപ്പൻ, കള്ളൻ, ഐശ്വൎയ്യമുള്ള രാജാവു്, രാജാവു്, ധനവാൻ, ദാസൻ. ഇവിടെ വ്യാഴംനോക്കിയാൽ എല്ലാവരാലും പൂജിക്കപ്പെടുന്നവൻ എന്നൊരുപക്ഷം. പിന്നെ മിഥുനത്തിൽ ചന്ദ്രൻ നിന്നു് ഇവരാൽ നോക്കപ്പെട്ടാൽ ക്രമേണ ആയുധങ്ങൾ താൻ, ഇരുമ്പുതാൻ, വിൽക്കുന്നവൻ. രാജാവു്, വിദ്വാൻ യുദ്ധാദികളിൽ ഭയമില്ലാത്തവൻ, വസ്ത്രാദികൾ ഉണ്ടാക്കുന്നവൻതാൻ. കൊത്തുപണിക്കാരൻതാൻ. കക്കിടകത്തിൽ ചന്ദ്രൻ നിന്നു് ഇവർ നോക്കിയാൽ യുദ്ധത്തിങ്കൽ സമൎത്ഥൻ, കവിതക്കാരൻ, വിദ്വാൻ, രാജാവ്. ഇരുമ്പുതാൻ ആയുധങ്ങൾതാൻ വാണിഭംചെയ്തു് ചെലവുകഴിക്കുന്നവൻ, കണ്ണിന്നു് ദണ്ഡമുള്ളവൻ.



[1] പിന്നെ ചിങ്ങത്തിൽ ചന്ദ്രൻ നിന്നു് ബുധൻ നോക്കിയാൽ ജ്യോതിശാസ്ത്രമുള്ളവൻ. വ്യാഴം നോക്കിയാൽ ഐശ്വൎയ്യമുള്ളവൻ. ശുക്രൻ നോക്കിയാൽ രാജാവ്. ശനി നോക്കിയാൽ ക്ഷൌരത്തിങ്കൽ സമൎത്ഥൻ. ആദിത്യൻ നോക്കിയാൽ രാജാവ്. ചൊവ്വ നോക്കിയാൽ രാജാവ്.

പിന്നെ കന്നിയിൽ നിന്നു് ഇവർ നോക്കിയാൽ ക്രമേണ രാജാവ്, സേനാപതി, എല്ലാകൎമ്മങ്ങളുടെയും സൂക്ഷ്മത്തെ അറിയുന്നവൻതാൻ, കൌശലക്കാരൻതാൻ. പിന്നെ ശനി, ആദിത്യൻ, ചൊവ്വ ഇവരെ ഒരുത്തര് നോക്കിയാൽ സ്ത്രീകളെ ആശ്രയിച്ചിട്ടു് ദിവസം കഴിക്കുന്നവൻ.

---

1 ജ്യോതിജ്ഞാഢ്യനരേന്ദ്രനാപിതനൃപക്ഷ്മേശാബുധാദ്യൈഃഹരൌ
തദ്വദ്ഭൂപചമൂപനൈപുണയുതാഃ ഷഷ്ഠേശ്ശുഭൈസ്ത്ര്യാശ്രയാഃ
ജൂകേഭൂപസുവൎണ്ണകാരവണിജശ്ശേഷേക്ഷിതേനൈകൃതിഃ
കീടേയുഗ്മപിതാനതശ്ച രജകോ വ്യംഗോധനോ ഭൂപതിഃ

ഹോരാ 2 ഭാ-377

പിന്നെ തുലാത്തിൽ നിന്നു് ബുധാദികൾ മൂവർനോക്കിയാൽ ക്രമേണ രാജാവ്, പൊന്നുപണിക്കാരൻ, വാണിഭക്കാരൻ. മററവർ മൂവർ നോക്കിലും ക്രൂരമായുള്ളവ ചെയ്യുന്നവൻതാൻ. കസൃതിക്കാരൻ താൻ. ശാഠ്യമുള്ളവൻതാൻ.

പിന്നെ വൃശ്ചികത്തിൽ ചന്ദ്രൻ നിന്നു് ബുധാദികളാൽ നോക്കപ്പെട്ടാൽ ക്രമേണ രണ്ടുമക്കൾതാൻ രണ്ടച്ഛന്മാർതാൻ ഉള്ളവൻ. വണക്കമുള്ളവൻ, ചായപ്പണിക്കാരൻ, അംഗഹീനൻ ഏരപ്പൻ, രാജാവ്.

പിന്നെ [1] ധനുവിൽ ചന്ദ്രൻ നിന്നു് ബുധൻ നോക്കിയാൽ സ്വജനങ്ങൾക്ക് അധിപതി. വ്യാഴം നോക്കിയാൽ രാജാവ്. ശുക്രൻ നോക്കിയാൽ എല്ലാവക്കും ആശ്രയമായവൻ. പാപികൾ നോക്കിയാൽ ഡംഭം ശാപവും ഉള്ളവൻ. ഡംഭുള്ളവൻ, കപടധാമ്മികൻ, ശഠൻ, സ്വകാൎയ്യമുള്ളവൻ.

പിന്നെ മകരത്തിൽ ചന്ദ്രൻ നിന്നു് ഇവർ നോക്കിയാൽ രാജാവ് വിദ്വാൻ, ധനവാൻ, ഏരപ്പൻ, രാജാവ്.

പിന്നെ കുംഭത്തിൽ ചന്ദ്രൻ നിന്നു് ഇവർ നോക്കിയാൽ രാജാവ് രാജാവിനോട്ട് സമൻ, പരദാരസക്തൻ.

പിന്നെ മീനത്തിൽ ചന്ദ്രൻ നിന്നു് ഇവർ നോക്കിയാൽ ഹാസ്യരസത്തെ അറിയുന്നവൻ, രാജാവ്, വിദ്വാൻ, പാപികൾ നോക്കിയാൽ പാപി. ഇങ്ങിനെ മൂന്നുശ്ലോകങ്ങളെക്കൊണ്ടു് രാശികളിൽ ചന്ദ്രൻ നിന്ന മററുള്ളവർ നോക്കിയാലത്തെ ഫലങ്ങളെ പറഞ്ഞു.

---

1 ജ്ഞാത്യൂർവ്വീശജനാശ്രയാശ്ച തുരഗേപാപൈസ്സദംഭശ്ശഠ-
ശ്ചാത്യുർവ്വീശനരേന്ദ്ര പണ്ഡിതധനിദ്രവ്യോന ഭ്രപാമൃഗേ.
ഭ്രപോഭപസമോന്യദാര നിരതശ്ശേഷൈശ്ച കുംഭസ്ഥിതേ
ഹാസ്യജ്ഞോനൃപതിൎവ്വുധശ്ചഝഷഗേപാപശ്ചപാപേക്ഷിതേ
ഹോരാ വാള്യം 2 ഭാ-380

ഇവിടെ ഹോരാദികളുടെ ഫലം. അവിടെ [1] ആദിത്യൻ ഹോരയിൽ നിൽക്കുന്ന ചന്ദ്രനെ, ആദിത്യഹോരയിൽ നിൽക്കുന്ന ഗ്രഹം നോക്കിയാൽ നന്ന്. ചന്ദ്രഹോരയിൽ നിൽക്കുന്ന ചന്ദ്രനെ, ചന്ദ്രഹോരയിൽ നിൽക്കുന്നഗ്രഹം നോക്കിയാൽ നന്ന്. മറിച്ചാകിൽ ആകാ. ഏതൊരുദ്രേക്കാണത്തിൽ ചന്ദ്രൻ നിൽക്കുന്നു ആ ദ്രേക്കാണത്തിൻെറ അധിപൻ തൻെറ ക്ഷേത്രത്തിൽത്താൻ ബന്ധുക്ഷേത്രത്തിൽ താൻ നിന്നു ചന്ദ്രനെ നോക്കുന്നതു് നന്ന്. ശത്രുക്ഷേത്രത്തിൽനിന്നു നോക്കുന്നതു് ആകാ. രാശികൾക്ക് പറഞ്ഞപോലെ തന്നെ ദ്വാദശാംശങ്ങളിലും ദൃഷ്ടിഫലങ്ങൾ. മേടദ്വാദശാംശത്തിന്ന് മേടത്തിലേതുപോലെ എടവദ്വാദശാംശത്തിന്ന് എടവത്തിലേതുപോലെ എന്നിങ്ങനെ കണ്ടുകൊൾക.

പിന്നെ [2] നവാംശദൃഷ്ടി ഫലങ്ങളിൽ ആദിത്യൻ തുടങ്ങിയുള്ളവർ നോക്കിയാൽ ക്രമേണ ഫലങ്ങളെ പറയുന്നു. അവിടെ മേടക്കാലിനേലും വൃശ്ചികക്കാലിനേലും ചന്ദ്രൻ നിന്ന് ആദിത്യൻ നോക്കിയാൽ നഗരാദികളെ രക്ഷിപ്പാൻ അധികാരി. ചൊവ്വ നോക്കിയാൽ ഹിംസിപ്പാൻ ആഗ്രഹമുള്ളവൻ. ബുധൻ നോക്കിയാൽ ബാഹുയുദ്ധത്തിൽ

---

1 ഹോരാവിഭാഗം മുമ്പ് വ്യക്തമാക്കിയിട്ടുണ്ട്.

ഹോരേശർക്ഷദളാശ്രിതൈഃ ശുഭകരോദൃഷ്ടശ്ശശീതദ്ഗത-
സ്ത്ര്യംശേതൽപതിഭിസ്സുഹൃദ്ഭവനഗൈർവ്വാവീക്ഷിതസ്സസ്യതേ.
യൽപ്രോക്തം പ്രതിരാശിവീക്ഷണഫലംതദ്വാദശാംശേസ്മൃതം
സൂര്യാദ്യൈരവലോകിതേ ശശിനിവിജ്ഞേയം നവാംശേഷ്വതഃ

ഹോരാ 2 ഭാ- 382

2 ആരക്ഷകോവധരുചിഃ കുശലോനിയുദ്ധേ
ഭൂപോത്ഥവാൻ കലഹകൃൽക്ഷിതിജാംശസംസ്ഥേ
മൂർഖോന്യദാരനിരത സ്സുകവിസ്സിതാംശേ
സൽകാവ്യകൃൽ സുഖപരോന്യകളത്രഗശ്ച.

ഹോരാ 2 ഭാ-384

സമർത്ഥൻ. വ്യാഴം നോക്കുകിൽ രാജാവ്. ശുക്രൻ നോക്കുകിൽ ധനവാൻ. ശനി നോക്കുകിൽ കലഹത്തെ ഉണ്ടാക്കുന്നവൻ. പിന്നെ ഏടവക്കാലിന്മേൽതാൻ തുലാക്കാലിന്മേൽതാൻ ചന്ദ്രൻ നിന്നു ഇവർ നോക്കുകിൽ ക്രമേണ മൂഢൻ. പരദാരസക്തൻ, കാവ്യജ്ഞൻ, കവിതക്കാരൻ, സുഖത്തിങ്കൽ താല്പര്യമുള്ളവൻ, പരദാരത്തെ ശപിക്കുന്നവൻ.

[1] മിഥുനക്കാലിന്മേൽ താൻ കന്നിക്കാലിന്മേൽതാൻ ചന്ദ്രൻ നിന്നു് ഇവർ നോക്കിയാൽ അരങ്ങത്ത് സഞ്ചരിക്കുന്നവൻ, കള്ളൻ, മഹാകവി, രാജാവിന്റെ അമാത്യൻ, സംഗീതക്കാരൻ, കൌശലക്കാരൻ. പിന്നെ കർക്കിടകക്കാലിന്മേൽ നിന്നാൽ ക്രമേണ മെലിഞ്ഞവൻ, അല്പധനൻ, ലുബ്ധൻ, തപസ്വിശ്രേഷ്ഠൻ, സ്ത്രീകളാൽ രക്ഷിക്കപ്പെടുന്നവൻ, കാര്യപരൻ. ഇവിടെ വിവരണത്തിൽ രണ്ടാമത്തേതു് ധനലുബ്ധൻ. മൂന്നാമത്തേതു് തപസ്വി. നാലാമത്തേതു് മുഖ്യൻ എന്നു് പറഞ്ഞുകിടക്കുന്നു

[2] ചിങ്ങക്കാലിന്മേൽ ചന്ദ്രൻ നിന്നു് ഇവർ നോക്കിയാൽ കോപമുള്ളവൻ, രാജാവിന്നു് ഇഷ്ടൻ, നിധികിട്ടുന്നവൻ, ശിക്ഷിക്കുകയും രക്ഷിക്കുകയും ചെയ്യുന്നവൻ, സന്തതിയില്ലാത്തവൻ, ഏററവും ക്രൂര

---

1 ബൌധേഹിരംഗചര ചോരകവീന്ദ്രമന്ത്രീ
ഗേയജ്ഞശില്പനിപുണാ ശ്ശശിനിസ്ഥിതേംശേ
സ്വാംശേല്പഗാത്ര ധനലുബ്ധതപസ്വിമുഖ്യ
സ്ത്രീപോഷ്യകൃത്യനിരതാശ്ച നിരീക്ഷ്യമാണേ.

ഹോരാ 2 ഭാ-386

2 സക്രോധോനരപതി സമ്മതോനിധീശ
സ്സിംഹാംശേ പ്രഭുരസതോതി ഹിംസ്രകർമ്മാ
ജൈവാംശേ പ്രഥിതബലോ രണോപദേഷ്ടാ
ഹാസ്യജ്ഞസ്സ ചിവവികാമ വൃദ്ധശീലാഃ

ഹോരാ 2 ഭാ-388

കമ്മങ്ങളെ ചെയ്യുന്നവൻ. പിന്നെ ധനുക്കാലിന്മേലും മീനക്കാലിന്മേലും നിന്ന് ഇവർ നോക്കിയാൽ ബലവാനെന്ന പ്രസിദ്ധൻ, യുദ്ധത്തെ ഉപദേശിക്കുന്നവൻ ഹാസ്യരസത്തെ അറിഞ്ഞവൻ, അമാത്യൻ, കാമമില്ലാത്തവൽ, ധമ്മശീലൻ.

[1] മകരക്കാലിന്മേലും കുംഭക്കാലിന്മേലും നിന്ന് ഇവർ നോക്കിയാൽ അല്പസന്തതി, ധനമുണ്ടെങ്കിലും ദുഃഖിതൻ, ഗവ്വുള്ളവൻ, തനിക്കവേണ്ടുന്ന കമ്മങ്ങളിൽ ഇച്ഛയുള്ളവൻ, ദുഷ്ടയായ ഭാര്യയുള്ളവൻ, ആക്കും ഏതും കൊടുക്കാത്തവൻ. ഇങ്ങിനെതന്നെ ആദിത്യനെ ചന്ദ്രൻ തുടങ്ങിയ ഗ്രഹങ്ങൾ നോക്കിയാലും ഫലങ്ങൾ. അവിടെ ലഗ്നത്തിലേക്കും അതിന്റെ വഗ്ഗങ്ങളിലേക്കും ചന്ദ്രൻ നോക്കിയാലത്തെ ഫലങ്ങൾ.

ലഗ്നഷഡ്വഗ്ഗങ്ങൾ ചന്ദ്രന്റേതാകിൽ ചന്ദ്രദൃഷ്ടി നന്ന്. അല്ലെങ്കിൽ ആകാ എന്ന് ഭട്ടോല്പലത്തിലുണ്ട്. [2] വഗ്ഗോത്തമത്തിൽ നിൽക്കുന്ന ഗ്രഹങ്ങൾ താന്താന്റെ ദൃഷ്ടിഫലങ്ങളിൽ ശുഭഫലങ്ങളെ പൂണ്ണമായി ദാനംചെയ്യും. അശുഭഫലങ്ങളെ ദാനംചെയ്കയില്ല. തന്റെ അംശകത്തിലാകിൽ രണ്ടും അത്ഥദാനം ചെയ്യും. ശത്രുവിന്റെ അംശ

---

1 അല്പാപത്യോദുഃഖിതസ്സത്യപിസ്വേ
മാനാസക്തഃ കമ്മണിസ്വേപരക്തഃ
ദുഷ്ടസ്ത്രീഷ്ടഃ കൃപണശ്ചാക്കിഭാഗേ
ചന്ദ്രേഭാനൌ തദ്വദിന്ദ്വാദിദൃഷ്ടേ.

ഹോരാ 2· ഭാഗം 389

2 വഗ്ഗോത്തമസ്വപരഗേഷു ശുഭംയദുക്തം
തൽപുഷ്ടമധ്യ ലഘുതാശുഭ മുൽക്രമേണ
വിദ്യാന്നപിതോംശകപതിന്നിരുണദ്ധിപൂവ്വം
രാശീക്ഷണസ്യ ഫലമാശുഫലംദദാതി.

ഹോരാ 2 ഭാഗം 361

ത്തിലാകിൽ ശുഭഫലങ്ങൾ കുറഞ്ഞൊന്നും അശുഭഫലങ്ങൾ പൂർണ്ണമായിട്ടും ഭാനാചെയ്യും.

പിന്നെ രാശ്യാധിപനെക്കാൾ നവാംശാധിപന്ന് ബലമേറുകിൽ നവാംശദൃഷ്ടി ഫലങ്ങൾ ചൊല്ലണം. രാശ്യംശാധിപന്ന് നവാംശാധിപനെക്കാൾ ബലമേറുകിൽ രശ്മിദൃഷ്ടി ഫലവും അംശകദൃഷ്ടി ഫലവും രണ്ടും ചൊല്ലുക. ഇങ്ങിനെ ദൃഷ്ടിഫലങ്ങൾ.

ചൊവ്വ തുടങ്ങിയുള്ളവരുടെ ദൃഷ്ടിഫലങ്ങൾ ഇതുപോലെതന്നെ എന്ന് വിവരണത്തിൽ പറഞ്ഞുകിടക്കുന്നു.

ഇനി പഞ്ചാംഗ ഫലങ്ങളെ ചൊല്ലുന്നു. അവിടെ "[1] ആത്മജ്ഞാനി" എന്നുതുടങ്ങി എട്ടു ശ്ലോകങ്ങളെക്കൊണ്ട് വാരഫലങ്ങളെ ചൊല്ലുന്നു. ഞായറാഴ്ച ജനിച്ചാൽ ആത്മജ്ഞാനമുള്ളവനായി, ഏററവും ശൂരനായി, വിത്തമുള്ളവനായി, ഇഷ്ടയായ ഭാര്യയോടുകൂടി, തൻെറ കയ്യുകൾ രണ്ടും വിലങ്ങത്തിൽ നിവർത്തിയാലത്തോളം നീളമുണ്ടായിരിക്കും. ഒരുമാറ് നീളമുണ്ടായിരിക്കും എന്ന് അർത്ഥം.

തിങ്കളാഴ്ച ജനിച്ചാൽ മുഖം പ്രസന്നമായി, കാമിയായി, സ്ത്രീകൾക്ക് അനുരാഗമുണ്ടായി, ശരീരം മൃദുവായി, അല്പവാക്കായിരിക്കും.

ചൊവ്വാഴ്ച ജനിച്ചാൽ ക്രൂരനായി, സാഹസമുള്ളവനായി, കോപിയായി, ചപലനായി, ഇളക്കമുള്ളവനായി, സ്വജനങ്ങൾക്ക് ദ്വേഷമുള്ള വസ്തുക്കളെ പറയുന്നവനായിരിക്കും.

---

1 ആത്മജ്ഞാനി തുടങ്ങിയുള്ള വാരഫലങ്ങളും പ്രാജ്ഞഃ തുടങ്ങി നക്ഷത്രഫലങ്ങളും, ദേവപൂജാതുടങ്ങി പക്കഫലങ്ങളും, സിംഹേ എന്നു തുടങ്ങുന്ന കരണഫലങ്ങളും മററും പ്രധാനതമങ്ങളായി, വരാഹമിഹിരൻ കണക്കാക്കുന്നില്ല. മററുഫലങ്ങളെ അപേക്ഷിച്ച് ഈവക ഫലങ്ങൾ എത്രയോ ചുരുങ്ങിയുമിരിക്കും. അതുകൊണ്ട് ആ മൂലങ്ങളെ ഇവിടെ എടുത്തുകാണിക്കുന്നില്ല.

ബുധനാഴ്ച ജനിച്ചാൽ ബുദ്ധിമാനായി, ചെന്തു പറയുന്നവനായി, കാന്തിയുണ്ടായി, ശാസ്ത്രജ്ഞന്മാരിലേയും ശ്രേഷ്ഠനായി, സ്വാതന്ത്ര്യമുണ്ടായി, മററുള്ളവരുടെ കാൎയ്യങ്ങളെ അറിയുന്നവനായിരിക്കും.

വ്യാഴാഴ്ച ജനിച്ചാൽ കുലശ്രേഷ്ഠനായി, നല്ല കുടുംബമുള്ളവനായി, ദുഷ്ടന്മാരോട് ദ്വേഷമുണ്ടായി, ദയയുണ്ടായി, ഈശ്വരന്മാരേയും ബ്രാഹ്മണരേയും, ഭക്തിയുണ്ടായിരിക്കും.

വെള്ളിയാഴ്ച ജനിച്ചാൽ എല്ലാവൎക്കും ഇഷ്ടനായി, അഭിമാനിയായി, സ്ത്രീകളുടെ മനസ്സിനെ ഇളക്കുന്നവനായി, നല്ലകണ്ണുകളോടും, നല്ലമുഖത്തോടും കൂടി ശ്രീമാനായിരിക്കും.

ശനിയാഴ്ച ജനിച്ചാൽ അലസനായി, ക്ഷുദ്രകൎമ്മങ്ങളെ ചെയ്യുന്നവനായി, വഷളനായി, പരനെ സേവിക്കുന്നവനായി, വാതരോഗിയായി, മെലിഞ്ഞിരിക്കും. ഇങ്ങിനെ ഫലങ്ങൾ!

ഇനി "പ്രാജ്ഞഃ" എന്നുതുടങ്ങി ഇരുപത്തിയേഴ് ശ്ലോകങ്ങളെ കൊണ്ടു് നക്ഷത്രഫലങ്ങളെ ചൊല്ലുന്നു. അവിടെ അശ്വതി ജനിച്ചാൽ വിദ്വാനായി ധൈൎയ്യമുണ്ടായി, സമൎത്ഥനായി, തന്റെ കൎമ്മങ്ങൾ വഴിപോലെ ചെയ്യുന്നവനായി, കുലശ്രേഷ്ഠനായി, അഭിമാനിയായി, പാല് നെയ്യ് തുടങ്ങിയ ദ്രവ്യങ്ങൾ ഇഷ്ടമായി, ഏററവും സമ്മാനിക്കപ്പെട്ടവനായി, [1] മദ്ധ്യനായിരിക്കും.

ഭരണി ജനിച്ചാൽ ശാന്തനായി, മനസ്സിന്നു് ഇളക്കമുണ്ടായി, സ്ത്രീകളെ അനുഗ്രഹിക്കുന്നവനായി, കൂടെപിറന്നവൎക്ക് ഇഷ്ടനായി, ബുദ്ധിമാനായി, ധീരനായി, ബന്ധുക്കൾക്ക് സഹായനായി, ദീൎഘായുസ്സായി, വളരെ പുത്രന്മാരില്ലാതെയിരിക്കും.

കാൎത്തികനാൾ ജനിച്ചാൽ ഭ്രാതാക്കന്മാർ ഇല്ലാതെ, സ്വഭാവം വഷളായി, ബലവാനായി, വളരെ ഭക്ഷിക്കുന്നവനായി, ഏററവും

---

1 മദ്ധ്യഭേദത്തോടുകൂടിയവൻ. (അധികം നീളമോ ഉയരക്കുറവോ ഉണ്ടാകയില്ലെന്നൎത്ഥം.)

തേജസ്സുണ്ടായി, നേരുണ്ടായി, വളരെ ഭവനങ്ങളുണ്ടായി, വളരെ പറയുന്നവനായിരിക്കും.

രോഹിണിനാൾ ജനിച്ചാൽ തലവ്യാധി വളരെയുണ്ടായി, കൂട്ടത്തിൽ പ്രധാനിയായി, മുഖത്തും പാർശ്വത്തിങ്കലും പുറത്തും മററും വ്യാധികൾ ഉണ്ടായി, വ്യാജമുണ്ടായി, അമ്മക്ക് ഇഷ്ടമില്ലാതെ ധനവാനായിരിക്കും.

മകീരംനാൾ ജനിച്ചാൽ ചപലനായി, വലിയശരീരനായി, ബാല്യത്തിങ്കൽ വ്യാധിതനായി, വളരെ പ്രസാദമുണ്ടായി, ഉത്സാഹമുണ്ടായി, മനസ്സിന്ന് ഇളക്കമുണ്ടായി, ശത്രുക്കൾ വളരെ ഉണ്ടായി ക്ലേശമുണ്ടായിരിക്കും. തിരുവാതിരനാൾ ജനിച്ചാൽ ദ്രവ്യത്തിന്റെ വരവും ചിലവും വളരെയുണ്ടായി, ശാഠ്യംപറയുന്നവനായി, പരദ്രവ്യത്തെ അപഹരിക്കുന്നവനായി, അഭിമാനിയായി, അല്പസന്തതിയായി, ദീർഘായുസ്സായി, രാജദ്രവ്യത്തോടുകൂടിയിരിക്കും.

പുണർതംനാൾ ജനിച്ചാൽ ദാനശീലനായി, സുഖിയായി, നല്ല സ്വഭാവമായി, പിടിപാടില്ലാതെ വ്യാധിയുണ്ടായി, ദാഹമുണ്ടായി, കുറഞ്ഞൊന്നുകൊണ്ടു് പ്രസാദിക്കുന്നവനായി, അല്പബുദ്ധിയായിരിക്കും.

പൂയ്യംനാൾ ജനിച്ചാൽ അത്യുല്ക്കടമായിരിക്കുന്ന കോപമുണ്ടായി, ബുദ്ധിമാനായി പ്രഗത്ഭനായി, പറയപ്പോകുന്നവനായി, അനേകശാസ്ത്രങ്ങളെ അറിയുന്നവനായി, ബന്ധുക്കളുടെ ഇഷ്ടത്തെ ചെയ്യുന്നവനായി, കള്ളനായി, ധനവാനായി, സ്വാതന്ത്ര്യമുണ്ടായിരിക്കും.

ആയില്യംനാൾ ജനിച്ചാൽ ക്രൂരനായി, ചപലനായി, പറയപ്പോകുന്നവനായി, കൂട്ടത്തിലേയും ശ്രേഷ്ഠനായി, അറിവുള്ളവനായി, വളരെ ധനമുണ്ടായി, വളരെ ആയാസത്തോടുകൂടി, അല്പസന്തതിയായി, വഞ്ചകനായിരിക്കും.

മകംനാൾ ജനിച്ചാൽ ജ്ഞാനിയായി, അടക്കമുണ്ടായി, വൈരത്തിന്ന് സ്ഥിരതയുണ്ടായി, സജ്ജനങ്ങളാൽ സ്തുതിക്കപ്പെട്ടവനായി, ക്രൂരനായി, വളരെ ഭൃത്യന്മാരും വളരെ ധനവും ഉണ്ടായി, ഈശ്വരന്മാരേയും പിതൃക്കളേയും ഭക്തിയുണ്ടായി, ഉത്സാഹശാലിയായിരിക്കും.

പൂരംനാൾ ജനിച്ചാൽ എല്ലാവരുടേയും ഇഷ്ടത്തെ പറയുന്നവനായി, ദാനശീലനായി, നീചനായി, വളരെ ചിലവുണ്ടായി, സ്വാധീനമായ, ഭൃത്യനുണ്ടായി, പ്രസിദ്ധനായി, രാജാവിന്റെ ഇഷ്ടനായി, യുദ്ധത്തിങ്കൽ ഭയമുള്ളവനായിരിക്കും.

ഉത്രംനാൾ ജനിച്ചാൽ സ്ത്രീകൾക്ക് ഇഷ്ടനായി, സുഭഗനായി കൂട്ടത്തിൽ ശ്രേഷ്ഠനായി, അറിവുണ്ടായി, രാജാവിങ്കൽനിന്നു ധനം ലഭിച്ചവനായി, ഭാര്യമാർ വളരെയുണ്ടായി, ഉൽകൃഷ്ടമായിരിക്കുന്ന ബുദ്ധിയോടുകൂടി ഭോഗിയായി, വളരെ പറയുന്നവനായിരിക്കും.

അത്തംനാൾ ജനിച്ചാൽ കാമിയായി, കൌശലമുണ്ടായി, പറയപ്പോകുന്നവനായി, തസ്ക്കരനായി, ധനവാനായി, പരദേശത്തിങ്കൽ ആഗ്രഹമുണ്ടായി, യുദ്ധത്തിന്ന് ആഗ്രഹമുണ്ടായി, സമർത്ഥനായി, ശത്രുക്കളെ നിഗ്രഹിക്കുന്നവനായിരിക്കും.

ചിത്രംനാൾ ജനിച്ചാൽ ദുഷ്ടയായിരിക്കുന്ന ഭാര്യയുണ്ടായി, പാപിയായി, പലവിധമായ ഉത്സാഹമുണ്ടായി, വിവാദശീലനായി, പലവിധത്തിലുള്ള വസ്ത്രങ്ങളേയും പുഷ്പങ്ങളേയും മാലകളേയും ധരിച്ച്, മററുള്ളവരുടെ ദിക്കിൽ വസിക്കുന്നവനായി, സുഖിയായിരിക്കും.

ചോതിനാൾ ജനിച്ചാൽ ദാനശീലനായി, സുഖിയായി, ദാഹം സഹിയാതെ ഇഷ്ടത്തെ പറയുന്നവനായി, ധർമ്മിഷ്ഠനായി, യുദ്ധം ചെയ്യുന്നവനായി, മററുള്ളവരുടെ ദിക്കിൽ വസിക്കുന്നവനായി, ബന്ധുക്കളെ ദ്വേഷിച്ച് ശരീരം ചെറുതായി, അല്പസന്തതിയായിരിക്കും.

ശാഖംനാൾ ജനിച്ചാൽ പരോപദ്രവത്തോടുകൂടി, ഫലമില്ലാതെ വളരെ പറയുന്നവനായി, പുത്രന്മാരോടും ഭാര്യമാരോടും കൂടി ധനവാനായി, വിദ്വാനായി, ഈശ്വരന്മാരേയും ഗുരുക്കന്മാരേയും ബ്രാഹ്മണരേയും, ഭക്തിയുണ്ടായി, ദാനശീലനല്ലാതെ കണ്ണിന്ന് ബന്ധമുണ്ടായിരിക്കും.

അനിഴംനാൾ ജനിച്ചാൽ വിശപ്പുകൊണ്ടും ദാഹംകൊണ്ടും പരവശവനായി, ക്ലേശമുണ്ടായി, ദയയും ധർമ്മവുമുണ്ടായി, സുഭഗനായി, വഴിനടക്ക ശീലമായി, മററുള്ളവരുടെ ദിക്കിൽ വസിക്കുന്നവനായിരിക്കും.

തൃക്കേട്ട ജനിച്ചാൽ സന്തോഷമുള്ളവനായി, ധൎമ്മിഷ്ഠനായി, വളരെ പുത്രന്മാരും വളരെ ബന്ധുക്കളും ഉണ്ടായി, വളരെ കോപമുണ്ടായി, ബന്ധുക്കൾക്ക് ക്ലേശമുണ്ടാക്കുന്നവനായി, കുലശ്രേഷ്ഠനായിരിക്കും.

മൂലംനാൾ ജനിച്ചാൽ ജ്ഞാനിയായി, സുഖിയായി, ധനവാനായി, വ്യാധിതനായി, ഏററവും തസ്കരനായി, സുഭഗനായി, പലവിധമായ ബുദ്ധിയായി, ഭ്രാതാക്കന്മാരിലേയും ശ്രേഷ്ഠനായി, രാജാവായിരിക്കും.

പൂരാടംനാൾ ജനിച്ചാൽ ബന്ധുത്വത്തിന്ന് സ്ഥിരതയുണ്ടായി, അടക്കമുണ്ടായി, വളരെ മക്കൾ ഉണ്ടായി, കൂട്ടത്തിൽ ശ്രേഷ്ഠനായി, ബുദ്ധിമാനായി, ഇഷ്ടന്മാരായ പുത്രന്മാരും ഇഷ്ടയായ ഭാൎയ്യയും ഉണ്ടായി ഭോഗമുള്ളവനായി, രാജാവിനാൽ സല്ക്കരിക്കപ്പെട്ടവനായിരിക്കും.

ഉത്രാടംനാൾ ജനിച്ചാൽ ഹാസ്യരസമിഷ്ടമായി, അടക്കമുണ്ടായി, ശത്രുക്കൾ വളരെ ഉണ്ടായി, ക്ലേശമുണ്ടായി, ധൎമ്മശീലനായി, വഴിനടക്കുക ശീലമായി, ഭാൎയ്യമാർ വളരെയുണ്ടായി, ദയ ഉണ്ടായിരിക്കും.

തിരുവോണംനാൾ ജനിച്ചാൽ വേദാൎത്ഥജ്ഞാനിയായി, മററുള്ളവരുടെ ദിക്കിൽ വസിക്കുന്നവനായി, നല്ലഭാൎയ്യയും ധനവും ഉണ്ടായി, പ്രസിദ്ധനായി, അല്പസന്തതിയായി, ശത്രുക്കൾ വളരെ ഉണ്ടായി, ചിലവ് വളരെ ഉണ്ടായി, വൈഭവമുണ്ടായിത്താൻ, രാജാവായിത്താൻ, സുഖിയായിത്താൻ, ഇരിക്കും.

അവിട്ടംനാൾ ജനിച്ചാൽ ധനവാനായി, ദാനശീലനായി, ശൂരനായി, ഇഷ്ടമില്ലാത്ത ഭാൎയ്യയോടുകൂടി മററുള്ളവരുടെ ദിക്കിൽ സന്തോഷമുള്ളവനായി, ക്രൂരങ്ങളായരോമങ്ങളുണ്ടായി, ഫലമില്ലാതെ വളരെ പറയുന്നവനായി, കൂത്തുപാട്ടു തുടങ്ങിയുള്ളവ ഇഷ്ടമായിരിക്കും.

ചതയം നാൾ ജനിച്ചാൽ വളരെ പറയുന്നവനായി, ധൂൎത്തനായി, ദുഃഖിയായി, പുത്രന്മാരും ഭ്രാതാക്കന്മാരും ഉണ്ടായി, ജനങ്ങൾക്കധിപതിയായി ചപലനായി, പരവശനായി, വ്യാജമുണ്ടായി, ശത്രുക്കളെവധിക്കുന്നവനായിരിക്കും.

പൂരോരട്ടാതിനാറം ജനിച്ചാൽ സ്ത്രീകളിൽ ഇച്ഛയുണ്ടായി ഒരേടത്തു് ഇരിക്കാത്തവനായി, മനസ്സ് മററാക്കം അറിഞ്ഞുകൂടാതെ ഭോഗമുള്ളവനായി രാജാവിങ്കൽനിന്ന ജനിച്ച ധനത്തോടുകൂടി അസാരനായി തന്റെ കമ്മത്തെ അനുഷ്ഠിക്കുന്നവനായി ദീർഘായുസ്സായിരിക്കും

ഉത്രട്ടാതിനാറം ജനിച്ചാൽ പറയപ്പോകുന്നവനായി സുഖിയായി പ്രജയുള്ളവനായി ശത്രുക്കളെ ജയിക്കുന്നവനായി,ധമ്മിഷ്ഠനായി അടക്കിമുണ്ടായി ലുബ്ധനായി സേനയിങ്കലും ധനത്തിങ്കലും താല്പര്യമുണ്ടായിരിക്കും.

രേവതിനാറം ജനിച്ചാൽ അംഗവൈകല്യമില്ലാതെ, സുഭഗനായി, സ്ത്രീകൾക്ക് സ്വാധീനനായി, സ്വത്തും അഭിമാനവും ഉണ്ടായി, പൌരഷവും മത്സരവും ഉണ്ടായിരിക്കും. ഇങ്ങിനെ നക്ഷത്രഫലങ്ങൾ. നക്ഷത്രഫലങ്ങൾ പലപ്രകാരത്തിൽ വിസ്തരിച്ചിട്ട പലഗ്രന്ഥങ്ങളിലും പലപ്രകാരത്തിൽ പറയുന്നുണ്ടു്.

പിന്നെ ഓരോരോ കാലിന്മേൽ വെവ്വേറെ ഫലങ്ങൾ പറയുന്നുണ്ടു്. അതൊന്നും ഇവിടെ പറയാത്തതു് വിസ്താരഭയം ഹേതുവായിട്ടെന്നറിക.

ഇനി "ദേവപൂജാ" എന്ന തുടങ്ങി പതിനഞ്ചുശ്ലോകങ്ങളെക്കൊണ്ടു് പക്കങ്ങളുടെ ഫലങ്ങളെ പറയുന്നു. അവിടെ പ്രതിപദത്തുംനാറം ജനിച്ചാൽ ദേവപൂജയിങ്കൽ ആഗ്രഹമുണ്ടായി, സാധുവായി, തച്ചുശാസ്ത്രമുണ്ടായി, നീതികളിലും ആഭിചാരത്തിലും സമത്ഥനായിരിക്കും.

ദ്വിതീയനാറം ജനിച്ചാൽ ശത്രുക്കളെ കൊല്ലുന്നവനായി, ദയാശീലനായി, പരാക്രമമുള്ളവൻ എന്നു് എല്ലാവക്കും സമ്മതനായി, രാജസ്വഭാവനായി, അഭിമാനിയായിരിക്കും.

തൃതീയനാറം ജനിച്ചാൽ ധനവാനായി, ഉൽകൃഷ്ടശാലിയായി, ഗർവ്വുണ്ടായി, കവിയായി, ബന്ധുക്കളുടെ കാൎയ്യത്തിൽ ആഗ്രഹമുണ്ടായി, കാന്തിയുള്ളവനായിരിക്കും.

ചതുൎത്ഥിനാറം ജനിച്ചാൽ എല്ലാവസ്തുക്കൾക്കും വിഘ്നമുണ്ടാക്കുന്നവനായി, ക്രൂരനായി, പഴുതുള്ളപ്പോൾ ദ്വേഷിക്കുന്നവനായി, ശഠനായി. ദുഃഖിയായി, സ്ഥൂലദേഹനായിരിക്കും.

പഞ്ചമി നാറം ജനിച്ചാൽ ശ്രീമാനായി, സുന്ദരനായി, അലങ്കാരങ്ങറംക്കം ഭക്ഷണത്തിലും താല്പൎയ്യമുണ്ടായി, പരോപകാരിയായിരിക്കും.

ഷഷ്ഠിനാറം ജനിച്ചാൽ ബലവാനായി, ഭൃത്യന്മാർ വളരെയുണ്ടായി, ദേവാരാധനത്തിങ്കൽ താല്പൎയ്യമുണ്ടായി, സമർത്ഥനായി, എല്ലാവസ്തുക്കളുടെയും ഗുണങ്ങളെ ഗ്രഹിക്കുന്നവനായിരിക്കും.

സപ്തമിനാറം ജനിച്ചാൽ സ്വതന്ത്രനായി, ക്രൂരങ്ങളായിരിക്കുന്ന വസ്തുക്കളെ ചെയ്യുന്നവനായി, ശുഭകൎമ്മത്തിൽ ആഗ്രഹമുണ്ടായി, ജിതേന്ദ്രിയനായി, യോഗിയായിരിക്കും.

അഷ്ടമിനാറം ജനിച്ചാൽ പരാക്രമിയായി, സ്വാതന്ത്ര്യമുണ്ടായി, പരന്മാരുടെ ദുഃഖം ഇഷ്ടമായി, വേഗം കോപിക്കുന്നവനായി, നല്ല ശരീരമായിരിക്കും.

നവമിനാറം ജനിച്ചാൽ [1] സ്വകാൎയ്യമുണ്ടായി, ക്രൂരനായി, പരന്മാരെ ദ്വേഷിക്ക ശീലമായി, വഷളായിരിക്കുന്ന കൌശലത്തെ അറിഞ്ഞവനായി, മന്ത്രവിത്തായി, കള്ളന്മാരിലേക്ക് നാഥനായിരിക്കും.

ദശമിനാറം ജനിച്ചാൽ എല്ലാടവും സുഖമുള്ളവനായി, സൌമ്യനായി, സ്വജനങ്ങളെ ദ്വേഷിക്കുന്നവനായി, പരദാരങ്ങളിൽ ഇച്ഛയുണ്ടായി, കാമിയായിരിക്കും.

ഏകാദശിനാറം ജനിച്ചാൽ സാധുവായി, മംഗളങ്ങളായ വസ്തുക്കളെ ചെയ്യുന്നവനായി, സജ്ജനങ്ങറംക്കിഷ്ടനായി, വിദ്വാനായി പ്രധാനശീലനായിരിക്കും.

ദ്വാദശിനാറം ജനിച്ചാൽ എല്ലാധൎമ്മങ്ങളേയും ആശ്രയിച്ച് വിദ്വാനായി, എല്ലാ ധൎമ്മങ്ങളേയും രക്ഷിക്കുന്നവനായി, വിഷ്ണുഭക്തനായി, മുഖ്യനായിരിക്കും.

---

1 സ്വാർത്ഥി എന്നൎത്ഥം.

ത്രയോദശിനാൾ ജനിച്ചാൽ കാമിയായി, ദേഹബലം ഇല്ലാതെ നേരെ പറയുന്നവനായി, സുന്ദരനായി, സ്ത്രീകൾക്ക് ഇഷ്ടനായി, ധമ്മത്തിന്നു് ഹേതുവായിരിക്കും.

പതിനാലാംനാൾ ജനിച്ചാൽ ക്രൂരങ്ങളെ ചെയ്യുന്നവനായി, ശഠനായി, ശത്രുക്കൾ വളരെയുണ്ടായി, ക്രൂരനായി ദരിദ്രനായി, എല്ലാവരോടും കലഹത്തെ ഉണ്ടാക്കുന്നവനായിരിക്കും.

വാവുനാൾ ജനിച്ചാൽ സമ്പൂൎണ്ണാംഗനായി, നല്ലമനസ്സായി, വിദ്യയും അടക്കവും ഉണ്ടായി പ്രഭുവായി, ശാസ്ത്രത്തെ അറിയുന്നവനായി, പ്രഗത്ഭനായിരിക്കും. ഇവിടെ പറഞ്ഞ ഫലങ്ങളിൽ ശുക്ലപക്ഷത്തിൽ ശുഭഫലങ്ങൾ വൎദ്ധിച്ചിരിക്കും. അശുഭഫലങ്ങൾ ക്ഷയിച്ചിരിക്കും. കൃഷ്ണപക്ഷത്തിൽ മറിഞ്ഞിരിക്കും. അതിൻെറ ചേച്ച്പോലെ വിചാരിച്ചുകൊള്ളണം. ഇങ്ങിനെ പക്കങ്ങളുടെ ഫലങ്ങൾ.

ഇനി "സിംഹൈ" എന്നു തുടങ്ങി പതിനൊന്നുശ്ലോകങ്ങളെക്കൊണ്ട് കരണഫലങ്ങളെ ചൊല്ലുന്നു. അവിടെ സിംഹക്കരണമായാൽ സാഹസമുണ്ടായി, പ്രസിദ്ധനായി, ബലവാനായി, പരാക്രമിയായി, ഗുണമുണ്ടായി, സഞ്ചരിപ്പാൻ പരാധീനമായി, പർവ്വതാദികളിൽ ആഗ്രഹമുണ്ടായി, ദീൎഘായുസ്സായി, ഇഷ്ടമില്ലാത്ത വസ്തുക്കളേയും ശത്രുക്കളേയും ഇല്ലാതാക്കുന്നവനായിരിക്കും.

പുലിക്കരണമായാൽ ഹിംസാശീലനായി, സമൎത്ഥനായി, പരാക്രമിയായി, അല്പായുസ്സായി, ബന്ധുക്കൾ കുറഞ്ഞു്, ധനവാനായിരിയ്ക്കും.

പന്നിക്കരണമായാൽ ചിലേടത്തു് ദുഃഖം ചിലേടത്തു് ദുഷ്കീൎത്തി ചിലേടത്തു് യശസ്സ്, ഇങ്ങിനെ, പശുക്കളും വീൎയ്യവും ഉണ്ടായിരിക്കും.

കഴുതക്കരണമായാൽ ചപലനായി, ഏററവും ബുദ്ധിയുള്ളവനായി, ഒരുദിക്കിൽതന്നെ ഇരിക്കാത്തവനായി, പരന്മാൎക്ക് ഒത്തവണ്ണമായി, എല്ലാവസ്തുക്കളേയും ദ്വേഷിക്ക ശീലമായിരിയ്ക്കും.

ആനക്കരണമായാൽ സ്ഥൂലശരീരനായി, വൈരം ഒരുനാളും പോകാത്തവനായി ചപലനായി, ധനവാനായി, വളരെ ഭക്ഷിക്കുന്ന

വനായി, സുഭഗനായി, എല്ലാവക്കും പ്രസിദ്ധനായി, വ്രതഭംഗമുണ്ടായിരിക്കും.

പശുക്കരണമായാൽ പരകാൎയ്യത്തിങ്കൽ ആഗ്രഹമുണ്ടായി, ഭയമുണ്ടായി, ദുൎബ്ബലനായി, മനോബലമില്ലാതെ, ശീലം വഷളായി, എല്ലാനാളും വ്യാധിയുണ്ടായി, കാമിയായിരിക്കും.

വിഷ്ടിക്കരണമായാൽ ശൂരനായി, യുദ്ധശീലനായി, ദരിദ്രനായി, വഷളായവററെ ഭക്ഷിക്കുന്നവനായി, ബന്ധുക്കളോട്ട് കലഹിക്കുന്നവനായി, കോപമുണ്ടായി, വിഷദൃഷ്ടിയായിരിക്കും.

പുള്ളക്കരണമായാൽ എല്ലാവസ്തുക്കളും ഭക്ഷിക്കുന്നവനായി, എല്ലാപ്പോഴും ഭയമുണ്ടായി, പരന്മാരെ ആശ്രയിച്ചിട്ട് കഴിഞ്ഞുകൂടുന്നവനായി, ബന്ധുക്കൾ കുറഞ്ഞു, വഴിപോലെ ഒരു ഇരിപ്പിടമില്ലാതെ ദരിദ്രനായിരിക്കും.

നാല്ക്കാലിക്കരണമായാൽ മററുള്ളവരാൽ പോഷിക്കപ്പെടുന്നവനായി, ധനമില്ലാതെ കുഡുംബമുള്ളവനായി, നിന്ദിതമായ വസ്തുക്കളെ ഭക്ഷിക്കുന്നവനായി, ബുദ്ധിമാനായി, ക്ഷമയില്ലാതെ കാൎയ്യത്തിങ്കൽ എപ്പോഴും ഭീരുവായിരിക്കും.

പാമ്പുക്കരണമായാൽ വിജനദേശത്തു് വസിക്കശീലമായി, കോപമുണ്ടായി, സമൎത്ഥനായി, ശത്രുക്കളെ നശിപ്പിക്കുന്നവനായി, രിക്കും.

പുഴക്കരണമായാൽ ബലവാനായി, സ്ഥൂലനായി, തന്റേയും പരന്മാരുടേയും കാൎയ്യങ്ങൾ ചെയ്യുന്നവനായി, അല്പായുസ്സായി, ഭോഗത്തെ ത്യജിച്ചവനായി, പാപത്തെ മറച്ചവനായിരിക്കും. പിന്നെ കരണങ്ങളുടെ ബലാബലങ്ങൾ വിചാരിച്ചിട്ട് ഫലങ്ങളെ പറഞ്ഞുകൊള്ളണം. ഇങ്ങിനെ കരണഫലങ്ങൾ.

ഇനി "ദീൎഘാവൈരി" എന്നു തുടങ്ങി ഇരുപത്തിയേഴുശ്ലോകങ്ങളെക്കൊണ്ടു് ചന്ദ്രാക്കയോഗഫലങ്ങളെ ചൊല്ലുന്നു. അവിടെ വിഷ്കംഭയോഗം ജനിച്ചാൽ വൈരമുണ്ടായി, സ്ഥിരതയുണ്ടായി,

ശത്രുക്കളെ ജയിച്ചു്, ശരീരം അകത്തേക്കുവളഞ്ഞു്, കാമപരവശനായി, സ്വാതന്ത്ര്യമുണ്ടായി, പശുക്കളുണ്ടായി, രാജാമാത്യനായിരിക്കും.

പ്രീതിയോഗം ജനിച്ചാൽ എല്ലാവരുടേയും പ്രിയത്തെ പറയുകശീലമായി, പരദാരങ്ങളിൽ രമിക്കുന്നവനായി, സുഖിയായി, ഗുരുക്കന്മാരേയും ഈശ്വരന്മാരേയും പിതൃക്കളേയും ബ്രാഹ്മണരേയും അതിഥികളേയും ഭക്തിയുണ്ടായിരിക്കും.

ആയുഷ്മദ്യോഗം ജനിച്ചാൽ ദീർഘായുസ്സായി, നീണ്ടിടംപെട്ടിരിക്കുന്ന കണ്ണുകളോടുകൂടി, നെല്ലു് തുടങ്ങിയ ധാന്യങ്ങളും പശുക്കളും ബന്ധുക്കളും പുത്രന്മാരും ഉണ്ടായി വിദ്വാനായി, സുഖിയായിരിക്കും.

സൌഭാഗ്യയോഗം ജനിച്ചാൽ മത്സ്യശംഖഫലാംഗനായി, മൃദുവായി, കാമിയായി, കഫപ്രകൃതിയായി, ധനവാനായി, പരദേശത്തു് ഗമിക്കുന്നവനായിരിക്കും.

ശോഭനയോഗം ജനിച്ചാൽ സുഖത്തെ അനുഭവിക്കുന്നവനായി, ധനവാനായി, മൃദുകൃത്യനായി, ഏററവും ഉത്സാഹിയായി, ബന്ധുക്കൾക്കു് ഇഷ്ടനായി, തടിച്ചവനായി, ഉറപ്പുള്ളവനായിരിക്കും.

അതിഗണ്ഡയോഗം ജനിച്ചാൽ കാമിയായി, കലാവിദ്യയുണ്ടായി, സുന്ദരനായി, നീണ്ടുവളഞ്ഞ ശരീരനായി, ക്ഷയമുണ്ടായി, പരാഭിപ്രായത്തെ അറിയുന്നവനായി, അഭിമാനിയായിരിക്കും.

സുകർമ്മയോഗം ജനിച്ചാൽ നല്ല ശീലനായി, ഗുണവാനായി, നല്ലവസ്തുക്കളും അനുഭവിക്കുന്നവനായി, വളരെ പുത്രന്മാരും വളരെ ഭാർയ്യമാരും ഉണ്ടായി, പുണ്യകർമ്മങ്ങളിൽ ഇച്ഛയുണ്ടായിരിക്കും.

ധൃതിയോഗം ജനിച്ചാൽ വ്രതങ്ങളെ അനുഷ്ഠിച്ചു്, പശുക്കൾ ഉണ്ടായി, പറകപ്പോകുന്നവനായി, ശ്രീമാനായി, സൌമ്യനായി, കാമിയായി, വിദ്വാനായി, വീരനായി, മററുള്ളവരുടെ ദ്രവ്യംകൊണ്ടു് ഉൽക്കർഷമുണ്ടാക്കുന്നവനായി, ശഠനായിരിക്കും.

ശൂലയോഗം ജനിച്ചാൽ കോപിയായി, തേജസ്സുണ്ടായി, കലഹപ്രിയനായി, ഒരുമാറു് നീളമുള്ളവനായി, കാമിയായി, ധനവാനായി,

അഭിമാനമുണ്ടായി, തടിച്ച് മനസ്സുറപ്പും ബലവും ഉണ്ടായി, പ്രഭുവായിരിക്കും.

ഗണ്ഡയോഗം ജനിച്ചാൽ നീണ്ടശരീരമായിവരും. വരാസ്സു അറിയപ്പോകുന്നവനായി, കശ്മലനായി, ശ്യാമനിറമായി, സുഖിയായി, നല്ലവസ്തുക്കളുണ്ടായി, പുത്രന്മാരേയും പത്രുക്കളേയും അനുഭവിക്കുന്നവനായി, ധനവാനായിരിക്കും.

വൃദ്ധിയോഗമായാൽ ധനങ്ങളും ധാന്യങ്ങളും വളരെയുണ്ടായി, വിദ്വാനായി, വളരെ ഭൃത്യന്മാരും വളരെ പുത്രന്മാരും ഉണ്ടായി, വാതപിത്തകഫങ്ങളും ഉണ്ടായിരിക്കും.

ധ്രുവയോഗമായാൽ സമശരീരനായി, ഏററവും ഉദ്യോഗമുണ്ടായി, സ്ഥിരതയുണ്ടായി, കഫപ്രകൃതിയായി, സമത്ഥനായി, ക്ഷമയുണ്ടായി, ദ്രവ്യം കയ്യിലിരിക്കുന്നവനായി, അഭിമാനിയായിരിക്കും.

വ്യാഘാതയോഗമായാൽ വേഗം കോപിക്കുന്നവനായി, ഉപകാര ചെയ്താൽ പ്രത്യുപകാരം ചെയ്യാത്തവനായി, ഉപകാരം ചെയ്തവരെ നശിപ്പിക്കുന്നവനായി, ശ്രേഷ്ഠനായി, പ്രഭുവായി, തടിച്ചബലവും ഉണ്ടായി, പുത്രന്മാരും ഭാൎയ്യമാരും വളരെ ഉണ്ടായി ഗുണവാനായിരിക്കും.

ഹർഷണയോഗമായാൽ പരദാരങ്ങളിൽ ഇച്ഛയുണ്ടായി കാന്തിയുണ്ടായി, കഫപ്രകൃതിയായി, ഏഷണിക്കാരനായി, സമത്ഥനായി, പരന്മാരുടെ അഭിപ്രായമറിയുന്നവനായി, ധനവാനായിരിക്കും.

വജ്രയോഗമായാൽ കഠിനനായി, കാമിനിമാരിൽ സക്തിയുണ്ടായി, കാന്തിയുണ്ടായി, കണ്ണിന്നു് ഭംഗമുണ്ടായി, തോലിയുണ്ടായി, പിത്തപ്രകൃതിയായി, ശ്രീമാനായിരിക്കും.

സിദ്ധയോഗമായാൽ സങ്കല്പസിദ്ധനായി, ചേച്ച്യുള്ള ശരീരത്തോടുകൂടി, തണുപ്പിന്നു ഭയമുണ്ടായി, സ്ഥിരതയുണ്ടായി, പ്രഭുവായി, ബുദ്ധിയും ശക്തിയും സന്തതിയും ഉണ്ടായി, എല്ലാവക്കും ഇഷ്ടനായിരിക്കും.

വ്യതീപാതയോഗമായാൽ ജയശീലനായി, ശത്രുക്കളെ ജയിച്ചു്, സ്ത്രീസ്വഭാവനായി, ഏററവും ഉദ്യോഗമുള്ളവനായി, തേജസ്സുണ്ടായി, തണുപ്പു് ഇഷ്ടമായിരിക്കം.

വരീയദ്യോഗമായാൽ വംശദ്വേഷിയായി, അഭിമാനിയായി, നീചനായി, പരധനത്തിങ്കൽ ഇച്ഛയുണ്ടായി, പിത്തപ്രകൃതിയുണ്ടായി, ധനവാനായി, നല്ല ഭാര്യയുള്ളവനായിരിക്കം.

പരിഘയോഗമായാൽ സ്വതന്ത്രനായി, പരദ്വേഷിയായി, കാര്യ ങ്ങളെ മുടക്കുന്നവനായി, ശഠനായി, വാതപ്രകൃതിയായി, സ്ഥിരതയി ല്ലാതെ ശ്രീമാനായി, എല്ലാവരേയും ഭയമുണ്ടായിരിക്കം.

ശിവയോഗമായാൽ ശാന്തനായി, മനോദോഷമില്ലാതെ, വിദ്വാ നായി, ഈശ്വരന്മാരേയും ബ്രാഹ്മണരേയും പൂജിക്കുന്നവനായി, ധനവും ഭൃത്യന്മാരും ഉണ്ടായി, കഫപ്രകൃതിയായിരിക്കം.

സിദ്ധയോഗം ജനിച്ചാൽ പ്രസിദ്ധനായി, ആത്മദോഷമില്ലാതെ, കീർത്തിയും ധർമ്മവും വാതപിത്തകഫങ്ങളും ഉണ്ടായി, ജിതേന്ദ്രിയനായി ഭോക്താവായി, വിദ്വാനായിരിക്കം.

സാദ്ധ്യയോഗമായാൽ കഴുത്തു് തടിച്ചു്, ഏഷണിക്കാരനായി, ധനവാനായി, കലഹപ്രിയനായി ധാന്യവാനായി, രോമം വളരെയു ണ്ടായി, കാമിയായി, വിദ്വാനായിരിക്കം.

ശുഭയോഗമായാൽ സുഭഗനായി, ധാർമ്മികനായി, വിദ്വാനായി, കാമിനീവല്ലഭനായി, പ്രഭുവായി, വരുന്നവസ്തുക്കളെ അറിയുന്നവനായി, കഫപ്രകൃതിയായി, ധനവും ധാന്യവും ഉണ്ടായിരിക്കം.

ശുഭയോഗമായാൽ പറയപ്പോകുന്നവനായി, വിദ്വാനായി, ശഠ നായി, മൂർഖനായി, സ്ഥിരതയില്ലാതെ ധാർമ്മികനായി, ധനവാനായി, വാതവും കഫവുമുണ്ടായി, അതികാമുകനായിരിക്കം.

ബ്രഹ്മയോഗമായാൽ പറയപ്പോകുന്നവനായി, വിദ്വാനല്ലാതെ, അഭിമാനിയായി, കാര്യങ്ങളെ മറക്കുന്നവനായി, വിവേകമുണ്ടായി, കഫപ്രകൃതിയായി, കാന്തിയുണ്ടായി, ധനധാന്യങ്ങളുണ്ടായിരിക്കം.

മഹേന്ദ്രയോഗമായാൽ പരോപകാരശീലനായി, വരുന്നവസ്തുക്കളെ അറിയുന്നവനായി, ബുദ്ധിമാനായി, വാതപ്രകൃതിയായി, വേഗം കോപിക്കുന്നവനായി, ശ്രീമാനായിരിക്കും.

വൈധൃതയോഗമായാൽ വെള്ളത്തിലും പൂങ്കാവിലും രമിക്കുന്നവനായി, കാന്തിയുണ്ടായി, പൊൻനിറമായി, കഫപ്രകൃതിയായി, വീര്യവും ധനവും ഉണ്ടായി, ദാനശീലനായി, കണ്ണ് വിസ്താരമുണ്ടായിരിക്കും. ഇങ്ങിനെ യോഗഫലങ്ങൾ. പഞ്ചാംഗഫലങ്ങൾ.

ഇനി ചന്ദ്രക്രിയാഫലങ്ങളെ പറയുന്നു. "സ്ഥാനാൽ ഭ്രഷ്ടഃ" എന്നു തുടങ്ങി മൂന്നു ശ്ലോകങ്ങളെക്കൊണ്ടു് സ്ഥാനത്തിൽനിന്നു ഭ്രഷ്ടൻ തപസ്സുള്ളവൻ-പരസ്ത്രീകളിൽ രമിക്കുന്നവൻ. രാജാവു് = ശത്രുക്കളെ കൊല്ലുന്നവൻ. ദണ്ഡനായകൻ = ഗുണവാൻ പ്രാണൻ ഇല്ലാത്തവൻ. തല അററുപോയവൻ. കയ്യുംകാലും മുറിഞ്ഞവൻ. പിടിച്ചു കെട്ടപ്പെട്ടവൻ. നാശത്തെ അനുഭവിക്കുന്നവൻ

രാജാവു് വേദാദ്ധ്യയനം ചെയ്യുന്നവൻ. ഉറങ്ങുന്നവൻ. ശുഭകർമ്മത്തെ നിരൂപിക്കുന്നവൻ. ധർമ്മങ്ങളെ ചെയ്യുന്നവൻ. നല്ലൊരു വംശത്തിൽ ജനിച്ചവൻ. നിധികിട്ടിയവൻ. തുലാസ്സിൽ ഇരിക്കുന്നവൻ. വ്യാഖ്യാനം ചെയ്യുന്നവൻ. ശത്രുക്കളെ കൊല്ലുന്നവൻ. വ്യാധിയുള്ളവൻ. ശത്രുക്കളാൽ ജയിക്കപ്പെട്ടവൻ. തന്റെരദിക്കിന്നു പോയവൻ.

ഭൃത്യൻ = അർത്ഥനാശം വന്നവൻ. ആസ്ഥാനത്തിങ്കൽ ഇരുന്നവൻ. നല്ല അമാത്യന്മാരുള്ളവൻ. പരന്റെ രാജ്യത്തെ അനുഭവിക്കുന്നവൻ. ഭാര്യയോടുകൂടിയവൻ. ആനയെ പേടിയുള്ളവൻ. ഏററവും പേടിയുള്ളവൻ കുളിച്ചവൻ അന്നത്തെ ദാനം ചെയ്യുന്നവൻ. അഗ്നിയിങ്കൽ വിയർപ്പുകൊണ്ടുള്ള പീഡയോടുകൂടിയവൻ. അന്നത്തെ ഭക്ഷിക്കുന്നവൻ. സഞ്ചരിക്ക ശീലമായുള്ളവൻ മാംസത്തെ ഭക്ഷിക്കുന്നവൻ. ആയുധംകൊണ്ടു മുറിഞ്ഞവൻ. വിവാഹത്തോടു കൂടിയവൻ. പന്തു ധരിച്ചവൻ. ചൂതു പൊരുതുന്നവൻ. രാജാവു് ദുഃഖിതൻ. കിടക്കമേൽസ്ഥിതൻ. ശത്രുക്കളെ സേവിച്ചവൻ. ബന്ധുവിനോടുകൂടിയവൻ.

ഭ്യാനി = ഭാര്യയോടുകൂടിയവൻ. മൃഷ്ടമായി ഉണ്ണുന്നവൻ. പാലു കുടിക്കുന്നവൻ. സുകൃതം ചെയ്യുന്നവൻ. സ്വസ്ഥൻ = സുഖിച്ചിരിക്കുന്നവൻ. ഇങ്ങിനെ അറുപതു്[1] ചന്ദ്രക്രിയാഫലങ്ങൾ.

ഇനി ചന്ദ്രാവസ്ഥാഫലങ്ങളെ ചൊല്ലുന്നു. "ആത്മസ്ഥാന" എന്ന ശ്ലോകംകൊണ്ടു് തന്റെ സ്ഥാനത്തിന്നു ഭ്രംശം. രാജപദവി കിട്ടുക. പ്രാണനാശം. രാജപദവി. തന്റെ വംശത്തിലില്ലാത്ത ഗുണങ്ങളിൽ താല്പര്യം. വ്യാധി. ആസ്ഥാനത്തിങ്കൽ ഇരിക്ക. ഭയം വിശപ്പു്. യൌവനയുക്തയായ സ്ത്രീയെ വിവാഹം ചെയ്ക. നല്ലകിടക്കമേൽ കിടക്കുക. മൃഷ്ടാശനം ഇവ പന്ത്രണ്ടു് ചന്ദ്രാവസ്ഥകൾ.

ഇനി[2] ചന്ദ്രവേലാഫലങ്ങളെ ചൊല്ലുന്നു. മൂർദ്ധാ എന്നു തുടങ്ങുന്ന മൂന്നു ശ്ലോകങ്ങളെക്കൊണ്ടു്. തലയിൽ വ്യാധി, സന്തോഷം, യാഗം ചെയ്ക, സുഖത്തിങ്കൽ ശ്രദ്ധ, കണ്ണുവ്യാധി, സുഖിക്ക, സുഖിച്ചിരിക്ക, സ്ത്രീകളോടുകൂടി കളിക്ക, ക്രൂരമായഹാനി, പൊന്നുകൊണ്ടു് അലങ്കരിക്ക, കണ്ണുനീരുവരിക, വിഷം ഭക്ഷിക്ക, മൈഥുനം, വയററിൽ വ്യാധി വെള്ളത്തിൽ കുളിക്ക, ചിരിക്ക, ചിത്രമെഴുതുക, കോപം ക്രത്താടുക, നെയ്യു് കുടിക്ക, ഉറക്കം, പാട്ടു്, പല്ലിന്നു് വ്യാധി, കലഹം, യാത്ര, ഭോഗ്യു്, എല്ലാവസ്തുവിന്നും വിരോധം, തന്റെ ഇഷ്ടക്കൊത്തേടം ഇരിക്കുക, വിശപ്പുകൊണ്ടു്പീഡ, ശാസ്ത്രം പഠിക്ക, സഭയിൽ കളിക്ക, യുദ്ധംചെയ്ക, പുണ്യം ചെയ്ക, പാപം ചെയ്ക, ക്രൂരവ്യാപാരം ചെയ്ക, സന്തോഷം ഇവ മുപ്പത്താറും ചന്ദ്രവേലകൾ.

---

[1] ഓരോ നാഴികയും ഓരോ ചന്ദ്രക്രിയയാണു്. അതിന്റെ ക്രമത്തിലുള്ള ഫലങ്ങളാണു് ഇതുവരെ പറഞ്ഞതു്.

[2] ചന്ദ്രവേലകൾ ആകെ മുപ്പത്താറാണു്.

ഇനി [1] സന്താനഗ്രഹങ്ങളെക്കൊണ്ടും സന്താന ത്രിസ്ഫുടത്തെ ക്കൊണ്ടും ചൊല്ലുന്നു. "പഞ്ചഘ്നാ" എന്നുതുടങ്ങി രണ്ടേമുക്കാൽശ്ലോക ങ്ങളെക്കൊണ്ട്. പിന്നെ ഒന്നേമുക്കാൽ ശ്ലോകങ്ങളെക്കൊണ്ട് പ്രായ ശ്ചിത്തം ചൊല്ലുന്നു.

സന്താനത്രിസ്ഫുടം കണ്ടാൽ മൂന്നഞ്ചേഴാംനാളുകളിലും അമ്പ തെട്ടാങ്കാലിന്മേൽതാൻ തൊറെട്ടാങ്കാലിന്മേൽതാൻ പക്കപ്പിറന്നാ ളിന്റെ മൂന്നഞ്ചേഴാംനാളുകളുടെ പാപാംശമായിരിക്കുന്ന കാവാലികല്ല കളിൽതാൻ വരികിലും ചന്ദ്രാലെങ്കിലും ലഗ്നാലെങ്കിലും സന്താനവ്യാഴ ത്തിന്റെ എങ്കിലും എട്ടുപന്ത്രണ്ടുകളിലും സന്താനത്രിസ്ഫുടം വന്നാലും സന്തതി ലഭിക്കയില്ല. അവിടെ ഇപ്പറഞ്ഞനാളുകൾ പുന്നാളുകളാ യാൽ പുത്രമരണം. സ്ത്രീനാളുകളായാൽ പുത്രീമരണം. പുരുഷനാളു കളേയും സ്ത്രീനാളുകളേയും ഉണ്ട് മാധവീയത്തിൽ ചൊല്ലീട്ട്.

---

1 സന്താനസൂര്യൻ സന്താനചന്ദ്രൻ തുടങ്ങി, ഗ്രഹങ്ങളുടെ സ്ഫുടംകൊണ്ട് കാണാറുണ്ട്. സാധാരണയായി ഇങ്ങിനെ യാണ് സന്താനസൂര്യനേയും ചന്ദ്രനേയും ഉണ്ടാക്കുക— ജാതകത്തിലെ ദിനഗതമായ നാഴികയും വിനാഴികയും, വിനാഴികയാക്കി അമ്പതുകൊണ്ട് ഹരിക്കുക. അതു് രാശി. പിന്നെ മുപ്പതുകൊണ്ട് പെരുക്കി അമ്പതു കൊണ്ട് ഹരിച്ചാൽ തിയ്യതിയും അറുപതു്കൊണ്ട് പെരുക്കി അമ്പതുകൊണ്ട് ഹരിച്ച് ഇലികളും ഉണ്ടാക്കുക. ഇതിനെ "സൂക്ഷ്മസ്ഫുടം" എന്നും പറയും. ഒരു രാശി യിൽനിന്ന് സൂക്ഷ്മസ്ഫുടത്തെ കിഴിച്ചാൽ സന്താന സൂര്യൻ കിട്ടും. 8 രാശിയും 15 തീയതിയുംവെച്ച് മേല്പ്പ റഞ്ഞ സൂര്യസ്ഫുടംകൂട്ടി അഞ്ചുകൊണ്ടു പെരുക്കി അറു പതുകൊണ്ടും മുപ്പതുകൊണ്ടും ഹരിച്ചാൽ സന്താനചന്ദ്രനും കിട്ടും. ജാതകത്തിലെ സൂര്യചന്ദ്രന്മാരുടെ സ്ഫുടങ്ങളെ വേറെ വേറെ അഞ്ചിൽപെരുക്കിയാലും സന്താനസൂര്യചന്ദ്ര സ്ഫുടങ്ങളാണെന്നൊരുപക്ഷമുണ്ട്.

"അശ്വിന്യാര്യാജഭാരുദ്രയരവി മുരജിന്മാതൃമിത്രഃ പുമാംസഃ
ക്ലീബാഖ്യാമൂല ശീതദ്യുതി ജലപതയസ്താരകായേഷിതോദ്യാഃ"

എന്നിങ്ങിനെ. അശ്വതിപൂയം രോഹണിപൂരട്ടാതി ഉത്രട്ടാതി അത്തം തിരുവോണം പുണർതം അനിഴം ഇവ പുരുഷനാളുകൾ.

മൂലം മകയിരം ചതയം ഇവ നപുംസകനാളുകൾ. മററുള്ളവ സ്ത്രീനാളുകൾ എന്നർത്ഥം.

പിന്നെ സന്താന ത്രിസ്ഫുടത്തിന്റെ കേന്ദ്രത്തിൽ സന്താന ചൊവ്വതാൻ സന്താനശക്തിതാൻ നില്ക്കിൽ സന്തതിയുണ്ടാകയില്ല. സന്താനാദിത്യൻ നില്ക്കിൽ ഉണ്ടാകും. സന്താനചന്ദ്രൻ നില്ക്കിൽ പുനർവിവാഹംചെയ്താൽ സന്തതിയുണ്ടാകും. സന്താനാദിത്യനും സന്താനചന്ദ്രനും നില്ക്കിൽ രണ്ടാമതു് വേട്ടാൽ മുമ്പിൽ മുമ്പിൽവേട്ടതിൽതന്നെ സന്തതിയുണ്ടാകും. സന്താനവ്യാഴത്ത് നിന്നാൽ മൂന്നാമതു് വേട്ടതിൽ സന്തതി. സന്താനശുക്രൻ നിന്നാൽ നാലാമതു് വേട്ടതിൽ സന്തതിയുണ്ടാകും.

സന്താനത്രിസ്ഫുടത്തിന്റെ അഞ്ചേഴ് ഒമ്പതിൽ സന്താനശനി നിന്നാൽ പിതൃശാപംകൊണ്ടു് സന്തതിയില്ലായ്ക. ഈ സ്ഥാനങ്ങളിൽ സന്താനരാഹുനിന്നാൽ സർപ്പശാപാകൊണ്ടു് സന്തതിയില്ലായ്ക. സന്താനത്രിസ്ഫുടത്തിന്റെ കേന്ദ്രത്തിൽ സന്താനബുധൻ നിന്നാൽ സന്തതിക്കാകാ.

പിന്നെ അവിട്ടം തുടങ്ങി എട്ടുനാളുകളിൽ സന്താനത്രിസ്ഫുടം വന്നാൽ സന്തതിയുണ്ടാവാനായിക്കൊണ്ടു് ദുർഗ്ഗയെ പൂജിക്കേണം.

രോഹണി തുടങ്ങി നാലുനാളുകളിൽ ആകിൽ ഗണപതിഹോമം ചെയ്യണം. പൂയം തുടങ്ങി ഏഴിലാകിൽ സർപ്പബലി ചെയ്യണം. ചോതി തുടങ്ങിയവററിലാകിൽ തിരുവോണം ഊട്ട ചെയ്യണം. ഇങ്ങിനെ സന്താനത്രിസ്ഫുടാതി ഫലങ്ങൾ.

ഇനി [1] " ത്ര്യക്തപാക്കം ' എന്ന തുടങ്ങി രണ്ടുശ്ലോകംകൊണ്ടു് അവിടെ സന്താനതിഥി പൂർവ്വപക്ഷമാകിൽ സന്തതിയുണ്ടാകും. കൃഷ്ണ പക്ഷമാകിൽ പണിപ്പെട്ടു ഉണ്ടാകും. അവിടെ ശുക്ലപക്ഷത്തിൽ ഷഷ്ഠിക്ക് മുമ്പായാൽ പതുക്കെ സന്തതിയുണ്ടാകും. സന്തതിസംഖ്യ കുറഞ്ഞിരിക്കയും ചെയ്യും. ദശമി തുടങ്ങി മേല്പോട്ടാകിൽ വേഗം സന്തതിയുണ്ടാകും. വളരെയുണ്ടാകയും ചെയ്യും. പിന്നെ [2] കൃഷ്ണപക്ഷ മാകിൽ ഷഷ്ഠിക്ക് മുമ്പെയാകിൽ സന്തതിയുണ്ടാകും. ഷഷ്ഠിയാകിൽ സുബ്രഹ്മണ്യനെ സേവിച്ചാൽ സന്തതിയുണ്ടാകും. സപ്തമി തുടങ്ങി നാലിലൊന്നിലാകിൽ രണ്ടാമതുവേട്ടു് വാവുന്നാളും തിരുവോണത്തിൻ നാളും ബ്രാഹ്മണരെ ഊട്ടിയാൽ അന്ത്യകാലത്തിങ്കൽ സന്തതിയു ണ്ടാകും. ഏകാദശിയും ദ്വാദശിയും ആകിൽ പുത്രനെ ഉല്പാദിക്കും. പുത്രൻ ജനിക്കയില്ല. ത്രയോദശിയും പതിന്നാലുമാകിൽ ദത്തപുത്ര നുണ്ടാകും. വാവാകിൽ ദത്തപുത്രൻ കൂടെയുണ്ടാകയില്ല. ഇങ്ങിനെ സന്താനതിഥി ഫലങ്ങൾ.

ഇനി ബീജക്ഷേത്രങ്ങളുടെ ഫലത്തെ ചൊല്ലുന്നു. ബീജസ്യ എന്ന തുടങ്ങി രണ്ടുശ്ലോകംകൊണ്ടു്. അവിടെ ഓജരാശിയിൽ ഓജാംശ കത്തിലാകിലും ശുഭദൃഷ്ടിയോ, ശുഭയോഗമോ ഉണ്ടാകിലും ബീജ ത്തിന്നു് ബലമുണ്ടു്. യുഗ്മരാശിയിൽ ഓജാംശകത്തിലാകിലും ശുഭ

---

1 ത്ര്യക്തപാക്കംശശിതഃസിതോത്രയദിചേൽപക്ഷോദ്ഭവേൽസന്തതിഃ
കൃഷ്ണഃ സ്യാദതികൃച്ഛ്റതോƒഥ കഥിചിദ്വക്ഷ്യേവിശേഷാനിഹ
ഷഷ്ഠ്യാഃ പ്രാക്ധവളെശതൈഃ സുതജനിഃ ശീഘ്രംദശമ്യാഃപരം
കാര്യംവിഷ്ണുനിഷേവണം ഹി ധവളെ കൃഷ്ണേ ശിവാരാധനം.
ജാതകാദേശം ഭാഗം 199

2 ഷഷ്ഠ്യാഃ പ്രാക്ബഹുളെ ലഭേതതനയം ഷഷ്ഠ്യാംഗുഹാരാധനാൽ
സപ്തമ്യാദിചതുഷ്ടയേത്ര പുനരുദ്വാഹംവിധായദ്വിജാൻ.
ഭക്ത്യാപര്വ്വണി ഭോജയെച്ഛ്റവണഭെചാന്തെ ഭവേൽസന്തതിഃ
പുത്രാധാനമഥോദ്വയോന്ന ജനനംസ്യാൽ ദ്വാദശീഹോമതഃ
ജാതകാദേശം ഭാഗം 200

ദൃഷ്ടിയോ യോഗമോ ഉണ്ടാകിലും ക്ഷേത്രത്തിന്ന് ബലമുണ്ട്. പിന്നെ അഷ്ടമാധിപനും നപുംസകവും അല്ലാത്ത ശുഭന്മാരും ലഗ്നാധിപനും ത്രികോണത്തിന്നാഠം ഏഴിൽത്താൻ നില്ക്കിൽ സന്തതിക്ക് നന്ന്. മറിച്ചാകിൽ ആകാ. പിന്നെ ബീജക്ഷേത്രങ്ങൾക്ക് ശുഭവർഗ്ഗങ്ങളുണ്ടായാൽ നന്ന്. പാപവർഗ്ഗങ്ങളുണ്ടായാൽ ആകാ. രാഹുവിന്റെ യോഗമുണ്ടായാൽ സർപ്പങ്ങളുടെ ബാധയുണ്ടാകകൊണ്ട് സന്തതിയില്ലായ്ക. ഗുളികയോഗമുണ്ടായാൽ പിതൃക്കളുടെ ബാധകൊണ്ട്. ശനിയോഗമുണ്ടായാൽ ദുരിതംകൊണ്ട്. ചൊവ്വയുടെ സംബന്ധമുണ്ടായാൽ ഭൈരവചാമുണ്ഡ്യാദി ബാധകൊണ്ടും ശത്രുബാധകൊണ്ടും സന്തതിയില്ലായ്ക. ഇങ്ങിനെ ബീജക്ഷേത്രഫലങ്ങൾ.

ഗ്രഹവേധത്തെ ചൊല്ലുന്നു. 'ലാഭവിക്രമന്ത' എന്നു തുടങ്ങി ഏഴ ശ്ലോകങ്ങളെക്കൊണ്ട്. അവിടെ ജന്മചന്ദ്രങ്കൽ നിന്നു പതിനൊന്നുമൂന്നു പത്താറുകളിൽ ആദിത്യൻ ചെല്ലുന്നാൾ നന്ന് വേധമില്ലെങ്കിൽ വേധമാകുന്നതു് ക്രമേണ അഞ്ചൊമ്പതുനാലുപന്ത്രണ്ടുകളിൽ ശനിയല്ലാതെ ഗ്രഹങ്ങളാലൊരുത്തര് ഉണ്ടായിരിക്കം. ഏഴൊന്നാറുപതിനൊന്നു പത്തുമൂന്നുകളിൽ ചന്ദ്രൻ ചെല്ലുന്നാൾ നന്ന്. രണ്ടഞ്ചുപന്ത്രണ്ട് ഏട്ടനാലൊമ്പതുകളിൽ ബുധനല്ലാത്ത ഗ്രഹങ്ങളാലൊരുത്തര് ഉണ്ടായിരിക്കം. ഇവിടെ വേധം മൂന്നുപതിനൊന്നാറിൽ ചൊവ്വായും ശനിയും ചെല്ലുന്നനാൾതന്നെ. പന്ത്രണ്ടഞ്ചൊമ്പതുകളിൽ ഗ്രഹങ്ങളാൽ ഒരുത്തര് ഉണ്ടായിരിക്ക വേധം. ഈ സ്ഥാനങ്ങളിൽ ആദിത്യനുണ്ടായാൽ ശനിക്ക് വേധമില്ല. രണ്ടുനാലാറെട്ടുപത്തും പതിനൊന്നുകളിൽ ബുധൻ ചെല്ലുന്നനാൾ നന്ന്. അഞ്ചുമൂന്നൊമ്പതോ തൊട്ടു പന്ത്രണ്ടുകളിൽ ചന്ദ്രനല്ലാത്ത ഗ്രഹങ്ങളിലൊരുത്തനുണ്ടായാൽ വേധം. രണ്ടുപതിനൊന്നമ്പതഞ്ചേഴകളിൽ വ്യാഴംചെല്ലുന്നനാൾ നന്ന്. പന്ത്രണ്ടെട്ടുപത്തുനാല് മൂന്നുകളിൽ ഗ്രഹങ്ങളാലൊരുത്തനുണ്ടായിരിക്ക വേധം. ഒന്നുരണ്ട് മൂന്നുനാലു അഞ്ചെട്ടൊമ്പതുപന്ത്രണ്ടുപതിനൊന്നു കളിൽ ശുക്രൻ ചെല്ലുന്നനാൾ നന്ന്. എട്ടുന്നുവന്ന് ഒമ്പതുഅഞ്ചു പതിനൊന്നര മൂന്നുകളിൽ ഗ്രഹങ്ങളാൽ ഒരുത്തനുണ്ടായിരിക്കവേധം. വേധമുണ്ടായാൽ ശുഭഫലമനുഭവിക്കയില്ല. മറിച്ചു് വേധമുണ്ടെങ്കിൽ മറിച്ചു് ഫലമനുഭവിക്കമെന്നർത്ഥം.

ആദിത്യൻ തുടങ്ങിയുള്ള ഗ്രഹങ്ങൾക്ക് പതിനൊന്നാംമേടം തുടങ്ങി പറഞ്ഞസ്ഥാനങ്ങൾ ഗോചരഫലങ്ങൾ. അവിടെ ചെല്ലുമ്പോഴത്തെ ഫലങ്ങൾ ഗോചരഫലങ്ങൾ. ഇങ്ങിനെ വേധങ്ങൾ.

ഇനി ചാരഫലത്തെ ചൊല്ലുന്നു. [1] 'ആയഭ്രാതൃ' എന്നുതുടങ്ങി എട്ടുശ്ലോകങ്ങളെക്കൊണ്ട്. അവിടെ ആദിത്യനും ചൊവ്വയും ജന്മത്തിങ്കൽനിന്ന് പതിനൊന്നുമൂന്നാറുകളിൽ നില്ക്കുന്നനാൾ സ്ഥാനമാനാദികളെ ലഭിക്കും. രണ്ടാംമേടത്ത് നില്ക്കുന്നനാൾ ധനം നശിക്കും. നാലാംമേടത്തിൽ നിൽക്കുന്നനാൾ ക്ലേശം. അഞ്ചാംമേടത്തിൽ നിൽക്കുന്നനാൾ ഭയം. ഏഴാംമേടത്തിൽ നിൽക്കുന്നനാൾ വ്യാധികൾ ഉണ്ടാകും. ഒമ്പതാംമേടത്ത് ഏററവും ദുഃഖമുണ്ടാകും. പത്താംമേടത്ത് ചൊവ്വ നിന്നാൽ കർമ്മനാശം. ആദിത്യൻ നിന്നാൽ കർമ്മസിദ്ധി.

[2] ചന്ദ്രൻ ജന്മത്തിൽ തുടങ്ങി നിന്നാൽ ക്രമേണഫലങ്ങൾ അഭ്യുദയം, ധനനാശം, ജയം, ഭയം, ക്ലേശം, ശത്രുനാശം, സുഖങ്ങൾ, അനിഷ്ടം, വ്യാധി, ഇഷ്ടലാഭം, സന്തോഷം, അവ്യയം,

[3] ബുധൻ നിൽക്കുന്നനാൾ ക്രമേണ അർത്ഥം നശിക്ക, ശ്രീയുണ്ടാകുക, ശത്രുഭയം, ധനംകിട്ടുക, ഭാര്യാപുത്രാദികളുടെ കലഹം, ശത്രു

---

1 ആയഭ്രാതൃദ്വിഷദുപഗതൌ സ്ഥാനമാനാദിലാഭം
വിത്തെവിത്തക്ഷയമഥസുഹൃൽപുത്രഗൌ ക്ലേശഭീതിം.
കാമേരോഗാൻ, വ്യസനമതുലം ധർമ്മഗൌസൂര്യഭൌമൌ
ഭൌമൊഭംഗം ദിശതിദശമെ കർമ്മസിദ്ധിംദിനേശഃ

2 ക്രമേണഭോഗോദയമർത്ഥഹാനിം ജയംഭയംശോകമരാതിഭംഗം.
സുഖാന്യനിഷ്ടം ഗദമിഷ്ടസിദ്ധിം മോദംവ്യയംച പ്രദദാതിചന്ദ്രഃ

3 അർത്ഥക്ഷയം, ശ്രിയമരാതിഭയംധനാപ്തിം
ഭാര്യാസുതാതികലഹം, വിജയം, വിരോധം.
പുത്രാർത്ഥലാഭ, മഥവിഘ്നമശേഷസൌഖ്യം
പുഷ്ടിംപരാഭവഭയം ച കരോതിചാന്ദ്രിഃ

ജയം, വിരോധം, പുത്രനേയും ധനത്തേയും ലഭിക്ക, വിഘ്നം, എല്ലാ വസ്തുക്കളിലും സൌഖ്യം, പുഷ്ടി, തോൽവി ഭയം.

[1] വ്യാഴത്തിൽ നിൽക്കുന്നനാൾ ക്രമേണ അധികദുഃഖം, ധനസമൃദ്ധി, സ്ഥാനനാശം, ബന്ധുക്ലേശം, പുത്രനേയും ധനത്തേയും ലഭിക്കുക, ശത്രുപീഡാ, സുഖാനുഭവങ്ങൾ, വ്യാധികൾ, ധനത്തേയും പുത്രനേയും ലഭിക്കുക, ധനനാശം, സ്ഥാനം ലഭിക്കുക, ദുഃഖഭയങ്ങൾ.

[2] ശുക്രൻ നിന്നാൽ ക്രമേണ എല്ലാവിഷയ സുഖങ്ങളേയും അനുഭവിക്കുക, ധനമുണ്ടാകുക, ഐശ്വര്യവും സുഖവും ബന്ധുക്കളും വദ്ധിക്കുക, പുത്രനെ ലഭിക്കുക, ആപത്ത്, സ്ത്രീകൾ നിമിത്തമായുള്ള പീഡ, സമ്പത്ത്, സ്ത്രീയേയും സുഖത്തേയും ലഭിക്കുക, കലഹം, അഭ്യുദയം, പരവശത.

[3] ശനി നിന്നാൽ ക്രമേണ അനേകവ്യാധികളും അനേകദുഃഖങ്ങളും സുഖങ്ങളുടേയും ബന്ധുക്കളുടേയും ധനത്തിന്റേയും നാശവും, സ്ഥാനധനഭൃത്യാദികളുടെലാഭം, സ്ത്രീകളുടേയും സുഖങ്ങളുടേയുംനാശം, ധനത്തിന്റേയും സുഖത്തിന്റേയും നാശം, ശത്രുനാശം, വഴിനടക്കുക.

---

1 നാനാദുഃഖം, വിത്തസമൃദ്ധിം, സ്ഥിതിനാശം
ബന്ധുക്ലേശം, പുത്രധനാപ്തിം, രിപുബാധാം.
ഭോഗാൻ, രോഗാൻ, വിത്തസുഖാപ്തിം, ധനഹാനിം
സ്ഥാനപ്രാപ്തിം, ദുഃഖഭയം യച്ഛതിജീവഃ

2 അഖിലവിഷയഭോഗം, വിത്തസിദ്ധിം, വിഭൂതിം
സുഖസുഹൃദഭിവൃദ്ധിം, പുത്രലബ്ധിം, വിപത്തിം
യുവതിജനിതബാധാം, സമ്പദം, സ്ത്രീസുഖാപ്തിം
കലഹമുദയമാപ്തിം, ദൈത്യമന്ത്രീവധത്തേ.

3 നാനാരോഗഗുച്ഛം, സുഖാത്ഥവിഹതിംസ്ഥാനാത്ഥഭൃത്യാദികം
സ്ത്രീബന്ധ്വത്ഥസുഖച്യുതിം ധനസുഖഭ്രംശം, സപത്നക്ഷയം
മാർഗ്ഗാസക്തി മനല്പദുഃഖനിചയം ധമ്മപ്രണാശാമയാൻ
ദാരിദ്ര്യം ധനലാഭമത്ഥവിഹതിം ധത്തെക്രമാദക്കജഃ

അനവധി ദുഃഖങ്ങൾ ധമ്മനാശവും വ്യാധികളും, ദാരിദ്ര്യം ധന ലാഭം ധനനാശം.

[1] പന്ത്രണ്ടാംമേടത്തിലും ജന്മത്തിലും എട്ടാംമേടത്തും ആദിത്യൻ ചൊവ്വ, ശനി, വ്യാഴം എന്നിവരിൽ ഒരുത്തൻ നിൽക്കുന്നനാൾ ധന നാശം, പുറപ്പെട്ടുപോകുക, വ്യാധികൾ, മരണം, ഭയം എന്നി വററിലൊന്ന് അനുഭവിക്കും. ഇങ്ങിനെ ഗ്രഹചാരശക്തിഹേതുവാ യിട്ട് എല്ലാവക്കും ശുഭാശുഭങ്ങൾ ഉണ്ടാകുന്നു എന്നറിക.

[2] പിന്നെ പൂജാസ്തുതിനമസ്കാരാദികളെക്കൊണ്ട് ഗ്രഹങ്ങളെ പ്രസാദിപ്പിക്കപ്പെട്ടാൽ ഇഷ്ടമല്ലാത്തസ്ഥാനത്തിൽ നിൽക്കുന്നകാലവും ശുഭത്തെ അനുഭവിക്കും എന്നറിക. ഇങ്ങിനെ ചാരഫലങ്ങൾ.

ഇവതന്നെ ഗോചരഫലങ്ങളാകുന്നതു്. അനന്തരം ദശാപഹാ രാദികളുടെ ഫലങ്ങളെ ചൊല്ലുന്നു. അവിടെ രണ്ടും [5] പാകസ്വാമിനി എന്നു തുടങ്ങി രണ്ടുശ്ലോകംകൊണ്ട്. ദശാരംഭനിമിത്തമായ ലഗ്നവ ശാൽ ഫലത്തെ ചൊല്ലുന്നു. ദശതുടങ്ങുന്നനേരത്തെ രാശിദശാലഗ്നം അപഹാരം തുടങ്ങുന്ന നേരത്തെ അപഹാരലഗ്നം. ദശാലഗ്നത്തിൽ ദശാധിപൻതാൻ അവൻെറ ബന്ധുതാൻ ശുഭഗ്രഹന്താൻ ഉണ്ടാകിലും ദശാലഗ്നത്തിന്ന് ദശാധിപൻെറ ഷഡ്വൎഗ്ഗങ്ങളാലൊന്നു ഉണ്ടാകിലും ആ ദശ ശുഭമാകുന്നതു്. അപഹാരലഗ്നത്തിൽ അപഹാരാധിപൻ താൻ അവൻെറ ബന്ധുതാൻ ശുഭഗ്രഹന്താൻ ഉണ്ടാകിലും അപഹാര ലഗ്നത്തിന്ന് അപഹാരാധിപൻെറ ഷഡ്വൎഗ്ഗങ്ങളാലൊന്ന് ഉണ്ടാ

---

1 ദ്വാദശജന്മാഷ്ടമഗാഃ പുംസാം ദിനനാഥഭൌമ ശനിജീവാഃ
വിത്തക്ഷയംപ്രവാസം രോഗാൻ ജനയന്തിമരണഭീതിം വാ
ഇത്ഥം സമസ്തജഗതാമശുഭംശുഭം ച
സംജായതേ ഹി നിഖിലം ഗ്രഹചാരശക്ത്യാ
പൂജാസ്തുതിപ്രണതിഭിർമ്മുദിതാ ഗ്രഹാസ്തേ
കുൎവ്വന്ത്യനിഷ്ടഗതയോപി ജനസ്യലക്ഷ്മീം

2 ദശാപഹാര ഫലങ്ങൾ പലതിലും പറയുന്നതു് വ്യത്യ സ്തങ്ങളാണ്. അനുബന്ധത്തിൽചേക്കാം.

കിലും ആ അപഹാരം ശുഭമാകുന്നതു് ഇവിടെ ബന്ധു തല്കാലബന്ധുവാകുന്ന എന്നു് ഒരുപക്ഷം.

പിന്നെ ദശാലഗ്നത്തിൻെറ ഉപചയത്തിൽ ദശാധിപൻ ഉണ്ടാകിൽ അത്ഭുതശുഭം. ഇങ്ങിനെ അപ്പഹാരത്തിങ്കലും കണ്ടുകൊൾക. പിന്നെ ഇവിടെ പറഞ്ഞതിൻെറ മറിച്ചുവന്നാൽ ദശാപഹാരങ്ങൾ അശുഭങ്ങൾ എന്ന മറിയുക.

പിന്നെ ദശാധിപൻെറ ബന്ധുവിൻെറ രാശിയിൽതാൻ ഉച്ചരാശിയിൽതാൻ ഉപചരരാശികളിൽതാൻ അഞ്ചൊമ്പതു ഏഴുകളിൽ താൻ ചന്ദ്രൻ ചെല്ലുന്നകാലം ശുഭം. ദശയിലെ ശുഭഫലങ്ങൾ അനുഭവിക്കും. ദശാധിപൻെറ ശത്രുരാശിയിൽതാൻ നീചത്തിൽതാൻ ഉപചയം അഞ്ചൊമ്പതേഴുകളല്ലാത്ത രാശികളിൽതാൻ ചന്ദ്രൻ ചെല്ലുന്നനാൾ അശുഭഫലങ്ങൾ അനുഭവിക്കും. ഇവിടെ ബന്ധുശത്രുക്കളെ തല്കാലംകൊണ്ടു നിരൂപിക്കേണ്ട എന്നും ചന്ദ്രൻ ചെന്നരാശി ജനനകാലത്തിൽ യാതൊരുഭാവമാകുന്നതു് അതിൻെറ ശുഭാശുഭങ്ങളേയും ആകുന്നതു് അനുഭവിക്കുന്നതു് എന്നും ഭട്ടോല്പലത്തിൽ പറഞ്ഞുകിടക്കുന്നു.

പിന്നെ കൎക്കിടകക്കൂറിൽ തുടങ്ങിയ ദശയുടെ അപഹാരവും സൌഖ്യത്തേയും ധനത്തേയും അഭിമാനത്തേയും അനുഭവിക്കും. മേടക്കൂറിലും വൃശ്ചികക്കൂറിലും തുടങ്ങിയദശ പരപുരുഷഗമനംകൊണ്ടു താൻ കുഷ്ഠാദികളെക്കൊണ്ടുതാൻ ഭാൎയ്യക്കു് ദോഷമുണ്ടാകും

മിഥുനക്കൂററിനാൽ കന്നിക്കൂററിനാൽ തുടങ്ങിയദശ വിദ്യയേയും ബന്ധുക്കളേയും ധനത്തേയും ദാനംചെയ്യും.

ചിങ്ങക്കൂററിൽ തുടങ്ങിയ ദശ കെട്ടുകളിൽതാൻപൎവ്വതങ്ങളിൽ താൻ വഴിയിൽത്താൻ ഭയത്തെ ഉണ്ടാക്കും. കൃഷിയേയും ഉണ്ടാക്കും. കോട്ട, കാട്ടു്, വഴി, ഭവനം കൃഷി എന്നിവററെ ഉണ്ടാക്കും എന്നൊരു പക്ഷം.

എടവക്കൂററിലും തുലാക്കൂററിലും തുടങ്ങിയ ദശ മൃഷ്ടാന്നത്തെ ദാനംചെയ്യും. മകരക്കൂററിലും കുംഭക്കൂററിലും തുടങ്ങിയ ദശ വഷളായ

സ്ത്രീയെ ദാനംചെയ്യും. ധനക്കൂററിലും മീനക്കൂററിലും തുടങ്ങിയ ദശ അഭിമാനത്തേയും സൌഖ്യത്തേയും ധനത്തേയും ഉണ്ടാക്കും. ഇങ്ങിനെ തന്നെ അപഹാരത്തിന്നും.

ഇനി 'സൌര്യാം' എന്നു തുടങ്ങി ഏഴുശ്ലോകങ്ങളെക്കൊണ്ട് ആദിത്യൻ തുടങ്ങിയുള്ളവരുടെ ദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ മുമ്പിൽ പറഞ്ഞപോലെ ശുഭാശുഭ ദശാപഹാരങ്ങൾ അറിഞ്ഞുകൊൾക. പുലി, ആന എന്നു തുടങ്ങിയവററയുടെ നഖം, പല്ല്, കൊമ്പ്, തോലി, പൊന്ന് എന്നിവററ ഹേതുവായിട്ടും ധനമുണ്ടാകും. പിന്നെ ക്രൂരത പ്രവൃത്തിക്കവേഗം ധൈര്യം എല്ലായ്പോഴും ഉത്സാഹത്തിങ്കൽ തല്പരനായിരിക്കും. പ്രസിദ്ധ ശത്രുക്കൾക്ക് ഏററവും ഭയം ഇവ ശുഭദശയുടെ ഫലങ്ങൾ. ഭാര്യ, പുത്രൻ, ധനം, ശത്രു, ആയുധം, തീയ്യ്, രാജാവ് എന്നിവ നിമിത്തമായിട്ട് അനൎത്ഥം. അനുചിത വ്യയം, പാപത്തിങ്കൽ ശ്രദ്ധ, തന്റെ ഭൃത്യന്മാരോട് കലഹം, ഹൃദയപീഡ, ഉദരപീഡ, വ്യാധികൾ, ഇവ അശുഭദശാ ഫലങ്ങൾ.

ഇനി ചന്ദ്രദശാഫലങ്ങളെ ചൊല്ലുന്നു. മന്ത്രവാദംകൊണ്ടും ബ്രാഹ്മണരിൽനിന്നും ശക്കര, പഞ്ചസാര, വസ്ത്രം, പൂക്കൾ, കളിയുള്ള അന്നം, ശ്രമം എന്നിവററ നിമിത്തമായും ഫലങ്ങൾ ലഭിക്കും.

അവിടെ ശുഭദശയിൽ ശുഭഫലങ്ങൾ, അശുഭദശയിൽ അശുഭ ഫലങ്ങൾ എന്ന വിശേഷം. ഉറക്കം ആലസ്യം, മാൎദ്ദവം, ബ്രാഹ്മണ പൂജ, ഈശ്വരപൂജ എന്നിവററിൽ ശ്രദ്ധ, വെണ്ണയുണ്ടാക്കുക, ബുദ്ധിയുണ്ടാക്കുക, യശസ്സും ധനവും വൎദ്ധിക്കുകയും ക്ഷയിക്കുകയും, ബലവാന്മാരോടും ബന്ധുക്കളോടും വൈരം ഇവ ചന്ദ്രദശാഫലം. ഇവററിൽ ഒടുക്കത്തെവ മൂന്നും അശുഭദശാഫലം. മറേറവ ശുഭദശാഫലം എന്നു വിശേഷം.

ഇനി ചൊവ്വാദശാഫലം. ശത്രുസംഹാരംകൊണ്ടും രാജസേവകൊണ്ടും, കൂടപ്പിറന്നവര് ഹേതുവായിട്ടും ഭൂമിവാങ്ങിയിട്ടും കരിമ്പടം തുടങ്ങിയുള്ളവ വിററിട്ടും ആടഹേതുവായിട്ടും ധനമുണ്ടാകും. ഇവ ശുഭദശാഫലങ്ങൾ. പുത്രന്മാരോടും ബന്ധുക്കളോടും ഭാൎയ്യയോടും വിദ്വാന്മാരോടും ഗുരുക്കന്മാരോടും ദ്വേഷമുണ്ടാകുക. ദാഹംകൊണ്ടും

ചോരകൊണ്ടും പനികൊണ്ടും ദേഹത്തിൽ തളച്ചുകൊണ്ടും പിത്തം കൊണ്ടും ദണ്ഡമുണ്ടാകുക. പരസ്ത്രീകളെ ഇഷ്ടമാക്കുക. പാപികളിലും പാപംചെയ്യായ്കകൊണ്ടും പ്രീതി. അധൎമ്മത്തിങ്കൽ താല്പൎയ്യം എല്ലാവരോടും പൌരുഷ്യവും ക്രൂരതയും ശൌൎയ്യാദികളും അശുഭദശാഫലങ്ങൾ.

ഇനി [1] ബുധദശാഫലങ്ങൾ. ഭൃതൻ ചെയ്യേണ്ടതു് ചെയ്കിട്ടും ബന്ധുക്കളിൽനിന്നും ഗുരുക്കന്മാരിൽനിന്നും ബ്രാഹ്മണരിൽനിന്നും ധനം ലഭിക്കുക, വിദ്വാന്മാർ പ്രശംസിക്കുക, യശസ്സ്, ഓട്ടുപാത്രങ്ങൾ തുടങ്ങിയുള്ളവയും പൊന്നും കുതിരയും ഭൂമിയും സൌഭാഗ്യവും സൌഖ്യവും ഉണ്ടാകുക, എല്ലാവരും ചിരിപ്പാൻതക്കവണ്ണം പറയപ്പോകുക. സേവിപ്പാൻ കൌശലം, സാമൎത്ഥ്യം, ബുദ്ധിവൎദ്ധിക്കുക, ധൎമ്മം ചെയ്താൽ വേഗംഫലം കിട്ടുക. ഇവ ശുഭദശാഫലങ്ങൾ. [2] പൌരുഷം പറകകൊണ്ടും വലച്ചിൽകൊണ്ടും ബന്ധനംകൊണ്ടും ബദ്ധപ്പാടു കൊണ്ടും മനഃക്ലേശം. വാതപിത്തകഫങ്ങൾ ഹേതുവായിട്ടു് പീഡ. ഇവ അശുഭദശാഫലങ്ങൾ.

ഇനി [3] വ്യാഴത്തിന്റെ ദശാഫലങ്ങൾ. പൂജ, അഭിമാനം, ഗുണങ്ങൾ ബുദ്ധിവൎദ്ധന, കാന്തി, ശത്രുക്കൾക്ക് ഏററവും ഭയം,

---

1 സൌമ്യദശായാം പുത്രാന്മിത്രാദ്യാഢ്യാദ്ധനസ്യസമ്പ്രാപ്തിഃ
ദീക്ഷിതനൃപതേർദ്ദൃതാദ്വണിഗ്ജനാച്ചാപി സംഭവതി.
വേസരമഹീസുവൎണ്ണം ശുക്തിദ്രവ്യംയശഃ പ്രശംസാച
ഭൃത്യംസൌഖ്യമതുല്യം സൌഭാഗ്യം മതിചയഃ ഖ്യാതിഃ
ധൎമ്മക്രിയാസുസിദ്ധിൎഹാസ്യരതിഃ ശത്രുസംക്ഷയോഭവതി
ഗണിതാലേഖ്യലിപീനാം കൌതുകഭാഗീസദാപുരുഷഃ

2 പീഡാംധാതുത്രിതയാൽപാരുഷ്യം ബന്ധനംതഥോദ്വേഗം
മാനസശോകം വാ ഖലുബുധസ്യ കഷ്ടാദശാകുരുതേ.

ഹോരാ വാല്യം 2 ഭാ-446

3 വ്യാഴദശാ ഫലങ്ങൾക്ക് പലഗ്രന്ഥങ്ങളിലും വ്യത്യാസം കാണുന്നു. കൃത്യമായി ഒന്നിനെമാത്രം ആശ്രയിച്ചല്ല ഇവിടത്തെ വ്യാഖ്യാനം.

പരോപകാരം ഹേതുവായിട്ടും ഉത്സാഹം ഹേതുവായിട്ടും മന്ത്രവാദം കൊണ്ടും, സംസാരംകൊണ്ടും രാജസേവകൊണ്ടും ധർമ്മങ്ങൾ ഹേതുവായിട്ടും ധനമുണ്ടാകുക. പൊന്ന്, കുതിര, സന്തതി, ആന, വസ്ത്രം ഇവ വളരെ ഉണ്ടാകുക. നല്ലരാജാക്കന്മാരെ സേവിച്ചിട്ട് സുഖം ഇവ ശുഭഫലങ്ങൾ. സൂക്ഷ്മങ്ങളായ വസ്തുക്കൾ വിചാരിക്കകൊണ്ടും കഠിനമായ ഗ്രന്ഥാർത്ഥാദികൾ വിചാരിക്കകൊണ്ടും മനഃക്ലേശം, ചെവിക്ക് ദണ്ഡം, അധർമ്മിഷ്ഠന്മാരോട് വൈരം. ഇവ അശുഭഫലങ്ങൾ.

ഇനി [1] ശുക്രദശാഫലങ്ങൾ. പാട്ടിന്ന് ആഗ്രഹം, സന്തോഷം, ചന്ദനം തുടങ്ങി സൌരഭ്യമുള്ളവ, ഭക്ഷിപ്പാനുള്ളവ, കുടിപ്പാനുള്ളവ, വസ്ത്രങ്ങൾ, നല്ലസ്ത്രീകൾ, രത്നങ്ങൾ, കാന്തി, കാമാനുഭവത്തിന്ന് വേണ്ടുന്ന വസ്തുക്കൾ, ജ്ഞാനം ഇഷ്ടന്മാർ, ബന്ധുക്കൾ, എന്നിവയൊക്കെ ഉണ്ടാകുക, വാണിഭത്തിന്ന് സാമർത്ഥ്യം, കൃഷികൊണ്ട് ധനമുണ്ടാക്കുക, നിധികിട്ടുക, വല്ലതുമൊരുപായംകൊണ്ട് ധനമുണ്ടാക്കുക. ഇവ ശുഭദശാഫലങ്ങൾ. [2] കാടർ നായാടി എന്നു തുടങ്ങിയവരോടും ബഹുജനങ്ങളോടും രാജാവിനോടും വൈരം, സ്നേഹം ഹേതുവായിട്ട് ക്ലേശം. ഇവ അശുഭദശാഫലങ്ങൾ.

ഇനി [3] ശനിദശാഫലങ്ങൾ. കഴുത, ഒട്ടകം, പക്ഷികൾ, എരുമ തന്നേക്കാൾ വയസ്സേറുന്ന സ്ത്രീ എന്നിവ കിട്ടുക. സമൂഹം, ഗ്രാമം, എന്നിവററിന്ന് അധിപനായിട്ട് അവരാൽ സമ്മാനിക്കുക. നെല്ല്

---

1 ശുക്രദശായാംവിജയഃ ക്ഷ്മാഭവനവിലാസശയനപത്നീനാം
മാല്യാച്ഛാദനഭോജനയശഃ പ്രമോദോനിധിപ്രാപ്തിഃ
ജ്ഞാനേഷ്ടസൌഖ്യസുഹൃദാം മന്മഥയോഗ്യോപകരണാനാം.
(സാരാവലി ഭാഗം 467)

2 കാട്ടുജാതിക്കാർ.

3 സൌരേർദശാംപ്രപന്നഃപ്രാപ്നോതിപുമാൻഖരോഷ്ട്രമഹിഷാഢ്യാൻ
കലടാംജരഠാംഗീം വാ കലത്ഥതിലകോദ്രവാദീംശ്ച
വൃന്ദഗ്രാമപുരാണാമധികാരഭവം ച സല്ക്കാരം
ലോകത്രപുകാദീനാം സ്വകീയപക്ഷസ്ഥിരാസ്പദംചൈവ
(സാരാവലി ഭാഗം ) 467

അല്ലാത്ത ധാന്യങ്ങൾ ഗോതമ്പം, വരക, എള്ള്, പയറ്, ഉഴുന്ന് എന്നിവ ഉണ്ടാക്കുക. ഇവ ശുഭദശാഫലങ്ങൾ. കഫം, മത്സരം, വാതം, കോപം, ബുദ്ധിഭ്രമം, മലിനത, ഇവ ഹേതുവായിട്ട് ആപത്ത് ഉറക്കം, മെയ്യ് തളച്ച്, ഭൃത്യന്മാരാലും പുത്രന്മാരാലും പുത്രിമാരാലും ഭാര്യയാലും നിന്ദിക്കുക. വ്യാധികൊണ്ട് അംഗഹാനി വരിക. ഇവ അശുഭഫലങ്ങൾ. ശുഭദശയിൽ അനുഭവിക്കും. അശുഭദശയിൽ അശുഭ ഫലങ്ങൾ ശുഭഫലങ്ങൾ അനുഭവിക്കും. ശുഭാശുഭദശയിൽ ശുഭാശുഭഫലങ്ങൾമിശ്രമായിരിക്കും.

ലഗ്നദശയുടെ ഫലങ്ങൾ ലഗ്നാധിപന്റെവപോലെ കണ്ടു കൊൾക. ഗ്രഹങ്ങളുടെ ബലാബലവും ഇഷ്ടകഷ്ടഫലങ്ങളും വിചാരിച്ചിട്ടുവേണം ദശാഫലങ്ങളെ ചൊല്ലുവാൻ എന്നറിക.

ആദിത്യൻ തുടങ്ങിയുള്ള ഗ്രഹങ്ങൾക്ക് ചെമ്പു തുടങ്ങിയുള്ള ദ്രവ്യങ്ങൾ എന്ന് പറഞ്ഞിട്ടുണ്ട്. അതാതു ഗ്രഹങ്ങൾ ഹേതുവായിട്ട് ജീവനോപായ പ്രാപ്തികളും പറഞ്ഞിട്ടുണ്ട്. അവററിന്റേയും ഭാവഫലങ്ങളുടേയും ആശ്രയഫലങ്ങളുടേയും ദൃഷ്ടിഫലങ്ങളുടേയും യോഗഫലങ്ങളുടേയും ലാഭവും നാശവും അവരവരുടെ ദശകളിലും അപഹാരങ്ങളിലും വന്ന്[1] ഞായം അവിടെയും ശുഭാശുഭമിശ്രതവും ഗ്രഹങ്ങളുടെ ബലാബലവും എന്നിവ ഒക്കെയും വിചാരിച്ച് ഫലങ്ങളെ ചൊല്ലിക്കൊൾക. പലഗ്രന്ഥങ്ങൾ കൂടിയുള്ള യോഗഫലങ്ങൾ ബലമേറുന്ന ഗ്രഹത്തിന്റെ ദശയിൽ അനുഭവിച്ച് ഞായം എന്നറിക.

ഇനി അപഹാരങ്ങളെ ചൊല്ലുന്നു. അവിടെ[2] 'ഏകംഷ' എന്നു തുടങ്ങി മൂന്നുശ്ലോകങ്ങളെക്കൊണ്ട് സാമാന്യേന ചൊല്ലുന്നു. ദശാധി

---

1 ന്യായം

2 ഏകർഷസംസ്ഥിത ദശാ പ്രദിശതിബന്ധം സ്വനാശംവാ
ജനയതികണ്ടകസഹിതാ ത്രികോണസംസ്ഥസ്യ സുഖമതുലം
ദാരമരണം ച ജനയതിസപ്തമഗാന്തർദശാ പ്രണാശം വാ
ശത്രോർ ദാസീകരണം പരപുരുഷേണാപഭോഗംവാ
അന്തർദശാ ഗ്രഹാണാമഷ്ടമധാമ്നി പ്രമാപയേൽ പുരുഷം
കുരുതേ ച ധനവിനാശം ശത്രുഗതാബന്ധനം ച വിദ്ധപംസം
(സാരാവലി ഭാഗം 474-475)

പനോടുകൂടി ഒരു രാശിയിൽ നിൽക്കുന്നവൻെറ അപഹാരത്തിൽ ബന്ധനവും ധനനാശവും ഫലം. ദശാധിപൻെറ ത്രികോണത്തിൽ നിൽക്കുന്നവൻെറ അപഹാരത്തിൽ ഏററവും സുഖമുണ്ടാകും. ഏഴാം മേടത്തിൽ നിൽക്കുന്നവൻെറ അപഹാരത്തിൽ ഭാൎയ്യാനാശവും ധന നാശവും ഫലം. അഷ്ടമത്തിങ്കൽ നിന്നവൻെറ അപഹാരത്തിൽ ധന നാശവും മരണവും ഫലം. നാലാമേടത്തിൽ നിൽക്കുന്നവൻെറ അപഹാരത്തിൽ ബന്ധുക്കളേയും ആരോഗ്യത്തേയും സൌഖ്യത്തേയും അഭിമാനത്തേയും വൎദ്ധിപ്പിക്കും.

ഇനി [1] 'ശമയതി' എന്നു തുടങ്ങി ആറുശ്ലോകങ്ങളെക്കൊണ്ട് ആദിത്യ ദശയിലെ ചന്ദ്രാദികളുടെ അപഹാരങ്ങളെ ചൊല്ലുന്നു. അവിടെ ആദിത്യ ദശയിൽ ചന്ദ്രാപഹാരത്തിങ്കൽ ശത്രുവിൻെറ ശക്തിയും രോഗവും ശമിക്കും. ധനലാഭം ഉണ്ടാകും. അശുഭമൊന്നും ഉണ്ടാകുകയില്ല.

ചൊവ്വയുടെ അപഹാരത്തിങ്കൽ പവിഴം, പൊന്നു്, രത്നങ്ങൾ, യുദ്ധത്തിങ്കൽ ജയം, ക്രൂരത, രാജാവു് ഹേതുവായിട്ടു് സൌഖ്യം എന്നിവയൊക്കെ ഉണ്ടാകും.

ബുധാപഹാരത്തിങ്കൽ ചിരങ്ങു്, ചൊറി, കുഷ്ഠം തുടങ്ങിയുള്ള ത്വക്ക് രോഗങ്ങളും ശത്രുവൎദ്ധനവും ഉണ്ടാകും. വ്യാഴത്തിൻെറ അപഹാരത്തിങ്കൽ ദുഃഖങ്ങളും വ്യാധികളും ശത്രുക്കളും പാപങ്ങളും ദാരിദ്ര്യവും നശിക്കും. ധൎമ്മപദവി ലഭിക്കും.

ശുക്രാപഹാരത്തിൽ തലവ്യാധി, കണ്ഠമാല, പനി, തലനോവു്, ശത്രുക്കൾഹേതുവായിട്ടു് തൻെറ ദേശത്തെ ത്യജിക്ക എന്നിവയുണ്ടാകും.

---

1 അപഹാരങ്ങളുടെ ഫലങ്ങൾ, വളരെ വിശദമായി ഭാൎഗവനാഗിനികയിലും മററും വിവരിച്ചിട്ടുള്ളതു് മുഴുവൻ വ്യക്തമായി കാണിക്കുവാൻ നിവൃത്തിയില്ലാത്തതിനാൽ പ്രധാനമായതു മാത്രമേ കാണിക്കുന്നുള്ളൂ.

ശനിയുടെ അപഹാരത്തിൽ മരണം, രാജാവു് തച്ചാട്ടുക, ദീനത, ശത്രുക്കൾ ഹേതുവായിട്ടു് ശക്തിയില്ലാതെ പോകുക. ഇവ ഉണ്ടാകും

ഇനി 'ക്ഷയരോഗം' എന്നു തുടങ്ങി ആറുശ്ലോകങ്ങളെക്കൊണ്ടു് ചന്ദ്രദശയിൽ ആദിത്യാദികളുടെ അപഹാരഫലങ്ങളെ ചൊല്ലുന്നു. അവിടെ ആദിത്യാപഹാരത്തിൽ ക്ഷയവ്യാധിഭയം, ശൌര്യം, രാജപദവി, വേണ്ടുന്ന വസ്തുക്കൾ, ധനം ഇവ ഉണ്ടാകും.

ചൊവ്വായുടെ അപഹാരത്തിൽ പിത്തം, ശ്രോണിതം, തീഭയം, ക്ലേശം, വ്യാധി, കള്ളന്മാരുടെ ഭയം, തന്റെ ധനം മോഷ്ടിച്ചുകൊണ്ടു പോകുക, ഇവയെല്ലാം.

വ്യാഴത്തിന്റെ അപഹാരത്തിൽ ധനം, വസ്ത്രങ്ങൾ, പലവിധത്തിലുള്ള അലങ്കാരങ്ങൾ ആന, കുതിര, ഇവ ലഭിക്കും.

ശുക്രാപഹാരത്തിൽ കപ്പൽ, തോണി, എന്നു തുടങ്ങിയവററ മേൽ പോകുക. മുത്തു്, ഭൂഷണങ്ങൾ, വളരെ ഭാര്യമാരോടു്സംഗം, ഇവയുണ്ടാകും. ശനിയുടെ അപഹാരത്തിൽ ക്രൂരത, സാഹസം, ബന്ധുക്കൾക്കു് പ്രയത്നം, ബന്ധുക്കളുടെ വിയോഗം, വ്യാധിപിടിച്ചു് പരവശനാകുക. മരണം ഇവ വരും.

ഇനി ആറു ശ്ലോകങ്ങളെക്കൊണ്ടു് കുജദശാപഹാരങ്ങളെ ചൊല്ലുന്നു. ആദിത്യാപഹാരത്തിൽ ക്രൂരത, സാഹസം, രാജാവിനാൽ സമ്മാനിക്കുക, യുദ്ധത്തിങ്കൽ സമ്മാനം, ഭാഗ്യം, പലവിധത്തിലുള്ള ധനങ്ങൾ, ശാസ്ത്രങ്ങൾ ഇവ ഉണ്ടാകും.

ചന്ദ്രാപഹാരത്തിങ്കൽ പലവിധത്തിലുള്ള ധനങ്ങളും ശാസ്ത്രങ്ങളും സൌഖ്യവും വളരെ ബന്ധുക്കളും, മുത്തു്, മണി, തുടങ്ങിയുള്ളവയും, ഉണ്ടാകും. ബുധാപഹാരത്തിൽ ശത്രുഭയം, ആന, കുതിര, പശുക്കൾ എന്നിവ മോഷ്ടിച്ചുപോകുക. പനി, ചൂടു്, ഇവ ഉണ്ടാകും. വ്യാഴത്തിന്റെ അപഹാരത്തിൽ നല്ലവസ്തുക്കൾ ചെയ്തു കൊണ്ടു് ഋഷികളെപ്പോലെയാകും. മനഃശുദ്ധിയോടുകൂടി ജപിക്കും. പുണ്യങ്ങളെ വളരെച്ചെയ്യും.

ശുക്രാപഹാരത്തിൽ യുദ്ധത്തിൽ ഭയപ്പെട്ടു പരവശനാകുക, വ്യാധികൊണ്ടും ദുഃഖംകൊണ്ടും ശരീരായാസംകൊണ്ടും ധനനാശം പുറപ്പെട്ടുപോകുക ഇവ വരും. ശനിയുടെ അപഹാരത്തിൽ പിന്നേയും, പിന്നേയും, ദുഃഖമുണ്ടാകുക, ജനവിനാശം, ഇവ വരും.

ഇനി ബുധദശാപഹാരങ്ങളെ ചൊല്ലുന്നു. ആറുശ്ലോകങ്ങളെ കൊണ്ടു് ആദിത്യാപഹാരത്തിൽ പൊന്നു്, കുതിര, പവിഴം, ആന സ്ത്രീ ഇവ നിനച്ചിരിക്കാതെ കിട്ടും.

ചന്ദ്രാപഹാരത്തിൽ ചൊറി, കുഷ്ഠം, ക്ഷയം, അംഗഹാനി, ആനയിങ്കൽ നിന്നുപേടി, വാഹനനാശം, ഇവയുണ്ടാകും. ചൊവ്വാ യുടെ അപഹാരത്തിൽ തലനോവ്, വിരോധം, പലവിധക്ലേശം, ഇവ ഉണ്ടാകും.

വ്യാഴത്തിന്റെ അപഹാരത്തിൽ ശത്രുക്കളും വ്യാധികളും പാപ ങ്ങളും നശിക്കും. പുണ്യങ്ങളെ ചെയ്യും, രാജാവിന്റെ മന്ത്രിയാകും.

ശുക്രാപഹാരത്തിൽ ഗുരുക്കന്മാരേയും ഈശ്വരന്മാരേയും അതി ഥികളെയും പൂജിക്കും. വസ്ത്രങ്ങൾ, അലങ്കാരങ്ങൾ, പുഷ്പങ്ങൾ, കറി ക്കൂട്ടു് തുടങ്ങിയുള്ളവററയിൽ ഇച്ഛയുണ്ടാകും.

ശനിയുടെ അപഹാരത്തിൽ നപുംസകമുഖ കാമത്തെ സേവിക്കും. ധർമ്മാർത്ഥദൈവശ സുഖധാനങ്ങൾ നശിക്കും.

ഇനി ആറുശ്ലോകംകൊണ്ടു് ഗുരുദശാപഹാരങ്ങളെ ചൊല്ലുന്നു. ആദിത്യാപഹാരത്തിൽ ശത്രുക്കളും ഭയവും കലഹവും നശിക്കും. രാജ ഗുരുവാകും. പരാക്രമം, സാഹസം, സൌഖ്യം ഇവയുണ്ടാകും.

ചന്ദ്രാപഹാരത്തിൽ ഭാര്യമാര് വളരെ ഉണ്ടാകും. ശത്രുനാശം ഏററവും ഉൽകൃഷ്ടം, വെഞ്ചാമരാദി രാജചിഹ്നങ്ങൾ ഇവ ലഭിക്കും.

ചൊവ്വായുടെ അപഹാരത്തിൽ ക്രൂരത, പരപീഡ, ശൌര്യയുദ്ധം ഹേതുവായി ലഭിച്ചിരിക്കുന്ന കീർത്തി, ബന്ധുക്കൾ, ധനം, ഏററവും സൌഖ്യം ഇവ ലഭിക്കും.

ബുധാപഹാരത്തിൽ വേശ്യാസ്ത്രീ, ചൂതു്, ദുഃഖം ഇവററെ കൊണ്ടു് പരവശനായി, ധനമില്ലാതെ ധമ്മവും ഇല്ലാതെവരും.

ശുക്രാപഹാരത്തിൽ ശത്രുക്കളെക്കൊണ്ടും ധനനാശംകൊണ്ടും ദുഃഖംകൊണ്ടും പരവശനായി, ധനമില്ലാതെ ധമ്മവും ഇല്ലാതെവരും. ബ്രാഹ്മണൻെറ മനഃസുകൊണ്ടു് കഴിഞ്ഞുകൂട്ടുന്നവനായിരിക്കും.

ശനിയുടെ അപഹാരത്തിൽ വേശ്യാസ്ത്രീ, മദ്യം, ചൂതു് ഇവ കൊണ്ടു് പരവശനായി, പോത്തും കഴുതയുമുണ്ടായി, ധമ്മമില്ലാതെ വരും.

ഇനി ആറുശ്ലോകങ്ങളെക്കൊണ്ടു് ശുക്രദശാപഹാരങ്ങളെ ചൊല്ലുന്നു. ആദിത്യാപഹാരത്തിൽ കവിളത്തു് വ്യാധി, വയററിൽ വ്യാധി അത്യഗ്നി, രാജാവു് പിടിച്ചുകെട്ടുക. തുടങ്ങിയുള്ളവകൊണ്ടു് പരവശനാകും.

ചന്ദ്രാപഹാരത്തിൽ നഖവ്യാധി, ദന്തവ്യാധി, തലവ്യാധി, കാമാല എന്ന വ്യാധി, ഇവ ഉണ്ടാകും.

കുജാപഹാരത്തിൽ പിത്തവും ചോരയും ഹേതുവായിട്ടു് വ്യാധി ഭൂമി കിട്ടുക, രാജസേവ, ഉത്സാഹം കുറയുക ഇവ വരും.

ബുധാപഹാരത്തിൽ ധനം ലഭിക്കും. വിചാരിച്ചതിൽ ഏററവും സുഖം വരും.

വ്യാഴത്തിൻെറ അപഹാരത്തിൽ ധമ്മശീലത, വിഷയസുഖങ്ങൾ, രാജ്യം, ധനം, രത്നങ്ങൾ, ഏററവും സൌഖ്യം ഇവയുണ്ടാകും.

ശനിയുടെ അപഹാരത്തിൽ വൃദ്ധസ്ത്രീകളോടുകൂടെ ക്രീഡ, പുരം നഗരം സംഘം എന്നിവററിന്നു് അധിപതിയാവുക, ശത്രുനാശം വളരെ ബന്ധുക്കൾ ഉണ്ടാകുക.

ഇനി ആറുശ്ലോകങ്ങളെക്കൊണ്ടു് ശനിയുടെ ദശാഫലങ്ങളെ ചൊല്ലുന്നു. ആദിത്യാപഹാരത്തിൽ ധനം, പുത്രൻ, ഭാൎയ്യ ഇവ നശിക്കും. ഏററവും ഭയം ഉണ്ടാകും.

ചന്ദ്രാപഹാരത്തിൽ ഭാൎയ്യ തുടങ്ങിയുള്ള സ്ത്രീകളുടെ മരണന്താൻ ഹരണന്താൻ വരും. ബന്ധുക്കളുടെ വേർപാടും, പിന്നേയും പിന്നേയും കലഹവും ഉണ്ടാകും.

കുജാപഹാരത്തിൽ പുറപ്പെട്ടുപോകുക, വ്യാധി, പലവിധത്തിൽ ദുഃഖങ്ങൾ ഇവ വരും.

ബുധാപഹാരത്തിൽ സൌഭാഗ്യം, സൌഖ്യം,ജയം,സന്തോഷം, സമ്മാനം, അഭിമാനം, ധനം ഇവ ലഭിക്കും.

ശുക്രാപഹാരത്തിൽ ബന്ധുപക്ഷം വൎദ്ധിക്കും. ക്ലേശം നശിക്കും യശസ്സ് ഉണ്ടാകും. ഭാൎയ്യ, ധനവിഷയ സുഖങ്ങൾ ഇവ ഉണ്ടാകും പിന്നെ നീ ചൊവ്വാദികളേയും ശത്രുബന്ധുക്കളേയും ബലാബലങ്ങളേയും വഴിപോലെ വിചാരിച്ചിട്ടു വേണം അപഹാരഫലങ്ങളെ ചൊല്ലുവാൻ എന്നറിക.

പിന്നെ ദശയും അപഹാരവും ശുഭമായി വന്നാൽ വളരെ സൌഖ്യമുണ്ടാകും. വളരെ ധനം ലഭിക്കും. പാട്ടുള്ളവരുടെ ദശാപഹാരങ്ങളിൽ മാലിന്യമുണ്ടാകും. അഭിമാനം, യശസ്സ്, ധനം, വിലാസം, ശത്രുക്കൾക്ക് ഭയം, രൂപം, ഉദ്യോഗം, ഇവ നശിക്കും.

പിന്നെ ലഗ്നാധിപന്റെയും ജന്മാധിപന്റെയും ശത്രുക്കളുടെ ദശാപഹാരങ്ങളിൽ ഏററവും മൂഢനായി, രാജ്യഭ്രഷ്ടനായി, ശത്രുക്കളാൽ ജയിക്കപ്പെട്ട് ശത്രുവിനെ ആശ്രയിച്ചിരിക്കും. പത്താമേടത്തിൽ താൻ, ലഗ്നത്തിൽ താൻ നിൽക്കുന്നവരുടെ ദശയിലും രാജയോഗങ്ങളിലെ ഗ്രഹങ്ങളിൽവെച്ച് ബലമേറിയവന്റെ ദശയിലും രാജ്യം കിട്ടും. ഇവരുടെ അപഹാരങ്ങളിലും രാജ്യം ലഭിക്കും.

ഇനി നക്ഷത്രദശാപഹാരങ്ങളുടെ ഫലങ്ങളെ ചൊല്ലുന്നു. 'അതിക്രൂര' എന്നു തുടങ്ങി തൊണ്ണൂററിമൂന്നു ശ്ലോകങ്ങളെക്കൊണ്ടു അവിടെ അഞ്ചുശ്ലോകങ്ങളെക്കൊണ്ട് സാമാന്യേന ചൊല്ലുന്നു. ക്രൂര[1] ദശയിൽ ക്രൂരാപഹാരത്തിൽ മരണം—ഓജരാശിയിൽ ശത്രുദൃഷ്ടി

---

1 ക്രൂരദശയാം ക്രൂരഃ പ്രവിശ്യ ചാന്തർദശായാം യദാകുരുതെ
പുംസസ്യാ ത്സന്ദേഹസ്തദാരീയോഗ സ്സദൈവമഹാൻ

യോടുംകൂടി ലഗ്നാഷ്ടമങ്ങളിൽ നിൽക്കുന്ന പാപിയുടെ ദശയിൽതാൻ അപഹാരത്തിൽ താൻ മരണം.

ശുഭദശയിൽ ശുഭാപഹാരം വരികിൽ മരണം. ഇതു് ബലാബലം വിചാരിച്ചു ചൊല്ലുക. ദശാധിപനോടുകൂടി നിൽക്കുന്നവൻെറ അപഹാരത്തിൽ മരണം, ധന നാശം, ശത്രുവദ്ധന, ബന്ധനം, ഭയം, ഇവ വരും.

[1] കുജദശയിൽ ശനിയുടെ അപഹാരത്തിൽ മരണം.

ഇനി മെച്ചു് ശ്ലോകങ്ങളെക്കൊണ്ടു് ആദിത്യദശാപഹാരങ്ങളുടെ ഫലങ്ങളെ ചൊല്ലുന്നു.

ആദിത്യദശയിൽ രാജകുലത്തിൽനിന്നു ധനം ലഭിക്കും. പിത്തവ്യാധി, ബന്ധുനാശം, ധനനാശം, ഇവ വരും. ആദിത്യദശയിൽ [2] ചന്ദ്രാപഹാരത്തിൽ (ശത്രുനാശം) ധന നാശം, വ്യാധി നാശം, ധനലാഭം, സുഖം ഇവ വരും.

കുജാപഹാരത്തിൽ രാജാവിങ്കൽ നിന്നു പൊന്നു്, രത്നങ്ങൾ, മണി, പവിഴം, മുത്തു്, ഇവ കിട്ടീട്ടു് ജയംവരും.

രാഹ്വപഹാരത്തിൽ ജാതി, സംകഷ്ടം, വ്യാധി, ധനനാശം, സുഖനാശം എന്നു തുടങ്ങിയുള്ള അശുഭഫലങ്ങൾ കൈവരും. ജീവാപഹാരത്തിൽ ദുഃഖം, വ്യാധി, ശത്രു, പാപം, കലഹം ഇവ നശിക്കും. ശിഷ്ടന്മാരുടെ പദവികിട്ടും. ശനിയുടെ അപഹാരത്തിൽ രാജഭയം, ശത്രുനാശം, സുഖനാശം, ബന്ധുനാശം, അംഗഹാനി ഇവ വരും.

---

1 ക്ഷിതിതനയസ്യ ദശായാം രവിജസ്യാന്തർദശാ യദാവിശതി
ബഹുകാലജീവിനാമപിമരണം നിസ്സംശയം തദാകുരുതെ
(സാരാവലി ഭാഗം 516)

2 ശമയതിരിപുപ്രസാദം നീരോഗത്വം കരോതിധനലാഭം
ഭാനുദശായാം ചന്ദ്രഃ പ്രവിശംതന്നാസ്തിയന്നശുഭം
എന്ന ശ്ലോകംമുതൽ 5 ശ്ലോകങ്ങളെക്കൊണ്ടു് ആദിത്യദശയിലെ അപഹാരഫലങ്ങൾ പറയുന്നു.
(സാരാവലി ഭാഗം 475-476)

ബുധാപഹാരത്തിൽ വിസർപ്പം, കുഷ്ഠം, ചൊറി, പിത്താദി വ്യാധികൾ ഇവകൊണ്ടു് ശരീരനാശം. കേത്വാപഹാരത്തിൽ പുറപ്പെട്ടു് പോകുക, ബന്ധുനാശം, പിത്തകോപം, ധനനാശം, സർവ്വനാശം ഇവ വരും. ശുക്രാപഹാരത്തിൽ തലവ്യാധി, കാമില, പനി, അതിസാരം, ശൂഢം ദേഹക്ലേശം ഇവ വരും.

ഇനി പൊതുശ്ലോകങ്ങളെക്കൊണ്ടു് [1] ചന്ദ്രദശാപഹാരങ്ങളെ ചൊല്ലുന്നു. അവിടെ ചന്ദ്രദശയിൽ ഭാര്യ, പുത്രൻ, ഭൂമി, വസ്ത്രം, ആഭരണം, ഇവ ലഭിക്കും. ബന്ധുവൈരം, പെണ്ണുണ്ടാകുക, ഉറക്കം, ഇവയുണ്ടാകും. എതാനമൊരു സുഖമുണ്ടാകും.

വ്യാഴാപഹാരത്തിൽ ധനം, ധർമ്മാദികൾ, സൌഖ്യം, വസ്ത്രാലങ്കാരത്തിൽ ഇച്ഛ, ഇവയുണ്ടാകും. ശനിയുടെ അപഹാരത്തിൽ ബന്ധുക്കൾ വേർപെടുക, ക്ലേശം, ഭയം, ഏററവും ദുഃഖം ഹേതുവായി ഉണ്ടായ ദോഷങ്ങൾ ഇവ വരും.

ബുധാപഹാരത്തിൽ പൊന്നു്, കുതിര, പുത്രൻ, ഭൃത്യൻ ആന ഇവ ഉണ്ടാകും. കേത്വാപഹാരത്തിൽ മനസ്സിന്നു് ഇളക്കം, ഭയാദികൾ ബന്ധുനാശം, സുഖനാശം, ശത്രുക്കളോടു് തോൽവി ഇവ വരും. ശുക്രാപഹാരത്തിൽ വളരെ സ്ത്രീകളോടു് സംഗം, പെണ്ണുണ്ടാകുക, മുത്തു്, ആഭരണങ്ങൾ, രത്നങ്ങൾ, ഇവയുണ്ടാകും. ആദിത്യാപഹാരത്തിങ്കൽ രാജാവിങ്കൽനിന്നു ധനാദിലാഭം, ശൌര്യം, വ്യാധി നാശം, ശത്രുനാശം, ഐശ്വര്യം, സൌഖ്യം, മധുരത ഇവയുണ്ടാകും.

---

1 ക്ഷയരോഗഭയം ശൌര്യംനൃപപ്രഭാവം സദാവിഭവം
ചന്ദ്രദശായാം പുംസോഭാനുഃ കുരുതേത്ഥലാഭം ച.

എന്നുതുടങ്ങി

സ്വജനായാസവിയോഗം രോഗാതിഭവം തഥാമഹാവ്യസനം
ചന്ദ്രദശായാം സൌരിഃ കരോതിനിസ്സംശയം പുംസാം.

എന്നുവരെ 7 ശ്ലോകങ്ങൾകൊണ്ടാണു്, അപഹാരഫലങ്ങൾ സാരാവലിയിൽ (ഭാഗം 476-477) പറയുന്നതു്.

ഇനി [1] ഒമ്പതു ശ്ലോകങ്ങളെക്കൊണ്ട് കുജദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ കുജദശയിൽ ശത്രുനാശം, ബന്ധുകലഹം, രക്തപിത്തം, വ്രണം, പരസ്ത്രീസംഗമം ഇവയുണ്ടാകും. രാഹ്വപഹാരത്തിൽ ആയുധങ്ങൾ തീയ്യ്, കള്ളന്മാര്, ശത്രുക്കൾ, ഇവരിൽനിന്നു ഭയവും, ധനനാശവും വരും. മഹാഭയമുണ്ടാകും.

വ്യാഴാപഹാരത്തിൽ തീർത്ഥയാത്ര, ദേവബ്രാഹ്മണപൂജ, രാജാവിങ്കൽനിന്നു കുറഞ്ഞൊരുഭയം, ഇവ ഭവിക്കും. ശനിയുടെ അപഹാരത്തിങ്കൽ മേൽക്കുമേലെ വളരെ ദുഃഖങ്ങളും ധനനാശവും വരും. ബുധാപഹാരത്തിൽ വ്യാധിപീഡാ, ദുഷ്ടന്മാരുടേയും ശത്രുക്കളുടേയും ഉപദ്രവം പുറപ്പെട്ടുപോക. ഇവയുണ്ടാകും.

കേതു അപഹാരത്തിൽ കള്ളൻ, ഇടിത്തീയ്യ്, ആയുധം ഇവററയിൽനിന്ന് പലവിധഭയമുണ്ടാകും. മരണം സംശയം. ശുക്രാപഹാരത്തിൽ ശത്രുക്കൾ, കള്ളന്മാർ, തീയ്യ്, വായു ഇവററിൽനിന്ന് വിനാശവും, മഹാജ്വരവും ഉണ്ടാകും. ആദിത്യാപഹാരത്തിൽ ക്രൂരത, സാഹസം, രാജപൂജ, ധനം ഇവയുണ്ടാകും. ചന്ദ്രാപഹാരത്തിൽ ബന്ധുക്കളും, സൌഖ്യങ്ങളും, മുത്തുംമണിയും ധനവും ഉണ്ടാകും.

ഇനി ഒമ്പതു ശ്ലോകങ്ങളെക്കൊണ്ടു രാഹുദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ രാഹുദശയിൽ ഭാര്യാമരണം, ബന്ധുനാശം, ആത്മരോഗം, പുറപ്പെട്ടുപോകുക, ധനനാശം, സ്ഥാനഭ്രമം, ഇവയുണ്ടാകും. വ്യാഴാപഹാരത്തിൽ വ്യാധിനാശം, ദുഃഖനാശം, വേദബ്രാഹ്മണപൂജ, ധനം, ശാസന, ഇവ ഉണ്ടാകും. ശന്യാപഹാരത്തിൽ വാതംകൊണ്ടും പിത്തംകൊണ്ടും ദുഃഖം, ചണ്ഡാലാദികളോടു കലഹം, ശത്രുക്കൾക്കും ഭൃത്യന്മാർക്കും ദേശഭ്രമം ഇവ വരും. ബുധാപഹാരത്തിൽ പുത്രനും, ബന്ധുവും, ബുദ്ധിഹേതുവായി ധനവും ഉണ്ടാകും. ഏതാനുമൊരു ദുഃഖവുമുണ്ടാകും. കേത്വപഹാരത്തിൽ പനി, തീയ്യ്, ശത്രു, ആയുധംപരിക്ക് ഇവകൊണ്ടു് മരണം. ഭയമുണ്ടാകുമെന്ന് നിശ്ചയം.

---

1 സാരാവലി 41-ാം അദ്ധ്യായം 23-ാംശ്ലോകം മുതല്ക്കാണ് ചൊവ്വാദശയിലെ അപഹാരഫലങ്ങൾ പറയുന്നതു്.

ശുക്രാപഹാരത്തിൽ ബന്ധുവർദ്ധന, സ്ത്രീലാഭം, കലഹം, ബന്ധുക്കൾക്ക് വൈരാഗ്യം, ഇവയുണ്ടാകും. ആദിത്യാപഹാരത്തിൽ ശത്രു, കള്ളൻ, രാജാവ്, തീയ്യ്, ആയുധം, ഇവററിൽനിന്ന് ഭയം, ക്ലേശം, ധനനാശം ഇവയുണ്ടാകും. ചന്ദ്രാപഹാരത്തിൽ സ്ത്രീലാഭം, കലഹം, ഭയാദികൾ, ശത്രുനാശം, ബന്ധുക്കളോടുകൂടെക്ലേശം, ഇവ വരും. ചൊവ്വാപഹാരത്തിൽ പനി, ആയുധം, തീയ്യ്, കള്ളൻ, വാതം, വിറക്ക ഇവയുണ്ടാകും. ഭയമുണ്ടാകുമെന്നു നിശ്ചയം.

ഇനി മെട്ടുശ്ലോകങ്ങളെക്കൊണ്ട് വ്യാഴദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ വ്യാഴദശയിൽ അഭിമാനംകൊണ്ടും പുത്രന്മാരെക്കൊണ്ടും വർദ്ധനവും, ധനലാഭവും, ഗുരുത്വവും, പൊന്ന്, കുതിര, വസ്ത്രം, നെല്ല് തുടങ്ങിയുള്ള ധാന്യങ്ങൾ ഇവററിൻെറ ലാഭവും ഉണ്ടാകും. ശനൃപഹാരത്തിൽ മുമ്പിലിരിക്കുന്ന ധനത്തിൻെറ നാശം വേശ്യയിങ്കൽ നിന്നും നീചരാജാവിങ്കൽ നിന്നും ഭയം, തൻെറദേശം പോവുക, നാശം ഇവ വരും. ബുധാപഹാരത്തിൽ സ്വസ്ഥാസ്വസ്ഥങ്ങളായിരിക്കുന്ന സുഖദുഃഖങ്ങളോടും ശത്രുബന്ധുക്കളോടും സംബന്ധം, ഗുരുദേവാഗ്നിഭക്തി ഇവയുണ്ടാകും. കേതുവാപഹാരത്തിൽ പുത്രൻ ഹേതുവായുള്ള പീഡയോടും കൂടി തൻെറ സ്ഥാനത്തുനിന്നുപോയി എല്ലാദിക്കിലും പരിഭ്രമിച്ചു നടക്കും. ശുക്രാപഹാരത്തിൽ ശത്രുക്കളോട് കലഹം, ധനനാശം, സുഖമില്ലായ്ക, സ്ത്രീകളോട് വേർപാട് ഇവ വരും. ആദിത്യാപഹാരത്തിൽ ശത്രുനാശം, പതിസൌഖ്യം, ശത്രുപൂജ, ക്രൂരസംഗം, ഇവ വരും. ചന്ദ്രാപഹാരത്തിൽ വളരെ സ്ത്രീകളോട് സംഗം, ശത്രുനാശം, വ്യാധിയില്ലായ്ക, സൌന്ദര്യം ഹേതുവായിട്ട് ധനലാഭം ഇവ ഭവിക്കും. ചൊവ്വാപഹാരത്തിൽ ക്രൂരത, ശൌര്യം, ശത്രുനാശം, വളരെധനം, സുഖം, സൌഭാഗ്യം ഇവയുണ്ടാകും. രാഹ്വാപഹാരത്തിൽ പിത്തവ്യാധി, നാശം, കലഹം, മഹാഭയം, സ്ഥാനത്തിങ്കൽനിന്നു ഭ്രംശം ഇവ വരും.

ഇനി പത്തുശ്ലോകങ്ങളെക്കൊണ്ട് ശനിദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ ശനിദശയിൽ ബ്രാഹ്മണഭയം, ദേവഭയം,വ്യാധി, ബന്ധുനാശം, പുത്രനാശം, ധനനാശം, തൻെറ ദേഹത്യാഗം ഇവ വരും. ബുധാപഹാരത്തിൽ ദുഃഖനാശം, വ്യാധിനാശം, ദേവപൂജ, ബ്രാഹ്മണപൂജ,

സകലവസ്തുക്കളിലും സുഖം ഇവ ഭവിക്കും. കേതുപഹാരത്തിൽ വാത ദുഃഖം, പിത്തദുഃഖം, പുത്രദുഃഖം, ഭാര്യാകലഹം, ഘോരങ്ങളായ ദുസ്വപ്നങ്ങളെ കാണുക ഇവയുണ്ടാകും. ശുക്രാപഹാരത്തിൽ ദേശപൂജയിങ്കൽ ഇച്ഛ, വിദ്യ, പുത്രസംഗമം, ശത്രുസംഗമം, കൃഷിവസ്ത്രാദിലാഭം, ഇവയുണ്ടാകും. ആദിത്യാപഹാരത്തിൽ ബന്ധുനാശം, പുത്രനാശം, പനി, അംഗങ്ങൾക്കു ദണ്ഡം, രാജഭയം, ശത്രുഭയം, ഇവ വരും. ചന്ദ്രാപഹാരത്തിങ്കൽ ജ്ഞാനം, ധനലാഭം, പുത്രലാഭം, ധനം, നെല്ല് തുടങ്ങിയുള്ള ധാന്യങ്ങൾ ഇവയുണ്ടാകും. അമ്മ തുടങ്ങിയുള്ള ഗുരുസ്ത്രീകളുടെമരണം, ബന്ധുപീഡ, കലഹം, വാതം ഇവ ഉണ്ടാകും ചൊവ്വാപഹാരത്തിൽ പനി, അഗ്നി, കള്ളൻ ഇവററിൽനിന്നു ഭയം, ശത്രുഭയം, മനഃക്ലേശം, ഇവയുണ്ടാകും. രാഹ്വാപഹാരത്തിൽ തലവ്യാധി, പനി, ദാഹം, കയ്യിനും കാലിനും ദണ്ഡം, രക്തപിത്തം, അതിസാരം ഇവയുണ്ടാകും. വ്യാഴാപഹാരത്തിൽ ദേവപൂജയിങ്കൽ ഇച്ഛ, തപസ്സ്, ധ്യാനം, ഏററവും പ്രീതി ഇവയുണ്ടാകും.

ഇനി ഒമ്പതു് ശ്ലോകങ്ങളെക്കൊണ്ടു് ബുധ ദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ ബുധരാശിയിൽ ദൂതത്വം, സഖികൾ, ബന്ധുക്കൾ, ഏററവും ജ്ഞാനം, ശരീരപീഡ ഇവയുണ്ടാകും. കേത്വാപഹാരത്തിൽ മനഃക്ലേശവും ശരീരക്ലേശവും വളരെയുണ്ടാകും. ശുക്രാപഹാരത്തിൽ ഗുരുപൂജ, ദേവപൂജ, ദാനം, ധർമ്മം ഇവററിൽ പ്രീതി, വസ്ത്രം, അലങ്കാരം, ലാഭം ഇവയുണ്ടാകും. ആദിത്യാപഹാരത്തിൽ ധനധാന്യാദികളും രാജകാര്യവും ലഭിക്കും. ചന്ദ്രാപഹാരത്തിൽ കുഷ്ഠം, തേജസ്സിൻെറ നാശം, ക്ഷയവ്യാധി, അംഗഹാനി, ആന തുടങ്ങിയുള്ള വാഹനങ്ങളുടെ ലാഭം, ഭയം ഇവയുണ്ടാകും. ചൊവ്വാപഹാരത്തിൽ കാമിലവ്യാധി, ഹൃദയവ്യാധി, വളരെ വ്യാധികൾ ഇവയുണ്ടാകും. രാഹ്വാപഹാരത്തിൽ സർപ്പാദികളിൽനിന്നും ദുഷ്ടരിൽനിന്നു ഭയവും വളരെ വ്യാധികളും ഉണ്ടാകും. വ്യാഴാപഹാരത്തിൽ വ്യാധിയും ശത്രുക്കളും നശിക്കും. തൻെറ ഹൃദയത്തിലുള്ള വക്കം രാജാവിനും ഇഷ്ടനാകും, ആത്മശുദ്ധിവരും, ധർമ്മം ചെയ്യും. ശൈന്യപഹാരത്തിൽ ധർമ്മാർത്ഥഭോഗനാശം, ക്ലീബത്വം, ബന്ധുസംഗമം, എല്ലാകാര്യങ്ങളിലും ഉത്സാഹമില്ലായ്ക ഇവ വരും.

ഇനി ഒമ്പതു ശ്ലോകങ്ങളെക്കൊണ്ടു് കേതുദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ കേതുദശയിൽ ധനനാശം, പുത്രനാശം, ധാന്യനാശം, വേർപാടു്, രാജകുലാദികളിൽനിന്നു ഭയം, സ്ത്രീകളോടു് കലഹം ഇവ വരും. ശുക്രാപഹാരത്തിൽ ബ്രാഹ്മണരോടു കലഹം, ഭാര്യാത്യാഗം, പെണ്ണുണ്ടാവുക, ഇവ വരും. ആദിത്യാപഹാരത്തിൽ അത്യഗ്നി ദാഹജ്വരം, ദേശാന്തരഗമനം, രാജവംശത്തോടു കലഹം ഇവയുണ്ടാകും. ചന്ദ്രാപഹാരത്തിൽ ധനനാശം, ധനലാഭം, സുഖം, ദുഃഖം, സ്ത്രീലാഭം, കലഹം, ഇവയുണ്ടാകും. ചൊവ്വാപഹാരത്തിൽ ഗോത്രത്തിലുള്ളവര് ഒന്നിച്ചിരിക്കും, കള്ളന്മാരാദികളിൽ നിന്നു ഭയം, ശരീരപീഡ ഇവയുണ്ടാകും. രാഹ്വാപഹാരത്തിൽ കള്ളന്മാരുടേയും ശത്രുക്കളുടേയും കലഹം, തേജോനാശം, ദുർവൃത്തന്മാരോടുകൂടി വസിക്ക ഇവ വരും. വ്യാഴാപഹാരത്തിൽ ബ്രാഹ്മണസഹവാസം, രാജാമാത്യസഹവാസം, സ്ത്രീലാഭം, പുത്രജനനം, ഇവയുണ്ടാകും. ശന്യപഹാരത്തിൽ വാതപിത്ത പീഡ, ഹീനന്മാരോടു് കലഹം, ദേശാന്തരഗമനം ഇവയുണ്ടാകും. ബുധാപഹാരത്തിൽ ബന്ധുക്കളും ധനവും ഉണ്ടാകും. ഭൂമി നിമിത്തമായി കലഹമുണ്ടാകും, ദേഹപീഡയും ജ്വരാദികളും ഉണ്ടാകും.

ഇനി ഒമ്പതു ശ്ലോകങ്ങളെക്കൊണ്ടു് ശുക്രദശാഫലങ്ങളെ ചൊല്ലുന്നു. അവിടെ ശുക്രദശയിൽ ബഹു സ്ത്രീസംഗം, ധാന്യധനലാഭം, കൌശലം, ഏററവും കീർത്തി, ഇവയുണ്ടാകും. ആദിത്യാപഹാരത്തിൽ കഴുത്തിലും വയററിലും കണ്ണിലും വ്യാധി,രാജസംഗം, വേശ്യാസംഗം, അത്യഗ്നിഭയം ഇവയുണ്ടാകും. അഗ്നിയെന്നു ചൊല്ലിയാൽ അത്യഗ്നിയെന്നൊരുപക്ഷം. ഇതു് എല്ലായിടത്തും കണ്ടുകൊൾക. ചന്ദ്രാപഹാരത്തിൽ വാതം, വിസ്ഫോടം, തലവ്യാധി, കാമിലാദികൾ, കണ്ണിൽ വ്യാധി, ശരീരക്ലേശം ഇവയുണ്ടാകും.

ചൊവ്വാപഹാരത്തിൽ പിത്തം, രക്തവ്യാധി, കണ്ണിൽ വ്യാധി, ഉത്സാഹനാശം, ഭാര്യാലാഭം, ഭൂമിലാഭം ഇവയുണ്ടാകും. രാഹ്വാപഹാരത്തിൽ നല്ലവൈരാഗ്യം, ബന്ധുഭയം, ദേവഭയം, ഹേതുകൂടാതെ ഭയം ഇവയുണ്ടാകും. വ്യാഴാപഹാരത്തിൽ സമൃദ്ധി, ധർമ്മബുദ്ധി, സുഖം, സ്ത്രീലാഭം, രക്ഷ ഇവയുണ്ടാകും. പിന്നെ നീചോല്പാദികളും ശന്യ

പഹാരത്തിൽ വൃദ്ധസ്ത്രീകളോടുകൂടി ക്രീഡിക്കുക, പുരഗ്രാമാധിപത്യം, ഗുരുനാശം, രാജസേവ ഇവയുണ്ടാകും. ബുധാപഹാരത്തിൽ മനോരഥ പ്രാപ്തി, സഞ്ചരിപ്പാനിച്ഛ, പുത്രലാഭം, പുത്രനാശം ഇവ വരും. കേതാപഹാരത്തിൽ കലഹം, ശത്രുനാശം, ബന്ധുനാശം, വിഗ്രഹം, ചണ്ഡാല വിഗ്രഹം ഇവയുണ്ടാകും. പിന്നെ നീചോച്ചാദികളും ശത്രു ബന്ധുതയും ബലാബലവും വക്രവും കാലശക്തിയും ഗ്രഹയോഗവും പാട്ടം ലഗ്നാദിഭാവസ്ഥിതിയും ദേശവും കാലവും ഇവയെല്ലാം വിചാരിച്ചു നിശ്ചയിച്ചിട്ടുവേണം ഇവിടെ പറഞ്ഞ ദശാഫലങ്ങളെ ചൊല്ലുവാൻ എന്നറിക.

പിന്നെ പാട്ടുള്ള ഗ്രഹത്തിന്റെ ദശയിൽ എല്ലാകർമ്മങ്ങളിൽ നിന്നും ബഹിഷ്കൃതനായിപ്പോകും പാട്ടുള്ളവന്റെ ദശയിൽ പാട്ടുള്ളവന്റെ അപഹാരം വരികിൽ അന്നു മരണം. പിന്നെ [1] ജന്മാധിപന്റെ താൻ ലഗ്നാധിപന്റെ താൻ ശത്രുവിന്റെ ദശയിലും അപഹാരത്തിലും നിത്യദുഃഖം. [2] തല്ക്കാലശത്രുവിന്റെ ദശയിലും അപഹാരത്തിലും ആധിവ്യാധികളെക്കൊണ്ടു് ക്ഷീണനായിപ്പോകും പിന്നെ എല്ലായിടത്തും ദശയിൽ പറഞ്ഞ ഫലങ്ങൾതന്നെ അപഹാരത്തിലും കണ്ടുകൊൾക. അപഹാരത്തിന്നു് വിശേഷിച്ചുപറയാത്തേടത്തേ ഇതു വിചാരിക്കേണ്ടു. പിന്നെ ദശാവസാനത്തിങ്കൽ സാമാന്യേന എല്ലാ ഗ്രഹങ്ങളും അശുഭത്തെ ഉണ്ടാക്കും. പിന്നെ ആദിത്യന്റേയും ചൊവ്വായുടേയും ശനിയുടേയും രാഹുവിന്റേയും ദശാവസാനത്തിങ്കൽ സ്ത്രീപുത്ര ധനധാന്യങ്ങളുടെ നാശംവരും. പാപിയോടുകൂടി

---

1 ചന്ദ്രലഗ്നാധിപനെ ജന്മാധിപൻ എന്നും പറയും.

2 സ്ഥാനഭേദംകൊണ്ടു് ഗ്രഹങ്ങൾ തമ്മിൽ ചിലപ്പോൾ ബന്ധുക്കളും ശത്രുക്കളുമായിത്തീരുന്നതാണ്. ഏതു ഗ്രഹത്തിന്നും അതുനിൽക്കുന്നരാശിയിൽനിന്നു് 2-3-4-10-11-12 ഈ ഭാവങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങൾ, അതുകളിൽ നിന്നു് പോകുന്നതുവരെ ബന്ധുക്കളാകുന്നു. മററുഭാവങ്ങളിൽ നിൽക്കുന്നവ ശത്രുക്കളുമാണു്.

യവന്റെ ദശാവസാനത്തിങ്കലും അഷ്ടമത്തിൽ നിൽക്കുന്നവന്റെ ദശാവസാനത്തിങ്കലും മരണം ഭവിക്കും.

ഇനി [1] കാലചക്രദശാപഹാരങ്ങളുടെ ഫലങ്ങളെ ചൊല്ലുന്നു. അവിടെ 'സൌമ്യാം' എന്നു തുടങ്ങി ചൊല്ലിയവതന്നെ കണ്ടുകൊൾക. ഇനി ലഗ്നാദ്യം എന്നു തുടങ്ങി എഴുശ്ലോകങ്ങളെക്കൊണ്ടു് ദശാഫലവിശേഷങ്ങളെ ചൊല്ലുന്നു.

ലഗ്നവും ചന്ദ്രനും അഷ്ടമാധിപനും അഷ്ടമത്തിൽ നിൽക്കുന്നവനും അഷ്ടമത്തിൽ നോക്കിയവനും ശനിയും ഇരുപത്തിരണ്ടാംദ്രേക്കാണാധിപനും ഗുളികഭവനാധിപനും ഇവര് നിൽക്കുന്ന രാശ്യാധിപന്മാരും നവാംശാധിപന്മാരും രാഹുവും ഇവയിൽ ചൊവ്വ യാവനൊരുത്തൻ ജനനസമയത്തിങ്കൽ ദുർബ്ബലനായി, അനിഷ്ടസ്ഥാനത്ത് പാപദൃഷ്ടിയോ, പാപയോഗമോ ഉണ്ടായി നിൽക്കുന്നതു് അവന്റെ ദശയിലും അപഹാരത്തിലും മരിക്കും. പിന്നെ പാപദശയിൽ പാപാപഹാരത്തിൽ മരണം സംഭവിക്കും. പിറന്നാളിന്റെ [2] മൂന്നാഞ്ചേഴാ

---

1 നക്ഷത്ര ദശക്കും കാലചക്ര ദശക്കും വ്യത്യാസം വളരെയുണ്ടു്. നക്ഷത്രക്രമങ്ങൾ ഇങ്ങിനെയാണു്.
അശ്വതി, ഭരണി, കാർത്തിക ഈ മൂന്നുനക്ഷത്രങ്ങൾ വലത്തെ കയ്യിലെ മൂന്നുവിരൽകൊണ്ടും, രോഹിണി മുതൽ മൂന്നു നക്ഷത്രങ്ങൾ, എടത്തെ കയ്യുകൊണ്ടും, അങ്ങിനെ മുഴുവൻ നക്ഷത്രങ്ങളും വലത്തും എടത്തും കയ്യുകളിലെ മുമ്മൂന്നു വിരലുകളിന്മേൽ ഇരിക്കുന്നതായി കരുതണം. ഓരോ നക്ഷത്രത്തിനുമുള്ള നാലുകാലുകളിൽ ഓരോ കാലിനും അധിപന്മാർ വേറേ വേറേയാണ്. ദശാധിപന്മാർക്കും കാലത്തിന്നും വളരെ വ്യത്യാസമുണ്ടു്. ജാതകാദേശത്തിലും മററും ഇവ വിസ്തരിച്ചു പറയുന്നുണ്ടു് നോക്കുക.

2 മൂന്നു് അഞ്ചു് ഏഴു് എന്നീ നക്ഷത്രങ്ങളിലെ ദശകൾ വളരെ ചീത്ത ഫലങ്ങളാണ് ചെയ്യുക.
ജന്മ, സമ്പൽ, വിപൽ ക്ഷേമഃ, പ്രത്യരഃ, സാധകഃ വധഃ മൈത്രം, പരമമൈത്രം. ഇങ്ങിനെ ദശാഫലങ്ങൾപറയുന്നുണ്ടു്.

ന്നാളുകളുടെ അധിപന്മാരുടെ ദശാപഹാരങ്ങൾ ആകാ. പലദശകൾ ഒരിക്കൽ കഴികയായി വരികിൽ അക്കാലം കഷ്ടകാലമാകുന്നതു്. എല്ലാ ദശയുടേയും അവധി കഷ്ടകാലമാകുന്നു. അതിൽ വിശേഷിച്ചു് അഷ്ടമാധിപൻ തുടങ്ങി മുമ്പിൽ പറഞ്ഞവരുടെ ദശാവധി ഏറ്റവും കഷ്ടം.

പിന്നെ ഇവിടെ പറഞ്ഞതിൽ അഷ്ടമാധിപതി തുടങ്ങിയുള്ള ദോഷം എല്ലാദശകൾക്കും സമം. മൂന്നഞ്ചുനാളുകളുടെ അധിപതിയാലത്തെ ദോഷം നക്ഷത്രദശക്കേയുള്ളു. പിന്നെ നീചത്തിൽ നിൽക്കുന്നവന്റെയും പാട്ടുള്ളവന്റെയും ദശയിൽ മരിക്കും. ഇനി കാലദശയിങ്കലെ വിശേഷത്തെ ചൊല്ലുന്നു.

മീനാധിപദശ കഴിഞ്ഞു വൃശ്ചികാധിപദശ തുടങ്ങുന്ന കാലവും, ആ വൃശ്ചികാധിപദശയും കന്യാധിപദശയും കഴിഞ്ഞു കർക്കിടാധിപദശ തുടങ്ങുമ്പോഴും, ആ കർക്കിടാധിപദശയും ചിങ്ങാധിപദശ കഴിഞ്ഞു് മിഥുനാധിപദശ തുടങ്ങുന്നകാലവും, ആ മിഥുനാധിപദശയും മിഥുനാധിപദശകഴിഞ്ഞു് ചിങ്ങാധിപദശ തുടങ്ങുന്നകാലവും, ആ ചിങ്ങാധിപദശയും ചാപാധിപദശ കഴിഞ്ഞു മേഷാധിപദശ തുടങ്ങുന്ന കാലവും, ആ മേഷാധിപദശയും കഷ്ടകാലമാകുന്നതു്. പിന്നെ രാശിക്രമേണ ദശാസഞ്ചാരം ശുഭം. രാശി ഇടക്കിട്ടു് ഉള്ള ദശാസഞ്ചാരം അശുഭം.

പിന്നെ അശ്വതി തുടങ്ങിയുള്ള ദക്ഷിണതാരകങ്ങളുടെ ആദ്യക്ഷരംകൊണ്ടു് പറഞ്ഞ രാശ്യാധിപൻ ദേഹം. അന്ത്യാക്ഷരംകൊണ്ടു് പറഞ്ഞ രാശ്യാധിപൻ പ്രാണൻ. രോഹിണി തുടങ്ങിയുള്ള വാമതാരങ്ങളിൽ മറിച്ചുകണ്ടുകൊൾക. പിന്നെ ദേഹപ്രാണാധിപന്മാരിൽ ഓരോരുത്തനു് പാപയോഗമുണ്ടായാൽ വ്യാധിഫലം. ഇരുവർക്കും ഉണ്ടായാൽ മരണം. ഇങ്ങിനെ ദശാഫലങ്ങൾ.

പിന്നെ [1] ദൃഢകർമ്മാർജ്ജിതമായിട്ടും അദൃഢകർമ്മാർജ്ജിതമായിട്ടും ദൃഢാദൃഢകർമ്മാർജ്ജിതമായിട്ടും ഇങ്ങിനെ മൂന്നുപ്രകാരം മനു

1 പൂർവ്വജന്മത്തിനനുസരിച്ചു് ഇന്നതു് തീർച്ചയായും അനുഭവിക്കും എന്നുള്ളതാണ് ദൃഢഫലങ്ങൾ. മനുഷ്യപ്രയത്നംകൊണ്ടോ ഈശ്വരാധീനംകൊണ്ടോ മാററുവാൻ സാധിക്കുന്നതു് അദൃഢഫലങ്ങൾ. അല്പാല്പം മാററുവാൻ പൌരുഷംകൊണ്ടു് സാദ്ധ്യമാകുന്നതു് ദൃഢാദൃഢഫലങ്ങൾ.

ഷ്യക്ക് അനുഭവമാകുന്നു. അതിൽ ദൃഢകർമ്മാർജ്ജിതമായവ ദശാഫലങ്ങളാകുന്നതു്. അദൃഢകർമ്മാർജ്ജിതങ്ങൾ അഷ്ടവർഗ്ഗങ്ങൾ. ദൃഢാദൃഢകർമ്മാർജ്ജിതമായവ യോഗഫലങ്ങൾ.

ഇവററിൽ ദൃഢകർമ്മാർജ്ജിതമായ ദശാഫലങ്ങളെ ചൊല്ലീട്ട് അനന്തരം അദൃഢകർമ്മാർജ്ജിതമായ [1] അഷ്ടവർഗ്ഗഫലങ്ങളെചൊല്ലുന്നു. അവിടെ ഭിന്നാഷ്ടവർഗ്ഗഫലങ്ങളെ ചൊല്ലുന്നു.

'സ്ത്രീദ്വേഷം' എന്നു തുടങ്ങി പത്തൊമ്പതു് ശ്ലോകങ്ങളെക്കൊണ്ടു്. അവിടെ മൂന്നുപരൽ, രണ്ടു് അപരൽ, ഒരു പരൽ, ശൂന്യം എന്നിവ ക്രമത്താലെ ഏറെയേറെ അശുഭങ്ങൾ. നാലു പരലായാൽ മദ്ധ്യമം. അഞ്ചുതുടങ്ങി മേല്പോട്ടു് ക്രമാൽ ഏറെയേറെ ശുഭങ്ങൾ. പിന്നെ അതിനെത്തന്നെ വിസ്തരിച്ചു് ചൊല്ലുന്നു.

സൂൎയ്യസ്യ എന്നു തുടങ്ങി ആദിത്യാഷ്ടവർഗ്ഗത്തിൽ എട്ടുവരെയുള്ള രാശിയിൽ ആദിത്യൻ ചെല്ലുന്നനാൾ രാജാവിങ്കൽ നിന്നു ധനം ലഭിക്കും. ഏഴാകിൽ ഏററവും കാന്തിയും സൌഖ്യങ്ങളും വിഭവങ്ങളും ഉണ്ടാകും. ആറാകിൽ ഏററവും പ്രതാപം ഉണ്ടാകും. അഞ്ചാകിൽ അർത്ഥം ലഭിക്കും. നാലാകിൽ ശുഭാശുഭം സമം. മൂന്നാകിൽ വഴി നടക്കും. രണ്ടാകിൽ ദുഃഖം. ഒന്നാകിൽ വ്യാധി. ശൂന്യമാകിൽ മരണം.

ഇനി ചന്ദ്രന്റെ ക്രമത്താലെ ചൊല്ലുന്നു. സുഖാന്നഭവൈശ്വൎയ്യകാന്തി ബന്ധുക്കൾ ഇവയുണ്ടാകും. വസ്ത്രം, അന്നം, കറിക്കൂട്ടാദികൾ ഇവയുണ്ടാകും. നല്ലമന്ത്രങ്ങൾ പഠിക്ക, ബ്രാഹ്മണസംഗം ഇവരണ്ടും ഉണ്ടാകും. അഞ്ചാകിൽ ധൈൎയ്യവും ബുദ്ധിയും, ദുഃഖനാശം, സൌഖ്യസ്ഥാനലാഭം. നാലാകിൽ ബന്ധുക്കളാൽ ദ്വേഷിക്കുക, മൂന്നാകിൽ ഹേതുകൂടാതെ ഭാൎയ്യാദികലഹം. രണ്ടാകിൽ ഏററവും ആപത്തു്. ഒന്നാകിൽ ദുഃഖം. ശൂന്യമാകിൽ ഭയം.

---

1 അഷ്ടവർഗ്ഗങ്ങളുടെ നിയമങ്ങളും മററും വളരെ വിസ്തരിച്ചു് ജാതകാദേശം 9-ാം അദ്ധ്യായത്തിലും, സാരാവലി 52-ാം അദ്ധ്യായത്തിലും പറയുന്നതു നോക്കുക.

ചൊവ്വായുടേതു് എട്ടാകിൽ അൎത്ഥലാഭം, ഭൂമിലാഭം, ശത്രുജയം. ഏഴാകിൽ അൎത്ഥലാഭം, അൎത്ഥസമ്പത്തുക്കൾ. ആറാകിൽ രാജസേവ അഞ്ചാകിൽ പ്രസാദഗുണം. നാലാകിൽ സമ്പത്തും ആപത്തുംസമം. മൂന്നാകിൽ ഭ്രാതാവിനോടും ഭാൎയ്യയോടും വേർപാടു്. രണ്ടാകിൽ ഭാൎയ്യാൎത്ഥകലഹം. ഒന്നാകിൽ ആയുധം, അഗ്നി, പിത്തം, പനി, വിസ്ഫോടം ഇവ ഹേതുവായിട്ടു് ദേഹത്തിന്നു് ദുഃഖം. ശൂന്യമാകിൽ ഉദരവ്യാധി, ബോധക്കേടു്, കണ്ണുവ്യാധി, മരണം.

ബുധൻെറ, എട്ടാകിൽ രാജസമ്മാനം, ധനം, ബുദ്ധി, ജ്ഞാനം, സൌഖ്യം ഇവയുണ്ടാകും. ഏഴാകിൽ തുടങ്ങിയതൊക്കെ സാധിക്കും. ആറാകിൽ അപൂൎവ്വമായ ബന്ധുവുണ്ടാകും. അഞ്ചാകിൽ ഉദ്യോഗനാശം. നാലാകിൽ മനഃക്ലേശം. മൂന്നാകിൽ വാതപിത്തകഫങ്ങൾ ഹേതുവായിട്ടു് ദുഃഖം. രണ്ടാകിൽ പിടിച്ചുകെട്ടുക. ഒന്നാകിൽ അൎത്ഥനാശവും ബന്ധുനാശവും. ശൂന്യമാകിൽ ബുദ്ധിനാശം, അൎത്ഥനാശം, പുത്രനാശം.

ശുക്രൻെറതു്, എട്ടാകിൽ സകലസുഖാനുഭവം വസ്ത്രഭാൎയ്യാപുഷ്പാദികൾ, ഭക്ഷണസാധനങ്ങൾ, പാനസാധനങ്ങൾ ഇവ ലഭിക്കും. ഏഴാകിൽ ഭൂഷണങ്ങൾ, രത്നങ്ങൾ ഇവ വളരെയുണ്ടാകും. ആറാകിൽ ഇഷ്ടയായ സ്ത്രീയെ ലഭിക്കും. അഞ്ചാകിൽ ബന്ധുലാഭം. നാലാകിൽ ശുഭാശുഭങ്ങൾ സമം. മൂന്നാകിൽ രാജ്യഗ്രാമാദി ജനദ്വേഷം. രണ്ടാകിൽ സ്ഥാനത്തിന്നു് ഭ്രംശംകൊണ്ടു് ക്ലേശം. ഒന്നാകിൽ കഫം, വെള്ളം, വിഷം ഇവററ ഹേതുവായിട്ടു് ഭയം. ശൂന്യമാകിൽ സൎവ്വാപത്തു്.

ശനിയുടേതു്, എട്ടാകിൽ ഗ്രാമപുരാദികളുടെ ആധിപത്യലാഭം. ഏഴാകിൽ ദാസികൾ, കഴുതകൾ, ഒട്ടകങ്ങൾ എന്നു തുടങ്ങിയുള്ളവ ലഭിക്കും. ആറാകിൽ കള്ളന്മാരാലും വനചരന്മാരാലും പടനായകന്മാരാലും പൂജിക്കപ്പെടും. അഞ്ചാകിൽ നെല്ലു തുടങ്ങിയുള്ള ധാന്യലാഭം. നാലാകിൽ സുഖദുഃഖസാമ്യം. മൂന്നാകിൽ സുഖം, ഭാൎയ്യ, ഭൃത്യന്മാർ, അൎത്ഥം ഇവ നശിക്കും. രണ്ടാകിൽ പിടിച്ചു കെട്ടുക, മനഃക്ലേശം കൊണ്ടു് വ്യാധി, ഒന്നാകിൽ ഏററവും മാലിന്യത. ശൂന്യമാകിൽ ഭാഗ്യാദിസൎവ്വനാശം.

ഇവിടെ പ്രശ്നമാർഗ്ഗത്തിൽ [1] ശൂന്യോരാശി എന്നു തുടങ്ങി ആറു ശ്ലോകങ്ങളെക്കൊണ്ടു് ഫലവിശേഷത്തെ പറയുന്നു. അതിന്റെ ഭാഷ ഇവിടെ എഴുതുന്നു. അവിടെ ഒരു രാശികൊണ്ടു് എട്ടേടത്തിട്ടതിന്നു കക്ഷ്യ എന്നുപേർ. അതിൽ മുമ്പിലത്തെ കക്ഷ്യക്ക് ശനി അധിപൻ, പിന്നെ ക്രമേണ വ്യാഴം, ചൊവ്വ, ആദിത്യൻ, ശുക്രൻ, ചന്ദ്രൻ, ലഗ്നം എന്നിങ്ങിനെ കണ്ടുകൊൾക. പിന്നെ ശൂന്യമായ രാശി മുഴുവൻ അശുഭം. എട്ടുപരലുള്ളതു് മുഴുവൻ ശുഭം. എട്ടു പരലായ രാശിയിൽ ഏതൊരുവൻ പരലില്ലാതെയിരിക്കുന്നുവോ അവന്റെ കക്ഷികൾ. മറേറവരുടെവന്നു ശുഭം. പിന്നെ ഒരുപരലുള്ളതിൽ ആ പരല് ആരുടെ എന്നാൽ അവരുടെകക്ഷ്യ ശുഭം. മറേറവരുടെ കക്ഷ്യ അശുഭം. ഇങ്ങിനെ ആറുപരല് ഉള്ളേടങ്ങളിലും കണ്ടുകൊൾക.

പിന്നെ ഇതിനെത്തന്നെ ഉദാഹരണത്തോടുകൂടി കാട്ടുന്നു. അവിടെ ആദിത്യന്റെ അഷ്ടവർഗ്ഗത്തിൽ ഏതൊരു കക്ഷ്യയിൽ പരല് ഉണ്ടോ അക്കക്ഷ്യയിൽ ആദിത്യൻ ചെല്ലുന്നനാൾ, ആദിത്യൻ കാരകനായ അച്ഛൻ തുടങ്ങിയുള്ളവര് ഹേതുവായിട്ടും ആദിത്യന്റെ ധാതുവാകുന്ന അസ്ഥിഹേതുവായിട്ടും ഏതൊരുത്തന്റെ പരലാകുന്നു അവൻ നിൽക്കുന്നരാശി തുടങ്ങി എത്രാംമേടത്താകുന്നു പരല് ആ ഭാവം ഹേതുവായിട്ടും (ആദിത്യന്റെ ഹേതുവാകുന്ന അസ്ഥി) യാതൊരുഭാവത്തിലെ പരല് ആകുന്നതു് ആ ഭാവം ഹേതുവായിട്ടും ആ ഭാവാധിപൻ യാവചിലററിന്റെ കാരണമാകുന്നതു് അവ ഹേതുവായിട്ടും ഭാവാധിപന്റെ ഹേതുവായിട്ടും ആദിത്യൻ ഏതൊരുഭാവത്തിന്നു് അധിപനാകുന്നുവോ ആ ഭാവം ഹേതുവായിട്ടും കക്ഷ്യാധിപൻ ഏവചിലററിന്നു കാരകനാവുന്നുവോ അവ ഹേതുവായിട്ടും കക്ഷ്യാധിപന്റെ ധാതു ഹേതുവായിട്ടും ഏതൊരു രാശിയിൽ ആ പരലാകുന്നുവോ ആ രാശി സംബന്ധികൾ ഹേതുവായിട്ടും ശുഭം വരും.

---

1 അനുബന്ധം നോക്കുക.

അവിടെ ലഗ്നഭാവത്തിലാകിൽ ശരീരാദി ഹേതുവായിട്ട് ശുഭം. മേടത്തിലാകിൽ ആട്ട് തുടങ്ങിയുള്ളവ ഹേതുവായിട്ടും ശുഭം. ഇങ്ങിനെ രണ്ടാംഭാഗവും എടവവും തുടങ്ങിയുള്ളവററിന്നും കണ്ടുകൊൾക.

ആദിത്യൻ സംബന്ധിച്ചുള്ളവ ഒക്കെയും ആ രാശി സംബന്ധിച്ചിട്ടുള്ളവയൊക്കയും ഹേതുവായിട്ട് ശുഭംവരുമെന്ന് അൎത്ഥം.

പിന്നെ ശൂന്യകക്ഷ്യയിൽ ആദിത്യൻ ചെല്ലുന്നനാൾ മുമ്പിൽ ചൊല്ലിയതൊക്കെ ഹേതുവായിട്ട അശുഭം വരും എന്നറിക. ഇങ്ങിനെതന്നെ ചന്ദ്രാദ്യഷ്ടവൎഗ്ഗങ്ങളെക്കൊണ്ടും ശുഭാശുഭങ്ങൾ അറിഞ്ഞുകൊൾക. പിന്നെ സൂൎയ്യാദികൾക്ക് ബലമില്ലാതേയും കക്ഷ്യാധിപന്ന് ബലമുണ്ടായും വരുമ്പോൾ ആകാ. കക്ഷ്യാധിപന്റെ ഗുണങ്ങൾ അനുഭവിക്കും. അവിടെയും ബലത്തിന്റെ പൂൎണ്ണതപോലെ ഗുണങ്ങളുടെ ഉൽക്കൎഷം എന്നറിക. ഉച്ചത്തിങ്കൽ സ്വക്ഷേത്രത്തിങ്കൽത്താൻ ഉപചയത്തിൽത്താൻ അതിബന്ധുക്ഷേത്രത്തിൽത്താൻ നില്ക്കുന്ന ഗ്രഹത്തിന്റെ പേരുള്ള രാശിയിൽ അഷ്ടവൎഗ്ഗാധിപൻ ചെല്ലുമ്പോൾ ശുഭഫലം പൂൎണ്ണമായി അനുഭവിക്കും. അവൻ ദുൎബ്ബലനാകിലും ഉച്ചാദി രാശികൾ അല്ലാത്ത രാശികളിൽ നില്ക്കിലും കഷ്ടഫലമനുഭവിക്കും. ശുഭഫലം കുറയും. പിന്നെ നിറം പ്രധാനമായുള്ള വസ്തുവിന്ന് ആദിത്യൻ അധിപതി. മൃദുത്വകഠിനത്വാദിസ്പൎശം പ്രധാനമായവസ്തുവിന്ന് ശനി അധിപതി. പിന്നെ ശനിയുടെ കക്ഷ്യയിൽ ആദിത്യൻ നില്ക്കുമ്പോൾ ഇരുവൎക്കും ബലമുണ്ടെങ്കിൽ നല്ലനിറമായി, മൃദുവായിരിക്കുന്ന വസ്തുക്കൾ പട്ട് തുടങ്ങിയുള്ളവ ലഭിക്കും. ഇരുവൎക്കും ബലമില്ലെങ്കിൽ കരിമ്പടം തുടങ്ങിയുള്ളവ ലഭിക്കും എന്നറിക.

ഇങ്ങിനെ എല്ലാവരുടേയും അഷ്ടവൎഗ്ഗങ്ങളെക്കൊണ്ടും വിചാരിച്ച് ഫലം ചൊല്ലുക. ഇനി സൂൎയ്യാദികളുടെ അഷ്ടവൎഗ്ഗഫലങ്ങളെതന്നെ വെവ്വേറെ ചൊല്ലുന്നു.

"[1] മാർത്താണ്ഡാ" എന്നു തുടങ്ങി പതിനൊന്നു ശ്ലോകങ്ങളെ കൊണ്ടു് ആദിത്യാഷ്ടവർഗ്ഗഫലങ്ങളെ ചൊല്ലുന്നു. ആദിത്യന്റെ അഷ്ടവർഗ്ഗത്തിൽ പരല് നാലിലേറിയ രാശിയിൽ ആദിത്യൻ ചെല്ലുന്ന നാൾ വിവാഹാദിശുഭകർമ്മങ്ങളൊക്കെ ചെയ്താൽ ശുഭംവരും. പിന്നെ അക്കാലം വല്ലതുമൊരുകാര്യം തുടങ്ങിയാൽ അതു സാധിക്കും. കാര്യത്തിന്നായിക്കൊണ്ടു് ദൂരെ ഗമനാദികൾ, അന്നു ചെയ്കിൽ കാര്യം സിദ്ധിക്കും. അധർമ്മങ്ങൾ ചെയ്താൽ വേഗം ഫലം സിദ്ധിക്കും. പിന്നെ നാലുപരലിൽ കുറഞ്ഞ രാശിയിൽ ആദിത്യൻ ചെല്ലുന്നകാലം ഇവ യൊന്നും ചെയ്താൽ ഫലം സാധിക്കയില്ല എന്നർത്ഥം.

ഇവിടെ പ്രശ്നമാർഗ്ഗത്തിൽ [2] അക്ഷാധികയാ എന്നു് ഒരുശ്ലോക മുണ്ടു് അതിന്റെ അർത്ഥം ആദിത്യാഷ്ടവർഗ്ഗത്തിൽ പരലേറിയ രാശി യുടെ [3] ദിക്കിലിരുന്നുതാൻ ആദിക്കിലുള്ളവൻതാൻ ശിവനേയും രാജാ വിനേയും സേവിച്ചാൽ ഐശ്വര്യമുണ്ടാകും. ആദിക്കിലെ ശിവനേയും രാജാവിനേയും ദീപത്തേയും കാണുക നന്നു്. തന്റെ ഭവനത്തിന്റെ ആദിക്കിലിരുന്നു് ഈശ്വരസേവചെയ്താൽ വേഗംഫലം ലഭിക്കും.

---

1 മാർത്താണ്ഡാഷ്ടകവർഗ്ഗകെ ബഹുഫലെ മാംസവിവാഹാദികം
സർവ്വംകർമ്മശുഭംശുഭാർത്ഥിഭി, രഥോ കാര്യസ്യവാരംഭണം
ദൂരെവാകമനം ഫലായനചിരാൽ ധർമ്മശ്ചകാര്യാഃപരെ
നാല്പാക്ഷേചരതീന ഏതദഖിലം കാര്യം ഫലപ്രേപ്സുഭിഃ
( ജാതകാദേശം ഭാഗം 98 )

2 അക്ഷാധികായാം ദിശിഭത്തവാസഃ
സേവ്യഃ ശിവോഭൂമിപതിശ്ചഭൂത്യൈ
ശിവപ്രദീപാവനിപാശ്ചദൃശ്യാ
ദേവാർച്ചനംതദ്ദിശി ച സ്വഗേഹേ.

3 മേടം, ചിങ്ങം, ധനു ഇതുകൾ കിഴക്കുദിക്കിലും, എടവം, കന്നി, മകരം ഇതുകൾ തെക്കുദിക്കിലും, മിഥുനം, തുലാം, കുംഭം ഇതുകൾ പടിഞ്ഞാറുദിക്കിലും, കർക്കിടകം, വൃശ്ചികം, മീനം ഇതുകൾ വടക്കുദിക്കിലും സ്ഥിതിചെയ്യുന്നു.

[1] പിന്നെ ആദിത്യൻ നിന്നരാശി തുടങ്ങി നാലുരാശിയിലെ പരല് തമ്മിൽകൂട്ട. പിന്നെ ആദിത്യൻ നിൽക്കുന്നരാശിയുടെ അഞ്ചാംരാശി തുടങ്ങി പരലുകൾ തമ്മിലും കൂട്ടുക. എന്നാൽ മുമ്പിലത്തേതു് പരലേറുമെങ്കിൽ പരലെക്കൊണ്ടു് മൂന്നേടത്തു് ഇട്ടതിൽ മുമ്പിലത്തെക്കൂറു് കർമ്മങ്ങൾ ചെയ്താൽ ശുഭം. മൂന്നാമത്തെ പരലേറുകിൽ മൂന്നാംകൂറു് ശുഭകർമ്മങ്ങൾ ചെയ്താൻ ശുഭം. പരല് കുറഞ്ഞ ഭാഗം അശുഭം. മറേറതു് മദ്ധ്യമമെന്നറിക.

ഇനി ചന്ദ്രാഷ്ടവർഗ്ഗഫലത്തെ ചൊല്ലുന്നു. [2] "ശീതാംശോ" എന്ന ശ്ലോകംകൊണ്ടു് ചന്ദ്രാഷ്ടവർഗ്ഗത്തിൽ പരല് ഏറുന്ന രാശിയിൽ ചന്ദ്രൻ ചെല്ലുന്നനാൾ ചൌളാദികർമ്മങ്ങൾ ചെയ്കശുഭം. ഇഷ്ടമായുള്ളവയൊക്കെയും അന്നു തുടങ്ങേണ്ടും. പിന്നെ പരലേറിയ കൂററിൽ ജനിച്ച സ്ത്രീയും ഭർത്താവും രാജാവും സേവകനും ഭൃത്യനും ശിഷ്യനും ഗുരുവും ബന്ധുവും സമ്പത്തിന്നായിട്ടു ഭവിക്കും നിശ്ചയം.

ചന്ദ്രാഷ്ടവർഗ്ഗത്തിൽ പരലേറിയകൂററിൽ ജനിച്ചസ്ത്രീയെ വേൾക്കേണ്ടുവതു്. ഇങ്ങിനെ തുടങ്ങി കണ്ടുകൊൾക. എല്ലായിടത്തും പരല്

---

1 സൂര്യാധിഷ്ഠിതതത്തന്തുജനവമാദിനാം ചതുഷ്കത്രയെ
യാജ്യ്രക്ഷാണ്യഭിയുജ്യതാനിഇ പൃഥക്ബഫലക്ഷതാദ്ധ്യെയദി
ആദ്യോംശോദിവ സസ്യകർമ്മസുശുഭോ മദ്ധ്യോദിതീയേയദി
ത്ര്യംശോന്ത്യസ്തുതീയകെയദി; പുനഃ സപല്പാക്ഷഭാഗോശുഭഃ
ജാതകാദേശം ഭാഗം 99

2 ശീതാംശോരഷ്ടവർഗ്ഗേ ബഹുഫലഭവനെ
സന്നിഷണ്ണേശശാങ്കേ
ചൌളാദ്യം കർമ്മകാര്യാൽ, സകലമഭിമതം
പ്രാരഭേതാപികാര്യം
പൂർണ്ണാക്ഷർക്ഷേന്ദുജാതായുവതിരപി, പതിർ
ഭൂപതിഃ സേവകോവാ
ഭൃത്യഃ ശ്ലാത്രോ, ഗുരുർവ്വാ, സുഹൃദപി നിയതം
സമ്പദെസംഭവേയുഃ

നാലിൽ ഏറിയാൽ ഏറുക ആകുന്നതു്. ഇവിടെ പ്രശ്നമാർഗ്ഗത്തിൽ [1] പൂർണ്ണാക്ഷ എന്നു തുടങ്ങി മൂന്നുശ്ലോകങ്ങളുണ്ടു്. അവററിൻെറ അർത്ഥം ചന്ദ്രാഷ്ടവർഗ്ഗത്തിൽ പരലേറിയകൂററിൽ ജനിച്ചവരെ കണികാണുകയും അവൎക്ക് വസ്ത്രാദികൾ ദാനംചെയ്കയും നന്നു്. പിന്നെ പരല് ഇല്ലാത്തരാശിയിൽ ചന്ദ്രൻ നിൽക്കുന്നനാൾ ശുഭകൎമ്മങ്ങൾ ചെയ്യരുതു്. തുടങ്ങിയതു് നിഷ്ഫലമായിപ്പോകും. പിന്നെ പരല് നാലാമത്തെകൂററിൽ ജനിച്ചവരോടു് ഒന്നിച്ചിരിക്കുകയും അവരെ രാവിലെകാണുകയും ആകാ. പിന്നെ പരല് നാലിലേറിയ രാശിയുടെ ദിക്കിലെകുളത്തിലെ വെള്ളം കുടിപ്പാൻശുഭം. ആദിക്കിലെ കിണററിലെവെള്ളം കുടിപ്പാൻ ശുഭം. ആദിക്കിലെ ദുൎഗ്ഗയേയും രാജസ്ത്രീയേയും കാണുക നന്നു്. പിന്നെ പരലു കുറഞ്ഞ രാശിയുടെ ദിക്കിൽ ഇവയൊന്നും ആകാ.

ഇനി [2] "ഭൌമാഷ്ട" എന്ന ശ്ലോകംകൊണ്ടു് കുജാഷ്ടവൎഗ്ഗഫലം പരലേറിയ രാശിയിൽ ചൊവ്വ നിൽക്കുന്ന കാലം ഭൂമിയും സ്വൎണ്ണവും മേടിക്ക എന്നു തുടങ്ങിയുള്ള കൎമ്മങ്ങൾ ചെയ്യും.

---

1 പൂൎണ്ണാക്ഷൎക്ഷേന്ദുജാതാനാം
പ്രാതൎദ്ദൎശനമുത്തമം
തേഭ്യോവസ്ത്രാദിദാനം ച
ഭവേൽന്നൂനം സമൃദ്ധയെ.
ശൂന്യാക്ഷഗേ ശശിനികൎമ്മശുഭംനകുൎയ്യാൽ,
പ്രാരബ്ധമത്രസകലം വിഫലംഹികാൎയ്യം
സ്വല്പാക്ഷഭോത്ഥസഹവൎത്തനമാത്രമേഷാം
പ്രാതൎവ്വിലോകന മപീഹദുശാവിപത്ത്യൈ
2 സ്നാനേച പാനേച ഫലാധികാശാ
തടാകകൂപാദിജലം ശുഭംസ്യാൽ
ദുൎഗ്ഗാചരാജ്ഞീച ദിശീഹദൃശ്യാ
സ്വല്പക്ഷദിശ്യേ തദസൽസമസ്തം
ഭൌമാഷ്ടകവൎഗ്ഗേയഃ
ഫലപൂൎണ്ണോരാശി രത്രകുജചാരെ
ഭൂകനകസ്വീകാര പ്രഭൃതിക
മഖിലംസമൃദ്ധിദം കൎമ്മ

ഇവിടെ പ്രശ്നമാർഗ്ഗത്തിൽ [1] സേനാ എന്നു തുടങ്ങി എട്ടുശ്ലോക മുണ്ടു്. അതിന്റെ അൎത്ഥം പരല് ഏറെയുള്ള ദിക്കിലെ സുബ്ര മണ്യനെ കാണുക നന്നു്.

പിന്നെ തന്റെ ഗൃഹത്തിൽ പരലേറിയ ദിക്കിൽ പചിക്കയും വഹിക്കയും ശുഭം. പിന്നെ പരലേറിയദിക്ക് ശത്രുവിനെ ജയിക്കും. പരലേറിയ രാശിയും ജയത്തിന്നു് നന്നു്. പിന്നെ ശൂന്യമായതും പരല് കുറഞ്ഞവയും ഇവിടെ പറഞ്ഞതിന്നു് ഒന്നിനും ആകാ. എന്നറിക.

[2] ബുധാഷ്ടവൎഗ്ഗത്തിൽ ബുധൻ നിൽക്കുന്ന രാശിയുടെ രണ്ടാം മേടത്തു് പരല് ഇല്ലെങ്കിൽ മിണ്ടാതെയിരിക്കും. ഒന്നും രണ്ടും മൂന്നും പരല് ഉണ്ടാകിൽ വാക്ക് ചപലമായിരിക്കും. നാലുപരലു് ഉണ്ടാ കിൽ മററൊരുത്തൻ പറഞ്ഞുകൊടുത്തതിനെ പറയുന്നവനായിരിക്കും. അഞ്ചുതാൻ ആറുതാൻ ഉണ്ടാകിൽ സത്തുക്കൾക്കു് സമ്മതമായി ഉചി തമായിരിക്കുന്ന വാക്കുണ്ടായിരിക്കും. ഏഴുണ്ടാകിൽ കാവ്യമുണ്ടാകും.

---

1 സേനാന്യോൎദ്ദൎശനം സ്യാൽ
ക്ഷിതിപതിവിഷയാം ഭ്രമികാൎയ്യം ച ഭൃത്യൈ
പൂൎണ്ണാക്ഷായാംദിശായാം
പചനഹവനകൎമ്മാപി തത്രസ്വഗേഹേ
പൂൎണ്ണാക്ഷാശാരിപൂണാമപി
വിജയകരീ രാശിരപ്യക്ഷപൂൎണ്ണഃ
സ്വല്പാക്ഷാശാക്ഷശൂന്യം
ഭമിഹഗതിരമുഷ്ോദിതേഷ്വപൂനേഷ്ടം.

2 ശശിതനയാഷ്ടകവൎഗ്ഗേ ബുധയുക്തരാശേ
ദ്വിതീയഭൈനയദി
ഫലമപ്യേകംമൂകസ്ത്രീദ്വ്യേകതേ
ബുധസ്യചപലാവാക്
ഫലാനിചതുാരിയദിഹവക്താ
പരോക്തശേഷം യദിപഞ്ചഷഡ്വാ
സതസമ്മതൌചിത്യ വതീചവാണീ
കരോതികാവ്യം ഫലസപ്തകംചേൽ

പിന്നെ എട്ടുണ്ടാകിൽ അവനോട്ട് ഉത്തരം പറവാൻ ആരും ഉണ്ടാകയില്ല. പിന്നെ ബുധാഷ്ടവർഗ്ഗത്തിൽ ലഗ്നാൽ രണ്ടാംമേടത്തിൽ പരലില്ലെങ്കിൽ മിണ്ടപ്പോകാതെയിരിക്കും. ഒന്നും രണ്ടും മൂന്നും പരലുണ്ടാകിൽ വാക്ക് ചപലമായിരിക്കും. നാലു പരലുണ്ടാകിൽ മററൊരുത്തൻ പറഞ്ഞുകൊട്ടത്തതിനെ പറയുന്നവനായിരിക്കും. അഞ്ചുതാൻ ആറുതാൻ ഉണ്ടാകിൽ സത്തുക്കൾക്ക് സമ്മതമായി ഉചിതമായിരിക്കുന്ന വാക്കുണ്ടായിരിക്കും. ഏഴുണ്ടാകിൽ കാവ്യം ഉണ്ടാകും. പിന്നെ എട്ടുണ്ടെങ്കിൽ അവനോട്ട് ഉത്തരം പറവാൻ ആരും ഉണ്ടാകയില്ല. പിന്നെ ബുധാഷ്ടവർഗ്ഗത്തിങ്കൽ ലഗ്നാൽ രണ്ടാം മേടത്തിൽ പരല് ഇല്ലായെങ്കിൽ തന്റെകാര്യം പറവാൻ സാമർത്ഥ്യമില്ലാതെ ഇരിക്കും.

[1] പിന്നെ അവിടെ പാപികളുടെ പരലുണ്ടാകിൽ ഡംഭോട്ടും ധാർഷ്ട്യത്തോട്ടും കൂടിയിരിക്കും വാക്ക്. ശുഭന്മാരുടെ പരല് ഉണ്ടാകിൽ നല്ലവാക്കായിരിക്കും. അവിടെ ആദിത്യന്റെ പരലാകിൽ ഡംഭോട്ടും ധാർഷ്ട്യത്തോട്ടും കൂടിയവാക്ക് ജ്ഞാനത്തെ ഉപദേശിക്കയായിരിക്കും. ശനിയുടെ ആകിൽ വഷളായിരിക്കും. ചൊവ്വായുടെ ആകിൽ ഏഷണിയായിരിക്കും. ബുധന്റെ ആകിൽ മനോഹരമായിരിക്കും വാക്ക്. വ്യാഴത്തിന്റെ ആകിൽ അക്ഷരപദാർത്ഥങ്ങൾ വ്യക്തമായും യുക്തിയോട്ടും കൂടിയിരിക്കും. ശുക്രന്റേതാകിൽ പുരാണങ്ങളുടേയും കാവ്യങ്ങളുടേയും അർത്ഥത്തോട്ടുകൂടി മോദത്തെ ഉണ്ടാക്കുന്നതായിരിക്കും. ശനിയുടെതാകിൽ വ്യാജമുള്ളതായിരിക്കും.

പിന്നെ നീചഗൃഹത്തിൽതാൻ ശത്രുഗൃഹത്തിൽതാൻ നിൽക്കുന്ന ശുക്രന്റെ പരലാകിൽ ജാഡ്യത്തോട്ടും സംശയത്തോട്ടുംകൂടിയിരിക്കും വാക്ക്. പിന്നെ ബുധന്റെ രണ്ടാംമേടത്ത് ധ്വജന്താൻ

---

1 പാപാക്ഷയുക്തേത്തു സദംഭധാർഷ്ട്യം
ശുഭാക്ഷയുക്തേ വചനം ഗുണാഢ്യം
ജ്ഞാനോപദേശാത്മകമത്രഭാനൊ
രസത്ഭനെർവ്വിഗ്രഹവാക്കുജസ്യ

ഗുളികന്താൻ രാഹുതാൻ നില്ക്കിൽ വാക്ക് ഏററവും ദുഷ്ടമായിരിക്കം. പിന്നെ ധ്വജം ബുധനോടുകൂടി നിൽക്കിൽ സഭയിങ്കൽ പറയരുതാത്ത വസ്തു സഭയിങ്കൽ പറയും. ഗുളികൻകൂടി നിൽക്കിൽ വ്യാജം, ശാപം എന്ന തുടങ്ങിയുള്ള വൃഥാ വാക്കായിരിക്കം. രാഹുകൂടി നിൽക്കിൽ വഷളായി ദുർവൃത്തകഥയായിരിക്കം.

ഇനി ബുദ്ധ്യന്മേഷ എന്ന തുടങ്ങി നാലുശ്ലോകങ്ങളെക്കൊണ്ട് ബുധാഷ്ടവർഗ്ഗഫലങ്ങളെ ചൊല്ലുന്നു.

ബുധാഷ്ടവർഗ്ഗത്തിൽ പരലുള്ള രാശിയിൽ ബുധൻ ചെല്ലുന്നനാറം കൂടപ്പിറന്നവരു്, പുത്രന്മാര്, എന്ന തുടങ്ങിയുള്ള ബന്ധുക്കളുടെ നാശം വരും. ആ ശനിനിന്നാൽ മൂന്നാറ്പതിനൊന്നാംമേടത്താകിൽ വളരെ ദോഷമുണ്ടാകയില്ല. പിന്നെ യാതൊരു ഭാവത്തിൽ പരല് ഇല്ലാത്തതു ആ ഭാവത്തിൽ ശനി ചെല്ലുമ്പോറം ആ ഭാവനാശം വരും. പിന്നെ ചന്ദ്രാൽ അഷ്ടമത്തിൽത്താൻ പന്ത്രണ്ടാംമേടത്തിൽതാൻ പരലില്ലെങ്കിൽ അവിടെ ശനി ചെല്ലുമ്പോറം തനിക്ക് വ്യാധിതാൻ മരണംതാൻ ഭവിപ്പാൻ സംഗതിയുണ്ടു്. ബുധാഷ്ടവർഗ്ഗത്തിൽ പരലേറിയുള്ള രാശിയിൽ ബുധൻ ചെല്ലുന്നനാറം വിദ്യാഭ്യാസം ചെയ്താൽ വിദ്യയുണ്ടാകം. അന്നു് വാദിച്ചാൽ ജയിക്കയും ചെയ്യും.

ഇവിടെ പ്രശ്നമാർഗ്ഗത്തിൽ നിക്ഷിപ്യ എന്നൊരു ശ്ലോകമുണ്ടു്. അതിൻെറ അർത്ഥം ബുധാഷ്ടവർഗ്ഗത്തിൽ പരലേറുന്ന രാശിയുടെ ദിക്കിൽ ഇരുന്നു് വിദ്യാഭ്യാസം ചെയ്താൽ വിദ്യയുണ്ടാകം. ആ ദിക്കിൽ ക്രീഡാഗൃഹം ഉണ്ടാകേണ്ടു. ആ ദിക്കിലെ വിഷ്ണുവിനേയും രാജാവിനേയും കാണേണ്ടു. ആ ദിക്കിൽ തന്നെ നിധിവെക്ക തുടങ്ങിയുള്ളവവേണ്ടു. പിന്നെ പരലേറെയുള്ള രാശികൊണ്ടു് വ്യവഹാരം തുടങ്ങണം.

ഇനി ഗുരുവാഷ്ടവർഗ്ഗത്തെ ചൊല്ലുന്നു. [1] അഷ്ടാനി എന്ന ശ്ലോകംകൊണ്ടു്. വ്യാഴത്തിൻെറ അഷ്ടവർഗ്ഗത്തിൽ പരലേറിയ രാശി

---

1 അക്ഷാധിക്യയുതേ ഗൃഹേസുരഗുരൌസഞ്ചരിയാഷ്ടവർഗ്ഗേസ്ഥിതേ
മന്ത്രാണാം ഗ്രഹണംപുരശ്ചരണ മഗ്ന്യാധാനയാഗാദയഃ
വേദാഭ്യാസമഹീസുരാശന സുതപ്രാപ്ത്യർത്ഥസർവ്വക്രിയാ
ദ്രവ്യോപാർജ്ജനസംഗ്രഹാശ്ച ഫലദാഃ,സ്വല്പാക്ഷഗേ നിഷ്ഫലാഃ

യിൽ വ്യാഴം നിൽക്കുമ്പോൾ മന്ത്രങ്ങൾ പഠിക്കയും മന്ത്രങ്ങൾ പുരശ്ചരിക്കയും ആധാനം യാഗം എന്നിവ അനുഷ്ഠിക്കുകയും വേദത്തെ അഭ്യസിക്കുകയും ബ്രഹ്മണഭോജനവും സന്തതിക്കായ്ക്കൊണ്ട് ചെയ്യുന്നവയൊക്കയും ദ്രവ്യം ഉണ്ടാക്കുകയും സംഗ്രഹിക്കുകയും ചെയ്താൽ ഇവയൊക്കെ സഫലങ്ങളാകും. ബലംകുറഞ്ഞ രാശിയിൽ നിൽക്കുമ്പോൾ ഇവ ഒക്കെ ചെയ്താൽ നിഷ്ഫലങ്ങൾ.

ഇവിടെ പ്രശ്നമാർഗ്ഗത്തിൽ ഒരുശ്ലോകമുണ്ട് ഗേഹെ എന്ന് അതിന്റെ അർത്ഥം യാതൊരുരാശിയിൽ ബലമേറുന്നു എന്നാൽ തന്റെ ഭവനത്തിൽ ആദിക്കിൽ ബ്രാഹ്മണഭോജനം മന്ത്രജപം നമസ്ക്കാരം സ്വർണ്ണാദി സ്ഥാപിക്ക, ഗുരുക്കന്മാരെ കാണുക, ബ്രാഹ്മണരെ കാണുക, മന്ത്രികളെ കാണുക, ആദിക്കിലേക്ക് പോകുക എന്നിവ ശുഭം. ബല് കുറഞ്ഞദിക്കിൽ ഇവയൊക്കെ അശുഭമെന്നറിക.

ഇനി [1] 'ബഹുപക്ഷെ' എന്ന ശ്ലോകംകൊണ്ട് ശുക്രാഷ്ടവർഗ്ഗത്തിന്റെ ഫലത്തെ ചൊല്ലുന്നു. ശുക്രാഷ്ടവർഗ്ഗത്തിൽ ശുക്രൻ ചെല്ലുംനാൾ കിടക്ക തലയണ എന്നു തുടങ്ങി കിടപ്പാനുള്ള സാധനങ്ങളൊക്കെ ഉണ്ടാക്കേണ്ടു. അപ്പോൾ സംഗീതാഭ്യാസവും വേളിയും കാമാനുഭവത്തിന്നായിക്കൊണ്ടുള്ള ഒരുക്കങ്ങളും വസ്ത്രാദികൾ സമ്പാദിക്കയും ചെയ്യേണ്ടു. ഇവിടെ പ്രശ്നമാർഗ്ഗത്തിൽ 'യേശുക്രാ' എന്നു തുടങ്ങി രണ്ടുശ്ലോകങ്ങൾ ഉണ്ട്. അവററിന്റെ അർത്ഥം ശുക്രാഷ്ടവർഗ്ഗം ശോധിക്കും മുമ്പേയും ശോധിച്ചാലും യാതൊരു രാശിയിൽ ബലമേറുന്നു ആ രാശിയുടെ ദിക്കിൽനിന്നു വെക്കേണ്ടു. പിന്നെ തന്റെ ഭവനത്തിൽ ആദിക്കിൽ കിടക്കുക ശുഭം. ആ ദിക്കിൽ രാജാമാത്യനെ കാണേണ്ടു. അവിടെത്തന്നെ വേളിക്രിയചെയ്യേണ്ടു. ഇത്

---

1 ബഹുപക്ഷേ ഭവനേ യദാ ഭൃഗുസുതഃസ്വീയാഷ്ടവർഗ്ഗേചരേ
ച്ഛയ്യാദ്യാശയനോപകാരിസകലംസമ്പാദനീയം തദാ
സംഗീതാഭ്യസനം വിവാഹകരണംകാമോപഭോഗായയൽ
കർത്തവ്യംതദപി ശ്രീയേപുനരപിക്ഷൗമാദിസമ്പാദനം.

സ്ത്രീയുടെ ശുക്രാഷ്ടവർഗ്ഗത്തിൽ പരലേറിയദിക്കിൽ സ്ത്രീയുടെ ഭവനത്തിൽ എന്നറിക.

പിന്നെ [1] ശനിയുടെ അഷ്ടവർഗ്ഗത്തിൽ പരലേറുന്നരാശിയിൽ ശനി ചെല്ലുന്നനാൾ ദാസന്മാരെ സ്വീകരിച്ചാലും കൃഷിചെയ്താലും സഫലമാകും. പിന്നെ പരലേറിയദിക്കിൽ കൃഷിചെയ്യേണ്ടു. പിന്നെ തന്റെ ഭവനത്തിന്റെ ആ ദിക്കിൽ ചണ്ഡാലാദികളുടെ ഭവനവും കുപ്പ തുടങ്ങിയുള്ളവയും വിറകുപുരയും ഉണ്ടാകേണ്ടു.

ഇനി ' ശനോ ' എന്ന ശ്ലോകംകൊണ്ടു് ശന്യഷ്ടവർഗ്ഗഫലത്തെ ചൊല്ലുന്നു. ശന്യഷ്ടവർഗ്ഗത്തിൽ പരലേറിയരാശിയിൽ ശനി ചെല്ലുന്നനാൾ ദാസപരിഗ്രഹവും കൃഷിയുംചെയ്താൽ സഫലമാകും. [2] ഇനി ശുദ്ധപിണ്ഡംകൊണ്ടുള്ളവയെ ചൊല്ലുന്നു.

---

1 സ്വാസ്മിന്നഷ്ടകവർഗ്ഗകേ ബഹുബലേരാശൌ ച രത്യൎക്കശൌ ദാസാദിഗ്രഹണം കൃഷിശ്ച ഫലദാ ചാകൎമ്മാധികായാം ദിശി കാര്യാസ്യാൽ കൃഷിരാത്മധാന്യ ശുഭദാ ചണ്ഡാലദാസസ്ഥിത സ്തത്രോച്ഛിഷ്ടമലാദികത്യജന മന്ത്രാപാദ്യമേധോഗൃഹം.

2 ത്രികോണശോധനം, ഏകാധിപത്യശോധനം എന്നു രണ്ടു വിധത്തിലുള്ളശോധനം കഴിഞ്ഞിട്ടാണ് ശുദ്ധപിണ്ഡമുണ്ടാക്കുന്നതു്. അഷ്ടവർഗ്ഗമുണ്ടാക്കി, ത്രികോണങ്ങളിൽ വെച്ചു ഏതുരാശിയിലാണോ ഫലംകുറഞ്ഞതു് ആ രാശിയിലെമുഴുവൻ ഫലങ്ങളും, മററുരാശികളിൽനിന്നും അത്രയും ഫലങ്ങളും കളയണം. ഇതിന്നാണ് ത്രികോണശോധനം എന്നു പറയുന്നതു്. ഒരേഗ്രഹത്തിന്നുതന്നെ ആധിപത്യമുള്ളരാശികളിൽ ഫലംചുരുങ്ങിയതും, മറേറരാശിയിൽ നിന്നു് അത്രയും, കളഞ്ഞാൽ ഏകാധിപത്യശോധനമായി. ഇങ്ങിനെ രണ്ടുവിധംശോധനയും കഴിഞ്ഞാൽ ബാക്കി ഓരോ രാശിയിലുള്ളഫലം വേറെ വേറെവെച്ചു് അതാതു രാശിയുടെ ഗുണകാരങ്ങൾകൊണ്ടും, രാശിയിൽ നിൽക്കുന്ന ഗ്രഹങ്ങളുടെ ഗുണകാരംകൊണ്ടും പെരുക്കണം. എന്നിട്ടു് അതെല്ലാം ഒന്നിച്ചുകൂട്ടുകയും ചെയ്ക. എല്ലാംകൂടി കൂട്ടിയ ആ സംഖ്യയെയാണ് ശുദ്ധപിണ്ഡം എന്നു പറയുന്നതു്.

പൂർവ്വം എന്നു തുടങ്ങി മുപ്പത്തിരണ്ടുശ്ലോകങ്ങളെക്കൊണ്ടു് സൂഷ്മാഷ്ടവർഗ്ഗത്തിൽ ശോധിക്കുംമുമ്പെ ആദിത്യൻ നിൽക്കുന്ന [1] രാശിയുടെ മെതാംരാശിയിലെ പരലുകൊണ്ടു് ആദിത്യൻെറ ശുദ്ധപിണ്ഡത്തെ ഗുണിച്ചസാരംകൊണ്ടു് ഹരിച്ചശേഷം എത്രയുണ്ടു്. അശ്വതി തുടങ്ങി അത്രാമത്തെനാളിൽത്താൻ ജനനസമയത്തു് ശനി നിൽക്കും നാളു തുടങ്ങി ഈ ശിഷ്ടംകൊണ്ടു് ഉണ്ടായനാളു് എത്രാമത്തേതു് അതു തുടങ്ങി അത്രാമത്തെനാളിൽതാൻ ശനി ചെല്ലുന്നകാലം അച്ഛൻെറ മരണം. അവിടെ ഹരിച്ചശിഷ്ടം മൂന്നാകിൽ കാൎത്തികയിൽ ശനി ചെല്ലുമ്പോൾതാൻ ജനനസമയത്തു് ശനി തിരുവാതിരമേൽ എന്നാൽ തിരുവാതിര തുടങ്ങി ശിഷ്ടനാളാകുന്നു. കാൎത്തിക ഇരുപത്തഞ്ചാമത്തെതല്ലോ ആകുന്നതു്. അപ്പോൾ കാൎത്തിക തുടങ്ങി ഇരുപത്തഞ്ചാമത്തേതാകുന്നു. തിരുവാതിരരേവതിനാളിന്മേൽ ശനി ചെല്ലുമ്പോൾതാൻഅച്ഛൻെറ മരണം. ഇങ്ങിനെ കണക്കുകൂട്ടി അറിഞ്ഞുകൊൾക.

പിന്നെ ശോധിച്ചാൽ ശിഷ്ടമുള്ള പരല്ക്കൊക്കെ കൂട്ടിയതിനെ ആദിത്യൻ നിൽക്കുന്നതിൻെറ മെതാമേടത്തു് ശോധിച്ച ശിഷ്ടംപരലുള്ളതുകൊണ്ടു് ഗുണിച്ചു് [2] സുരയെന്നതുകൊണ്ടു് ഹരിച്ചു് ശിഷ്ടം എത്രയുണ്ടു്, അശ്വതി തുടങ്ങി അത്രനാളിന്മേൽ ശനി ചെല്ലുമ്പോൾ അച്ഛൻെറ മരണം. എന്നാകിലും ഇവിടെ രണ്ടേടവും ആദിത്യൻെറ മെതാമേടത്തു് പരല് ഇല്ലാതെ വരുമ്പോൾ ഗുണിക്കാതെതന്നെ ഹരിച്ചുകൊൾക. ഇരുപത്തേഴിൽ കുറഞ്ഞുവരികിൽ ഹരിക്കാതെ തന്നെ നാളു് അറിഞ്ഞുകൊള്ളുക.

---

1 ഓരോ രാശിക്കും ഗുണകാരങ്ങൾ വേറെ വേറെയാണ്. അവ:— മേടം 7. എടവം 10. മിഥുനം 8. കൎക്കിടകം 4. ചിങ്ങം 10. കന്നി 5. തുലാം 7. വൃശ്ചികം 8. ധനു 9 മകരം 5. കുംഭം 11, മീനം 12.

ഇതേപ്രകാരം തന്നെ ഗ്രഹങ്ങൾക്കും വ്യത്യാസമുണ്ടു്. അവ:—

സൂൎയ്യന്നു് 5. ചന്ദ്രന്നു് 5. കുജന്നു് 8. ബുധന്നു് 5. വ്യാഴത്തിന്നു് 10. ശുക്രന്നു് 7. ശനിക്കു് 5.

2 സുര = 27

ഇനി വ്യാഴവും ആദിത്യനും ഏതുരാശിയിൽ ചെല്ലുമ്പോൾ അച്ഛന്റെ മരണം എന്നറിവാൻ പറയുന്നു. ആദിത്യന്റെ ശുദ്ധപിണ്ഡത്തെ ജനനത്തിങ്കൽ വ്യാഴം നിൽക്കുന്നതിന്റെ ഏഴാമത്തെ പരലുകൊണ്ടു് ഗുണിച്ചു് മുമ്പിലത്തെപ്പോലെ നാളു് വരുത്തിയാൽ ആ നാളിൽ വ്യാഴംചെല്ലുന്നനാൾ താതമരണം.

പിന്നെ ആദിത്യന്റെ ശുദ്ധപിണ്ഡത്തെ ആദിത്യന്റെ ഏഴാമത്തെപരലുകൊണ്ടു് ഗുണിച്ചനാൾ വരുത്തിയാൽ ആ നാളിൽ ആദിത്യൻ ചെല്ലുന്നനാൾ താതമരണം.

പിന്നെ ചന്ദ്രാഷ്ടവർഗ്ഗശോദ്ധ്യപിണ്ഡത്തെ ചന്ദ്രാഷ്ടവർഗ്ഗത്തിൽ ആദിത്യന്റെ അഷ്ടമത്തിലെ പരലുകൊണ്ടു ഗുണിച്ചു് പന്ത്രണ്ടിൽ ഹരിച്ചശേഷം എത്രയുണ്ടു്. മേടം തുടങ്ങി അത്രാമത്തെരാശിയിൽ ആദിത്യൻ നിൽക്കുമ്പോൾ തന്റെ മരണം.

പിന്നെ ചന്ദ്രശോദ്ധ്യപിണ്ഡത്തെ ചന്ദ്രൻ നിൽക്കുന്നതിന്റെ നാലാംമേടത്തു് പരലുകൊണ്ടു് ഗുണിച്ചു് [1] സുഖംകൊണ്ടു് ഹരിച്ചു് നാളു് വരുത്തിയാൽ ആ നാളിൽ ശനി നിൽക്കുമ്പോൾ മാതൃമരണം.

പിന്നെ സൂര്യാഷ്ടവർഗ്ഗംകൊണ്ടു് യാതൊരുപ്രകാരം ആദിത്യനും വ്യാഴവും ഏതുനാളിന്മേൽ നിൽക്കുമ്പോൾ താതമരണം; എന്നറിഞ്ഞപ്രകാരം ചന്ദ്രാഷ്ടവർഗ്ഗംകൊണ്ടു് സൂര്യനും വ്യാഴവും ഏതുനാളിന്മേൽ നിൽക്കുമ്പോൾ മാതൃമരണം എന്നറിഞ്ഞുകൊൾക.

ചന്ദ്രശുദ്ധപിണ്ഡത്തെ ആദിത്യന്റേയും വ്യാഴത്തിന്റേയും ഏഴാമേടത്തെ പരലുകൊണ്ടു് ഗുണിച്ചു് പന്ത്രണ്ടിൽ ഹരിച്ചു് ശിഷ്ടം എത്രയുണ്ടു് മുമ്പിലത്തേപ്പോലെ നാളു് വരുത്തിക്കൊൾക എന്നർത്ഥം.

പിന്നെ ചൊവ്വയുടെ ശുദ്ധപിണ്ഡത്തെ ചൊവ്വ നിൽക്കുന്നതിന്റെ മൂന്നാമേടത്തെപരലുകൊണ്ടു് ഗുണിച്ചു് പന്ത്രണ്ടിൽ ഹരിച്ചു് ശിഷ്ടം എത്രയുണ്ടു്. മേടം തുടങ്ങി അത്രാമത്തെ രാശ്യാധിപന്റെ ദശയിലും അപഹാരത്തിലും ആ രാശിയിൽ വ്യാഴംചെല്ലുന്നകാലവും

---

1 സുഖം = 27

സോദരാനുഭവം സംഭവിക്കും. പിന്നെ കുജാഷ്ടവർഗ്ഗത്തിൽ കുജൻെറ മൂന്നാമേടത്ത് എത്രപരലുണ്ട് അത്ര സോദരന്മാരുണ്ടാകും. അവിടെ സ്ത്രീഗ്രഹത്തിൻെറ പരലാകിൽ പുരുഷൻ, അതിൽ നീചത്തിലും ശത്രുഗ്രഹത്തിലും നിൽക്കുന്നവരുടെ പരല് കഴിച്ച് ശിഷ്ടമേ അനുഭവിക്കൂ. എന്നെല്ലാം വ്യാഴത്തിൻെറ അഷ്ടവർഗ്ഗംകൊണ്ട് സന്തതി നിരൂപിക്കുംപോലെ നിരൂപിച്ചുകൊൾക. പിന്നെ ശോധിച്ചാൽ പരലിലത്തെരാശിയിൽ ചൊവ്വ ചെല്ലുമ്പോൾ ഭ്രാതൃനാശം എന്നറിക.

പിന്നെ ബുധശുദ്ധപിണ്ഡത്തെ ബുധൻെറ രണ്ടാംമേടത്ത് പരലുകൊണ്ട് ഗുണിച്ച് പന്ത്രണ്ടിൽഹരിച്ചു ശേഷംഎത്രയുണ്ട് മേഷാദി അത്രാമത്തെ രാശ്യധിപൻെറ ദശയിലും അപഹാരത്തിലും ആ രാശിയിൽ വ്യാഴം ചെല്ലുന്നകാലവും വിദ്യയും ദൂതൻ തുടങ്ങിയുള്ളവയൊക്കെ യാതൊന്നിന്ന് ബുധൻ കാരകനാകുന്നതു് അവയും ലഭിക്കും.

ഇനി വാശിയെന്നു തുടങ്ങി ആറുശ്ലോകങ്ങളെക്കൊണ്ട് സന്തതിസംഖ്യയെ ചൊല്ലുന്നു. വ്യാഴത്തിൻെറ അഷ്ടവർഗ്ഗത്തിൽ വ്യാഴത്തിൻെറ അഞ്ചാമേടത്ത് ഉടയവൻ യാതൊരു രാശിയിൽ നില്ക്കുന്നു ആ രാശിയിൽ ശോധിച്ചാൽ എത്രപരലുണ്ട് അത്ര സന്തതിയുണ്ടാം. ആ പരലുകൾ യാതൊരു ഗ്രഹങ്ങളുടെ ആകുന്നതു് അവരുടെ ആകൃതിയോടും ഗുണങ്ങളോടും കൂടിയിരിക്കും പ്രജകൾ. പിന്നെ ആ പരലുകളിൽ ബലവാന്മാരുടെ പരല് എത്രയുണ്ട് അത്ര സന്തതിയുണ്ടാകും. ദുർബ്ബലന്മാരുടെ പരല് എത്രയുണ്ട് അത്രമരിക്കും. മുമ്പിൽ മുമ്പിൽ വീഴുന്ന പരലുകൾ ശോധിച്ചാൽ പോകുന്നതു് എന്നറിക.

പിന്നെ വക്രമുള്ളവരുടേയും ഉച്ചത്തിൽ നിൽക്കുന്നവരുടേയും പരല് മൂന്നിൽ ഗുണിക്കണം. തൻെറ നവാംശത്തിലും ദ്രേക്കാണത്തിലും ക്ഷേത്രത്തിങ്കലും വർഗ്ഗോത്തമത്തിങ്കലും നിൽക്കുന്നവരുടെ പരല് രണ്ടിൽ ഗുണിക്കേണം. നീചത്തിലും ശത്രുഗ്രഹത്തിലും നിൽക്കുന്നവരുടെ പരല് കളകയും വേണം. സന്തതി സംഖ്യ. അറിവാൻ എന്നു് അർത്ഥം. നീചത്തിലും ശത്രുഗ്രഹത്തിലും നിൽക്കുന്നവരുടെ പരലോളം പ്രജ മരിക്കും. എന്നിട്ടത്രേ അതുകളെല്ലാം പറഞ്ഞതു്.

18

പിന്നെ ഓജരാശിയിലെ ഗ്രഹത്തിന്റേയും പുരുഷഗ്രഹത്തിന്റേയും പരല് പുത്രസ്ത്രീഗ്രഹത്തിന്റെ പരലും സ്ത്രീയുഗ്മരാശിയിലെ ഗ്രഹത്തിന്റെപരലും.

പിന്നെ വ്യാഴത്തിന്റെ ഒമ്പതാമേടത്ത് ഉടയവനും ലഗ്നാലും ചന്ദ്രാലും അഞ്ചാമേടത്തുടയവനും നിൽക്കുന്നരാശിയിൽ ജീവാഷ്ടവർഗ്ഗംശോധിച്ചാൽ എത്രപരലുണ്ട് അത്രസന്തതി. ഇതു് ഹോരാവ്യാഖ്യാനമാകുന്നു. ചന്ദ്രികയിൽ പറഞ്ഞുകിടക്കുന്നു.

പിന്നെ വ്യാഴത്തിന്റെ; നീചാധിപന്റേയും ശത്രുക്കളുടേയും വ്യാഴത്തിന്റേയും അഞ്ചാമേടത്തുടയവന്റെ നീചാധിപന്റേയും ശത്രുക്കളുടേയും തന്റെ നീചത്താൽ ശത്രുഗ്രഹത്തിൽത്താൻ നിൽക്കുന്നവരുടേയും പരലുകളെത്താൻ വ്യാഴത്തിന്റെ അഞ്ചാംമേടത്ത് എത്രപരലുണ്ട് അത്രസന്തതി.

പിന്നെ വ്യാഴത്തിന്റെ അഷ്ടവർഗ്ഗംശോധിച്ചു പാപികൾ നിൽക്കുന്നരാശിയിലെ പരലല്ലാത്തവ ഒക്കെ കൂട്ടിയാൽ എത്രയുണ്ട് അത്ര സന്തതി. ലഗ്നചന്ദ്രജീവന്മാരിൽ വെച്ച് ബലമേറുന്നവൻ നിൽക്കുന്ന ദ്വാദശാംശരാശിയുടെ അഞ്ചാംമേടത്ത് എത്രപരലുണ്ട് അത്ര സന്തതി. ഇവിടെ പലവിധത്തിൽ പറഞ്ഞതിൽ മൂന്നാലു് ഒത്തുവരികിൽ അത് സന്തതി സംഖ്യ എന്നറിക.

ഇനി നിജസുത എന്നു തുടങ്ങി എട്ടുശ്ലോകങ്ങളെക്കൊണ്ടു് സന്തതിയുണ്ടാകുന്ന കാലങ്ങളെ ചൊല്ലുന്നു. വ്യാഴത്തിന്റെ ശുദ്ധപിണ്ഡത്തെ വ്യാഴത്തിന്റെ അഞ്ചാംമേടത്തെ പരലുകൊണ്ടു് ഗുണിച്ചു സുഖംകൊണ്ട് ഹരിച്ചു ശിഷ്ടം, എത്രയുണ്ട് അശ്വതി തുടങ്ങി അത്രനാളിന്മേൽ വ്യാഴം നിൽക്കുന്നകാലം പുത്രനുണ്ടാകും. പിന്നെ വ്യാഴത്തിന്റെ ശുദ്ധപിണ്ഡത്തെ ( വ്യാഴത്തിന്റെ അഞ്ചാംമേടത്തെ പരലുകൊണ്ട്) ഏഴിൽ ഗുണിച്ചു മുമ്പിലത്തെപ്പോലെ നാളുണ്ടാക്കിയാൽ ആ നാളിന്മേൽ വ്യാഴം ചെല്ലുന്നനാളിന്മേൽ സന്തതിയുണ്ടാകും. ഇവിടെ വ്യാഴം നിൽക്കുന്നരാശിയേക്കാൾ നവാംശത്തിന്നു് ബലമേറുകിൽ അവിടെ അവിട്ടം തുടങ്ങി എണ്ണിക്കൊൾക.

പിന്നെ വ്യാഴത്തിൻെറ ശുദ്ധപിണ്ഡത്തെ നാലിൽഗ്ഗുണിച്ച് പന്ത്രണ്ടിൽ ഹരിച്ചു ശിഷ്ടം എത്രയുണ്ട് അത്രാമത്തെ രാശിയിൽ ആദിത്യൻ ചെല്ലുമ്പോൾ സന്തതിയുണ്ടാകും. പിന്നെ വ്യാഴത്തിൻെറ ശുദ്ധപിണ്ഡത്തെ ഏഴിൽഗ്ഗുണിച്ച് സുഖംകൊണ്ട് ഹരിച്ചു ശിഷ്ടത്തിൽ വ്യാഴം നിൽക്കുന്നനാൾ തുടങ്ങി എണ്ണിയനാള് പുത്രൻെറ ജനനനാളാകുന്നു. വ്യാഴത്തിൻെറ ശുദ്ധപിണ്ഡത്തെ ഒമ്പതിൽ ഗ്ഗുണിച്ചു പന്ത്രണ്ടിൽ ഹരിച്ച് ശിഷ്ടം എത്രയുണ്ട് മേടം തുടങ്ങി അത്രാമത്തെ രാശിനേരത്ത് പുത്രനുണ്ടാകും. ഇങ്ങിനെ ഇന്ന വ്യാഴത്തിൻെറ ഇന്നതിങ്ങളിൽ ഇന്നനാൾ ഇന്നരാശിനേരത്തു സന്തതിയുണ്ടാകുമെന്നറിഞ്ഞുകൊൾക.

ഇനി മററൊരുപ്രകാരം ഇവ നാലും അറിവാൻ ചൊല്ലുന്നു. സ്ത്രീ എന്ന ശ്ലോകംകൊണ്ടു സ്ത്രീയുടെ വ്യാഴത്തിൻെറ അഷ്ടവർഗ്ഗത്തിൽ വ്യാഴത്തിൻെറ അഞ്ചാംമേടത്തിൽ പുരുഷൻെറ വ്യാഴം നിൽക്കുന്ന കക്ഷ്യയുടെ അധിപൻെറപരലും ഉണ്ടെങ്കിൽ ആ രാശിയിൽ വ്യാഴം ചെല്ലുന്നനാൾ സന്തതിയുണ്ടാകും. പിന്നെ കക്ഷ്യാധിപൻ നിൽക്കുന്ന നവാംശരാശിയിൽതാൻ അതിൻെറ അഞ്ചാംരാശിയിൽതാൻ ഒമ്പതാംരാശിയിൽതാൻ ആദിത്യൻ ചെല്ലുമ്പോൾ സന്തതിയുണ്ടാകും. പിന്നെ ഗുളികൻ നിൽക്കുന്ന നവാംശരാശി ത്രികോണരാശികൾ പുത്രജനനരാശികൾ.

വ്യാഴത്തിൻെറ അഞ്ചാംമേടത്ത് ഉടയവൻ നില്ക്കുന്ന കക്ഷ്യയുടെ അധിപൻ നില്ക്കുന്ന രാശിയിൽ വ്യാഴം ചെല്ലുമ്പോൾ പുത്രനുണ്ടാകും, ഇതു് പരമരഹസ്യമാകുന്നതു്. പിന്നെ ശോധിച്ച് ശിഷ്ടമുള്ള പരലുകൾ ഒക്കെക്കൂട്ടി വ്യാഴം നില്ക്കുന്നതിൻെറ അഞ്ചാംമേടത്ത് ശോധിച്ചാൽ ശിഷ്ടമുള്ളപരലുകൊണ്ടു് ഗ്ഗുണിച്ചു പന്ത്രണ്ടുകൊണ്ടുഹരിച്ച് ശിഷ്ടം എത്രയുണ്ടോ, മേടം തുടങ്ങി അത്രാമത്തെ രാശിയിൽ ആദിത്യൻ ചെല്ലുമ്പോൾ സന്തതിയുണ്ടാകും.

പിന്നെ അഞ്ചൊമ്പതാദി സ്ഥാനങ്ങളിൽ നില്ക്കുകകൊണ്ടുതാൻ വ്യാഴത്തിൻെറ അഷ്ടവർഗ്ഗത്തിൽ വ്യാഴത്തിൻെറ അഞ്ചാംമേടം തുടങ്ങിയുള്ള രാശികളിൽ പരലും ഉണ്ടാകകൊണ്ടുതാൻ സന്തതിക്ക് നല്ല യോഗങ്ങളുടെ അധിപനാകകൊണ്ടുതാൻ യാതൊരുഗ്രഹം പുത്ര

കാരകനായി വരുന്ന ആ ഗ്രഹം നില്ക്കുന്നരാശിയിൽതാൻ നവാംശക രാശിയിൽതാൻ ഇവററിൻെറ ത്രികോണരാശിയിൽതാൻ ചന്ദ്രൻ നില്ക്കുമ്പോൾ സന്തതിയുണ്ടാകും. അവിടെ രാശിക്ക് ബലമേറുകിൽ രാശിത്രികോണങ്ങളിൽ നവാംശത്തിന്ന് ബലമേറുകിൽ നവാംശ ത്രികോണങ്ങളിൽ ചന്ദ്രൻ ചെല്ലുമ്പോൾ സന്തതിയുണ്ടാകും. എന്നി ങ്ങനെ അറിയേണം.

പിന്നെ സ്ത്രീകളുടെ വ്യാഴത്തിൻേറയും ലഗ്നാലും ചന്ദ്രനാലും അഞ്ചാംമേടത്തിൽ വ്യാഴത്തിൻെറ അഷ്ടവർഗ്ഗത്തിൽ പരലു് എത്ര യുണ്ട് അത്ര പുത്രികൾ ഉണ്ടാകും. വ്യാഴാദികളുടെ ഒമ്പതാമേടത്തു എത്ര പരലുണ്ട് അത്ര പുത്രന്മാരുണ്ടാകും. പുരുഷന്ന് മറിച്ചെന്നറിക. ഇങ്ങിനെ ഒരുപക്ഷം. പിന്നെ വ്യാഴത്തിൻെറ ശുദ്ധപിണ്ഡം ഗുണി പ്പാനും സന്തതിസംഖ്യ അറിവാനും സൽപ്രജാദികളെ അറിവാനും അതാതുരാശിയിലെ പരലുകൊണ്ടുവേണം എന്നൊരുപക്ഷം.

ഇനി [1] ശുക്രാൽ എന്നതുടങ്ങി രണ്ടുശ്ലോകംകൊണ്ട് ശുക്രാഷ്ട വർഗ്ഗംകൊണ്ടു ഭാൎയ്യാചിന്തനപ്രകാരത്തെ ചൊല്ലുന്നു. ശുക്രാഷ്ടവർഗ്ഗം ശോധിച്ചാൽ ശുക്രൻെറ ഏഴൊമ്പതുകളിലെ അധിപന്മാരും ലഗ്നാലും ചന്ദ്രാലും ഒമ്പതാമേടത്ത് ഉടയവരും നിൽക്കുന്നരാശിയിൽ എത്ര പര ലുണ്ട് അത്ര ഭാൎയ്യമാരുണ്ടാകും. ഏഴാമേടത്തു് ഉടയവൻെറ ഉച്ച ത്തിൽത്താൻ ശുക്രാഷ്ടവർഗ്ഗശോദ്ധ്യഫലം എത്രയുണ്ട് അത്ര ഭാൎയ്യ മാർ എന്നാകിലുമാം. അവിടെ ഏഴാമേടത്ത് ഉടയവന്ന് ബലമില്ലെ

---

1 ശുക്രാൽസപ്തമഭാഗ്യപൌ
ഹിമകരാൽ ലഗ്നാൽ ച ഭാഗ്യാധിപാ-
വേതൈരാശ്രിതഭേഷു ശോധനവിധൌ
ശിഷ്ടാക്ഷസംഖ്യാസ്ത്രിയഃ
യദ്വാസ്തേശപരതുംഗനീചഭ
വിശുദ്ധാക്ഷൈൎവ്വിവാഹഃ സമഃ
സംഖ്യാല്പാഷ്ടമഭേശപരെതി വിബലെ
ൎവ്വീൎയ്യാന്വിതെശ്രേയസീ

ങ്കിൽ കുറഞ്ഞസംഖ്യ ഗ്രഹിച്ചുകൊൾക. ബലമുണ്ടെങ്കിൽ ഏറിയ സംഖ്യ ഗ്രഹിച്ചുകൊൾക. പിന്നെ ശുക്രശോദ്ധ്യപിണ്ഡത്തെ ശുക്രന്റെ ഏഴാംമേടത്തെ പരലുകൊണ്ട് ഗുണിച്ചു സുഖംകൊണ്ട് ഹരിച്ചു മുമ്പിലത്തെപ്പോലെ നാളുവരുത്തുക അതിനെത്തന്നെ പന്ത്രണ്ടിൽ ഹരിച്ചു രാശിയും വരുത്തുക. എന്നാൽ ആ രാശിതാൻ നാളിൽത്താൻ വ്യാഴംചെല്ലുമ്പോഴും ആ രാശ്യാധിപന്റെ ദശാപഹാരാദികളിലും വേളിസംഗതി വരും.

ഇനി ലഗ്നാൽ എന്നുതുടങ്ങി അഞ്ചുശ്ലോകങ്ങളെക്കൊണ്ട് ശന്യഷ്ടവർഗ്ഗംകൊണ്ട് മരണത്തെ ചൊല്ലുന്നു. ശനിയുടെ അഷ്ടവർഗ്ഗത്തിൽ ലഗ്നം തുടങ്ങി ശനി നില്ക്കുന്നരാശിയോളം ഉള്ള രാശികളിലെ പരല്ക്കൂടിയാൽത്താൻ വയസ്സാകുമ്പോൾ വ്യാധി തുടങ്ങിയുള്ള ദുഃഖങ്ങൾ അനുഭവിക്കും. അനന്തരം ശുഭകാലമാകിൽ മരണം വരികിലുമാം. ശനിയുടെ അഷ്ടവർഗ്ഗത്തിൽ ശനിയുടെ എട്ടാംമേടത്ത് പരലുകൊണ്ട് ശനിയുടെ ശുദ്ധപിണ്ഡത്തെ ഗുണിച്ചു സുഖംകൊണ്ട് ഹരിച്ചു നാളുവരുത്തിയനാളിന്മേൽ ശനി ചെല്ലുമ്പോൾ മരണം. പിന്നെ നാളിന്റെ പക്കന്നാളുകളിൽ ശനി ചെല്ലുമ്പോൾ മരണം എന്നാകിലുമാം പിന്നെ ശനിയുടെ ശുദ്ധപിണ്ഡത്തെ വ്യാഴംനില്ക്കുന്നരാശിയിലേയും ആദിത്യൻ നില്ക്കുന്നരാശിയിലേയും പരലുകൊണ്ട് വെവ്വേറെ മന്ദശുദ്ധപിണ്ഡത്തെ ഗുണിച്ചു പന്ത്രണ്ടിൽ ഹരിച്ചു രാശി വരുത്തിയാൽ ആ രാശികളിൽ ക്രമേണവ്യാഴവും ആദിത്യനും ചെല്ലുന്നനാൾ മരണം.

പിന്നെ ശനിയുടെ അഷ്ടവർഗ്ഗത്തിൽ പരലുകുറയുന്ന നേരത്തു നിത്യവും ആപത്തു സംഭവിപ്പാൻ സംഗതിയുണ്ട്. പിന്നെ ആ രാശിയിൽ ആദിത്യൻ നില്ക്കുമ്പോൾ മരണം എന്നാകിലുമാം.

ശനിയുടെ അഷ്ടവർഗ്ഗത്തിൽ ശനിനില്ക്കുന്നരാശിയും അതിന്റെ ഏഴാം രാശിയും ശോധിച്ചാൽ ശൂന്യമാകിൽ ആരും ഇല്ലാത്തേടിക്കിൽ ദുർമ്മരണംവരും. ഈ രാശികളിൽ ശനിയുടെ ബന്ധുക്കളുടെ പരല് ഉണ്ടാകിൽ മരിക്കുമ്പോൾ ബന്ധുക്കൾ സമീപത്തുണ്ടായിരിക്കും. പിന്നെ ശനിയുടെ ശുദ്ധപിണ്ഡത്തെ ഏഴിൽ ഗുണിച്ച് സുഖംകൊണ്ടു ഹരിച്ച് ശിഷ്ടംകൊണ്ടു വന്നനാളിൽ ശനി ചെല്ലുമ്പോൾ മരണം

എന്നാകിലുമാം. പിന്നെ ശനിനില്ക്കുന്ന രാശിയിലെ പരല്കൊണ്ടു ശനിയുടെ ശുദ്ധപിണ്ഡത്തെ ഗുണിച്ചു സാരംകൊണ്ടു ഹരിച്ച ശിഷ്ടത്തിൽ മുമ്പിലത്തെ ശിഷ്ടംകൂടെക്കൂട്ടി അശ്വതിതുടങ്ങി എണ്ണിവന്ന നാളിന്മേൽ ശനി ചെല്ലുമ്പോഠം മരണമെന്നാകിലുമാം. ഇവിടെ കൂട്ടിയാൽ ഇരുപത്തേഴിൽ ഏറെയുണ്ടെങ്കിൽ ഇരുപത്തേഴ് കളഞ്ഞിട്ടു അശ്വതിതുടങ്ങി എണ്ണിക്കൊഠംക.

ഇനി [1] ത്രിംശൽ എന്നു തുടങ്ങി പതിനാലുശ്ലോകങ്ങളെക്കൊണ്ട് സമുദായാഷ്ടവർഗ്ഗ ഫലങ്ങളെ ചൊല്ലുന്നു. യാതൊരുരാശിയിൽ പരലു മുപ്പതിലേറുന്നു ആ രാശി ശുഭം. ഇരുപത്തഞ്ചിൽ കുറഞ്ഞരാശി അശുഭം. മദ്ധ്യമരാശി മദ്ധ്യമം എന്നറിക. പിന്നെ ശുഭരാശി ജനിച്ച പുരുഷനും അശുഭരാശിജനിച്ച സ്ത്രീയോടും പുരുഷനോടും വിവാഹസംബന്ധമാകാ. മറിച്ചാകിൽ നന്ന്.

പിന്നെ രണ്ടാംമേടത്തേയും ലഗ്നത്തേയും നാലാംമേടത്തേയും പത്താംമേടത്തേയും പതിനൊന്നാം മേടത്തേയും പരല് തമ്മിൽക്കൂട്ടിയാൽ പിത്തായ എന്നതിൽ ശ്രീമാൻ കുറകിൽ ചിലവു ഏറിയിരിക്കും. സമമാകിൽ ആയവ്യയങ്ങഠം ശരിയായിരിക്കും. പിന്നെ ആറെട്ടുപന്ത്രണ്ടുകളിലെ പരലുകഠം കൂട്ടിയാൽ തീൎത്ഥ എന്നതിൽ കുറകിൽ വ്യയത്തെക്കാഠം ലാഭം ഏറിയിരിക്കും. മറിച്ചാകിൽ മറിച്ചെന്നൎത്ഥം.

പിന്നെ ഇരുപത്തിയഞ്ചു ഇരുപത്തിരണ്ടു് ഇരുപത്തിയൊമ്പതു് ഇരുപത്തിനാല് ഇരുപത്തിയഞ്ചു് മുപ്പത്തിനാലു് പത്തൊമ്പത് ഇരു

---

1 ത്രിംശത്ഭ്യോധികാക്ഷാ, അപിശരകൃതിതോ
രാശയോയേതദൂനാഃ
ശ്രേഷ്ഠാമദ്ധ്യാശ്ചകഷ്ടാഃ ക്രമശ ഇഹമതാ
ഗൃഹ്യതാം ശ്രേഷ്ഠരാശിഃ
സൎവ്വാസ്വപീഷ്ടക്രിയാസ്വത്യജതുച ഗമനാദ്യേഷു
കാര്യേഷുകഷ്ടാൻ
സംബന്ധെസംപ്രദാപൽ സതിയുവതിനൃണാം
ശ്രേഷ്ഠകഷ്ടർക്ഷജാനാം.

പത്തിനാല് ഇരുപത്തൊമ്പതു് മുപ്പത്താറ് അമ്പത്തിനാല് പതിനാറ് ഇവ ലഗ്നാദിഭാവഫലങ്ങളിലെ പരൽസംഖ്യകൾ ലഗ്നാദിഭാവങ്ങളിൽ വെച്ചു് യാതൊരുഭാവത്തിൽ പറഞ്ഞസംഖ്യകളിൽ പരലുകുറയുന്നു, ആ ഭാവത്തിന്നു ഹാനിവരും. യാതൊരുഭാവത്തിൽ ഏറുന്നു, ആ ഭാവത്തിൽ പുഷ്ടിയുണ്ടാകും എന്നറിക.

പിന്നെ നാലാമേടത്തുതാൻ രണ്ടാംമേടത്തുതാൻ പറഞ്ഞസംഖ്യയിൽ പരലേറിയിരിക്കയും പാപന്മാരുടെ ദൃഷ്ടിയും യോഗവും ഇല്ലാതേയും ഇരിക്കിൽ തന്റെ പൂർവ്വന്മാരു് ഉണ്ടാക്കിയധനം കിട്ടും. മറിച്ചാകിൽ കിട്ടുകയില്ല. പത്താംമേടത്ത് പറഞ്ഞതു് പരലേറിയിരിക്കയും പാപദൃഷ്ടിയോഗം ഇല്ലാതേയുമിരിക്കിൽ തന്റെകർമ്മംകൊണ്ടുണ്ടാക്കിയധനംകൊണ്ടും അനുഭവിക്കും. പതിനൊന്നാംമേടം ഈവണ്ണമാകിൽ പ്രയത്നംകൂടാതെ ധനമുണ്ടാകും.

പിന്നെ ഒമ്പതാമേടത്തുതാൻ ലഗ്നത്തിൽത്താൻ ഈവണ്ണമാകിൽ നിധികിട്ടും നിശ്ചയം. ലഗ്നത്തിലെ പരൽസംഖ്യ എത്രയുണ്ടു് അത്ര വയസ്സുകഴിഞ്ഞാൽ ജാതകത്തിൽപറഞ്ഞ ശുഭങ്ങൾ ഭവിക്കും.

പിന്നെ പതിനൊന്നാമേടത്തെ പരലുകളിൽ പന്ത്രണ്ടാംമേടത്തു കുറകിൽ ധനവാൻ. മറിച്ചാകിൽ ദരിദ്രൻ. സുഖസ്ഥാനത്തേക്കാൾ കർമ്മസ്ഥാനത്തു് പരലേറുകിൽ പ്രയത്നംചെയ്താൽ ലാഭമുണ്ടാകും. മറിച്ചാകിൽ പ്രയത്നംകൂടാതെ ലാഭമുണ്ടാകും.

അതത്ഭാവങ്ങൾ അതത്ഭാവത്തിന്നു പറഞ്ഞ പരലുണ്ടായി അതത് ഭാവാധിപന്റെതാൻ ശുഭന്മാരുടെതാൻ യോഗന്താൻ ദൃഷ്ടിതാനുണ്ടായി പാപിയുടെ ദൃഷ്ടിയോഗങ്ങൾ ഇല്ലാതെയുമിരിക്കിൽ ഭാവങ്ങൾ സമൃദ്ധിയോടുകൂടിയിരിക്കും. മറിച്ചാകിൽ സമൃദ്ധിയില്ലാതെയിരിക്കും.

പിന്നെ ലഗ്നവും അഞ്ചൊമ്പതുംകൂടിയതു് ബന്ധുകം. രണ്ടാറുപത്തു്സേവകം. മൂന്നേഴേപതിനൊന്നു പോഷകം. നാലെട്ടുപന്ത്രണ്ടു് ഘാതകം. ഇവററിലെ പരലുകൾ തമ്മിൽകൂട്ടിയാൽ ഘാതകത്തിലേക്കാൾ പോഷകത്തിൽ പരലേറുകിൽ ധനവാനായിരിക്കും. മറിച്ചാകിൽ ദാരിദ്ര്യമുള്ളവനായിരിക്കും എന്നർത്ഥം.

പിന്നെ മീനംതുടങ്ങി നാലുരാശിയിലെ പരലുകൂടിയത് ആദ്യ ഖണ്ഡം. കക്കിടകം തുടങ്ങി നാലുരാശികളിലെ പരലുകൂടിയത് മദ്ധ്യമ ഖണ്ഡം. വൃശ്ചികം തുടങ്ങി നാലുരാശിയിലെ പരലുകൂടിയത് അന്ത്യ ഖണ്ഡം. ആദ്യഖണ്ഡത്തിൽ പരലേറുകിൽ വയസ്സുകൊണ്ട് മൂന്നേ ടത്തിട്ടതിൽ മുമ്പിലത്തെക്കൂററിൽ സുഖാനുഭവം. മദ്ധ്യമഖണ്ഡത്തിൽ ഏറുകിൽ നടുവിലെക്കൂററിൽ സുഖാനുഭവം. അന്ത്യഖണ്ഡത്തിൽ ഏറുകിൽ ഒടുക്കത്തെക്കൂററിൽ സുഖാനുഭവം. യാതൊരു ഖണ്ഡത്തിൽ പരലുകുറയുന്നു, എന്നാൽ വയസ്സിൻെറ ആ കൂററിൽ വ്യാധിയും ദുഃഖ ങ്ങളും അനുഭവിക്കും.

ലഗ്നം നാലേഴുപത്തുകളിലെ പരലുകൂടിയതു് ആദ്യഖണ്ഡം. രണ്ടഞ്ചെട്ടുപതിനൊന്നുകളിലെ പരലുകൂടിയത് മദ്ധ്യഖണ്ഡം. മൂന്നാറൊമ്പതുപന്ത്രണ്ടുകളിലെ പരലുകൂടിയത് അന്ത്യഖണ്ഡം, ഇങ്ങിനെ ആകിലുമാം. ഇവകൊണ്ടു മുമ്പിലത്തെപ്പോലെ ശുഭാശുഭം വിചാരിച്ചുകൊൾക.

പിന്നെ ലഗ്നം നാലഞ്ചേഴു് ഒമ്പതുപത്തുകളിലെ പരലുകൂടിയതു് അന്തർഭാഗം. മറെറവതമ്മിൽ കൂടിയത് ബഹിർഭാഗം. അന്തർഭാഗ ത്തിൽ പരലേറുകിൽ മനഃപ്രസാദവും വിദ്യാജ്ഞാനം സൽക്കർമ്മങ്ങൾ ദാനം. എന്നിവയുണ്ടായിരിക്കും. ബഹിർഭാഗത്തിൽ പരലേറുകിൽ മനഃപീഡയും ഡംഭാദികളും ഉണ്ടായിരിക്കും.

പിന്നെ ലഗ്നംതുടങ്ങി ശനി നിൽക്കുന്നരാശിയോളമുള്ള രാശി കളിലെ പരലുതമ്മിൽ കൂട്ടി ഏഴിൽഗുണിച്ചു സുഖംകൊണ്ടു് ഹരിച്ചു ഫലത്തോളം സംവത്സരം ചെല്ലുമ്പോൾ വ്യാധികളും ദുഃഖങ്ങളും ഉണ്ടാകും. ഇങ്ങിനെതന്നെ ശനി നിൽക്കുന്നരാശി തുടങ്ങി ലഗ്നത്തോളം ഉള്ളരാശികളിലെ പരലു കൂടിയതുകൊണ്ടും ചൊവ്വ നിൽക്കുന്നരാശി തുടങ്ങി ലഗ്നത്തോളം ഉള്ളതുകൊണ്ടും ലഗ്നംതുടങ്ങി ചൊവ്വ നിൽക്കുന്ന രാശിയോളം ഉള്ളവകൊണ്ടും വ്യാധിദുഃഖങ്ങൾ നിരൂപിച്ചുകൊൾക. പിന്നെ യാതൊരു രാശിയിൽ രാഹു നിൽക്കുന്നു ആ രാശിയിൽ എത്ര പരലുണ്ട് അത്രാമത്തെ സംവത്സരത്തിൽ പാമ്പുകടിക്കതാൻ വിഷം കടിക്കതാൻ ഉണ്ടാകും, രാഹു അനിഷ്ടസ്ഥാനത്തു നിൽക്കുകിൽ പിന്നെ ചൊവ്വ നിൽക്കുന്നരാശിയിലെ പരലോടുസമമായ സംവത്സരത്തിൽ

ആയുധംകൊണ്ടു മുറിയും. ശനി നിൽക്കുന്നരാശിയിലെ പരലോട്ട സമമായ സംവത്സരത്തിൽ വ്യാധി, ദുഃഖം എന്നിവയുണ്ടാകും. പിന്നെ വ്യാഴംനിൽക്കുന്ന രാശിയിലെ പരലോട്ടസമമായ സംവത്സരത്തിൽ പുത്രൻ, ധനം എന്നതുടങ്ങിയുള്ള സുഖാനുഭവങ്ങൾ ഉണ്ടാകും. ശുക്രൻ നിൽക്കുന്നരാശിയിലെ പരലോട്ടസമമായ സംവത്സരത്തിൽ വേളിയും സ്ത്രീഭോഗവും സംഗതിവരും. ബുധൻ നിൽക്കുന്നരാശിയിലെ പരലോട്ടസമമായ സംവത്സരത്തിൽ വിദ്യാഭ്യാസവും ബുദ്ധിവദ്ധനയും വിദ്വാന്മാർ സ്തുതിക്കുകയും ഉണ്ടാകും. ഇവിടെ പാമ്പുകടിക്ക തുടങ്ങി പറഞ്ഞവററിൻെറ ലക്ഷണമുണ്ട് എങ്കിൽ ഇവിടെ പറഞ്ഞ സംവത്സരങ്ങളിൽ അനുഭവിക്കുമെന്നത്ഥം. വല്യതാകിലും ഇവിടെ പറഞ്ഞ ഈ [പറഞ്ഞ] ഫലങ്ങൾ അനുഭവിക്കും എന്നത്ഥമില്ല എന്നറിക.

ഇനി "നിക്ഷിപ്യ" എന്നു തുടങ്ങി രണ്ടു ശ്ലോകങ്ങളെക്കൊണ്ടു അഷ്ടവഗ്ഗ ദശയുടെ ശുഭാശുഭങ്ങളെ ചൊല്ലുന്നു. താന്താൻെറ അഷ്ടവഗ്ഗത്തിൽ താന്താൻ നില്ക്കുന്ന രാശി തുടങ്ങി താന്താൻെറ ദശ പന്ത്രണ്ടേടത്തിട്ടതിൽ ഓരോ അംശം വെച്ചുകൊൾക. എന്നാൽ അതിൽ പരലു കുറഞ്ഞുവരുന്ന രാശിയിൽ വരുന്ന ദശാഭാഗം അശുഭം. മറേറവ ശുഭമെന്നറിക.

പിന്നെ നാലു പരലിൽ കുറഞ്ഞ രാശിയിലെ ദശാഭാഗകാലത്തിങ്കൽ ധനവും ധാന്യവും ഗോക്കളും നശിക്കും. മറേറവററിൽ വരുന്ന ദശാഭാഗകാലത്തിൽ ധനവും ധാന്യവും ഗോക്കളും വദ്ധിക്കും. പിന്നെ പരലുകുറഞ്ഞ ഭാവത്തിൽ വരുന്ന ദശാഭാഗകാലത്തു് ആ ഭാവവും നശിക്കും. മറിച്ചാകിൽ വദ്ധിക്കും എന്നറിക. ഇവിടെ പ്രശ്നമാഗ്ഗത്തിലെ അഷ്ടവഗ്ഗാദ്ധ്യായത്തിൻെറ ഭാഷകൂടി എഴുതി എന്നറിക.

ഇനി ജാതകംകൊണ്ടു സന്തതി വിചാരിക്കുന്നു. പതിനെട്ടാമദ്ധ്യായത്തിൻേറയും വേളിക്ക് ജാതകംകൊണ്ടു വിചാരിക്കുന്നു. പത്തൊമ്പതാമദ്ധ്യായത്തിൻേറയും ആയുസ്സാദികൾ ജാതകംകൊണ്ടു് വിചാരിക്കുന്നു. ശ്ലോകങ്ങളേയും ഭാഷ ഉത്തരാദ്ധത്തിൽ സംഗതി വരുന്നേടത്തു എഴുതുന്നു.

പിന്നെ ഹോരാവ്യാഖ്യാന പാരമേശ്വരത്തിൽ സമുദായാഷ്ടവഗ്ഗ ഫലം പറഞ്ഞതു ഇവിടെ എഴുതുന്നു. പത്താം മേടത്തേക്കാൾ പതി

നൊന്നാം മേടത്തു പരലേറിയിരിക്കും. പന്ത്രണ്ടാംമേടത്തു പത്താം മേടത്തേക്കാൾ കുറഞ്ഞിരിക്കും. പന്ത്രണ്ടാം മേടത്തേക്കാൾ ലഗ്നത്തിൽ പരലേറിയിരിക്കും. ഇങ്ങിനെ വന്നാൽ ധനവാനായി സുഖിയായി രിക്കും. മറിച്ചാകിൽ ദാരിദ്ര്യഫലം.

പിന്നെ രാശികളും നാളും ശുദ്ധപിണ്ഡംകൊണ്ടു വരുത്തുവാൻ മുമ്പിൽ പറഞ്ഞുവല്ലോ. അവിടെ എല്ലാടവും ത്രികോണംക്രടെ വിചാരിക്കേണം. ഇങ്ങിനെ പാരമേശ്വരത്തിൽ പറഞ്ഞ ഭേദങ്ങൾ.

പിന്നെ ഹോരാ വിവരണത്തിൽ കക്ഷ്യയിൽ നില്ക്കുന്നവനെ ക്കൊണ്ടും കക്ഷ്യാധിപനെക്കൊണ്ടും അവരുടെ ഷഡ്വർഗ്ഗങ്ങളെക്കൊ ണ്ടും വിചാരിക്കണം. ബലാബലത്തിന്നു തക്കവണ്ണം ബലാബല ഫല ഭേദം ഊഹിച്ചു കൊള്ളണം പിന്നെ ദശാഫലവും അഷ്ടവർഗ്ഗഫലവും തമ്മിൽ വിരോധമുണ്ടായാൽ ദശാഫലം അഷ്ടവർഗ്ഗഫലത്തെ ബാധി ക്കും. വിരോധംഇല്ലായെങ്കിൽ രണ്ടും അനുഭവിക്കും. പിന്നെ ധാതു മൂലാദികളെക്കൊണ്ടും ഭ്രതോദയാദികളെക്കൊണ്ടും വിചാരിച്ചഫലസ്വ രൂപമറിഞ്ഞുകൊൾക. എന്നെല്ലാം പറഞ്ഞിട്ടുണ്ട്. ധാതുമൂലാദി കളേയും ഭ്രതോദയങ്ങളേയും ഉത്തരാർദ്ധത്തിൽ ചൊല്ലുന്നു. പിന്നെ തൻെറ ക്ഷേത്രത്തിലും ഉച്ചത്തിലും ഉപചയത്തിൽ ബന്ധുക്ഷേത്ര ത്തിലും ജനനകാലത്തു നില്ക്കുന്ന ഗ്രഹങ്ങൾ ശുഭഫലത്തെ പൂർണ്ണമായി അനുഭവിപ്പിക്കും. അപചയത്തിലും നീചത്തിലും ശത്രുക്ഷേത്രത്തിലും നില്ക്കുന്നവര് മറിച്ച് എന്നറിക. ഇതു ഹോരയിൽ പറഞ്ഞു കിടക്കുന്നു.

ഇനിയും പൂർവ്വശാസ്ത്രങ്ങളിൽ പലപ്രകാരത്തിലും വിസ്തരിച്ചിട്ടും ചുരുക്കിയിട്ടും അഷ്ടവർഗ്ഗഫലങ്ങൾ പറഞ്ഞിട്ടുണ്ട്. അവയൊക്കെ വിചാരിച്ച് പറഞ്ഞുകൊള്ളണം [അഷ്ടവർഗ്ഗഫലങ്ങൾ] ഇങ്ങിനെ അഷ്ടവർഗ്ഗഫലങ്ങൾ.

ഇനി 'യോഗായുഃ' എന്നുതുടങ്ങി എട്ടുശ്ലോകങ്ങളെക്കൊണ്ട് ആയുസ്സ് രണ്ടുപ്രകാരം എന്നും അതിൻെറ വിഭാഗത്തേയും ചൊല്ലുന്നു. അവിടെ യോഗായുസ്സായും ദശായുസ്സായും രണ്ടുപ്രകാരമായുസ്സ്. അതിൽ യോഗംകൊണ്ടുപറയുന്ന ആയുസ്സ് യോഗായുസ്സ്, ദശകൊണ്ടു ള്ളതു ദശായുസ്സ്.

പിന്നെ സദ്യാരിഷ്ടയോഗങ്ങൾ, അരിഷ്ടയോഗങ്ങൾ, ശിഷ്ടയോഗങ്ങൾ, മദ്ധ്യായുർയ്യോഗങ്ങൾ, ദീർഘായുർയ്യോഗങ്ങൾ, അമിതായുർയ്യോഗങ്ങൾ ഇങ്ങിനെ ആറുവിധം ആയുർയ്യോഗങ്ങൾ. സദ്യാരിഷ്ടയോഗങ്ങൾ സംവത്സരത്തിനകത്ത് മരണത്തെ ഭവിപ്പിക്കും. അരിഷ്ടയോഗങ്ങൾ പന്ത്രണ്ടുസംവത്സരത്തിനകത്ത് മരണത്തെ ഭവിപ്പിക്കും. ഇവരണ്ടു യോഗങ്ങളുണ്ടായാൽ ദശ വരുത്തേണ്ട. അതുകൊണ്ടുതന്നെ പന്ത്രണ്ടു വയസ്സു കഴിഞ്ഞേ ജാതകം വരുത്താവൂ എന്നുപറയുന്നതു് എന്നറിക. ശിഷ്ടയോഗങ്ങൾ മുപ്പത്തിരണ്ടുവയസ്സിലകത്തു് മരണത്തെ ഭവിപ്പിക്കും. ഇവ മൂന്നും അല്പായുർയ്യോഗങ്ങൾ. മദ്ധ്യമായുർയ്യോഗങ്ങൾ നൂറുവയസ്സിലകത്തു മരണത്തെ ഭവിപ്പിക്കും. ഇവ മൂന്നുയോഗങ്ങൾക്കും ദശാപേക്ഷയുണ്ട്.

പിന്നെ അമിതായുർയ്യോഗമുണ്ടായാൽ നൂറുവയസ്സിലേറെ ഇരിക്കും. ഈ യോഗങ്ങൾക്കും ദശാപേക്ഷയില്ല. പിന്നെ യോഗമുണ്ടായാൽ യോഗത്തിൽ പറഞ്ഞ സംവത്സരാവധിയിങ്കൽ മരണം. ശിഷ്ടമദ്ധ്യമായുർദ്ദീർഘായുർയ്യോഗങ്ങൾക്ക് ദശകളുടെ വിചാരിക്കേണം. മുമ്പിൽ പറഞ്ഞ ദോഷദാതാക്കളായിരിക്കുന്ന ഗ്രഹങ്ങളുടെ ദശയിലും അപഹാരത്തിലും മരണം സംഭവിക്കും. യോഗമില്ലെങ്കിൽ അപ്പോൾ ആയുസ്സിങ്കൽ ദശയുടെ അപവാദങ്ങളത്രെ യോഗങ്ങൾ എന്നുവന്നു.

ഇതി ഫലസാരസമുച്ചയ കേരളീഭാഷയാം പൂർവ്വാർദ്ധഃ സമാപ്തഃ
ഫലസാരസമുച്ചയം പൂർവ്വാർദ്ധത്തിന്റെ കേരളീഭാഷ കഴിഞ്ഞു.



ശ്രീ ഗുരുഭ്യോനമഃ
ശ്രീസൂര്യാദി സർവ്വഗ്രഹേഭ്യോ നമഃ
അഹം ബ്രഹ്മാസ്മി
ഹരിഃ ശ്രീ ഗണപതയേ നമഃ
അവിഘ്നമസ്തു ശ്രീസൂര്യാദി സർവ്വഗ്രഹേഭ്യോ നമഃ.

# ഉത്തരാർദ്ധം.



ഗ്രന്ഥമദ്ധ്യത്തിങ്കൽ ഇഷ്ടദേവതാനമസ്ക്കാരമാകുന്ന മംഗലത്തെചെയ്യുന്നു "ശ്രീ സൂര്യാദി" എന്നതുകൊണ്ട് ഗ്രന്ഥത്തിന്റെ ആദിയിങ്കലും നടുവിങ്കലും ഒടുക്കത്തും മംഗളാചരണം വേണമെന്നുണ്ട്. അതുകൊണ്ട് ഗ്രന്ഥാദിമദ്ധ്യാവസാനങ്ങളിൽ മംഗലംവേണമെന്ന് ഭഗവാൻ പതഞ്ജലി മഹാഭാഷ്യത്തിൽ പറഞ്ഞിട്ടുണ്ട്. അനന്തരം ജാതകരീതിമാർഗ്ഗത്തിൽ വരുത്തുവാൻ പറഞ്ഞവററിന്റെ എല്ലാവററിന്റേറയും ഫലങ്ങൾ ചുരുക്കി പൂർവ്വാർദ്ധത്തിൽ പറഞ്ഞു. അവിടെ ദശാഫലം പറഞ്ഞപ്പോൾ യോഗങ്ങൾകൂട്ടി പ്രസംഗിച്ചു. എന്നിട്ട് ഉത്തരാർദ്ധത്തിൽ യോഗങ്ങളെ പറയുന്നു എന്നു ചൊല്ലുന്നു. "അഥ പ്രസംഗാ"എന്നുള്ള വാക്യംകൊണ്ട്. പിന്നെ ആറുവിധ ആയുര്യോഗവാക്യങ്ങൾ ഉള്ളവററിൽ സദ്യോരിഷ്ടയോഗങ്ങളെ ചൊല്ലുന്നു.

അവിടെ ഹോരയിലെ സദ്യോമരണാദ്ധ്യായമാകുന്നു. ആറാമദ്ധ്യായത്തെ മുമ്പിൽ എഴുതുന്നു എന്നു്. തത്ര എന്നു തുടങ്ങിയുള്ള വാക്യത്തിന്റെ അർത്ഥം അവിടെ [1] "സാന്ധ്യായാ" എന്ന ശ്ലോകം കൊണ്ട് രണ്ടു യോഗങ്ങളെ ചൊല്ലുന്നു. അർദ്ധാസ്തമനം തുടങ്ങി നാലു

---

1 സന്ധ്യായാം ഹിമദീധിതിഹോരാ
പാപൈർഭാന്തഗതൈ ന്നിധനായപ്രത്യേകം
ശശിപാപസമേതൈഃ
കേന്ദ്രൈർവ്വാസ വിനാശമുപൈതി

(ഹോരാ)

നക്ഷത്രങ്ങൾ വഴിപോലെ കാണാറാദവോളം സായം [1] സന്ധ്യാനക്ഷത്ര ങ്ങൾ വഴിപോലെ കണ്ടുകൂടാതെ ആകുമ്പോൾ തുടങ്ങി അദ്ധോദയ ത്തോളം പ്രാതസ്സന്ധ്യാ എന്ന് [2] സംഹിതയിൽ പറഞ്ഞുകിടക്കുന്നു. അദ്ധാസ്തമനം സന്ധ്യ എന്നു പാരമേശ്വരത്തിൽ പറഞ്ഞും വിവര ണത്തിലും വിഷമാക്ഷരത്തിലും സംഹിതയിൽ പറഞ്ഞ സന്ധ്യ എന്നു പറഞ്ഞുകിടക്കുന്നു.

പിന്നെ ഓജരാശിയുടെ ഉത്തരാദ്ധവും യുഗ്മരാശിയുടെ പൂർവ്വാ ദ്ധവും ചന്ദ്രഹോരാസന്ധിയിങ്കൽ ചന്ദ്രഹോരാലഗ്നമായി പാപന്മാരു് എല്ലാവരും രാശിയുടെ ഒടുക്കത്തെനവാംശകത്തിൽ നിൽക്കുമ്പോൾ ജനിച്ചാൽ അപ്പോൾതന്നെ മരിച്ചുപോകും. ഇങ്ങിനെ സദ്യോരിഷ്ട യോഗങ്ങളുടെ ഫലം. ഈ യോഗത്തിന്നു് ചന്ദ്രഹോര എന്നുപേർ. പിന്നെ പാപികൾ ആയില്യം, തൃക്കേട്ട, രേവതികളുടെ ഗണ്ഡാന്ത ക്കാലുകളായിരിപ്പൂ. ചന്ദ്രൻ ക്ഷീണനായും ഇരിപ്പൂ. എന്നാൽ ഏററവും കഷ്ടമെന്നു് പാരമേശ്വരത്തിൽ താല്പര്യം. പിന്നെ കേന്ദ്ര ങ്ങളിൽ ഒന്നിൽ ചന്ദ്രൻ ഒന്നിൽ ചൊവ്വ ഒന്നിൽ ശനി നാലുകേന്ദ്രത്തി ലായി പാപന്മാർ നിൽക്കുകിൽ സദ്യോരിഷ്ടയോഗങ്ങൾ. ചന്ദ്രനും പാപികളും കൂടി കേന്ദ്രത്തിൽ നിന്നാൽ സദ്യോരിഷ്ടയോഗം എന്നു ഇതിന്നൎത്ഥമെന്നു പാരമേശ്വരത്തിൽ പറഞ്ഞുകിടക്കുന്നു. ഇതു് കേന്ദ്രയോഗം.

---

1 സായംസന്ധ്യാ പ്രാതഃ സന്ധ്യാ എന്നു് സന്ധ്യകൾ രണ്ടു വിധമുണ്ടു്. ആദിത്യന്റെ അദ്ധാസ്തമനം തുടങ്ങി, നക്ഷത്ര ങ്ങൾ നല്ലവണ്ണം കാണാറാകുന്നിടത്തോളം സമയം സായം- സന്ധ്യാ; നക്ഷത്രങ്ങളുടെ തേജസ്സിന്നു് കുറവു തുടങ്ങി ആദിത്യന്റെ അദ്ധോദയംവരെ പ്രാതഃ സന്ധ്യാ.

2 അദ്ധാസ്തമയാദൂദ്ധ്വം വ്യക്തീഭൂതാ ന താരകാ യാവൽ
സായംസന്ധ്യാ താവൽ പ്രാതസ്സന്ധ്യാപി താരാണാം
തേജഃ പരിഹാണമുഖാദ് ഭാനോരദ്ധോദയോ യാവൽ
(സംഹിത)

ഇനി [1] 'ചക്രസ്യ' എന്ന ശ്ലോകംകൊണ്ട് രണ്ടുയോഗങ്ങളെ ചൊല്ലുന്നു. ലഗ്നത്തിൽ മൂന്നുരാശികളഞ്ഞു തുടങ്ങി ലഗ്നത്തിൽ മൂന്നു രാശിക്കൂട്ടിയേടത്തോളം ഉള്ള രാശികൾ പൂർവ്വാർദ്ധമാകുന്നതു്. മറേറവ അപരാർദ്ധം. പിന്നെ ദൃശ്യാർദ്ധം [2] പൂർവ്വഭാഗം, അദൃശ്യാർദ്ധം, അപര ഭാഗം എന്നൊരുപക്ഷം എന്നു് പാരമേശ്വരത്തിൽ പറഞ്ഞുകിട ക്കുന്നു. പിന്നെ വൃശ്ചികംതാൻ മീനംതാൻ ലഗ്നമായി പൂർവ്വഭാഗ ത്തിങ്കൽ ആദിത്യൻ, ചൊവ്വ, ശനി ഇവർ നില്പു.

അപരഭാഗത്തിൽ പൂർണ്ണചന്ദ്രൻ, ബുധൻ, ക്ഷീണചന്ദ്രൻ വ്യാഴം, ശുക്രൻ ഇവർ നില്പു എന്നാൽ ഒരുയോഗം. ഇതിന്നു് വജ്ര മുഷ്ടി എന്നുപേർ.

പിന്നെ ഇവിടെ ഹോരാഭാഷയിലും വിഷമാക്ഷരത്തിലും കർക്കിടവൃശ്ചികങ്ങൾ ലഗ്നമായാൽ എന്നേയുള്ളൂ. മീനലഗ്നമില്ല വിവ രണത്തിൽ കർക്കിടകവും ഇല്ല. വൃശ്ചികം തന്നേയുള്ളൂ. പിന്നെ ലഗ്നേഴ കൾക്ക് ഉഭയപാപിതമുണ്ടായാൽ ഒരുയോഗം. ഇതു് നാലുപ്രകാരം

---

1 ചക്രസ്യപൂർവ്വേതര ഭാഗകേഷു
ക്രൂരേഷുസൌമ്യേഷു ച കീടലഗ്നേ
ക്ഷിപ്രംവിനാശം സമുപൈതിജാതഃ
പാപൈർവ്വിലഗ്നാസ്തമയാശ്രിതശ്ച

(ഹോരാ)

2 ലഗ്നരാശിയുടെ എത്ര തിയ്യതി ഉദയത്തെ പ്രാപിച്ചിരി ക്കുന്നുവോ പത്താംരാശിയിൽ അത്ര തിയ്യതികഴിച്ചു അവിടെനിന്നു തുടങ്ങി നാലാംരാശിയുടെ ലഗ്നോദിതങ്ങ ളായിരിക്കുന്ന ഭാഗങ്ങളോടു തുല്യങ്ങളായഭാഗങ്ങൾ കഴിയു ന്നതുവരെയുള്ള ചക്രത്തിന്റെ പൂർവ്വഭാഗമെന്നും, ലഗ്ന ത്തിന്റെ എത്ര തിയ്യതികൾ ഉദയത്തെ പ്രാപിക്കാതെ ഇരിക്കുന്നുവോ നാലാംരാശിയിൽ അത്ര തിയ്യതികഴിച്ചു് അവിടെനിന്നു തുടങ്ങി പത്താംരാശിയിൽ ലഗ്നോദിത ഭാഗങ്ങളോടു് തുല്യങ്ങളായിരിക്കുന്ന ഭാഗങ്ങൾ കഴിയുന്ന തുവരെ അപരാർദ്ധമെന്നുമാകുന്നു ജ്യൌതിഷികസിദ്ധാന്തം.

വരും. ലഗ്നത്തിന്ന് ഉഭയപാപിത്വമുണ്ടായിരിക്കുക. ഏഴാംഭാവത്തിന്ന് ഉഭയപാപിത്വമുണ്ടായിരിക്കുക. ആറാംഭാവത്തും പന്ത്രണ്ടാംഭാവത്തും പാപിയുണ്ടായിരിക്ക രണ്ടാംഭാവത്തും ഏഴാംഭാവത്തും പാപിയുണ്ടായിരിക്കുക.

ഇങ്ങിനെ പൂർവ്വഭാഗത്തിങ്കൽ ശുഭന്മാരും അപരഭാഗത്തിങ്കൽ പാപികളും നിൽക്കുകിലും ലഗ്നേഴകൾക്ക് ഉഭയശുഭത്വമുണ്ടാകിലും ആയുസ്സിന്നു നന്ന്. ചന്ദ്രന്ന് ഉഭയപാപിത്വമുണ്ടാകിൽ അമ്മക്ക് ആകാ. എന്നെല്ലാം തുടങ്ങി യുക്തിപോലെ വിചാരിച്ചുകൊള്ളണമെന്ന് പാരമേശ്വരത്തിൽ പറഞ്ഞു. ആദിത്യന്ന് ഉഭയപാപിത്വമുണ്ടെങ്കിൽ അച്ഛന്ന് ആകാ. വ്യാഴത്തിന്ന് ഉഭയപാപിത്വമുണ്ടെങ്കിൽ സന്തതിക്ക് ആകാ. ശുക്രന്നാകിൽ ഭാര്യക്കാകാ. ചൊവ്വക്കാകിൽ ഭ്രാതാവിന്നാകാ എന്നു തുടങ്ങി വിചാരിച്ചുകൊള്ളണം. എന്ന് പാരമേശ്വരത്തിന്റെ താല്പര്യം.

ഇനി ഭൌമ എന്ന ശ്ലോകംകൊണ്ടു രണ്ടുയോഗങ്ങളെ ചൊല്ലുന്നു. ശുഭദൃഷ്ടികൂടാതെ ചൊവ്വലഗ്നത്തിൽ നില്പു. ആറാമേടത്തുതാൻ അഷ്ടമത്തിൽത്താൻ ശനിനില്പു എന്നാൽ ഒരുയോഗം.

പിന്നെ ശുഭദൃഷ്ടികൂടാതെ ചൊവ്വയും ശനിയും ആദിത്യനോടു കൂടിനില്പു എന്നാൽ ഒരുയോഗം ഇങ്ങിനെ പാരമേശ്വരത്തിൽപറഞ്ഞു

ചൊവ്വക്കും ശനിക്കും പാടുണ്ടായി ശുഭദൃഷ്ടികൂടാതെ ലഗ്നത്തിൽ നിന്നാൽ യോഗം എന്ന് വിവരണത്തിൽ പറഞ്ഞുകിടക്കുന്നു, ചൊവ്വക്കും ശനിക്കും പാടുണ്ടായി ശുഭദൃഷ്ടിയില്ലാതെ ഇരിക്കിൽ യോഗം എന്നു ഭാഷയിൽ പറഞ്ഞുകിടക്കുന്നു.

പിന്നെ ചൊവ്വയും ശനിയും പന്ത്രണ്ടാംഭാവത്ത് നിന്നാൽ ഒരു യോഗം എന്ന് "അക്കസംസ്ഥാ" എന്നതുകൊണ്ടു് തോന്നിച്ചുകിടക്കുന്നു. എന്ന വിവരണത്തിൽ പറഞ്ഞു.

ഇനി [1] പാപൌ എന്നശ്ലോകംകൊണ്ടു് ഒരു യോഗത്തെ ചൊല്ലുന്നു. ലഗ്നേഴകളിൽ ഒന്നിൽ ശനിയും മറ്റേതിൽ ചൊവ്വയും നില്പു.

1 പാപാവുദയാസ്തഗതൌ ക്രൂരേണയുതശ്ചശശീ
ദൃഷ്ടശ്ചശുഭൈർന്നയദാ മൃത്യുശ്ചഭവേദചിരാൽ.

ചന്ദ്രൻ ആദിത്യനോട്ടുകൂടി നില്പൂ എന്നാൽ ഒരുയോഗം മന്ദമഹായോഗം. പിന്നെ യാതൊരേടത്ത് ചൊവ്വയും ശനിയും നോക്കി നിൽക്കുന്നു ആ ഭാവം നശിച്ചുപോകും എന്നു പാരമേശ്വരത്തിൽ പറഞ്ഞു. അപ്പോൾ ഇവിടെ പറഞ്ഞയോഗം ഭാര്യാനാശയോഗമാകകയുമുണ്ട് എന്നു വന്നു. അവിടെ ലഗ്നത്തിൽ ചൊവ്വയാകിൽ മരണം, ഏഴാംമേടത്താകിൽ ഭാര്യാനാശം എന്നു മററുള്ള ശാസ്ത്രങ്ങളെകൊണ്ടു അറിഞ്ഞുകൊൾക. പിന്നെ വിവരണത്തിൽ പാപികൾ ഒരുത്തര് ലഗ്നത്തിലും ഒരുത്തര് ഏഴിലും ഒരുത്തര് ചന്ദ്രനോട്ടുകൂടിയും നിൽക്കകിൽ സദ്യോരിഷ്ടയോഗം എന്നുപറഞ്ഞു ഭാഷയിലും അങ്ങിനെ തന്നെ.

ഇനി [1] ക്ഷീണേ എന്ന ശ്ലോകംകൊണ്ടു രണ്ടുയോഗങ്ങളെ ചൊല്ലുന്നു. ക്ഷീണചന്ദ്രൻ പന്ത്രണ്ടാംമേടത്തു നില്പൂ. കേന്ദ്രത്തിൽ ശുഭഗ്രഹങ്ങൾ ഇല്ലാതേയും ഇരിപ്പൂ. ലഗ്നത്തിലും അഷ്ടമത്തിലും പാപിയും നില്പൂ എന്നാൽ ഒരുയോഗം. ക്ഷീണചന്ദ്രൻ ക്ഷീണനായി വല്ലേടവും നില്പൂ. കേന്ദ്രത്തിൽ ഇല്ലാതേയും ഇരിപ്പൂ. ദുർബ്ബലന്മാരായി പാപന്മാര് ലഗ്നാഷ്ടമത്തിലും നില്പൂ എന്നാൽ ഒരുയോഗം. ഈ യോഗം എല്ലാഭാവത്തിന്നും യുക്തിപോലെ വിചാരിച്ചുകൊള്ളണം. എന്നു പാരമേശ്വരത്തിൽ പറഞ്ഞു. വിഷമാക്ഷരത്തിൽ മുമ്പിൽ ചൊല്ലിയ ശ്ലോകമേയുള്ളു; ഭാഷയിലും അങ്ങിനെതന്നെ.

ഇനി [2] "ക്രൂര" എന്ന ശ്ലോകംകൊണ്ടു നാലുയോഗങ്ങളെ ചൊല്ലുന്നു. ചന്ദ്രൻ പാപിയോട്ടുകൂടി ഏഴാംമേടത്ത് നില്പൂ. കേന്ദ്രത്തിൽ നിൽക്കുന്ന ശുഭഗ്രഹന്മാർ നോക്കപ്പെടാതേയും ഇരിപ്പൂ. എന്നാൽ യോഗം.

---

1 ക്ഷീണേഹിമഗൌവ്യയഗേപാപൈരുദയാഷ്ടഗൈഃ
കേന്ദ്രേഷുശുഭാശ്ചന ചേൽ ക്ഷിപ്രംനിധനം പ്രവദേൽ.

2 ക്രൂരസംയുതശ്ശശീ സ്മരാന്ത്യമൃത്യുലഗ്നഗഃ
കണ്ടകാദ് ബഹിശ്ശുഭൈ രനീക്ഷിതശ്ച മൃത്യുദഃ
(ഹോരാ)

പിന്നെ കേന്ദ്രത്തിൽനിന്ന് ശുഭഗ്രഹത്തിൻെറ ദൃഷ്ടിയോടു കൂടാതെ പാപിയോടുകൂടി ചന്ദ്രൻ പന്ത്രണ്ടാംമേടത്തു നിന്നാൽ ഒരു യോഗം. പിന്നെ കേന്ദ്രത്തിൽ നിൽക്കുന്ന ശുഭൻെറ ദൃഷ്ടിയോടു കൂടാതെ പാപിയോടുകൂടി ചന്ദ്രൻ എട്ടാംമേടത്തുനിന്നാൽ ഒരു യോഗം.

പിന്നെ കേന്ദ്രത്തിൽ നിൽക്കുന്ന ശുഭൻെറ ദൃഷ്ടിയോടുകൂടാതെ പാപിയോടുകൂടി ചന്ദ്രൻ ലഗ്നത്തിൽ നിന്നാൽ ഒരുയോഗം. ഇങ്ങിനെ പാരമേശ്വരത്തിൽ പറഞ്ഞുകിടക്കുന്നു.

ഇവിടെ ശുക്രൻ ചൊവ്വാകൂടി നില്ക്കുക എന്നു പറഞ്ഞതു് സമ ലിപ്തമായിരിക്കണം എന്നു വിവരണത്തിൽ പറഞ്ഞു. ചന്ദ്രനു് ശുഭ ദൃഷ്ടിയില്ലാതെയിരിക്ക കേന്ദ്രത്തിൽ ശുഭനില്ലാതയിരിക്ക എന്ന് ഭാഷ യിൽ പറഞ്ഞു.

ഇനി [1] ലഗ്നേ എന്ന ശ്ലോകംകൊണ്ടു് മൂന്നുയോഗങ്ങളെക്കൊണ്ടു് ചൊല്ലുന്നു. ക്ഷീണചന്ദ്രൻ ലഗ്നത്തിൽ നില്പൂ അഷ്ടമത്തിലും കേന്ദ്ര ങ്ങളിലും പാപിയുണ്ടായിരിപ്പൂ എന്നാൽ ഒരുയോഗം. എട്ടുനാലേ ഴിൽ ഉഭയപാപിത്വമുണ്ടായി ചന്ദ്രൻ നില്ക്കുകിൽ ഒരുയോഗം. ലഗ്ന ത്തിൽ ഉഭയപാപിത്വമുണ്ടായി ബലവാനായ ശുഭൻെറ ദൃഷ്ടികൂടാതെ ചന്ദ്രൻ നില്പൂ ഏഴിന്നാകിൽ എട്ടിൽത്താൻ പാപി നില്പൂ എന്നാൽ ഒരുയോഗം ഒടുക്കത്തെ യോഗമാകിൽ അമ്മകൂടെ മരിക്കും. ഇങ്ങിനെ പാരമേശ്വരത്തിൽ പറഞ്ഞു. ശുഭദൃഷ്ടിയുണ്ടെങ്കിൽ അമ്മ മരിക്കുക യില്ല എന്നു വിവരണത്തിൽ പറഞ്ഞു. മൂന്നുയോഗങ്ങൾക്കും ശുഭ ദൃഷ്ടിയുണ്ടായാൽ മരിക്കയില്ലെന്നു വിഷമാക്ഷരത്തിൽ പറഞ്ഞു.

---

1 ലഗ്നേക്ഷീണേശശിനിനിധനം രന്ധ്റകേന്ദ്രേഷു പാപൈഃ
പാപാന്തഃസ്ഥേ നിധനഹിബുകദ്യൂനയുക്തേ ച ചന്ദ്രേ
ഏവംലഗ്നേഭവതി മദനച്ഛിദ്രസംസ്ഥൈശ്ച പാപൈ-
ർമ്മാത്രാസാർദ്ധംയദിനച ശുഭൈർവ്വീക്ഷിതശ്ശക്തിമദ്ഭിഃ
(ഹോരാ)

ഇനി [1] രാശ്യന്ത എന്നശ്ലോകംകൊണ്ടു് രണ്ടു യോഗങ്ങളെ ചൊല്ലുന്നു. ശുഭദൃഷ്ടികൂടാതെ രാശിയുടെ ഒടുക്കത്തെ നവാംശകത്തിൽ ചന്ദ്രൻ നില്പൂ. ലഗ്നാലഞ്ചൊമ്പതുകളിൽ പാപികളും നില്പൂ എന്നാൽ ഒരുയോഗം. ലഗ്നത്തിൽ ചന്ദ്രനും ഏഴാമേടത്ത് കുജമന്ദാക്കന്മാരും നിൽക്കുകിൽ ഒരുയോഗം ശേഷഃ എന്ന ഒരു പാഠം.

ആ പാഠത്തിൽ ശുഭദൃഷ്ടികൂടാതെ ചന്ദ്രൻ ഒടുക്കത്തെ നവാംശകത്തിൽ നില്പൂ മററുള്ളഗ്രഹങ്ങൾ ഒക്കെ ലഗ്നാലഞ്ചൊമ്പതുകളിലായിട്ടും നില്പൂ എന്നാൽ യോഗമെന്നൎത്ഥം.

ഇനി [2] അശുഭ എന്ന ശ്ലോകംകൊണ്ടു് മൂന്നു യോഗങ്ങളെ ചൊല്ലുന്നു. സോമഗ്രഹണനേരത്ത് ചന്ദ്രൻ ശനിയോടുകൂടി ലഗ്നത്തിൽ നില്പൂ. അഷ്ടമത്തിൽ ചൊവ്വയും നില്പൂ എന്നാൽ ഒരുയോഗം.

സൂൎയ്യഗ്രഹണനേരത്ത് ശനിയോടുകൂടി ആദിത്യൻ ലഗ്നത്തിൽ നില്പൂ അഷ്ടമത്തിൽ ചൊവ്വ നില്പൂ എന്നാൽ ഒരുയോഗം. ഈ യോഗങ്ങൾ രണ്ടാലൊന്നുണ്ടാകിൽ പ്രജയും അമ്മയും മരിച്ചുപോകും. അവിടെ സൂൎയ്യഗ്രഹണമെങ്കിൽ പ്രസവിക്കാൻ ഞെരുങ്ങിയിട്ടു് ശസ്ത്രം പ്രയോഗിക്കുന്നനേരത്ത് അതു് വല്ലാതെകൊണ്ടിട്ടു് പ്രജയുടേയും അമ്മയുടേയും മരണം. എന്നുഭേദം എന്നു ഭാഷയിൽ പറഞ്ഞു. മററു

---

1 രാശ്യന്തഗേഽസദ്ഭിരവീക്ഷ്യമാണേ
ചാന്ദ്രേത്രികോണോപഗതൈശ്ച പാപൈഃ
പ്രാണൈഃ പ്രയാത്യാശുശിശുൎവ്വിയോഗ-
മസ്തേച പാപൈസ്തുഹിനാംശുലഗ്നേ.

(ഹോരാ)

2 അശുഭസഹിതേ ഗ്രസ്തേ ചന്ദ്രേകുജേനിധനാശ്രിതേ
ജനനിസുതയോൎമ്മൃത്യുൎല്ലഗ്നേരവൌതു സ ശസ്ത്രജഃ
ഉദയതിരവൌശീതാംശൌ വാ ത്രികോണവിനാശഗൈ
ൎന്നിധനമശുഭൈൎവ്വീൎയ്യോപേതൈഃ ശുഭൈരയുതേക്ഷിതേ

(ഹോരാ)

ള്ളതിൽ ശസ്ത്രംകൊണ്ടിട്ടെന്നേയുള്ളൂ. പിന്നെ ശുഭദൃഷ്ടിയോഗങ്ങൾ കൂടാതെ ആദിത്യൻതാൻ ചന്ദ്രൻതാൻ ലഗ്നത്തിൽ നില്പൂ. അഞ്ചൊമ്പതെട്ടുകളിൽ പാപികളും നില്പൂ എന്നാൽ ഒരുയോഗം. ഇവിടെ സൂര്യഗ്രഹണയോഗത്തിൽ ബുധനെക്കൂടെ പാപിയായികണ്ടുകൊള്ളേണമെന്ന് വിഷമാക്ഷരത്തിൽ പറഞ്ഞു.

ഇനി [1] അസിത എന്ന ശ്ലോകംകൊണ്ട് ഒരുയോഗത്തെ ചൊല്ലുന്നു. പന്ത്രണ്ടാംമേടത്ത് ശനിയും ഒമ്പതാമേടത്ത് ആദിത്യനും ലഗ്നത്തിൽ ചന്ദ്രനും അഷ്ടമത്തിൽ ചൊവ്വയും നില്പൂ. വ്യാഴം ബലവാനായി അഞ്ചാംമേടത്ത് ഇല്ലാതേയും ഇരിപ്പൂ എന്നാൽ ഒരുയോഗം എന്നർത്ഥം.

ഇനി [2] 'സുത' എന്ന ശ്ലോകംകൊണ്ട് ശീതരശ്മി എന്നു പറയുന്ന യോഗത്തെ ചൊല്ലുന്നു. അഞ്ചേഴപന്ത്രണ്ടൊമ്പതു ലഗ്നം എട്ടുകളാലൊന്നിൽ പാപിയോടുകൂടി ബലവാന്മാരായ ശുക്രബുധവ്യാഴന്മാരുടെ യോഗദൃഷ്ടികൾ കൂടാതെ ചന്ദ്രൻ നിൽക്കുകിൽ ഒരുയോഗം. ഇവിടെ ക്ഷീണചന്ദ്രനായിരിക്കേണം. വിഷമാക്ഷരത്തിലും ഭാഷയിലും പറഞ്ഞുകിടക്കുന്നു. ബലവാന്മാരായ ശുക്രബുധവ്യാഴന്മാരുടെ യോഗദൃഷ്ടികൾ ഇവിടെ പറഞ്ഞ യോഗങ്ങൾ എല്ലാററിന്റേയും അപവാദമാകുന്നതു് എന്ന് വിവരണത്തിൽ പറഞ്ഞുകിടക്കുന്നു. പിന്നെ പാപിയോടുകൂടി ബുധൻ പാപിയാകയാൽ ശീതരശ്മിക്ക് ബുധയോഗമപ

---

1 അസിതരവിശശാംക ഭൂമിജൈ
വ്യയനവമോദയ നൈധനാശ്രിതൈഃ
ഭവതിമരണമാശു ദേഹിനാം
യദിബലിനാ ഗുരുണാനവീക്ഷിതാഃ

(ഹോരാ)

2 സുതമദനവമാന്ത്യലഗ്നരന്ധ്ര-
ഷപശുഭയുതോ മരണായ ശീതരശ്മിഃ
ഭൃഗുസുതശശിപുത്ര ദേവപൂജ്യൈ-
ര്യദിബലിഭിർന്നയുതോ വിലോകിതോവാ

(ഹോരാ)

വാദമാകയില്ല എന്ന് ചിലര് പറയുന്നു. ഇങ്ങിനെ ഇരുപത്തി മൂന്നുയോഗങ്ങളെ ഇവിടെ പറഞ്ഞു.

ഇനി [1] 'യോഗം' എന്ന ശ്ലോകംകൊണ്ടു് ഇവിടെ പറഞ്ഞ യോഗങ്ങളുടെ ഫലമാകുന്ന മരണം അനുഭവിക്കുന്ന കാലത്തേയും ചൊല്ലുന്നു.

ഇവിടെ പറഞ്ഞ യോഗങ്ങളിൽ യാതൊരുയോഗം ജനനസമയത്ത് ഉള്ളതു് ആ യോഗം ഏതെല്ലാം ഗ്രഹങ്ങൾ കൂടിയിട്ടാകുന്നു ആ ഗ്രഹങ്ങളിൽ ആക്ക് ബലമേറു അവൻ ജനനസമയത്തിങ്കൽ യാതൊരു രാശിയിൽ നിൽക്കുന്നു ആ രാശിയിൽത്താൻ ജനനസമയത്തെ ചന്ദ്രൻ നിൽക്കുന്നരാശിയിൽത്താൻ ലഗ്നരാശിയിൽത്താൻ സംവത്സരത്തിലകത്ത് ബലവാനായ ചന്ദ്രൻ പാപദൃഷ്ടിയോടുകൂടി ചെല്ലുന്നു, അന്നു മരണമെന്നറിക. ചന്ദ്രന്ന് ശുഭയോഗദൃഷ്ടികൾ കൂടാതെ ഇരിക്കിൽ ആ കാലത്തു് മരിപ്പു എന്നു വിവരണത്തിൽ പറഞ്ഞു.

ഇനി ഹോരയിൽ പറയാതെ സാരാവലിയിൽ പറഞ്ഞയോഗങ്ങളെ കാട്ടുന്നു. ഔമ എന്നു തുടങ്ങി പത്തൊമ്പതുശ്ലോകങ്ങളെക്കൊണ്ടു് അവിടെ സാരാവലിയിലെ അമ്പതാമദ്ധ്യായമാകുന്നു. ആ അമ്പതു് അദ്ധ്യായങ്ങളുടേയും ഭാഷാവ്യാഖ്യാനം മിക്കതും അവിടവിടെയായിട്ടെഴുതുന്നു. അതിൽ പത്താമദ്ധ്യായത്തിൽ അരിഷ്ടയോഗങ്ങളെ പറയുന്നു. പതിനൊന്നാമത്തേതിലും പന്ത്രണ്ടാമത്തേതിലും അരിഷ്ടത്തിൻെറ അപവാദങ്ങളെ പറയുന്നു. മൂന്നദ്ധ്യായങ്ങളുടേയും ഭാഷമിക്കതും ഇവിടെ എഴുതുന്നു. അവിടെ [2] "ആയുജ്ഞാനാദ" എന്ന

---

1 യോഗേ സ്ഥാനം ഗതവതി ബലിനശ്ചന്ദ്രേ സ്വം വാ തനുഗൃഹമഥവാ
പാപൈർദൃഷ്ടേ ബലവതി മരണം വർഷസ്യാന്തഃ കില മുനിഗദിതം
(ഹോരാ)

2 ആയുർജ്ഞാനാദ്ഭാവേ സർവ്വം വിഫലം പ്രകീർത്തിതം യസ്മാൽ
തസ്മാത്തജ്ജ്ഞാനാർത്ഥമരിഷ്ടാദ്ധ്യായം പ്രവക്ഷ്യാമി
(സാരാവലി)

ശ്ലോകംകൊണ്ടു് അരിഷ്ടയോഗങ്ങളെ പറവാനുള്ള സംഗതിയെ ചൊല്ലുന്നു. ആയുസ്സറിയാതെ മററുള്ളവസ്തു പറഞ്ഞാൽ ഫലമില്ലാ എന്നതു് ഹേതുവായിട്ടു് ആയുസ്സിനെ അറിവാനായിക്കൊണ്ടു് അരിഷ്ടാദ്ധ്യായത്തെ പറയുന്നു. പൂർവ്വശാസ്ത്രങ്ങളിൽ അരിഷ്ടാദ്ധ്യായത്തിൽ പറഞ്ഞവററെ പറയുന്നു എന്നത്ഥം.

[1] ഓജസ്ഥിത ഇതി—ഓജരാശിയിൽ നിൽക്കുന്ന പുരുഷഗ്രഹങ്ങൾ ബലവാന്മാരു് യുഗ്മരാശിയിൽ നിൽക്കുന്ന സ്ത്രീഗ്രഹങ്ങൾ ബലവാന്മാരു്. ശുക്ലപക്ഷത്തിൽ പകലും കൃഷ്ണപക്ഷത്തിൽ രാത്രിയും എല്ലാവക്കും ബലമുണ്ടു്. മറിച്ചാകിൽ ബലമില്ല. [2] 'ത്രിവിധ'മിതി. നിയതമായിട്ടു അനിയതമായിട്ടു യോഗംകൊണ്ടുള്ളതായിട്ടു എന്നിങ്ങനെ മൂന്നുവിധമായുസ്സു്. അവററിൽ യോഗംകൊണ്ടുള്ളതിനെ ഇപ്പോൾ പറയുന്നു. പിന്നെ മറേറവററയേയും പറയുന്നു.

ഇനി [3] ബൃഹസ്പതി എന്ന ശ്ലോകംകൊണ്ടു് ഒരുയോഗത്തെ പറയുന്നു. വ്യാഴം, ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, ശനികളുടെ ദൃഷ്ടിയോടുകൂടി ശുക്രദൃഷ്ടികൂടാതെ മേടവൃശ്ചികങ്ങളിൽ [4] അഷ്ടമത്തിൽ

---

1 ഓജസ്ഥിതാഃ പുമാംസഃ ശുക്ലേഹനി സൂരിഭിസ്സമാഖ്യാതാഃ
യുഗ്മഭവനേഷു സർവ്വേ കൃഷ്ണേ നിശി യോഷിതോ ബലിനഃ.
(സാരാവലി)

2 ത്രിവിധമിഹശാസ്ത്രകാരാ നിയതമനിയതം ച യോഗജംപ്രാഹുഃ
യോഗസമുത്ഥം താവദ്വക്ഷ്യേ പശ്ചാത്തുപരിശേഷൌ.
(സാരാവലി)

3 ബൃഹസ്പതിർഭൌമഗൃഹേഷ്ടമേസ്ഥഃ
സൂര്യേന്ദുഭൌമാർക്കജ ദൃഷ്ടമൂർത്തിഃ
അബ്ദൈസ്ത്രിഭിർഭാർഗ്ഗവ ദൃഷ്ടിഹീനോ
ലോകാന്തരംപ്രാപയതിപ്രസൂതം. (സാരാവലി)

4 മേടമോ വൃശ്ചികമോ അഷ്ടമാവുകയും, അതായതു്--കന്നിയോ മേടമോ ലഗ്നമാവുക അവിടെ വ്യാഴം ആദിത്യാദികളുടെ ദൃഷ്ടിയോടും, ശുക്രദൃഷ്ടിയില്ലാതേയും നില്ക്കുക.

നിന്നാൽ മൂന്നസംവത്സരത്തിലകത്തു മരിക്കാം. [1] വക്രാതിവക്രമുള്ള ശനി ബലവാനായി ചൊവ്വയുടെ ദൃഷ്ടിയോടുകൂടി എട്ടാറുകേന്ദ്രങ്ങളിൽ മേടം വൃശ്ചികങ്ങളിൽ നിന്നാലും മൂന്നസംവത്സരത്തിനകത്ത് മരിക്കം. രണ്ടുസംവത്സരത്തിനകത്തെന്ന് ചില ഗ്രന്ഥങ്ങളിൽ പറയുന്നു.

[2] ഭാസ്കരേതി—ആദിത്യനോടും ചന്ദ്രനോടുംകൂടി ശനി നിന്നാൽ ഒമ്പതു സംവത്സരത്തിനകത്തു മരിക്കം എന്ന് ബ്രഹ്മശൌണ്ഡൻ പറയുന്നു. മൂന്നശ്ലോകങ്ങളിലും സദ്യോരിഷ്ടയോഗങ്ങളല്ലാ പറയുന്നതു്. എന്നിട്ടാണതു് ഇവിടെ എഴുതാഞ്ഞതു് എന്നറിക. ഇങ്ങിനെ എല്ലാടവും.

ഇനി [3] 'ഭൌമ' എന്ന ശ്ലോകംകൊണ്ടു് ഒരുയോഗം. ചൊവ്വ, ആദിത്യൻ, ശനി ഇവര് അഷ്ടമത്തിൽ എടവം തുലാങ്ങളിൽ നില്ക്കുകിൽ യമൻതന്നെ രക്ഷിച്ചുവെങ്കിലും ഒരുമാസംകൊണ്ടു് മരിക്കം. ഒരുമാസത്തിലേറെ ജീവിച്ചിരിക്കയില്ല എന്നൎത്ഥം.

ഇനി [4] 'ഏക' എന്ന ശ്ലോകംകൊണ്ടു് ഒരുയോഗം. എടവം തുലാങ്ങളിൽ അഷ്ടമത്തിൽ ഒരുപാപി നില്ക്കുകിൽ അമൃതു് സേവിപ്പു എങ്കിലും ഒരു സംവത്സരത്തിനകത്തു മരിക്കം.

---

1 വക്രീശനിർഭൌമഗൃഹം പ്രപന്നഃ
ഛിദ്രേച ഷഷ്ഠേ ച ചതുഷ്ടയേ വാ
കുജേന സമ്പ്രാപ്തബലേനദൃഷ്ടോ
വർഷദ്വയംജീവയതിപ്രയാതം.

വർഷത്രയമെന്നുള്ള പാഠത്തിലാണ് ഈ വ്യാഖ്യാതാവു് വ്യാഖ്യാനിക്കുന്നതു്.

2 ഭാസ്കരഹിമകരസഹിതഃ ശനൈശ്ചരോമൃത്യുദഃ പ്രസവകാലേ
വർഷൈർന്നവഭിര്യ്യാതൈരിത്യാഹ ബ്രഹ്മശൌണ്ഡാഖ്യഃ.

3 ഭൌമദിവാകരസൗരാ ഛിദ്രേജാതസ്യ യസ്യശുക്രഗൃഹേ
മ്രിയതേസ നരോऽവശ്യം യമകൃതരക്ഷോऽപിമാസേന.

4 ഏകഃ പാപോഷ്ടമഗഃ ശുക്രഗൃഹേ പാപവീക്ഷിതോ വർഷാൽ
മാരയതി നരം ജാതം സുധാരസോ യേനപീതോऽപി.

[1] രവി ഇതി—ചിങ്ങം കർക്കിടകങ്ങളിൽ പന്ത്രണ്ടാറെട്ടിൽ ശുക്രൻ പാപികളുടെ എല്ലാവരുടേയും ദൃഷ്ടിയോടുകൂടി നിൽക്കുകിൽ ആറുസംവത്സരംകൊണ്ടു് മരിക്കും.

[2] കർക്കിടകേതി- കർക്കിടകത്തിൽ ആറെട്ടിൽ ബുധൻ ചന്ദ്രദൃഷ്ടിയോടുകൂടി നില്ക്കിൽ നാലുസംവത്സരംകൊണ്ടു് മരിക്കും. [3] തീവ്രേതി. തീവ്രഫലങ്ങളായിരിക്കുന്ന രാജയോഗങ്ങളിൽ ഖലകുലത്തിൽ ജനിച്ചാൽ അല്പായുസ്സായിപ്പോകും എന്നർത്ഥം. നീചകുലത്തിൽ ജനിക്കുന്നവന്നു് രാജയോഗം അരിഷ്ടയോഗങ്ങളും എന്നു താല്പര്യം.

[4] കേതുരിതി—ധൂമകേതു തുടങ്ങിയവ യാതൊരുരാശിയിൽ ഉദിക്കുന്നു ആ രാശിയിൽ ജനിച്ചാൽ രണ്ടുമാസംകൊണ്ടു് മരണം. ഇവിടെ കാലവാചികളിൽ തൃതീയ കാണുന്നതൊക്കെ അപവർഗ്ഗേ തൃതീയാ എന്നു് വിധിച്ച തൃതീയാ എന്നു കണ്ടുകൊൾക. അവിടവിടെ പറഞ്ഞകാലത്തിന്റെ ഒടുക്കം മരണം എന്നർത്ഥം. [5] 'ദിവസകര' ഇതി ആദിത്യൻ, ചൊവ്വ, ശനി, ക്ഷീണചന്ദ്രന്മാരു് മൂവ്വരുടേയും ദൃഷ്ടിയോടുകൂടി മേടം, വൃശ്ചികം, മകരം, കുംഭങ്ങളിൽ പത്താംമേടത്തു നിന്നാൽ ജനിച്ചുകൂടുമ്പോൾതന്നെ മരണം.

---

1 രവിശശിഭവനേ ശുക്രോ ദ്വാദശരിപുരന്ധ്റഗശ്ശുഭൈസ്സർവ്വൈഃ
ദൃഷ്ടഃ കരോതിഷൾഭിർവ്വർഷൈർമ്മരണം കിമത്രചിത്രംഹി

2 കർക്കിടധാമനിസൌമ്യഃ ഷഷ്ഠാഷ്ടമസംസ്ഥിതോവിലഗ്നർക്ഷാൽ
ചന്ദ്രേണദൃഷ്ടമൂർത്തിഃ വർഷ ചതുഷ്കേണമാരയതി

3 തീവ്രഫലരാജയോഗാ യവനാദ്യൈര്യേവിനിർമ്മിതാസ്തേഷു
ജായന്തേ ഖലകുലജാരിഷ്ടം തേഷു പ്രസൂതാനാം

4 കേതുര്യസ്മിന്നൃക്ഷേഭ്യുദിതസ്തസ്മിൻ പ്രസൂയതേയോഹി
മാസദ്വയേന മരണം സമാദിശേത്തസ്യ ജാതസ്യ

5 ഗഗനസ്ഥോദിവസകരഃ പാപൈശ്ച്വ്ഛഭിർന്നിരീക്ഷിതസ്സദ്യഃ
മാരയതിഭൌധാമനി ശനിഭേച ന സംശയോഭവതി

[1] ലഗ്ന ഇതി—മകരത്തിന്റെ മുമ്പിലത്തെ ദ്രേക്കാണവും കർക്കിടകാന്ത്യ ദ്രേക്കാണവും വൃശ്ചികത്തിന്റെ മുമ്പിലത്തേയും ഒടുക്കത്തേയും ദ്രേക്കാണവും മീനത്തിന്റെ ഒടുക്കത്തെദ്രേക്കാണവും ചിങ്ങത്തിന്റെ ആദിദ്രേക്കാണവും തുലാത്തിന്റെ നടുവിലെ ദ്രേക്കാണവും കുംഭത്തിന്റെ ആദിദ്രേക്കാണവും ലഗ്നമായി പാപിയോടുകൂടി അതാതു് ദ്രേക്കാണാധിപന്മാരുടെ ദൃഷ്ടികൂടാതെ ഇരിക്കിൽ ഏഴുസംവത്സരം കൊണ്ടു് മരിക്കം. മിഥുനദ്രേക്കാണംകൂടിയുണ്ടെന്നു് ചിലർ. കർക്ക്യാദി [2] ദ്രേക്കാണംകൂടിയുണ്ടെന്നു് മററുചിലരു്.

[3] രാഹുരിതി-രാഹുകേന്ദ്രത്തിൽ പാപദൃഷ്ടിയോടുകൂടി നില്ക്കുകിൽ പത്തുസംവത്സരംകൊണ്ടു് മരിക്കം. പതിനാറുസംവത്സരംകൊണ്ടു് മരിക്കമെന്നു് ചില ആചാര്യ്യന്മാർ പറയുന്നു. [4] പാപ ഇതി പാപന്മാരു് ത്രികോണകേന്ദ്രങ്ങളിലും ശുഭന്മാരു് ആറെട്ടുപന്ത്രണ്ടുകളിലും ലഗ്നത്തിൽ ആദിത്യനും നില്ക്കിൽ ജനിച്ചുകൂടുമ്പോൾതന്നെ മരിക്കം.

[5] അംശേതി—അംശനവാധിപനും ജന്മാധിപനും ലഗ്നാധിപനും കൂടി ഏഴാമേടത്തു് നില്ക്കുകിൽ ചിലദിവസങ്ങളെകൊണ്ടുമരിക്കം. [6] ക്ഷീണേതി—കർക്കിടമേട എടവങ്ങളല്ലാത്ത രാശിയിൽ ലഗ്നത്തിൽ ക്ഷീണചന്ദ്രൻ പാപദൃഷ്ടിയോടുകൂടി നില്ക്കുകിൽ സദ്യോരിഷ്ടയോഗം.

---

1 ലഗ്നേയദ്രേക്കാണാനിഗളാഹിവിഹംഗപാശധര സംജ്ഞാഃ
മരണായസപ്തവൎഷൈഃ ക്രൂരയുതാ ന സ്വപതിദൃഷ്ടാഃ

2 ഈ ദ്രേക്കാണനിയമങ്ങൾ ബൃഹജ്ജാതകത്തിൽ വിവരിച്ചു പറയുന്നവയാണ്.

3 രാഹുശ്ചതുഷ്ടയസ്ഥോ മരണായനിരീക്ഷിതോ ഭവതിപാപൈഃ
വൎഷൈർദ്ദശഭിഃ ഷോഡശഭിഃ കേചിദാചാൎയ്യാഃ

4 പാപസ്ത്രികോണകേന്ദ്രേ സൌമ്യാഃ ഷഷ്ഠാഷ്ടമവ്യയഗതാശ്ച
സൂൎയ്യോദയേ പ്രസൂതഃ സദ്യഃ പ്രാണാസ്ത്യജതി ജന്തുഃ

5 അംശാധിപജന്മപതീ ലഗ്നപതിശ്ചാസ്തമുപഗതായസ്യ
സംവത്സരൈസ്തുമരണം നിൎവ്യാജംകതിപയൈരേവ

6 ക്ഷീണശരീരശ്ചന്ദ്രോ ലഗ്നസ്ഥഃ ക്രൂരവീക്ഷിതഃ കരുതേ
സ്വൎഗ്ഗഗമനം ഹിപുംസാം കളീരഗോജാൻപരിത്യജ്യ

[1] വഷ്ാന്മാരയതിരണ്ടുശ്ലോകങ്ങളുടെ ഭാഷ എഴുതുന്നു. ആറെട്ടിൽ ചന്ദ്രൻ നിന്നാൽ സംവത്സരംകൊണ്ടുമരണം. പാപദൃഷ്ടിക്കൂടെയുണ്ടെങ്കിൽ സദ്യോമരണം. ശുഭദൃഷ്ടിയുണ്ടെങ്കിൽ എട്ടുസംവത്സരം കൊണ്ടുമരണം. പാപദൃഷ്ടിയും ശുഭദൃഷ്ടിയും ഉണ്ടെങ്കിൽ നാലുസംവത്സരംകൊണ്ടുമരണം, ശുഭന്മാരിൽ ചിലരുടെ ദൃഷ്ടിയുണ്ടാകിലും പാപന്മാരിൽ ചിലരുടെ ദൃഷ്ടിയുണ്ടാകിലും എത്രരാശികംകൊണ്ട് സംവത്സരം വരുത്തിക്കൊള്ളണമെന്നർത്ഥം.

[2] സൌമ്യാ ഇതി. ശുഭഗ്രഹങ്ങൾ വക്രമുള്ളപാപന്മാരുടെ ദൃഷ്ടിയോടുക്കൂടി ശുഭന്മാരുടെ ദൃഷ്ടിക്കൂടാതെ ആറെട്ടിൽ നില്ക്കുകിൽ ഒരു മാസംകൊണ്ടു മരിക്കും.

[3] ലഗ്നേതി. പന്ത്രണ്ടാംമേടത്തും രണ്ടാംമേടത്തും ശുഭന്മാരു് കൂടാതെ പാപന്മാരു് നില്ക്കുകിൽ ആറാംമാസത്തിൽ മരണം. ആറെട്ടുകളിൽ രണ്ടിലും ശുഭന്മാരു് കൂടാതെ പാപന്മാരു് നില്ക്കുകിൽ എട്ടാം മാസത്തിൽ മരണം.

[4] ലഗ്നാധിപേതി. ലഗ്നാധിപനും ജന്മാധിപനും പാടുണ്ടായി ആറാംമേടത്തു നില്ക്കുകിൽ ആറുസംവത്സരംകൊണ്ടുമരണം. ലഗ്നജന്മാധിപന്മാർ പാടുണ്ടായി അഷ്ടമത്തിങ്കൽ നില്ക്കുകിൽ എട്ടുസംവ

1 വഷ്ാന്മാരയതിശശീ ഷഷ്ഠാഷ്ടമരാശിസംസ്ഥിതോ ലഗ്നാൽ
സദ്യഃ ക്രൂരൈർദൃഷ്ടഃ സൌമ്യൈരബ്ദാഷ്ടകാച്ചൈവ
അശുഭൈശ്ശുഭൈശ്ചദൃഷ്ടോ വഷ്ചതുഷ്കേണനിർദ്ദിശേ മരണം
അന്വപാതഃ കത്ത്യവ്യഃ പ്രോക്താദൂനൈർഗ്രഹൈർദൃഷ്ടഃ

2 സൌമ്യാഃ ഷഷ്ഠാഷ്ടമഗാഃ പാപൈർവ്വക്രോപസംഗതൈർദൃഷ്ടാഃ
മാസേനമൃത്യുദാസ്തേ യദിനശുഭൈസ്തത്രദൃഷ്ടാശ്ച

3 ലഗ്നാദന്ത്യാദശധനഗൈഃ ക്രൂരൈശ്ശ്രിയതേതുരന്ധ്രരിപുയുക്തൈഃ
ശുഭസമ്പർക്കമയാതൈർമ്മാസേഷഷ്ഠേഷ്ടമേവാപി

4 ലഗ്നാധിപജന്മപതി ഷഷ്ഠാഷ്ടമരിഃഫഗൌപ്രസവകാലേ
അസ്തമിതൌമരണകരൌ രാശിപ്രമിതൈർവ്വർഷൈഃ

ത്സരംകൊണ്ടു മരിക്കും. ലഗ്നജന്മാധിപന്മാർ പാടുണ്ടായി പന്ത്രണ്ടാംമേടത്തിൽ നില്ക്കുകിൽ പന്ത്രണ്ടുസംവത്സരംകൊണ്ടു്മരണം.

[1] ഹോരാധിപതി ലഗ്നാധിപൻ പാപിയോടു ജയിക്കപ്പെട്ടു് ശുഭദൃഷ്ടികൂടാതെ ഏഴാംമേടത്തു നില്ക്കുകിലും ഒരുമാസംകൊണ്ടു് മരണം.

[2] ചന്ദ്രാ ഇതി. ചന്ദ്രൻ ചൊവ്വയോടും ആദിത്യനോടുംകൂടി ശുഭദൃഷ്ടികൂടാതെ രണ്ടഞ്ചിൽ നില്ക്കുകിൽ ഒമ്പതാംസംവത്സരത്തിൽ മരണം.

[3] ഹോരേശ്വര ഇതി. ലഗ്നാധിപൻ പാപന്മാരുടെ എല്ലാവരുടേയും ദൃഷ്ടിയോടുകൂടി അഷ്ടമത്തിങ്കൽ നില്ക്കുകിൽ നാലാംമാസത്തിൽ മരണം. അവിടെ പാപന്മാൎക്കെല്ലാവൎക്കും ബലമുണ്ടായിരിക്കേണം.

[4] ജന്മേതി. ആദിത്യൻ ജന്മാധിപനായി ശനിയോടുകൂടി ശുക്രദൃഷ്ടിയോടുംകൂടി അഷ്ടമത്തിൽ നില്ക്കുകിൽ എട്ടുസംവത്സരംകൊണ്ടു മരിക്കും.

---

1 ഹോരാധിപതിർവ്യനേ പാപജിതോ മരണമേവവിദധാതി
മാസേനജന്മനാഥസ്ഥൃപച്ഛന്ദ്രോ ന ശുഭദൃഷ്ടഃ

2 ചന്ദ്രഃ കുജരവിയുക്തസ്സ്വസുതസ്ഥാനേ ന ചാപിശുഭദൃഷ്ടഃ
മരണംശിശോഃ പ്രയച്ഛതി നവമേവർഷേനസന്ദേഹഃ

3 ഹോരേശ്വരസ്തുമൃത്യൌ പാപൈസ്സകലൈശ്ച ദൃശ്യതേബലിഭിഃ
മാസിചതുൎത്ഥേ മരണം ജാതസ്യഭവിഷ്യതീതിമുനിവാക്യം

4 ജന്മാധിപതിസ്സൂൎയ്യ സ്വപുത്രസഹിതോഷ്ടമേ ഭവതിരാശൌ
രാശിപ്രമിതൈൎവ്വൎഷൈഃ മ്മരണായസിതേനസന്ദൃഷ്ടഃ

[1] വ്യയേതി. ചന്ദ്രണ്ടെട്ടേഴ് ലഗ്നങ്ങളിൽ പാപിയോടുകൂടി ശുഭദൃഷ്ടികൂടാതെ ചന്ദ്രൻ നില്പ്പു. കേന്ദ്രങ്ങളിൽ ശുഭഗ്രഹങ്ങൾ ഇല്ലാതേയും ഇരിപ്പൂ എന്നാൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

[2] ചക്രസ്യേതി. ചക്രത്തിന്റെ പൂർവ്വഭാഗത്തിങ്കൽ പാപന്മാരെല്ലാവരും അപരഭാഗത്തിങ്കൽ ശുഭന്മാരെല്ലാവരും നില്പ്പു. എടവം താൻ വൃശ്ചികംതാൻ ലഗ്നമായിരിപ്പൂ എന്നാൽ വജ്രമുഷ്ടിയോഗം. യോഗത്തിന്നേരത്തു് ജനിച്ചാൽ അപ്പോൾതന്നെ മരിക്കും. ചക്രത്തിന്റെ പൂർവ്വാർദ്ധാപരാർദ്ധങ്ങൾ മുമ്പിൽപറഞ്ഞുവല്ലോ.

[3] ക്ഷീണഇതി. ലഗ്നത്തിൽ ക്ഷീണചന്ദ്രനും കേന്ദ്രാഷ്ടമങ്ങളിൽ പാപികളും നില്ക്കിൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

[4] രാശ്യാന്തേതി. പാപന്മാരെല്ലാവരും ഒടുക്കത്തെ നവാംശകത്തിൽ നില്പ്പു. സന്ധ്യയിങ്കൽ ചന്ദ്രഹോരലഗ്നമായി നില്പ്പു എന്നാൽ ജനിച്ചുകൂടുമ്പോൾ മരണം. ചന്ദ്രനും പാപന്മാരു് എല്ലാവരും കേന്ദ്ര

---

1 വ്യയാഷ്ടസപ്തോദയഗേശശാങ്കേ
പാപേനയുക്തേ ശുഭദൃഷ്ടിഹീനേ
കേന്ദ്രേഷുസൌമ്യഗ്രഹവർജ്ജിതേഷു
പ്രാണൈർവ്വിയോഗം വ്രജതിപ്രജാതഃ

2 ചക്രസ്യപൂർവ്വഭാഗേസൌമ്യാ പാപാസ്ത്വഥോത്തരേചൈവ
വൃശ്ചികലഗ്നേജാതാ ഗതായുഷോവജ്രമുഷ്ടിയോഗേസ്മിൻ

3 ക്ഷീണേശശിനിവിലഗ്നേ
പാപൈഃ കേന്ദ്രേഷുമൃത്യുസംസ്ഥൈർവ്വാ
ഭവതിവിപത്തിരവശ്യം
യവനാധിപതേമ്മതംചൈതൽ

4 രാശ്യന്തഗതൈഃ പാപൈഃ
സന്ധ്യായാം ഹിമരശ്മിഹോരായാം
മൃത്യുഃ പ്രത്യേകസ്ഥൈഃ
കേന്ദ്രേഷുശശാങ്കപാപൈശ്ച

ത്തിൽ നില്ക്കുകിലും അങ്ങനെതന്നെ. [1] ദ്യൂനേതി. ചന്ദ്രൻ ഏഴെട്ടുക ളിൽ ഉഭയപാപിത്വമുണ്ടായി നില്ക്കുകിൽ ദേവകളാൽ രക്ഷിക്കപ്പെ ട്ടുവെങ്കിലും ജനിച്ചുകൂടുമ്പോൾ മരിക്കും. [2] പാപദ്വയേതി. ചന്ദ്രൻ ഉഭയപാപിത്വമുണ്ടായി ലഗ്നേഴെട്ടുകളിൽ ബലമില്ലാതെ ശുഭൻെറ ദൃഷ്ടിയോടുകൂടി ഏഴെട്ടുകളിൽ നിൽക്കുകിൽ മരിക്കും. [3] ദ്യൂനേതി. പാപന്മാരു് പാപദൃഷ്ടിയോടുകൂടി ഏഴെട്ടുകളിൽ നില്ക്കുകിൽ അമ്മ യോടുകൂടിമരിക്കും. ശുഭദൃഷ്ടിയുണ്ടെങ്കിൽ വ്യാധിപിടിപ്പിക്കും.

[4] ഗ്രഹണോപഗതാ ഇതി. ചന്ദ്രനു് ഗ്രഹണമുണ്ടായി ശനിയോ ടുകൂടി ലഗ്നത്തിൽ നില്പു. അഷ്ടമത്തിൽ ചൊവ്വയും നില്പു എന്നാലും അമ്മയോടുകൂടി മരിക്കും. ആദിത്യന്നു് ഗ്രഹണമുണ്ടായി പാപിയോടു കൂടി ലഗ്നത്തിൽ നില്പു ചൊവ്വ അഷ്ടമത്തിലും നില്പു എന്നാൽ [5] ആയു ധംകൊണ്ടിട്ടു അമ്മയോടുകൂടിമരണം.

[6] ക്ഷീണ ഇതി. ക്ഷീണചന്ദ്രൻ ശുഭദൃഷ്ടിയോടുകൂടാതെ ലഗ്ന ത്തിൽ നില്പു കേന്ദ്രാഷ്ടമങ്ങളിൽ പാപികളും നില്പു എന്നാൽ ജനിച്ചു കൂടുമ്പോൾ മരിക്കും. അവിടെ അവ ഈശ്വരമതത്തിൽ ശുഭദൃഷ്ടി

---

1 ദ്യൂനചതുരശ്രസംസ്ഥേ പാപദ്വയമദ്ധ്യഗേശശിനിജാതഃ
വിലയംപ്രയാതിനിയതം ദേവൈരപിരക്ഷിതോബാലഃ

2 പാപദ്വയമദ്ധ്യഗതേ ഹോരാസപ്താഷ്ടമസ്ഥിതോ ചന്ദ്രേ
സൌമ്യൈരബലൈർദൃഷ്ടേ ജാതോഹ്യത്രധ്രുവംമ്രിയതേ.

3 ദ്യൂനാഷ്ടമഗൈഃ പാപൈഃ ക്രൂരഗ്രഹവീക്ഷിതൈസ്സഹജനന്യാ
മ്രിയതേശ്ശുഭസന്ദൃഷ്ടൈഃ സത്യസ്യമതാദ്വദേദ്വ്യാധിം.

4 ഗ്രഹണോപഹതേചന്ദ്രേസക്രൂരേലഗ്നഗേകുജേഷ്ടമഗേ
മാത്രാസാർദ്ധം മ്രിയതെചന്ദ്രവദർക്കേചശസ്ത്രേണ.

5 പ്രസവസമയം ശസ്ത്രക്രിയചെയ്തു പ്രജയെ എടുക്കേണ്ട
തായിവരികയാൽ ബാലനും ആ മാതാവിനും ആയുധം
നിമിത്തം മൃതിസംഭവിക്കുമെന്നു് സാരം.

6 ക്ഷീണേശശനിവിലഗ്നേകണ്ടകനിധനാശ്രിതൈസ്ഥപാപൈ
സൌമ്യാദൃഷ്ടേമൃത്യുസ്സത്യസ്യനിർദ്ദേശാൽ.

കൂടാതെയും നില്പു. അതു മുമ്പിൽ പറഞ്ഞുവല്ലൊ ഇതു് സത്യാചാര്യന്റെ മതമാകുന്നു.

[1] 'ദ്യൂത' ഇതി. ഏഴിൽ ആദിത്യൻ നില്പു. ലഗ്നത്തിൽ ചൊവ്വതാൻ ശനിതാൻ നില്പു. എങ്കിലും; ഏഴിൽ ശനിതാൻ ചൊവ്വതാൻ നില്പു ലഗ്നത്തിൽ ആദിത്യനും നില്പു, എങ്കിലും; ചന്ദ്രൻ ശനിയോടുതാൻ ചൊവ്വയോടുതാൻകൂടി പാപദൃഷ്ടിയോടുകൂടിനില്പു, എങ്കിലും; ജനിച്ചുകൂടുമ്പോൾ മരിക്കും.

[2] ഹോരേതി ലഗ്നാദ്യേഴുകളിൽ പാപികളും പന്ത്രണ്ടിൽ ചന്ദ്രനും നില്പു ശുഭനില്ലാതേയും ഇരിപ്പു എന്നാൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

[3] ലഗ്നേതി. ലഗ്നത്തിൽ ചന്ദ്രനും പന്ത്രണ്ടിൽ ആദിത്യനും ഒമ്പതിൽ ശനിയും എട്ടിൽ ചൊവ്വയും നില്പു അഞ്ചിൽ വ്യാഴം ഇല്ലാതേയും നില്പു. എന്നാൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

[4] ലഗ്നേ ഇതി. ലഗ്നത്തിൽ ആദിത്യന്താൻ ചന്ദ്രന്താൻ നില്പു. പാപികൾ ബലവാന്മാരായി ത്രികോണകേന്ദ്രങ്ങളിൽ ശുഭദൃഷ്ടി കൂടാതെ നില്പു എന്നാൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

[5] രഹിത ഇതി. വ്യാഴശുക്രബുധന്മാരോടു് കൂടാതെ ചൊവ്വയോടും ശനിയോടുംകൂടി ആദിത്യൻ നില്ക്കുകിൽ അച്ഛനും മുത്തച്ഛനും മരിക്കും.

---

1 ദ്യൂനഗതേർക്കേലഗ്നേയദ്യേകജേവാപിപശ്ചയേവാപി
അന്യതരയുതേവേന്ദാവശുഭൈർദ്ദൃഷ്ടേചിരാന്മൃത്യുഃ
2 ഹോരാനിധനസ്ഥഗതൈഃ പാപൈഃക്ഷീണേവ്യയസ്ഥിതേചന്ദ്രേ
ജാതസ്യഭവേന്മരണം സദ്യഃ കേന്ദ്രേഷുചേന്നശുഭാഃ
3 ലഗ്നാന്ത്യനവമനൈധനസംയുക്താശ്ചന്ദ്രസൗരിസൂര്യാരാഃ
ജാതസ്യവധംകുര്യുഃ സദ്യോഗുരുണാനചേദ്ദൃഷ്ടാഃ
4 ലഗ്നേചന്ദ്രേർക്കേവാ ബലിനഃ പാപാസ്ത്രികോണനിധനേഷു
സൗമ്യൈരദൃഷ്ടയുക്താസ്സദ്യോമരണായകീർത്തിതായവനൈഃ
5 രഹിതോബുധഗുരുശുക്രൈഃജന്മനികുധിരാംഗസൗരസഹിതോർക്കഃ
കഥയതിപിതരമതീതംപിതുരപിച ശരീരകർത്താരം.

[1] യത്രസ്ഥ ഇതി. ചന്ദ്രൻ വല്ലേടവും ചൊവ്വ ശനികളുടെദൃഷ്ടിയോടുകൂടി ശുഭദൃഷ്ടികൂടാതെ നില്ക്കുകിൽ ജനിച്ചുകൂടുമ്പോൾ മരിക്കും. [2] രുധിരേതി. ചൊവ്വശനികളുടെ ദൃഷ്ടിയോടുതാൻ യോഗത്തോടുകൂടിത്താൻ ആദിത്യൻ നില്ക്കുകിൽ പകൽ ജനിച്ചവന്റെ അച്ഛൻ ജനിച്ചുകൂടുമ്പോൾ മരിക്കും. [3] സൂര്യാദിതി. ആദിത്യന്റെ അഷ്ടമത്തിൽ ശുഭദൃഷ്ടികൂടാതെ ശനിയും ചൊവ്വയുംകൂടി നില്ക്കുകിൽ ജനിച്ചുകൂടുമ്പോൾ അച്ഛൻ മരിക്കും.

[4] പാപേതി. ചരരാശിയിൽ പാപിയോടുകൂടി ആദിത്യൻ നില്ക്കുകിൽ വിഷം, വെള്ളം, ആയുധം ഇവഹേതുവായിട്ട് അച്ഛൻ അല്പായുസ്സായിപ്പോകും. [5] ചന്ദ്രാദിതി. ചന്ദ്രാലെട്ടൊമ്പതേഴകളിൽ ആയിട്ട് പാപികളെല്ലാവരും നില്ക്കുകിൽ ജനിച്ചുകൂടുമ്പോൾ അമ്മയോടുകൂടി മരിക്കും. ഇവിടെ ഏഴയോഗങ്ങൾ ഉണ്ടാകും.

[6] ചരരാശീതി ചരരാശിയിൽ ചൊവ്വയുടെ ദൃഷ്ടിയോടുകൂടി ആദിത്യൻ നില്ക്കുകിൽ പകൽജനിച്ചുവെന്നും അച്ഛൻ മറെറാരു

---

1 യത്രസ്ഥസ്തത്രസ്ഥഃ ക്ഷിതിജാർക്ക ശനൈശ്ചരേക്ഷിതശ്ചന്ദ്രഃ

2 രുധിരശനൈശ്ചരദൃഷ്ടോ ദിവസകരോദിവസജന്മനിത്രയസ്യ
പാപയുതോവാഹന്യാൽ പിതരംനിസ്സംശയം ജാതഃ

3 സൂര്യാദഷ്ടമരാശൌ യദിയുക്തൌ സൌരലോഹിതൌപ്രസവേ
സൌമ്യാദൃഷ്ടൌനിധനം കുര്യാതാം സദ്യ ഏവ പിതുഃ

4 പാപഗ്രഹസംയുക്തശ്ചരരാശിഗതോദിവാകരഃ പ്രസവേ
വിഷശാസ്ത്രജലൈർമ്മൃത്യും കഥയത്യല്പായുഷം പിതരം.

5 ചന്ദ്രാദഷ്ടമരാശൌ നവമേവാ സപ്തമേപിവാ പാപാഃ
സർവ്വേതത്രാന്യതമേഹർജ്ജാതകം സഹജനന്യാ.

6 ചരരാശിഗതേ സൂര്യേ ദിനജന്മനിവീക്ഷിതേകുപുത്രേണ
കഥയതിവിദേശയാതം ജാതസ്യശരീരകർത്താരം.

ദിക്കിൽ പോയപ്പോൾ ജനനം എന്നും പറയാം. [1] ചരരാശീതി. ചര രാശിയിൽ ആദിത്യൻെറ ദൃഷ്ടിയോടുകൂടി ശനി നില്ക്കുകിൽ രാത്രിയിൽ ജനനമെന്നും അച്ഛൻ മറെറാരുദിക്കിൽ പോയിരിക്കുമ്പോൾ ജനന മെന്നും പറയാം. ഈ രണ്ടുയോഗങ്ങൾക്ക് അച്ഛനും ഒന്നിച്ചിരിപ്പാൻ സംഗതിവരായ്ക ഫലം എന്ന് ചിലര്. [2] രുധിരേതി. ചൊവ്വയോടു കൂടി ചരരാശിയിൽ നില്ക്കുകിൽ രാത്രിയിൽ ജനിച്ചവൻെറ അച്ഛൻ പരദേശത്തുനിന്നു മരിച്ചുവെന്നു പറയാം.

[3] യത്രസ്ഥ ഇതി. ആദിത്യൻ വല്ലേടവും ശനിയോടും ചൊവ്വ യോടുംകൂടി നില്ക്കുകിൽ ജനിക്കുംമുമ്പെ അച്ഛന്ന് നാശം.

[4] ജന്മേതി. ജന്മം എട്ടാറേഴ് പന്ത്രണ്ടുകളിൽ പാപന്മാരു് നില്ക്കു കിൽ പ്രജയോടുകൂടി അമ്മ മരിക്കും. ജനിച്ചുകൂടുമ്പോൾതന്നെ.

[5] ജീവതി. മുമ്പിലത്തേടത്തു് വിശേഷത്തെ ചൊല്ലുന്നു. പാപ ന്മാർ ആറുപന്ത്രണ്ടുകളിലാകിൽ അമ്മ മരിക്കും. പ്രജ ജീവിക്കും. ജന്മാഷ്ടമേഴകളിൽ പാപന്മാര് നില്ക്കുകിൽ മറിച്ചെന്നറിക. വക്രഇതി. ചൊവ്വയിങ്കലും ശനിയിങ്കലും പന്ത്രണ്ടാംമേടത്തുനില്ക്കുകിൽ കണ്ണു് പൊടിഞ്ഞു പോകും. അവിടെ ശനിയാകിൽ വലത്തെകണ്ണുപൊടിയും. ചൊവ്വയാകിൽ ഇടത്തേതു്. യുപേതിദി. ചന്ദ്രനും ആദിത്യനുംകൂടി

---

1 ചരരാശിഗതംസൗരിം യദ്യർക്കോരാത്രി ജന്മനിക്ഷേത തത്രാപിവിദേശസ്ഥാ കഥയതിപിതരം പ്രസൂതസ്യ

2 രുധിരസഹിതസ്സസൗരശ്ചരഭവനേ രാത്രിജന്മനിരതസ്യ കഥയതിപിതരമതീതം പരദേശേനാത്ര സന്ദേഹഃ

3 യത്രസ്ഥസ്തത്രസ്ഥസ്സപുത്രരുധിരാങ്ഗസാഗതസ്സൂര്യഃ പ്രാഗ്ജന്മനോനിവൃത്തം കഥയതിപിതരംപ്രസൂതസ്യ

4 ജന്മാഷ്ടസപ്തഷഷ്ഠദ്വാദശ സംസ്ഥേഷുപാപേഷു മാതാസുതേനസാർദ്ധം മ്രിയതേനാസ്ത്യത്രസന്ദേഹഃ

5 ജീവതിമാതാമ്രിയതേസൂനുഃ ഷഷ്ഠാന്ത്യഗേഷുപാപേഷു ജന്മാഷ്ടസപ്തമേഷു ച ജീവതിസൂനുർമ്രിയേതതന്മാതാ

പന്ത്രണ്ടാംമേടത്തു നില്പു. ആറിൽത്താൻ എട്ടിൽത്താൻ പാപികളും നില്പു. എന്നാൽ കണ്ണുപൊടിയും.

[1] അഥവേതി. പന്ത്രണ്ടിൽ ആദിത്യനും ആറെട്ടിൽ പാപികളും നില്ക്കുകിൽ വലത്തെകണ്ണുപൊടിയും. പന്ത്രണ്ടിൽ ചന്ദ്രനും ആറെട്ടിൽ പാപികളും നില്ക്കിൽ ഇടത്തെകണ്ണുപൊടിയും.

[2] സ്വർഭാനുനേതി. ലഗ്നത്തിൽ ചൊവ്വയും ഏഴിൽ ആദിത്യനും ല്ക്കുകിൽ കണ്ണുപൊടിയും. ധനേതി രണ്ടാംമേടത്തു് ചന്ദ്രനും പന്ത്രണ്ടാംമേടത്തു് ആദിത്യനും ആറെട്ടിൽ പാപനും നില്ക്കുകിൽ കണ്ണുപൊടിയും.

"രജനികരേതി" ആറിൽ ചന്ദ്രനും എട്ടിൽ ആദിത്യനും ന്മെതിൽ ശനിയും രണ്ടിൽ ചൊവ്വയും നിന്നാൽ കണ്ണുപൊടിയും.

'രുധിരേതി' ചൊവ്വയോടും ശനിയോടുംകൂടി ആറിൽ ശുഭനോടും കൂടാതെ ചന്ദ്രൻ നില്ക്കുകിൽ പിത്തം ഹേതുവായിട്ടു്താൻ കഫംഹേതുവായിട്ടുതാൻ കണ്ണുപൊടിയും.

ക്ഷീണേതി. മുമ്പുചൊല്ലിയ യോഗങ്ങളിൽ അഷ്ടമത്തിൽ ചന്ദ്രനാകിൽ വലത്തെകണ്ണുപൊടിയും. ആറിലാകിൽ ഇടത്തെകണ്ണുപൊടിയും. പിന്നെ ശുഭദൃഷ്ടിയുണ്ടാകിൽ ജനിച്ചുകൂടുമ്പോഴ് കണ്ണു് പൊടികയില്ല. കാലാന്തരത്തിൽ പൊടിയുന്താനും.

'ദിനകരേതി' ചന്ദ്രൻ അഷ്ടമത്തിൽ ശനിയോടുതാൻ ചൊവ്വയോടുതാൻ കൂടി ശുഭദൃഷ്ടികൂടാതെ നിൽക്കുകിൽ വാതകഫങ്ങളെകൊണ്ടു് കണ്ണുപൊടിയും. ത്രിധന ഇതിയോഗമാകിൽ വലത്തെകണ്ണുപൊടിയും. ആറിൽ ചൊവ്വായോടുതാൻ ശനിയോടുതാൻ ശുഭദൃഷ്ടി

---

1 അഥവാപ്യന്യതരാന്ധ്യേ ദ്വാദശഭേജായമാനസ്യ
അത്രാപിഹരേന്നയനം ദക്ഷിണമർക്കസ്സ്ശീസവ്യം.

2 സ്വർഭാനുനോപസൃഷ്ടാ യദിഹോരാദിനകരശ്ചജാമിത്രേ
ജാതസ്സത്രമന്ധഷ്യോനിസ്സന്ദിശ്ധം ഭവത്യന്ധഃ

കൂടാതെ നിൽക്കുകിൽ ഇടത്തെകണ്ണുപൊടിയും. അവിടെ ശുഭ ദൃഷ്ടിയുണ്ടാകിൽ പൊടികയില്ല. കാലാന്തരത്തിൽ പൊടികിലുമാം.

"ഏതേനേ"തി ഈവണ്ണം ശനി ചൊവ്വ ആദിത്യൻ അവരോടു കൂടിയിരിക്കുന്ന ചന്ദ്രൻ ആറെട്ടുകളിൽ നിൽക്കുകിൽ പല വ്യാധികളെ കൊണ്ടു് കണ്ണുപൊടിയും എന്നൎത്ഥം. ഇങ്ങിനെ പതിനഞ്ചുയോഗ ങ്ങൾ കണ്ണുപൊടിയുന്നവ.

"ഏകാദശ" ഇതി. പതിനൊന്നിൽ താൻ മൂന്നിൽതാൻ പാ പിയോടുകൂടി ചന്ദ്രൻ നിൽക്കുകിൽ ചെവി കേൾക്കാതെ പോകും അവിടെ പാപദൃഷ്ടികൂടിയുണ്ടാകിൽ ജനിച്ചുകൂടുമ്പോൾതന്നെ ചെവി കേൾക്കാതെ പോകും.

"നവമ" ഇതി. ഒമ്പതിൽ പാപദൃഷ്ടിയോടുകൂടി രണ്ടു ഗ്രഹ ങ്ങൾ നിൽക്കുകിൽ വലത്തെ ചെവി കേൾക്കാതെ പോകും. അഞ്ചിൽ പാപദൃഷ്ടിയോടുകൂടി രണ്ടു ഗ്രഹങ്ങൾ നിൽക്കുകിൽ ഇടത്തെ ചെവി കേൾക്കാതെപോകും. യോഗങ്ങളിൽ ശുഭക്ഷേത്രത്തിൽ നിൽക്കു കിലും ശുഭദൃഷ്ടിയുണ്ടാകിലും ചെവിക്കു് നന്നു്. ഇങ്ങിനെ പത്തു യോഗങ്ങൾ.

"രാശാവിതി." വ്യാധ്യാദ്യനുഭവങ്ങളെക്കൊണ്ടും ശരീരത്തിലെ ലക്ഷണങ്ങളെക്കൊണ്ടും ജന്മലഗ്നങ്ങളെ സൂക്ഷിച്ചു് ഗ്രഹയോഗങ്ങളുടെ ശുഭാശുഭത്തെ അറിഞ്ഞുകൊള്ളുന്നം. എന്നു മൂന്നുശ്ലോകത്തിന്നുംകൂടി വന്നതാല്പൎയ്യം.

"ചന്ദ്രാദിത്യാ" വിതി. മീനലഗ്നമായി മൂന്നാംമേടത്തു് ആദി ത്യനും ചന്ദ്രനും കൂടിനിന്നാൽ വ്യാധിയുണ്ടായി മൂന്നുദിവസം ജീവി ച്ചിരിക്കും. ഇതിനെ ലഗ്നനാളിന്റെ മൂന്നാംനാളിൽ ആദിത്യൻ ചന്ദ്ര നോടുകൂടി നിൽക്കുകിലും ചന്ദ്രൻ പതിന്നാലിലും പിന്നത്തെ രാത്രി ജീവിച്ചിരിക്കും. സഹിതം വിതചന്ദ്രാലേഴാമേടത്തു് ആദിത്യനും ചൊവ്വയും കൂടി നിൽക്കുകിൽ ഏഴുദിവസം ജീവിച്ചിരിക്കും.

"ചതുരശ്രേതി." ഇടത്തുടെതാൻ വലത്തുകൂടെതാൻ ചതുരശ്ര ത്തിൽ പാപന്മാരു് നിൽക്കുമ്പോൾ വ്യാധി തുടങ്ങുകിൽ പത്തുദിവസം ജീവിച്ചിരിക്കും. ത്രികോണ ഇതി. വലത്തുകൂടി ത്രികോണങ്ങളിൽ

ആദിത്യനം ഇടത്തുടത്രികോണത്തിൽ ചന്ദ്രനം നില്ക്കുമ്പോൾ വ്യാധി തുടങ്ങുകിൽ പന്ത്രണ്ടു ദിവസം ജീവിച്ചിരിക്കും.

" ത്രികോണേതി " ത്രികോണത്തിൽ ചന്ദ്രനം ചതുരശ്രത്തിൽ ആദിത്യനം നില്ക്കുകിൽ അംഗഹീനനായിരിക്കും. മൂന്നു ദിവസത്തിൻെറ മുമ്പെ മരിക്കുകയും ചെയ്യും.

"യദേതി" നാലാം മേടത്തു് ചന്ദ്രനം ആറാംമേടത്തു് ആദിത്യനം നില്ക്കുകിൽ വ്യാധിയോടുകൂടി പതിനെട്ടുദിവസം ഇരിക്കും. "രവിരിതി. " ചന്ദ്രാൽ ത്രികോണത്തിൽ ആദിത്യൻ നില്ക്കുകിൽ വ്യാധിയോടുകൂടി ഇരുപതു ദിവസം ജീവച്ചിരിക്കും.

" ഹോരേതി " ലഗ്നാൽ അഷ്ടമത്തിൽ ശനിയുടേയും ചൊവ്വയുടേയും ദൃഷ്ടിയോടുകൂടി ആദിത്യൻ നില്ക്കുമ്പോൾ വ്യാധി തുടങ്ങുമ്പോൾ ജീവിച്ചിരിക്കയില്ല. മരിക്കുകയേ ഉള്ളു.

ഹോരായാ ഇതി. ലഗ്നാൽ കേന്ദ്രത്തിൽ ചൊവ്വനില്പു. വ്യാഴം കേന്ദ്രത്തിൽ ഇല്ലാതേയും ഇരിപ്പൂ എന്നാൽ മരിച്ചിട്ടു ജനനം.

" അഥേതി " ലഗ്നത്തിൽ ആദിത്യനം അഷ്ടമത്തിൽ വ്യാഴം അല്ലാതെ ഒരുത്തനം നില്പു. കേന്ദ്രത്തിൽ വ്യാഴമില്ലാതേയും ഇരിപ്പൂ എന്നാൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

" ഹോരായാ " ഇതി. ലഗ്നാൽ കേന്ദ്രത്തിൽ വ്യാഴമില്ലാതെ ചന്ദ്രൻ നില്പു. അഷ്ടമത്തിൽ ഒരു ഗ്രഹവും നില്പു. എന്നാൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

" ദ്രേക്കാണേതി " ലഗ്നദ്രേക്കാണത്തിൻെറ ഏഴാംപാപി നില്പു ലഗ്നത്തിൽ ചന്ദ്രനം നില്പു എന്നാൽ ജനിച്ചുകൂടുമ്പോൾ മരിക്കും.

" ഗ്രഹാ " ഇതി ഗ്രഹങ്ങൾ രണ്ടിലേറെ അഷ്ടമത്തിൽ നില്ക്കുകിൽ ഒരുമാസന്താൻ ഏഴുദിവസന്താൻ ജീവിച്ചിരിക്കും. അവിടെ പാപികളാകിൽ ഏഴുദിവസമെന്നറിക.

" ശനൈരിതി " ലഗ്നത്തിൽ ശനിയും എട്ടിൽ ചൊവ്വയുംനില്പു. കേന്ദ്രത്തിൽ വ്യാഴമില്ലാതെയും ഇരിപ്പൂ എന്നാൽ മരിച്ചിട്ടുജനനം.

"പ്രാഗ്ഫലഗേ" ഇതി. ലഗ്നദ്രേക്കാണത്തിൽ ഗ്രഹം നില്പ്പ ത്രികോണത്തിൽ പാപിയും നില്പ്പ. എന്നാൽ ത്രികോണത്തിൽ നിൽക്കുന്ന പാപിയുടെ ഫലം ഭവിക്കും. അവിടെ ശനിയാകിൽ വ്യാധി, ചൊവ്വ യാകിൽ മരണം, ആദിത്യനാകിൽ വ്യാധികൊണ്ടു വൈകല്യംതാൻ മരണന്താൻ ഭവിക്കും.

"അഥേതി" ലഗ്നത്തിൽ ചൊവ്വയും കേന്ദ്രത്തിൽ ശുക്രനും നില്ക്കുകിൽ ആ ലഗ്നരാശിയിൽ ചെല്ലുമ്പോഠം മരിക്കും.

"ഗുരുരി"തി ത്രികോണത്തിൽ വ്യാഴവും ലഗ്നാധിപൻ ലഗ്നത്തിലും ലഗ്നാധിപൻെറതാൻ വ്യാഴത്തിൻെറതാൻ കേന്ദ്രത്തിൽ ചൊവ്വയും നില്ക്കുകിൽ ആ ചൊവ്വ ജീവനെ നശിപ്പിക്കും.

'നനൈധന' ഇതി എട്ടിൽ ഒരു ഗ്രഹങ്ങളും ഇല്ലാതെയിരിപ്പൂ. ലഗ്നകേന്ദ്രങ്ങളിൽ പാപന്മാരു് ഇല്ലാതെയിരിപ്പൂ ലഗ്നകേന്ദ്രങ്ങളിൽ വ്യാഴമുണ്ടാകിലും ഇരിപ്പൂ. എന്നാൽ നൂററെട്ടുവയസ്സുവരെ ജീവിച്ചിരിക്കും.

'യദ്രതി' ലഗ്നത്തിൽ ശുക്രനും കേന്ദ്രത്തിൽ വ്യാഴവും നില്പ്പ എട്ടിൽ പാപിയില്ലാതേയും ഇരിപ്പൂ എന്നാൽ നൂററിപ്പത്തുവയസ്സു വരെ ജീവിച്ചിരിക്കും.

"നകേന്ദ്ര" ഇതി കേന്ദ്രത്രികോണെട്ടുകളിൽ പാപിയില്ലാതെ ഇരിപ്പൂ. കേന്ദ്രത്തിൽ വ്യാഴവും ശുക്രനും നില്പ്പ എന്നാൽ നൂററിപ്പതിനെട്ടു വയസ്സുവരെ ജീവിച്ചിരിക്കും.

"രാശി" ഇതി രണ്ടു ശ്ലോകം. കർക്കിടകം ലഗ്നമായി ലഗ്നത്തിൽ വ്യാഴവും ശുക്രനും കൂടിത്താൻ നില്പ്പ എട്ടിൽ ആരും ഇല്ലാതെയും ഇരിപ്പൂ കേന്ദ്രത്രികോണങ്ങളിൽ പാപികഠം ആരും ഇല്ലാതെ ഇരിപ്പൂ എന്നാൽ ദേവകളോടു് സമം.

'ശുക്രഇതി' ആദിത്യനോടും ചന്ദ്രനോടും കൂടി ശുക്രൻ നില്ക്കുകിൽ വ്യാഴത്തിൻെറ ദൃഷ്ടിയുണ്ടെങ്കിലും ആറു സംവത്സരംകൊണ്ടു് മരിക്കും.

'നിധനേതി' എട്ടേഴപന്ത്രണ്ടിൽ ലഗ്നത്രികോണങ്ങളിൽ ക്ഷീണചന്ദ്രനോടുംകൂടി പാപികഠം നില്പ്പ. ബലവാന്മാരായ ശുഭന്മാരുടെ ദൃഷ്ടിയില്ലാതെയും ഇരിപ്പൂ. എന്നാൽ ആയുസ്സില്ലാതെയിരിക്കും.

'യോഗ ഇതി' ഇതുകൊണ്ടു മരണകാലാവധിയെ ചൊല്ലുന്നു. അവിടെ ഇത്രദിവസമെന്നുതാൻ ഇത്രമാസമെന്നുതാൻ ഇത്ര സംവത്സരമെന്നുതാൻ പറയാത്ത യോഗങ്ങളിൽ ജനിച്ചാൽ സംവത്സരത്തിനകത്തു് യാതൊരിക്കൽ ചന്ദ്രൻ ബലവാനായി പാപദൃഷ്ടിയോടുംകൂടി ലഗ്നത്തിൽതാൻ ഏതെല്ലാം ഗ്രഹങ്ങളെക്കൊണ്ടു് യോഗമാകുന്നു അവരിൽ ബലമേറിയ ഗ്രഹം ജനനസമയത്തു് യാതൊരു രാശിയിൽ നിൽക്കുന്നു ആരാശിയിൽത്താൻ ചെല്ലുമ്പോൾ മരണം.

'രവീതി' ആദിത്യനും ചന്ദ്രനും ചൊവ്വയും വ്യാഴവും കൂടി ഒരു രാശിയിൽ നിൽക്കുകിലും ചൊവ്വയും വ്യാഴവും ശനിയും ചന്ദ്രനുംകൂടി ഒരു രാശിയിൽ നിൽക്കുകിലും ആദിത്യനും ശനിയും ചൊവ്വയും ചന്ദ്രനുംകൂടി ഒരു രാശിയിൽ നിൽക്കുകിലും അഞ്ചു സംവത്സരംകൊണ്ടു് മരിക്കും.

'രാശീതി' ലഗ്നാധിപൻ ആറാംമേടത്തുനിന്നാൽ ആറു സംവത്സരംകൊണ്ടു മരിക്കും. ലഗ്നദ്രേക്കാണാധിപൻ ആറാംമേടത്തു നിന്നാൽ അറുമാസംകൊണ്ടു മരിക്കും. ലഗ്നനവാംശാധിപൻ ആറാംമേടത്തുനിന്നാൽ ആറുദിവസംകൊണ്ടു മരിക്കും.

"മാരയനീതി" ലഗ്നത്തിൽ പാപദൃഷ്ടിയോടുകൂടി ശനി നിൽക്കുകിൽ പതിനാറുദിവസംകൊണ്ടു മരിക്കും. ലഗ്നത്തിൽ ശനി പാപന്മാരോടുകൂടി നിൽക്കുകിൽ ഒരു മാസംകൊണ്ടു മരിക്കും. ലഗ്നത്തിൽ പാപദൃഷ്ടിയോഗങ്ങൾ കൂടാതെ ശനി നിൽക്കുകിൽ ഒരു സംവത്സരംകൊണ്ടു മരിക്കും.

"രവിണേതി" ലഗ്നത്തിൽ ആദിത്യനോടുകൂടി ബുധൻ നിൽക്കുകിൽ പതിനൊന്നു സംവത്സരംകൊണ്ടു മരിക്കും. ദേവകളുടെ മടിയിൽ ഇരിക്കുകിലും മരിക്കും.

"ലഗ്ന" ഇതി ഏടവ തുലാങ്ങളിൽ ലഗ്നത്തിൽ ആദിത്യനും ശനിയും ചൊവ്വയും നില്പു. ഏഴാംമേടത്തു വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടാതെ ക്ഷീണചന്ദ്രൻ നില്പു എന്നാൽ ഏഴു സംവത്സരംകൊണ്ടു മരിക്കും.

'കേന്ദ്ര' ഇതി കേന്ദ്രത്തിൽ ക്ഷീണചന്ദ്രൻ ചൊവ്വയുടേയും ശനിയുടേയും ദൃഷ്ടിയോടുകൂടിത്താൻ അവരോടുകൂടിത്താൻ നില്പു.

എന്നാൽ നാലു സംവത്സരംകൊണ്ടു മരിക്കും. ഇവിടെ കറുത്തവാവു നേരത്തു് ചന്ദ്രൻ എന്നാകിലുമാം.

'ലഗ്നേതി' ക്ഷീണചന്ദ്രൻ ലഗ്നാധിപനായി അഷ്ടമത്തിൽ നില്പു. പാപന്മാരുടെ എല്ലാവരുടേയും ദൃഷ്ടിയുണ്ടായിരിപ്പൂ. ശുഭന്മാരുടെ ദൃഷ്ടി ഇല്ലാതേയുമിരിപ്പൂ എന്നാൽ മൂന്നു സംവത്സരംകൊണ്ടു മരിക്കും. ഇവിടെ കറുത്ത വാവുനേരത്തു് ചന്ദ്രൻ എന്നാകിലുമാം ലഗ്നാധിപന്റെ എട്ടിൽ എന്ന ഒരു പാഠം.

"ലഗ്നാധിപതിരിതി." പാപൻ ലഗ്നാധിപനായി ചന്ദ്രാൽ പന്ത്രണ്ടാംമേടത്തു് ചന്ദ്രവംശത്തിൽ പാപന്മാർ എല്ലാവരുടേയും ദൃഷ്ടിയോടും നില്ക്കുകിൽ ഒമ്പതുസംവത്സരംകൊണ്ടു് മരിക്കും.

ദശനേതി ഉദയലഗ്നം തുടങ്ങി അസ്തമനലഗ്നത്തോളം ഉള്ള ആറുരാശി അദൃശ്യാർദ്ധം. മററെ ആറുരാശി ദൃശ്യാർദ്ധം. ശുഭന്മാരെല്ലാവരും ദൃശ്യാർദ്ധത്തിൽ നില്പു. പാപന്മാരെല്ലാവരും അദൃശ്യാർദ്ധത്തിൽ നില്പു രാഹു ലഗ്നത്തിലും നില്പു. എന്നാൽ അഞ്ചുസംവത്സരംകൊണ്ടു. മരിക്കും.

'രാഹുരിതി' രാഹു ചന്ദ്രന്റേയും ആദിത്യന്റേയും ദൃഷ്ടിയോടുകൂടി ശുഭദൃഷ്ടികൂടാതെ ഏഴിൽ നിൽക്കുകിൽ പന്ത്രണ്ടുസംവത്സരം കൊണ്ടു മരിക്കും.

'മേഷസിംഹേതി' കുംഭേഷ വൃശ്ചികങ്ങളാലൊന്നിൽ ലഗ്നത്തിൽ പാപദൃഷ്ടിയോടുകൂടി രാഹു നിന്നാൽ ഏഴുസംവത്സരംകൊണ്ടു് മരിക്കും.

'കേതോരിതി' ധൂമകേതുവുദിച്ചിട്ടു ജനിപ്പൂ. ജനിച്ചുകൂടുമ്പോഠം കൊള്ളിമീനാദികാഠംതാൻ കൊടുങ്കാററുതാൻ ഇടിതാൻ ഉണ്ടാകുക. രൌദ്രമുഹൂത്തനേരത്തു് ആയിരിപ്പൂ ജനനം എന്നാൽ ജനിച്ചുകൂടുമ്പോഠം മരിക്കും. പിന്നെ ഉദയം തുടങ്ങി രണ്ടുനാഴിക രൌദ്രമുഹൂർത്തം. അശുഭകാലം രൌദ്രമുഹൂർത്തമെന്നാകിലുമാം.

"ക്ഷീണമിതി" പാപന്മാരോടുകൂടി നിൽക്കുന്ന ക്ഷീണചന്ദ്രനെ രാഹുനോക്കുകിൽ ചിലദിവസങ്ങളെകൊണ്ടു മരിക്കും.

"കംഭ" ഇതി നാലുശ്ലോകങ്ങളുടെ ഭാഷ എഴുതുന്നു. കംഭത്തിൽ ഇരുപത്തൊന്നാംതിയ്യതിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ

നിന്നാൽ ഇരുപത്തൊന്നുസംവത്സരം കഴിയുമ്പോൾ മരിക്കും. ചിങ്ങത്തിൽ അഞ്ചുതിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ അഞ്ചുസംവത്സരംകൊണ്ടു് മരിക്കും. എടവത്തിൽ ഒമ്പതു തിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ ഒമ്പതുസംവത്സരം കഴിയുമ്പോൾ മരിക്കും. വൃശ്ചികത്തിൽ ഇരുപത്തിമൂന്നാംതിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ എട്ടുസംവത്സരമായുസ്സ്. കർക്കിടകത്തിൽ 21-ാംതിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ ഇരുപത്തിരണ്ടുവയസ്സ് ആയുസ്സ്. മകരത്തിൽ ഇരുപതു് തിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ ഇരുപതുവയസ്സായുസ്സ്. കന്നിയിൽ മുമ്പിലത്തെ തിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ ഒരുവയസ്സായുസ്സ്. ധനുവിൽ 18-ാംതിത്ഥിമേൽ ചന്ദ്രൻ പാപന്മാരോടുകൂടി നിന്നാൽ പതിനെട്ടുവയസ്സായുസ്സ്. മീനത്തിൽ പത്താംതിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ പത്തുവയസ്സായുസ്സ്. മീനത്തിൽ ഇരുപത്തിരണ്ടാംതിത്ഥിമേൽ പാപന്മാരോടുകൂടി ചന്ദ്രൻ നിന്നാൽ ഇരുപത്തിരണ്ടുവയസ്സായുസ്സ്. ഈ പന്ത്രണ്ടു യോഗങ്ങളിൽ ഒരുയോഗംകൊണ്ടു ജനിക്കകിൽ അന്തകൻ തന്നെ രക്ഷിക്കകിലും ഇപ്പറഞ്ഞകാലംകൊണ്ടു് മരിക്കുമെന്നാത്ഥം.

"അവമിതി" രണ്ടുശ്ലോകങ്ങളെകൊണ്ടു് ഇങ്ങിനെ ജനിച്ചവന്റെ ലഗ്നകേന്ദ്രങ്ങളെ വിചാരിക്കേണം. അവിടെ വ്യാഴമത്രെ മനുഷ്യരുടെ ജീവനാകുന്നതു്. അതുകൊണ്ടു് വ്യാഴത്തെ നിരൂപിക്ക. 'പഞ്ചമേ'തി രണ്ടുശ്ലോകങ്ങൾ. ലഗ്നാൽ മൂന്നാംമേടത്തു് വ്യാഴം നിന്നാൽ പതിനഞ്ചു്വയസ്സ്. നാലാംമേടത്തു് നിന്നാൽ ഇരുപത്തിയാറുവയസ്സ്. അഞ്ചാംമേടത്തു നിന്നാൽ ഇരുപത്തിയൊന്നുവയസ്സ്. ഏഴാംമേടത്തുനിന്നാൽ നൂറുവയസ്സ്. ഒമ്പതാമേടത്തു നിന്നാൽ നാല്പതുവയസ്സ്. പത്താംമേടത്തു നിന്നാൽ അറുപതുവയസ്സ്. പതിനൊന്നാംമേടത്തു നിന്നാൽ പതിനഞ്ചുവയസ്സ്. ഇങ്ങിനെ നൂററിയമ്പതു യോഗങ്ങളെ പറഞ്ഞു. അവററിൽ ചില സദ്യോരിഷ്ടയോഗങ്ങൾ, ചില അരിഷ്ടയോഗങ്ങൾ, ചിലരിഷ്ടയോഗങ്ങൾ, ചില മദ്ധ്യായുർയ്യോഗങ്ങൾ, ചില ദീർഘായുർയ്യോഗങ്ങൾ, ചില അമിതായുർയ്യോഗങ്ങൾ, ചില പിത്രാരിഷ്ടയോഗങ്ങൾ, ചില മാത്രാരിഷ്ടയോഗങ്ങൾ, ചില നയനാ

രിഷ്ടയോഗങ്ങൾ, ചില ശ്രോത്രാരിഷ്ടയോഗങ്ങൾ, ചില വ്യാധിയോഗങ്ങൾ എന്നിങ്ങനെ പലവിധമാകുന്നു. അവയിൽവെച്ചു് സദ്യോരിഷ്ടയോഗങ്ങൾ ഹോരയിൽ പറയാത്തവ ഇവിടെ എഴുതി എന്നറിക. ഇങ്ങിനെ [1] സാരാവലിയിലെ അരിഷ്ടാദ്ധ്യായമാകുന്ന പത്താംഅദ്ധ്യായത്തിന്റെ ഭാഷമിക്കതും ഇവിടെ എഴുതി.

ഇനി [2] "ശശിനി" എന്ന ഹോരാ ശ്ലോകംകൊണ്ടു് അഞ്ചു യോഗങ്ങളെ ചൊല്ലുന്നു. ആറെട്ടിൽ പാപദൃഷ്ടിയോടുക്രുടി ചന്ദ്രൻ നില്ക്കുകിൽ ജനിച്ചുക്രുടുമ്പോൾ മരിക്കും. അവിടെ പാപദൃഷ്ടിക്രുടാതെ ശുഭദൃഷ്ടിയുണ്ടെങ്കിൽ എട്ടുസംവത്സരം ജീവിച്ചിരിക്കും. ശുഭന്മാരുടേയും അശുഭന്മാരുടേയും ദൃഷ്ടിയുണ്ടെങ്കിൽ നാലുസംവത്സരം ജീവിച്ചിരിക്കും. ഇങ്ങിനെ പൂർവ്വാർദ്ധത്തിന്റെ അർത്ഥം. അവിടെ ക്ഷീണചന്ദ്രനായിരിക്കേണം എന്നു ഭാഷയിൽ പറഞ്ഞു. പിന്നെ ആറെട്ടുകളിൽ വ്യാഴന്താൻ ശുക്രന്താൻ ബുധന്താൻ ബലവാനായ പാപിയുടെ ദൃഷ്ടിയോടുക്രുടുകിൽ ഒരുമാസം ജീവിച്ചിരിക്കും.

[1] ശുഭഗ്രഹത്തോടുക്രുടി ബലവാനായ പാപന്റെ ദൃഷ്ടിയോടുക്രുടി ചന്ദ്രൻ ആറെട്ടുകളിൽ നില്ക്കുകിൽ ചന്ദ്രൻ ഒരുമാസം ജീവിച്ചിരിക്കി

---

1 സാരാവലി പത്താം അദ്ധ്യായത്തിലെ നൂററിപ്പത്തിനെട്ടു ശ്ലോകങ്ങളുടെ ഒട്ടാകെയുള്ള അർത്ഥമാണു് ഇവിടെ പറഞ്ഞതു്.

2 ശശിന്യരിവിനാശഗേ നിധനമാശുപാപേക്ഷിതേ
ശുഭൈരഥസമാഷ്ടകംദലമതശ്ചമിശ്രൈഃ സ്ഥിതിഃ
അസദ്ഭിരവലോകിതോ ബലിഭിരത്രമാസംശുഭേ
കളത്രസഹിതേഥ പാപവിജിതേവിലഗ്നാധിപേ.
(ഹോരാ വാല്യം 2 ഭാഗം 29)

1 "അരിവിനാശഗേശശിനി" എന്നുള്ളതിന്നു് മിതാക്ഷരിയിലെ വ്യാഖ്യാനം :—ശശിശബ്ദംകൊണ്ടു് ക്ഷീണചന്ദ്രനെഗ്രഹിക്കണം. ഇതിന്നു ഗമകം തൃതീയപാദത്തിങ്കൽ ശുഭേ എന്നുള്ള വിശേഷണമാകുന്നു. ഇങ്ങിനെയാകയാൽ

ലുമാം. പിന്നെ ലഗ്നാധിപൻ പാപനാൽ ജയിക്കപ്പെട്ടു ഏഴിൽ നില്ക്കുകിലും ഒരുമാസം ജീവിച്ചിരിക്കും. ഇങ്ങിനെ വിവരണത്തിൽ വ്യാഖ്യാനം ചെയ്തിരിക്കുന്നു. പിന്നെ ആറെട്ടിൽ ബലവാനായ പാപി യുടെ ദൃഷ്ടിയോടുകൂടി ചന്ദ്രൻ നില്ക്കുകിലും ശുഭനായ ലഗ്നാധിപൻ പാപനോടു ജയിക്കപ്പെട്ടു് ഏഴിൽ നില്ക്കുകിലും മാസം ജീവിച്ചിരിക്കും എന്നു പാരമേശ്വരത്തിൽ പറഞ്ഞിരിക്കുന്നു. പിന്നെ പാപനാൽ ജയിക്കപ്പെട്ടു ലഗ്നാധിപൻ ഏഴിൽനില്പു ബലവാനായ പാപിയുടെ ദൃഷ്ടിയുണ്ടാവൂ എന്നാൽ ഒരുമാസം ജീവിച്ചിരിക്കും എന്നു ഭാഷയിൽ പറഞ്ഞിരിക്കുന്നു. വിദ്വന്മനോഹരത്തിൽ വിവരണത്തിലെ മുമ്പിലത്തെ വ്യാഖ്യാനംപോലെ വ്യാഖ്യാനംചെയ്തു. പിന്നെ ശുഭക്ഷേത്രത്തിൽ ചന്ദ്രൻ നിന്നു ശുഭന്മാരുടേയും പാപന്മാരുടേയും ദൃഷ്ടിയുണ്ടാകിൽ യോഗമില്ലാ. വല്ലരാശിയിലും ശുഭയോഗമുണ്ടായി പാപദൃഷ്ടിയില്ലാതെയിരിക്കിലും യോഗമില്ല. വെളുത്തപക്ഷത്തിൽ പകൽ ജനിക്കുകയും കൃഷ്ണപക്ഷത്തിൽ രാത്രിയിൽ ജനിക്കുകയും ശുഭന്മാരുടേയും

---

ആറാമേടത്തോ അഷ്ടമത്തിങ്കലോ ക്ഷീണചന്ദ്രൻ പാപദൃഷ്ടിസഹിതനായി നിന്നാൽ സദ്യോമൃത്യു ഭവിക്കുമെന്നും മേൽപറഞ്ഞ സ്ഥാനങ്ങളിൽ ചന്ദ്രൻ ശുഭദൃഷ്ടിസഹിതനായി നിന്നാൽ എട്ടുസംവത്സരം ജീവിക്കുമെന്നും, പാപദൃഷ്ടിയോടും കൂടിയവനാകിൽ നാലുസംവത്സരം ജീവിക്കുമെന്നും, മേൽപറഞ്ഞ സ്ഥാനങ്ങളിൽ നിൽക്കുന്ന ചന്ദ്രൻ ശുഭനായിട്ടും ബലവാന്മാരായിരിക്കുന്ന പാപഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയവനായിട്ടുമിരുന്നാൽ ഒരുമാസം മുഴുവൻ ജീവിക്കുമെന്നും, ശുഭനായിരിക്കുന്ന ചന്ദ്രൻ ലഗ്നാധിപനായി ഏഴാമേടത്തു നില്ക്കുകയും അങ്ങിനെയുള്ള ചന്ദ്രൻ യുദ്ധത്തിൽ പാപന്മാരോടേററു തോററവനായിരിക്കുകയും കൂടിവരികിൽ അപ്പോൾ ജനിച്ചവൻെറ ആയുസ്സ് മാസമാത്രമാകുന്നു എന്നും ഈ ശ്ലോകത്തിന്നു് അൎത്ഥം ഗ്രാഹ്യമാകുന്നു.

ഹൃദ്യപദാവ്യാഖ്യാനം (വാല്യം 2-ാംഭാഗം 31)

പാപന്മാരുടേയും ദൃഷ്ടിയുണ്ടായി പാപക്ഷേത്രത്തിൽ നില്ക്കകിലും യോഗമില്ല ഇങ്ങിനെ ഊഹിച്ചുകൊൾക.

ഈ ശ്ലോകത്തിൽ കളത്ര എന്നു തുടങ്ങിയിട്ട് ഒരുയോഗം മറെറാരുയോഗംതന്നെ, ഗ്രന്ഥദോഷംകൊണ്ടത്രെ ഫലഭേദമെന്നൊരു പക്ഷം. ആ പക്ഷത്തിൽ ഇവിടെ രണ്ടുയോഗമുള്ളു. വിവരണക്കാരുടെ മതത്തിൽ മറേറപക്ഷത്തിൽ ആറുയോഗമെന്നറിക. ഇങ്ങിനെ [1] ഹോരയിലെ അരിഷ്ടാദ്ധ്യായമാകുന്ന ആറാമദ്ധ്യായം ഇവിടെ എഴുതി അതിൻെറ ഭാഷ കഴിഞ്ഞു. ഇങ്ങിനെ സദ്യോരിഷ്ടയോഗങ്ങൾ.

ഇനി [2] കുജ എന്നു തുടങ്ങി ഇരുപത്താറുശ്ലോകംകൊണ്ട് അരിഷ്ടയോഗങ്ങളെ ചൊല്ലുന്നു. നാലെട്ടാറുകളിൽ വക്രമുണ്ടായി ബലവാനായി ചൊവ്വയുടെ ദൃഷ്ടിയോടുകൂടി മേടവൃശ്ചികങ്ങളിൽ ശനി നിൽക്കകിൽ രണ്ടുവയസ്സായുസ്സ്. മൂന്നുവയസ്സ് എന്നു സാരാവലിയിൽ പറഞ്ഞു. മേടവൃശ്ചികങ്ങളിൽ എട്ടിൽ ശുക്രദൃഷ്ടി കൂടാതെ ശനി ചൊവ്വാദിത്യന്മാരുടെ ദൃഷ്ടിയോടുകൂടി വ്യാഴം നിൽക്കകിൽ മൂന്നുവയസ്സേയുള്ളു. കർക്കിടകത്തിൽ ആറെട്ടിൽ ചന്ദ്രദൃഷ്ടിയോടുംകൂടി ബുധൻ നിൽക്കകിൽ നാലുവയസ്സിൽ മരിക്കും. ലഗ്നത്തിൽ പാടുണ്ടായി ശനിയുടെ ദൃഷ്ടിതാൻ യോഗന്താൻ ഉണ്ടായി ചൊവ്വ നിന്നാൽ നാലുവയസ്സ്. ആദിത്യൻ, ചന്ദ്രൻ, വ്യാഴം, ചൊവ്വ ഇവര് നാലരുകൂടിത്താൻ ആദിത്യൻ, ശനി, ചൊവ്വ, ചന്ദ്രൻ ഇവര് നാൽവരുംകൂടിത്താൻ ഒരു രാശിയിൽത്താൻ നിന്നാൽ അഞ്ചുവയസ്സ്. ദശാദ്ധത്തിൽ സൌമ്യ

---

1 ഹോര ആറാമദ്ധ്യായം പന്ത്രണ്ടുശ്ലോകങ്ങളെക്കൊണ്ട് അരിഷ്ടങ്ങളെ പറയുന്നു, അവ മുഴുവൻ ഈ ശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ ഉൾക്കൊള്ളിച്ചിട്ടുമില്ല.

2 സാരാവലി പത്താം അദ്ധ്യായത്തിൽ അങ്ങിങ്ങായി പറഞ്ഞിട്ടുള്ള ശ്ലോകങ്ങളുടെത്തന്നെ വ്യാഖ്യാനമാണ് ഇവിടെ കൊടുക്കുന്നതു്. ജാതകപാരിജാതകം 4-ാം അദ്ധ്യായം 41-ാം ശ്ലോകം മുതല്ക്ക് ക്രമത്തിൽ മരണത്തിൻെറ വർഷസംഖ്യ പറയുന്നുണ്ട്.

ന്മാരും അദൃശ്യാദ്ധത്തിൽ അശുഭന്മാരും നില്പു. ലഗ്നത്തിൽ രാഹുവും നില്പു. എന്നാൽ അഞ്ചുവയസ്സ്. ജന്മാധിപൻ പാപനോടും ശനി ദൃഷ്ടിയോടും കൂടി ലഗ്നത്തിൽ നില്പു. എട്ടിൽ വ്യാഴമില്ലാതെ ഇരിപ്പൂ എന്നാൽ ആറുവയസ്സ്. വ്യാഴത്തിൻെറ ദൃഷ്ടികൂടാതെ ക്ഷീണ ചന്ദ്രൻ ഏഴിലും ധനുമീനലഗ്നങ്ങളിൽ ശനിയും ചൊവ്വയും ആദിത്യനും നിന്നാൽ ഏഴവയസ്സ്.

മകരാദിദ്രേക്കാണംതാൻ കർക്കിടകാന്ത്യദ്രേക്കാണന്താൻ വൃശ്ചികത്തിൻെറ മുമ്പിലത്തെദ്രേക്കാണന്താൻ രണ്ടാമത്തെദ്രേക്കാണന്താൻ മീനാന്ത്യദ്രേക്കാണന്താൻ ചിങ്ങത്തിൻേറയും കുംഭത്തിൻേറയും ആദിദ്രേക്കാണന്താൻ തുലാംമദ്ധ്യദ്രേക്കാണന്താൻ ലഗ്നമായി അവിടെ ദ്രേക്കാണാധിപൻെറ ദൃഷ്ടികൂടാതെ പാപന്മാര്‌നിന്നാൽ ഏഴവയസ്സ്. നാലിൽത്താൻ ലഗ്നത്തിൽത്താൻ. പാപന്മാരോടുകൂടി ക്ഷീണചന്ദ്രൻ നിന്നാൽ എട്ടുവയസ്സ്.

ഏഴിൽ ആദിത്യനും ലഗ്നത്തിൽ ശനിയെങ്കിലും ചൊവ്വയെങ്കിലും നിന്നാൽ എട്ടുവയസ്സ്. ഏഴിൽ ആദിത്യനും നാലിൽ രാഹുവിനോടും പാപദൃഷ്ടിയോടും കൂടി ചന്ദ്രൻ നിന്നാൽ എട്ടുവയസ്സ്. ക്ഷീണചന്ദ്രൻ ആറെട്ടിൽ ശുഭയോഗത്തോടുകൂടി നിന്നാൽ രാത്രിയിൽ ജനിച്ചാൽ എട്ടുവയസ്സ്. ലഗ്നാധിപനും ജന്മാധിപനും പാടുണ്ടായി പന്ത്രണ്ടിൽ നിന്നാൽ പന്ത്രണ്ടുവയസ്സ്. എട്ടിൽ നിന്നാൽ എട്ടുവയസ്സ്. ആറിൽ നിന്നാൽ ആറുവയസ്സ്. ശുഭദൃഷ്ടികൂടാതെ ചൊവ്വയോടും ആദിത്യനോടും കൂടി ചന്ദ്രൻ രണ്ടഞ്ചിൽ നിന്നാൽ ഒമ്പതുവയസ്സ്. തുലാം ലഗ്നത്തിൽ ശുക്രനോടുകൂടി വ്യാഴവും പാപന്മാരെല്ലാവരും ഏഴിൽ നിന്നാൽ ഒമ്പതുവയസ്സ്. മിഥുന ലഗ്നത്തിൽ ബുധനോടുകൂടി വ്യാഴവും പാപന്മാരെല്ലാവരും ഏഴിലും നിന്നാൽ ഒമ്പതുവയസ്സ്.

ത്രികോണത്തിൽ ശുഭന്മാരും ലഗ്നത്തിൽ ആദിത്യനും കേന്ദ്രത്തിൽ രാഹുവും നിന്നാൽ ഒമ്പതുവയസ്സുതാൻ ആറുവയസ്സുതാൻ. പാപൻ ലഗ്നാധിപനായി ചന്ദ്രൻ പന്ത്രണ്ടിൽ ചന്ദ്രനവാംശത്തിൽ പാപദൃഷ്ടിയോടുകൂടി നിന്നാൽ പത്തുവയസ്സ്.

ചന്ദ്രൻ ചന്ദ്രനവാംശത്തിൽ ശുഭദൃഷ്ടിയോടും ആദിത്യനോടും കൂടി ബുധൻ നിന്നാൽ പതിനൊന്നുവയസ്സ്. ഇനി കർക്കിടകവൃശ്ചിക മീനങ്ങളുടെ ഒടുക്കത്തെ നവാംശലഗ്നമായി ദൃഷ്ടി ശനിയോടും പാപി യോടും ജന്മാധിപനോടും കൂടി ഇരിപ്പൂ എട്ടിൽ വ്യാഴവും നില്പൂ. എന്നാൽ പതിനഞ്ചുവയസ്സ്, പന്ത്രണ്ടുവയസ്സ്, എട്ടുവയസ്സ്, ആറു വയസ്സ് എന്നെല്ലാം കണ്ടുകൊൾക. ശുഭദൃഷ്ടികൂടാതെ ചന്ദ്രന്റെയും ആദിത്യന്റെയും ദൃഷ്ടിയോടുകൂടി രാഹു ഏഴിൽ നിന്നാൽ പന്ത്രണ്ടു വയസ്സ്.

ഇനി ഭാസ്കര എന്നു തുടങ്ങി പതിനൊന്നു ശ്ലോകങ്ങൾ സാരാവലി ശ്ലോകങ്ങളാകുന്നു. അവററിന്റെ ഭാഷ മുമ്പെഴുതിയല്ലോ. ഇപ്പോൾ എഴുതുന്നതല്ല. ഇങ്ങിനെ നാല്പത്തിമൂന്നു അരിഷ്ടയോഗങ്ങൾ ഇവിടെ എഴുതി.

ഇനി പാപ എന്നുതുടങ്ങി പതിനൊന്നുശ്ലോകങ്ങളെക്കൊണ്ടു അരിഷ്ടയോഗങ്ങളെ ചൊല്ലുന്നു. ആറെട്ടിൽ പാപി നില്പൂ. ആറെട്ടാമേടത്തുടയവൻ മൂന്നാറൊമ്പതുകളിൽ പന്ത്രണ്ടുകളിൽ നില്പൂ എന്നാൽ പതിനാറുവയസ്സ്.

കുംഭവൃശ്ചികങ്ങളിൽ പാപദൃഷ്ടിയോടുംകൂടി രാഹു നിന്നാൽ പതിനേഴവയസ്സ്. ലഗ്നാധിപൻ എട്ടിലും എട്ടാമേടത്തുടയവൻ ലഗ്നത്തിലും വ്യാഴം ആറെട്ടിലും നിന്നാൽ പതിനെട്ടുവയസ്സ്. കേന്ദ്രങ്ങളിൽ ഒന്നിൽ പാപന്മാരും മറേറതിൽ ശുഭന്മാരും ആറെട്ടിൽ ചന്ദ്രനും നിന്നാൽ ഇരുപതുവയസ്സ്.

വൃശ്ചികലഗ്നത്തിൽ ആദിത്യനോടും കൂടി വ്യാഴവും കേന്ദ്രത്തിൽ അഷ്ടമാധിപനും നിന്നാൽ ഇരുപത്തിരണ്ടുവയസ്സ്. ഇവിടെ മീനലഗ്നവും കർക്കിടകലഗ്നവും കൂടെ ഉണ്ടെന്നൊരുപക്ഷം. ചന്ദ്രനോടുകൂടി രാഹു ഏഴെട്ടിലും ലഗ്നത്തിൽ വ്യാഴവും നിന്നാൽ ഇരുപത്തിരണ്ടു വയസ്സ്. ലഗ്നാധിപൻതാൻ നാലാമേടത്തുടയവൻ താൻ ജന്മാധിപൻതാൻ സൌമ്യനായി ഉഭയപാപിതപമുണ്ടെങ്കിൽ ഇരുപത്തഞ്ചു വയസ്സ്. ലഗ്നത്തിൽ ശനിയും ആറിൽ ശുഭന്മാരും നിന്നാൽ മുപ്പത്തിമൂന്നുതാൻ ഇരുപത്താറുതാൻ ഇരുപത്തേഴുതാൻ വയസ്സ്. ലഗ്നാധി

പൻ പാപനായി വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടി ജന്മത്തിൽ എട്ടാം മേടത്തു നിന്നാൽ ഇരുപത്തെട്ടുവയസ്സ്. പാപന്മാര് ജന്മത്തിലും രണ്ടിലും എട്ടിലും നില്പു. കേന്ദ്രത്തിൽ ശുഭന്മാര് ഇല്ലാതേയും ഇരിപ്പൂ എന്നാൽ ഇരുപത്തെട്ടുവയസ്സ്. അഷ്ടമത്തിൽ മകരക്കാലിന്മേൽ താൻ കുംഭക്കാലിന്മേൽത്താൻ ശനി നിന്നാൽ ഇരുപത്തൊമ്പതു വയസ്സ്.

ഇനി ലഗ്ന എന്നു തുടങ്ങി നാലുശ്ലോകങ്ങളെക്കൊണ്ടു് ദ്വാത്രിംശത്താകുന്ന യോഗങ്ങളെ ചൊല്ലുന്നു. ലഗ്നത്തിൽത്താൻ കേന്ദ്രത്തിൽ താൻ ബലവാനായി അഷ്ടമാധിപൻ നിന്നാൽ മുപ്പതുവയസ്സുതാൻ മുപ്പത്തിരണ്ടുവയസ്സുതാൻ.

ബലവാനായി ഒരു ഗ്രഹം കേന്ദ്രത്തിലും ബലവാനായി ഒരു ഗ്രഹം അഷ്ടമത്തിലും നിന്നാൽ മുപ്പതുതാൻ മുപ്പത്തിരണ്ടുതാൻ വയസ്സ്.

ലഗ്നത്തിൽ അഷ്ടമരാശി നവാംശകത്തിൽ ബലവാനായി പാപൻ നില്പു. കേന്ദ്രത്തിൽ ശുഭനില്ലാതേയും ഇരിപ്പൂ എന്നാൽ മുപ്പതുതാൻ മുപ്പത്തിരണ്ടുതാൻ വയസ്സ്. ലഗ്നാധിപൻ പാപനോടുകൂടി ശുഭന്മാരോടുകൂടാതെ ദ്രേക്കാണത്തിലും നില്പു. അഷ്ടമാധിപൻ കേന്ദ്രത്തിലും നിന്നാൽ മുപ്പതുതാൻ മുപ്പത്തിരണ്ടുതാൻ വയസ്സ്. പിന്നെ ദീന എന്നു തുടങ്ങിയുള്ളവ മേടം തുടങ്ങി മൃത്യുഭാഗങ്ങൾ. അവിടെ ചന്ദ്രൻ നിന്നാൽ മൃത്യുഭാഗത്തോളം സംവത്സരംകൊണ്ടു മരിക്കും. ഇതു് സാരാവലിയുടെ ഭാഷയെഴുതിയേടത്തുണ്ട്. പഞ്ചദശ എന്നു തുടങ്ങി രണ്ടുശ്ലോകങ്ങളുടെ ഭാഷ മുമ്പിൽ എഴുതി ഇങ്ങിനെ അരിഷ്ടയോഗങ്ങൾ. ഇവ മൂന്നും അല്പായുര്യോഗങ്ങൾ.

ഇനി കേന്ദ്ര എന്നു തുടങ്ങി പതിനഞ്ചുശ്ലോകങ്ങളെക്കൊണ്ടു് മദ്ധ്യമായുര്യോഗങ്ങളെ ചൊല്ലുന്നു. ജന്മാധിപനല്ലാതെ അഷ്ടമാധിപനായിരിക്കുന്ന പാപൻ പാപദൃഷ്ടിയോടും ചന്ദ്രനോടും കൂടി കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ മുപ്പത്തിമൂന്നുവയസ്സ്. ലഗ്നത്തിൽ ചന്ദ്രൻ പാപദൃഷ്ടിയോടുകൂടി നില്പു, കേന്ദ്രത്തിൽ ശുഭന്മാര് ഇല്ലാതേയും ഇരിപ്പൂ എന്നാൽ മുപ്പത്തിമൂന്നുവയസ്സ്. ലഗ്നത്തിൽ ചന്ദ്രനോടുകൂടി ശനിയും കുംഭത്തിൽ ചൊവ്വയും നിന്നാൽ മുപ്പത്തിമൂന്നു വയസ്സ്.

യുഗ്മരാശിയിൽ ലഗ്നത്തിൽ ആദിത്യനം ആറിൽ ഉഭയപാപി തപമുണ്ടായി വ്യാഴവും നിന്നാൽ മുപ്പത്തിയേഴവയസ്സ്. കേന്ദ്രത്തിൽ പാപന്മാരും കേന്ദ്രമല്ലാത്തേടത്തു ലഗ്നാധിപനം എട്ടാമേടത്തുടയവൻ ലഗ്നത്തിലും നിന്നാൽ മുപ്പത്തെട്ടുവയസ്സ്. എല്ലാവരും പാപനോടു കൂടി കേന്ദ്രത്തിലല്ലാത്തേടത്തും ലഗ്നാധിപൻ അഷ്ടമത്തിങ്കലും നിന്നാൽ നാല്പതുവയസ്സ്. അഷ്ടമാധിപൻ സ്ഥിരരാശിയിൽ ലഗ്നത്തിൽ നിന്നാൽ നാല്പത്തിരണ്ടുവയസ്സ്. ശനിയും ചൊവ്വയും വ്യാഴവും ഉച്ച ത്തിൽ നില്പ മകരം ലഗ്നമായിയും ഇരിപ്പൂ എന്നാൽ നാല്പത്തിനാലു വയസ്സ്.

ജന്മാധിപൻ എട്ടിലും ലഗ്നാധിപൻ ആറിലും പാപന്മാരോടു കൂടി ശുഭന്മാരോടുകൂടാതെ നിന്നാൽ നാല്പത്തഞ്ചുവയസ്സ്. മേടലഗ്ന ത്തിൽ രണ്ടിലേറെ ഗ്രഹങ്ങളുടെ ദൃഷ്ടിയോടുംകൂടെ പൂർണ്ണചന്ദ്രൻ നിന്നാൽ നാല്പത്തെട്ടുവയസ്സ്. ചന്ദ്രൻ പന്ത്രണ്ടിലും വ്യാഴം എട്ടിലും കന്നിയിൽ ശനിയും നിന്നാൽ അമ്പത്തിരണ്ടുവയസ്സ്.

ചൊവ്വയോടുകൂടി രാഹു എട്ടിലും ധനുലഗ്നത്തിൽ വ്യാഴവും നിന്നാൽ അമ്പത്തേഴവയസ്സ്. ചന്ദ്രൻ പാപനോടുകൂടി എട്ടാറിലും എട്ടാംമേടത്തുടയവൻ ഏഴിലും നിന്നാൽ അമ്പത്തെട്ടുവയസ്സ്. കേന്ദ്ര ത്തിൽ പാപന്മാരും ലഗ്നത്തിൽ എട്ടാംമേടത്തുടയവനോടുകൂടി വ്യാഴവും നിന്നാൽ അമ്പത്തൊമ്പതുവയസ്സ്.

ലഗ്നത്തിൽ എടവക്കാലിന്മേൽ താൻ തുലാക്കാലിന്മേൽ താൻ ശുഭദൃഷ്ടിയോടുംകൂടി ബലവാനായി ശുക്രനം അഞ്ചിൽ രാഹുവിനോടു കൂടി വ്യാഴവും നിന്നാൽ അറുപതുവയസ്സ്. ലഗ്നത്തിൽ ശനിയും നാലിൽ ചന്ദ്രനം പത്തിൽ ആദിത്യനം ഏഴിൽ ചൊവ്വയും ശുഭന്മാ രൊക്കെ ഒരു രാശിയിലായിട്ടും നിന്നാൽ അറുപതുവയസ്സ്.

കേന്ദ്രത്തിൽ നപുംസകഗ്രഹവും ലഗ്നത്തിൽ ശുക്രനം മററുള്ള വർ മൂന്നപതിനൊന്നാറുകളിലായിട്ടും നിന്നാൽ അറുപതുവയസ്സ്. പത്തിൽ ആദിത്യനോടുകൂടി ചന്ദ്രനം ലഗ്നത്തിൽ ശനിയും നാലിൽ വ്യാഴവും നിന്നാൽ അറുപതുവയസ്സ്. അഷ്ടമത്തിൽ ജന്മാധിപനം ലഗ്നാധിപനംകൂടി നിന്നാലും ചന്ദ്രാൽ കേന്ദ്രത്തിൽ ലഗ്നാധിപനം

എട്ടാംമേടത്തുടയവനും കൂടി നിന്നാലും അറുപത്തിനാലുവയസ്സ്. അറു പത്താറ എന്ന് ചില ഗ്രന്ഥങ്ങളിൽ കാണുന്നു. ആദിത്യനോടും ബുധനോടുംകൂടി വ്യാഴം ലഗ്നത്തിലും ശനി മീനത്തിലും ചന്ദ്രൻ പന്ത്രണ്ടിലും നിന്നാൽ അറുപത്താറുവയസ്സ്. കർക്കിടകക്കാലിന്മേൽ ചന്ദ്രനും മേടത്തിൽ ആദിത്യനും മകരത്തിൽ ശനിയും നിന്നാൽ അറുപത്തെട്ടുവയസ്സ്. അറുപത്തേഴെന്നു ചില ഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്.

ജന്മാധിപനോടുകൂടി ലഗ്നാധിപൻ പന്ത്രണ്ടാറുകളിൽ നിന്നാൽ അറുപത്തൊമ്പതുവയസ്സ്. നീചത്തിൽ ശനിയും കേന്ദ്രത്തിൽത്താൻ ത്രികോണത്തിൽത്താൻ ആറിൽത്താൻ ശുഭക്ഷേത്രത്തിൽത്താൻ ശുഭ നോടുകൂടിത്താൻ ചൊവ്വയും നിന്നാൽ എഴുപതുവയസ്സ്. ബലവാനായി ശുഭൻ കേന്ദ്രത്തിൽ നില്പൂ അഷ്ടമത്തിൽ ആരും ഇല്ലാതേയും ഇരിപ്പൂ പന്ത്രണ്ടിൽ പാപദൃഷ്ടിയോഗങ്ങളും ഇല്ലാതേയിരിപ്പൂ. എന്നാൽ എഴുപതുവയസ്സ്. നീചത്തിൽ ശനിയും അഞ്ചിൽ ചൊവ്വയും ഏഴിൽ ആദിത്യനും എന്നാൽ എഴുപതുവയസ്സ്. ഇങ്ങിനെ മദ്ധ്യമായുര്യോഗങ്ങൾ.

ഇനി കേന്ദ്രേ എന്നു തുടങ്ങി ആറുശ്ലോകങ്ങളെക്കൊണ്ട് ദീർഘായുര്യോഗങ്ങളെ ചൊല്ലുന്നു. കേന്ദ്രത്തിൽ ചന്ദ്രനും ലഗ്നത്തിൽ ശുഭനും ശുഭക്ഷേത്രത്തിൽ ത്രികോണത്തിൽ ബലവാനായി ശനിയും നിന്നാൽ എഴുപത്തേഴുവയസ്സ്. ശുഭന്മാർ പൂർവ്വാർദ്ധത്തിലും പാപന്മാര് ഉത്തരാർദ്ധത്തിലും നിന്നാൽ എഴുപത്തേഴുവയസ്സ്. പൂർവ്വോത്തരാർദ്ധങ്ങളെ മുമ്പിൽ പറഞ്ഞുവല്ലോ. വജ്രമുഷ്ടിയോഗത്തിൽ ശുഭന്റെ ദൃഷ്ടിയോടും ചന്ദ്രനോടുംകൂടി വ്യാഴം കേന്ദ്രത്തിലും മററുള്ളവനാൽ വരും പതിനൊന്നാമേടത്തും നിന്നാൽ എണ്പത്തിമൂന്നുവയസ്സ്. എട്ടിൽ പാപിയില്ലാതെ ഇരിപ്പൂ. ശുഭന്മാരെല്ലാവരും കേന്ദ്രത്തിലും ചന്ദ്രൻ ആറിലും നിന്നാൽ എണ്പത്താറുവയസ്സ്. ശുക്ലപക്ഷത്തിൽ ചന്ദ്രൻ നില്പൂ. ഗ്രഹങ്ങളെല്ലാവരും ഓജരാശിയിൽ നില്പൂ. എന്നാൽ അറുപത്തഞ്ചുവയസ്സുതാൻ. എണ്പത്തെട്ടുവയസ്സ്. എണ്പത്തൊമ്പതു വയസ്സുതാൻ ഇരിക്കും. എട്ടിൽ വ്യാഴവും ലഗ്നാറിൽ ചന്ദ്രനും മൂന്നു പതിനൊന്നാറുകളിൽ പാപന്മാരും നിന്നാൽ തൊണ്ണൂററാറുവയസ്സ്.

കേന്ദ്രത്രികോണപതിനൊന്നരണ്ടുമൂന്നുകളിൽ ഒരു രാശിയിൽ മൂന്നു ഗ്രഹത്തിലേറെ ഉണ്ടാകിൽ തൊണ്ണൂറിലേറെവയസ്സ് ജീവിച്ചിരിക്കും കർക്കിടകവൃശ്ചികമീനങ്ങളിൽ കർക്കിടക്കാലിന്മേൽ ലഗ്നത്തിൽ ചന്ദ്രനും കേന്ദ്രത്തിൽ വ്യാഴവും നില്പു. അഷ്ടമത്തിൽ ആരുമില്ലാതേയും ഇരിപ്പൂ എന്നാൽ തൊണ്ണൂറെറാമ്പതുവയസ്സ്. ചൊവ്വ ബലവാനായി കേന്ദ്രത്തിൽ ഉച്ചത്തിൽത്താൻ ക്ഷേത്രത്തിൽത്താൻ നിന്നാൽ എഴുപത്തിരണ്ടുവയസ്സ്. ഈവണ്ണം ബുധനാകിൽ എഴുപത്തിനാലുവയസ്സ്. വ്യാഴമാകിൽ എമ്പത്തഞ്ചുവയസ്സ്. എമ്പത്തിരണ്ടുവയസ്സെന്നു ചിലതിൽ കാണുന്നു. ശുക്രനാകിൽ തൊണ്ണൂറെറട്ടുവയസ്സ്. ശനിയാകിൽ നൂറുവയസ്സ്. ഇങ്ങിനെ ദീർഘായുര്യോഗങ്ങൾ.

ഇനി കർക്കി എന്നു തുടങ്ങി പതിമൂന്നുശ്ലോകങ്ങളെക്കൊണ്ട് അമിതായുര്യോഗങ്ങളെ ചൊല്ലുന്നു. കർക്കിടകത്തിൽ ശുക്രനും ചിങ്ങത്തിൽ വ്യാഴവും ഉച്ചത്തിൽ ബുധനും ആറുമൂന്നുപതിനൊന്നുകളിൽ പാപന്മാരും നിന്നാൽ വളരെ ആയുസ്സ്. അമിതായുര്യോഗങ്ങൾ ഒക്കെ നൂററിലേറെ ആയുസ്സെന്നറിക. മേടലഗ്നത്തിൽ ആദിത്യനും നാലിൽ വ്യാഴവും മകരത്തിൽ ചൊവ്വയും ഏഴിൽ ശനിയും മീനത്തിൻെറ ഒടുക്കത്തെ കാലിന്മേൽ ചന്ദ്രനും നിന്നാൽ വളരെ ആയുസ്സ്. കർക്കിടകലഗ്നത്തിൽ ചന്ദ്രനും ഗുരുശുക്രന്മാർ കേന്ദ്രത്തിലും പാപികൾ പതിനൊന്നാറുമൂന്നുകളിലായിട്ടും നിന്നാൽ വളരെ ആയുസ്സ്. എടവത്തിൽ ഇരുപത്തഞ്ചു ഇലിചെന്നിട്ടു ബുധനും മീനത്തിൻെറ ഒടുക്കത്തെകാലും ലഗ്നമായി മററുള്ള ഗ്രഹങ്ങൾ ആറും അത്യുച്ചത്തിലും നിന്നാൽ വളരെ ആയുസ്സ്. ലഗ്നത്തിൽ ആദിത്യനും രണ്ടിൽ വ്യാഴവും പന്ത്രണ്ടിൽ ശുക്രനും നിന്നാൽ വളരെ ആയുസ്സ്. ലഗ്നത്തിൽ ശനിയും നാലിൽ ആദിത്യനും ചൊവ്വയും പന്ത്രണ്ടിൽ രാഹുവും എട്ടിൽ മററുള്ളവരും നിന്നാൽ വളരെ ആയുസ്സ്.

ഈ യോഗം ചേർന്നില്ല. ബുധശുക്രന്മാരോടുകൂടി ചന്ദ്രൻ എടവലഗ്നത്തിലും മററുള്ളവരെല്ലാവരും രണ്ടിലും നിന്നാൽ വളരെ ആയുസ്സ്. എട്ടിൽ ആരും കൂടാതെയിരിപ്പൂ കേന്ദ്രത്തിൽ ശുക്രനും കർക്കിടകക്കാലിന്മേൽ വ്യാഴവും നില്പൂ. എന്നാൽ വളരെ ആയുസ്സ്. എല്ലാവരുംകൂടി ഒരു രാശിയിൽ കേന്ദ്രത്തിൽത്താൻ ഒമ്പതിൽത്താൻ

നിന്നാൽ വളരെ ആയുസ്സ് എന്നാകിലുമാം. ജനിച്ചുകൂടുമ്പോൾ മരിക്കകിലുമാം. കേന്ദ്രാഷ്ടമത്രികോണത്തിലല്ലാതെടത്തു പാപന്മാര് ബലവാന്മാരായി നിന്നാൽ വളരെ ആയുസ്സ്. എല്ലാ ഗ്രഹങ്ങളും പൂൎവ്വാൎദ്ധത്തിൽ നിന്നാൽ അധിയോഗംപോലെ ദീർഘായുസ്സ്. നന്മൈധനേ എന്നു തുടങ്ങി അഞ്ചുശ്ലോകങ്ങളുടെ അൎത്ഥങ്ങൾ മുമ്പിൽ പറഞ്ഞു. ഇങ്ങിനെ അമിതായുൎയ്യോഗങ്ങൾ.

ഇനിയും ചിലയോഗങ്ങളെ ചൊല്ലുന്നു. മൂന്നിലേറെഗ്രഹങ്ങൾ കൂടി ലഗ്നത്തിൽത്താൻ രണ്ടിൽത്താൻ മൂന്നിൽത്താൻ നിന്നാൽ ദീർഘായുസ്സ്. അഞ്ചിൽതാൻ ആറിൽതാൻ ഏഴിൽതാൻ എട്ടിൽതാൻ നിന്നാൽ അറുപതുവയസ്സ്. ഒമ്പതുപത്തുപതിനൊന്നു പന്ത്രണ്ടുകളിൽ ഒന്നിൽ നിന്നാൽ അല്പായുസ്സ്. ലഗ്നാധിപനല്ലാതെ പാപന്മാരും അഷ്ടമാധിപനും ഇവരെല്ലാവരും കേന്ദ്രത്തിൽ നിന്നാൽ അല്പായുസ്സ്.

ലഗ്നാധിപനും അഷ്ടമാധിപനുമല്ലാതെ ശുഭഗ്രഹങ്ങളും ഇവരെല്ലാവരും കേന്ദ്രത്തിൽ നിന്നാൽ വളരെ ആയുസ്സ്. ആപോക്ലിമത്തിൽ മറിച്ചുകണ്ടുകൊൾക. എല്ലാഗ്രഹങ്ങളും പണപരത്തിലായിരുന്നാൽ മദ്ധ്യമായുസ്സ്. ലഗ്നാധിപൻ താൻ ആദിത്യന്ന് ബന്ധുവാകിൽ വളരെ ആയുസ്സ്. സമമാകിൽ മദ്ധ്യമായുസ്സ്. ശത്രുവാകിൽ അല്പായുസ്സ്. ലഗ്നാധിപൻ ജന്മാധിപൻ ലഗ്നനവാംശാധിപൻ ജന്മനവാംശാധിപൻ ഇവൎക്ക് ക്രമേണ ലഗ്നാൽ അഷ്ടമാധിപൻ ചന്ദ്രാൽ അഷ്ടമാധിപൻ ലഗ്നനവാംശകത്തിൽ നിന്നു അറുപത്തിനാലാം നവാംശാധിപൻ ചന്ദ്രനവാംശത്തിങ്കൽ നിന്ന് അറുപത്തിനാലാം നവാംശാധിപൻ ഇവര് ബന്ധുക്കളാകിൽ ദീർഘായുസ്സ്. ശത്രുക്കളാകിൽ അല്പായുസ്സ്. സമന്മാരാകിൽ മദ്ധ്യമായുസ്സ്. ഇവിടെ പറഞ്ഞ ലഗ്നാദ്യധിപന്മാൎക്ക അഷ്ടമാധിപന്മാരെക്കാൾ ബലമേറുകിൽ ദീർഘായുസ്സ്. സമബലമാകിൽ മദ്ധ്യമായുസ്സ്. ബലം കുറയുകിൽ അല്പായുസ്സ്. ഇപ്പറഞ്ഞ എട്ടുഗ്രഹങ്ങൾതാൻ എല്ലാഗ്രഹങ്ങൾക്കും താൻ പൂൎണ്ണബലമുണ്ടാകിൽ വളരെ ആയുസ്സ്. ബലം ഇല്ലാതെ വരികിൽ അല്പായുസ്സ്. മദ്ധ്യമബലമാകിൽ മദ്ധ്യമായുസ്സ്. എല്ലാവരുടേയും രശ്മികൾ തമ്മിൽ കൂടിയാൽ ഇരുപത്തഞ്ചിലേററമുണ്ടാകിൽ വളരെ ആയുസ്സ്. പതിനഞ്ചിൽ കുറകിൽ അല്പായുസ്സ്. അവററിന്നടുവിലാ

കിൽ മദ്ധ്യമായുസ്സ്. സമുദായഷ്ടവൎഗ്ഗത്തിൽ ജന്മാഷ്ടമത്തിലേക്കാൾ ജന്മത്തിലും ലഗ്നാഷ്ടമത്തിലേക്കാൾ ലഗ്നത്തിലും പരലേറുകിൽ ദീർഘായുസ്സ്. സമമാകിൽ മദ്ധ്യമായുസ്സ്. കുറകിൽ അല്പായുസ്സ്. ലഗ്നാധിപനേക്കാൾ ബലമേറി അഷ്ടമാധിപൻ കേന്ദ്രത്തിൽ നില്പു. പാപന്മാര് എട്ടിലും പന്ത്രണ്ടിലുമായി നില്പു എന്നാൽ അല്പായുസ്സ താൻ മദ്ധ്യമായുസ്സതാൻ. അത്യല്പൂടമായി ഈശ്വരസേവ ചെയ്താൽ ദീർഘായുസ്സുണ്ടായി വരും.

ഇനി [1] സവ്വൈഃ എന്നു തുടങ്ങി മുപ്പത്താറുശ്ലോകങ്ങളെക്കൊണ്ടു അരിഷ്ടാപവാദങ്ങളെ ചൊല്ലുന്നു. അവിടെ സാരാവലിയിൽ പതിനൊന്നാമത്തെ അദ്ധ്യായം ചന്ദ്രാരിഷ്ടാപവാദങ്ങളാകുന്നു. ആ അദ്ധ്യായംതന്നെ ഇവിടെ എഴുതിയതു്. അവിടെ ആദിക്ക് രണ്ടു ശ്ലോകവും ഒടുക്കത്തെ ശ്ലോകവും എഴുതീല. അതുകൊണ്ടു് അപവാദത്തെ പറകയല്ലാഞ്ഞിട്ടു ഉപകാരം കുറയും അതുകൊണ്ട്.

അവിടെ മുമ്പിലത്തെ [2] രണ്ടുശ്ലോകങ്ങളെക്കൊണ്ടു് പ്രതിജ്ഞ ചെയ്കയാകുന്നു. ഒടുക്കത്തെശ്ലോകം ഫലശ്രുതിയുമാകുന്നു. എല്ലാവരുടേയും ദൃഷ്ടിയോടും കൂടിയിരിക്കുന്ന ശുക്ലപക്ഷത്തിലെ ചന്ദ്രൻ ചന്ദ്രാരിഷ്ടത്തെ നശിപ്പിക്കും. യാതൊരു പ്രകാരം [3] സുനയവിത്തായി ദേഷിയായിരിക്കുന്ന രാജാവു് അപ്രകാരം.

---

1 സവ്വൈൎഗ്ഗഗനഭേമണൈർദൃഷ്ടശ്ചന്ദ്രോ വിനാശയതിരിഷ്ടം
അപൂൎയ്യമാണമൂൎത്തി ൎയ്യഥാനൃപസ്സുന്നയേദ്വേഷം.

2 സാരാവലി പതിനൊന്നാം അദ്ധ്യായം ആദ്യത്തെ ശ്ലോകങ്ങൾ:—
സംഭൂതാരിഷ്ടാഖ്യാഭംഗസ്തേഷാം യഥാഭവേദ്ദ്യാഗൈഃ
നാനാഗമതോവക്ഷ്യേ പ്രധാനഭൂതായതസ്തേത്ര.
ഉഡുപതികൃതരിഷ്ടാനാം ഭംഗസ്താവന്നിരൂപ്യതേ പ്രഥമം
സമ്യക്ശേഷാണാമപി യഥാമതം ബ്രഹ്മപൂൎവ്വാണാം.

3 നീതിമാനായിരിക്കുന്ന ഒരുവനിലുള്ളദ്വേഷം രാജാവു് ഇല്ലായ്മ ചെയ്യുന്നതുപോലെ. എന്നാണിവിടെ അൎത്ഥം കിട്ടേണ്ടതു്.

[1] ശുക്രദൃഷ്ടിയോടും കൂടി പൂർണ്ണബിംബനായി ബന്ധുനവാംശത്തിൽ നില്ക്കുന്ന ചന്ദ്രൻ അരിഷ്ടയോഗത്തെ നശിപ്പിക്കുന്നവരിൽ വെച്ചു് ശ്രേഷ്ഠനാകുന്നതു്, യാതൊരുപ്രകാരം വാതത്തെ നശിപ്പിക്കുന്നവററിൽവെച്ചു് വസ്തി അപ്രകാരം.

[2] ശുക്രദൃഷ്ടിയോടും കൂടി അത്യുച്ചത്തിൽ നില്ക്കുന്ന ചന്ദ്രൻ അരിഷ്ടത്തെ നശിപ്പിക്കും. വയറിളക്കുകയും ഛർദ്ദിക്കുകയും യാതൊരു പ്രകാരം പിത്തകഫങ്ങളുടെ ദോഷത്തെ നശിപ്പിക്കുന്നു എന്നതുപോലെ.

[3] ശുഭദൃഷ്ടിയോടും കൂടി ശുഭവർഗ്ഗത്തിൽ നില്ക്കുന്ന ചന്ദ്രൻ ക്ഷീണനാകിലും അരിഷ്ടത്തെ നശിപ്പിക്കും. ജാതിക്കായും ജാതിതൊലിയും ഇട്ടുവെച്ച കഷായവെള്ളം യാതൊരു പ്രകാരം മഹാതിസാരത്തെ എന്നതുപോലെ.

[4] ചന്ദ്രാൽ ഏഴെട്ടാറുകളിൽ പാപന്മാരോടുകൂടാതെ ശുഭന്മാര് നിന്നാൽ അരിഷ്ടത്തെ നശിപ്പിക്കും. കല്യാണഘൃതം യാതൊരു പ്രകാരം ഭ്രാന്തിനെ നശിപ്പിക്കുന്നു അതുപോലെ.

[5] ശുഭദ്രേക്കാണത്തിൽ ശുഭന്മാരുടെ എല്ലാവരുടേയും ദൃഷ്ടിയോടു കൂടി നില്ക്കുന്ന ചന്ദ്രൻ അരിഷ്ടത്തെ നശിപ്പിക്കും ഉപ്പുവെള്ളമാക്കി യാതൊരു പ്രകാരം ചെവിയിലെ ഖണ്ഡത്തെ നശിപ്പിക്കുന്നു അതുപോലെ.

---

1 ചന്ദ്രസ്സമ്പൂർണ്ണതനുഃ ശുക്രേണനിരീക്ഷിതഃ സുഹൃത്ഭാഗേ
രിഷ്ടഹരണാം ശ്രേഷ്ഠോ വാതഹരാണാം യഥാവസ്തിഃ

2 ചന്ദ്രശ്ശുഭവർഗ്ഗസ്ഥഃ ക്ഷീണോപി ശുഭേക്ഷിതോഹരതിരിഷ്ടം
സമ്യഗ്വിരേകവമനം കഫപിത്താനാം യഥാദോഷം.

3 പരമോച്ചേശിശിരതനൌർഭൃഗുതനയനിരീക്ഷിതോഹരതിരിഷ്ടം
ജലമിവമഹാതിസാരം ജാതീഫലവല്ക്കലകഥിതം.

4 സപ്താഷ്ടമഷഷ്ഠസ്ഥാഃ ശശിനഃ സൌമ്യാഹരന്ത്യരിഷ്ടഫലം
പാപൈരമിശ്രചാരാഃ കല്യാണഘൃതം യഥോന്മാദം.

5 യുക്തശ്ശുഭഫലദായിഭി രിന്ദുസ്സർവ്വൈർന്നിഹന്ത്യരിഷ്ടഫലം
ദ്രേഷ്കാണേവത്യംശേ ലവണസ്രുതിപൂരവച്ഛ്റവണശ്ശൂലം.

[1] പൂർവ്വപക്ഷത്തിൽ ശുഭദ്വാദശാംശത്തിൽ നില്ക്കുന്ന ചന്ദ്രൻ അരിഷ്ടത്തെ നശിപ്പിക്കും. മോരു് യാതൊരു പ്രകാരം അർശസ്സിനെ നശിപ്പിക്കുന്നു അതുപ്രകാരം.

[2] ലഗ്നാധിപന്റെ ദൃഷ്ടിയോടുകൂടി മറ്റുള്ളവരിൽ ആരുടേയും ദൃഷ്ടിയോടുകൂടാതെ ശുഭക്ഷേത്രത്തിൽ നില്ക്കുന്ന ചന്ദ്രൻ അരിഷ്ടത്തെ നശിപ്പിക്കും. പരപുരുഷനെ ഗമിച്ച കുലസ്ത്രീ എങ്ങിനെ കുലത്തെ നശിപ്പിക്കുന്നു അതുപോലെ.

[3] പാപന്മാരുടെ രാശിയിൽ ആ രാശ്യധിപന്റെ ദൃഷ്ടിയോടുകൂടി ലഗ്നഷഡ്വർഗ്ഗത്തിൽ നില്ക്കുന്ന ചന്ദ്രൻ ജനിച്ച ശിശുവിനെ രക്ഷിക്കും. കൃപണൻ യാതൊരുപ്രകാരം പ്രയത്നംചെയ്തു് ധനത്തെ രക്ഷിക്കുന്നു അതുപോലെ.

[4] ബലവാനായി ബന്ധുവിന്റെ ദൃഷ്ടിയോടുംകൂടിയിരിക്കുന്ന ജന്മാധിപൻ [5] യുദ്ധത്തെപ്രാപിച്ച ഭീരു എന്നപോലെ അരിഷ്ടത്തിന്റെ നാശത്തെ പതുക്കെ ഉണ്ടാക്കും.

---

1 അപൂര്യമാണമൂർത്തിർദ്വാദശഭാഗേ ശുഭസ്യയദിചന്ദ്രഃ
രിഷ്ടംനയതിവിനാശം തക്രാഭ്യാസോയഥാഗുദജം.

2 സൗമ്യക്ഷേത്രേ ചന്ദ്രോ ഹോരാപതിനാ വിലോകിതോഹന്തി
രിഷ്ടം നവീക്ഷിതോന്യൈഃ കുലാംഗനാ കുലമിവാന്യഗതാ.

3 ക്രൂരഭവനേ ശശാങ്കോഭവനേശനിരീക്ഷിതസ്തദംശവർഗ്ഗേ
രക്ഷതിശിശും പ്രജാതം കൃപണഇവധനം പ്രയത്നേന.

4 ജന്മാധിപതിർബ്ബലവാൻ സുഹൃത്ഭിരഭിവീക്ഷിതശ്ശനൈർഭംഗം
രിഷ്ടസ്യകരോതിസദാഭീരുരിവപ്രാപ്തസംഗ്രാമഃ

5 പടക്കളത്തിൽ ഭീരുവിന്നു് പരാജയം തീർച്ചയാണല്ലോ
അതുപോലെ.

[1] ജന്മാധിപതി എല്ലാവരുടേയും ദൃഷ്ടിയോടുകൂടി ലഗ്നത്തിൽ നിന്നാൽ അരിഷ്ടത്തെ നശിപ്പിക്കും. [2] ഉഴുഷണത്തേയും വിലപത്തേയും അരച്ച് കണ്ണെഴുതിയാൽ യാതൊരു പ്രകാരം ശുക്ലത്തെ നശിപ്പിക്കുന്നു, അതുപോലെ.

[3] ഉച്ചത്തിത്താൻ സക്ഷേത്രത്തിത്താൻ ബന്ധുവർഗ്ഗത്തിത്താൻ സൌമ്യവർഗ്ഗത്തിത്താൻ തന്റെ വർഗ്ഗത്തിത്താൻ ശത്രുക്കളുടേയും പാപന്മാരുടേയും ദൃഷ്ടികൂടാതെ ശുഭദൃഷ്ടിയോടുംകൂടി പാപന്മാരോടു കൂടാതെ നില്ക്കുന്ന പൂർണ്ണചന്ദ്രൻ അത്യുല്ക്കടമായിരിക്കുന്ന അരിഷ്ടത്തെ നശിപ്പിക്കും. ആദിത്യൻ യാതൊരു പ്രകാരം മഞ്ഞിനെ അതു പോലെ.

[4] ചന്ദ്രാൽ പന്ത്രണ്ടിൽ ബുധശുക്രന്മാരും പതിനൊന്നിൽ പാപികളും പത്തിൽ വ്യാഴവും നിന്നാൽ അരിഷ്ടം നശിപ്പിക്കും. [5] ചാതുർത്ഥികമായിരിക്കുന്ന ദുരിതം എന്നപോലെ.

---

1 ജന്മാധിപതിർല്ലഗ്നേദൃഷ്ടസ്സർവൈർവ്വിനാശയതിരിഷ്ടം
ഘൃഷ്ടോഷണവിദപാഭ്യാം പ്രത്യേകകൃതാഞ്ജനായഥാശുക്ലം.

2 കരുമുളകും ത്രികോല്പക്കൊന്നയും അരച്ച് പ്രത്യേകമുണ്ടാക്കുന്ന അഞ്ജനം.

3 സ്വോച്ചസ്ഥസ്വഗൃഹേഥവാപി സുഹൃദാംവർഗ്ഗേപിസൌമ്യേഥവാ
സമ്പൂർണ്ണസ്സുഭവീക്ഷിതഃസ്വശധരോ വർഗ്ഗേസ്വകീയേഥവാ
ശത്രൂണാമവലോകനേനരഹിതഃ പാപൈരയുക്തേക്ഷിതോ
രിഷ്ടംഹന്തി സുദുസ്തരം ദിനമണിഃ പ്രാലേയരാശിം യഥാ.

4 ശശിനോന്ത്യേബുധസിതയോരായേക്രൂരേഷുവാക്പതൌഗഗനേ
ദുരിതം ചാതുർത്ഥികമിവനശ്യതിമുനികുസുമ രസനസ്യൈഃ

5 അകത്തിപ്പൂവിന്റെ (അഗസ്തിപ്പൂ) രസംകൊണ്ടു് നസ്യം ചെയ്യുന്നതു് നാലാം പനിയെ നിശ്ശേഷം നശിപ്പിക്കുമെന്നു വൈദ്യസിദ്ധാന്തം. ഇവിടെ ഗ്രന്ഥത്തിൽ എഴുതിയതു് പിഴച്ചിരിക്കുന്നു.

[1] ലഗ്നാധിപൻെറ ആറു മൂന്നപത്തു പതിനൊന്ന നാളുകളിൽ ശുഭദൃഷ്ടിയോടുംകൂടി നില്ക്കുന്ന ചന്ദ്രൻ അനയായംചെയ്യപ്പെട്ടിരിക്കുന്ന നൃപതിരോധം എന്നപോലെ അരിഷ്ടങ്ങളെ ഒക്കെ നശിപ്പിക്കും.

[2] പൂൎണ്ണബലവാനായി ശുഭദൃഷ്ടിയോടുംകൂടിയിരിക്കുന്ന ചന്ദ്രൻ ജന്മാധിപൻ ഒരുത്തൻതന്നെ ചന്ദ്രാരിഷ്ടങ്ങളെ ഹനിക്കും. കാട്ടിൽ യാതൊരു പ്രകാരം വ്യാധൻ ഒരുത്തൻതന്നെ മദിച്ചിരിക്കുന്ന മൃഗങ്ങളെ ഹനിക്കുന്ന അതുപോലെ. ഇങ്ങിനെ ചന്ദ്രാരിഷ്ടയോഗാപവാദങ്ങൾ.

ഇനി [3] സൎവ്വാതി എന്നു തുടങ്ങി പതിമൂന്ന ശ്ലോകങ്ങളെക്കൊണ്ടു അരിഷ്ടാപവാദങ്ങളെ ചൊല്ലുന്നു. ഇതു് സാരാവലിയിലെ [4] പതിമൂന്നാമത്തെ അദ്ധ്യായമാകുന്നു. അവിടെ ഒടുക്കത്തെ ശ്ലോകം ഫലശ്രുതി ആകുന്ന അതു് ഇവിടെ എഴുതീല.

രശ്മിബലവും മററുള്ള ബലങ്ങളും പൂൎണ്ണമായി ലഗ്നത്തിൽ നില്ക്കുന്ന വ്യാഴം ഈ അരിഷ്ടങ്ങളെ ഒക്കവെ നശിപ്പിക്കും. [5] ശ്രീമഹാദേവനെ ഭക്തിയോടുംകൂടി ചെയ്യപ്പെട്ടിരിക്കുന്ന ഒരു നമസ്കാരം യാ

---

1 ലഗ്നേശപരസ്യ ചന്ദ്രഃ ഷൾത്രിദശായഹിബുകേഷുശുഭദൃഷ്ടഃ
ക്ഷപയതിസമസ്തരിഷ്ടാസ്യനയാതോനൃപതിരോധഇവ.

2 ഏകോജന്മാധിപതിഃ പരിപൂൎണ്ണശ്ശുഭഗ്രഹൈൎദൃഷ്ടഃ
ഹന്തിനിശാകരരിഷ്ടം വ്യാധ ഇവ മൃഗാൻവനേമത്താൻ

3 സൎവ്വാതിശായ്യതി ബലഃ സ്ഫുരദംശുമാലീ
ലഗ്നേസ്ഥിതഃ പ്രശമയേൽ സുരരാജമന്ത്രീ
ഏകോബഹൂനി ദുരിതാനിസുദുസ്തരാണി
ഭക്ത്യാപ്രയുക്തേ ഇവ ചക്രധരേപ്രണാമഃ

4 അച്ചടിച്ചു കാണുന്ന സാരാവലികളിൽ ഈ ശ്ലോകംപന്ത്രണ്ടാമദ്ധ്യായത്തിലെ ആദ്യത്തെയായിട്ടാണു് കാണുന്നതു്.

5 ചക്രധരൻ = മഹാവിഷ്ണു എന്നാണല്ലോ പ്രസിദ്ധമായ അൎത്ഥം. ഇവിടെ മഹാദേവൻ = സൎവ്വോൽകൃഷ്ടനായ ദേവൻ (വിഷ്ണു)എന്നൎത്ഥത്തിൽ പ്രയോഗിച്ചതായിരിക്കാം.

തൊരുപ്രകാരം വളരെ അത്യുല്കടമായിരിക്കുന്ന ദുരിതത്തെ നശിപ്പിക്കും അതുപോലെ.

[1] ശുഭഗ്രഹങ്ങൾ അതി ബലവാന്മാരായിരിപ്പൂ. പാപന്മാര് അതി ദുർബ്ബലന്മാരായും ഇരിപ്പൂ. എന്നാൽ ശുഭദൃഷ്ടിയോടുകൂടി ശുഭക്ഷേത്രമായിരിക്കുന്ന ലഗ്നം ജനിച്ചവനെ എന്തെല്ലാം ആപത്തുകളോടും വേർപെട്ടവനാക്കിച്ചെയ്യും. [2] ഗ്രഹങ്ങളെ പൂജിക്കുന്നവനെ ദുരിതങ്ങളോട് എന്നപോലെ.

[3] ശുഭന്മാരുടെ ദൃഷ്ടിയോടും കൂടി ശുഭവർഗ്ഗത്തിൽ നില്ക്കുന്ന പാപന്മാരു് അരിഷ്ടത്തെ നശിപ്പിക്കും. വിരക്തയായിരിക്കുന്ന യുവതി യാതൊരു പ്രകാരം പതിയെ എന്നതുപോലെ

[4] ലഗ്നാൽ മൂന്നാറുപതിനൊന്നിൽ ശുഭദൃഷ്ടിയോടുകൂടി നില്ക്കുന്ന രാഹു എല്ലാ അരിഷ്ടങ്ങളേയും നശിപ്പിക്കും. [5] തൂലക്കൂടത്തെ കാററു് യാതൊരു പ്രകാരം അതുപോലെ.

---

1 സൌമ്യഗ്രഹൈരതിബലൈർവ്വിബലൈശ്ച പാപൈഃ
ലഗ്നം ച സൌമ്യഭവനം ശുഭദൃഷ്ടിയുക്തം
സർവ്വാപദാ വിരഹിതോ ഭവതിപ്രസൂതഃ
പൂജാകരഃ ഖലുയഥാദുരിതൈർഗ്രഹാണാം.

2 ഗ്രഹങ്ങളെഭക്തിയോടുകൂടി പൂജചെയ്യുന്നവൻ ദുഃഖങ്ങളിൽ നിന്നു് വേർപെട്ടവനായിത്തീരുമെന്നു് പ്രസിദ്ധമായിട്ടുള്ളതാണല്ലോ.

3 പാപായദിശുഭവർഗ്ഗേ സൌമ്യൈർദൃഷ്ടാശ്ശുഭാംശവർഗ്ഗസ്ഥൈഃ
നിഘ്നന്തിതദാരിഷ്ടം പതിംവിരക്താ യഥായുവതിഃ

4 രാഹുസ്ത്രിഷഷ്ഠലാഭേ ലഗ്നാൽ സൌമ്യൈന്നിരീക്ഷിതസ്സദ്യഃ
നാശയതിസർവ്വദുരിതം മാരുത ഇവ തൂലസംഘാതം.

5 പഞ്ഞിക്കൂട്ടം.

[1] ജനനസമയത്തിങ്കൽ ശീർഷോദയങ്ങളായിരിക്കുന്ന രാശികളിൽ എല്ലാ ഗ്രഹങ്ങളും വികൃതി കൂടാതെ നില്പു എന്നാൽ അവരാൽ അരിഷ്ടം ലയിപ്പിക്കപ്പെട്ടും, തിയ്യിൽ വെച്ച നെയ്യുപോലെ.

[2] ജനനകാലത്തിങ്കൽ യുദ്ധത്തിങ്കൽ ജയിച്ചിരിക്കുന്ന ശുഭൻെറ ദൃഷ്ടിയോടും കൂടിയിരിക്കുന്ന ശുഭഗ്രഹം സർവ്വാരിഷ്ടങ്ങളേയും ജയിക്കും നിശ്ചയം. കൊടുങ്കാററു് യാതൊരു പ്രകാരം വൃക്ഷത്തെ അതു പോലെ.

[3] പാപദൃഷ്ടിയും പരിവേഷവും ഉണ്ടായിരിക്കുന്ന ഒരു ഗ്രഹം അരിഷ്ടത്തെ ഹനിക്കും. സൂര്യഗ്രഹണത്തിങ്കലെ സ്നാനം പാപത്തെ എന്നപോലെ.

[4] രണ്ടാംമേടത്തു നില്ക്കുന്ന ശുഭഗ്രഹങ്ങൾ അരിഷ്ടത്തെ നശിപ്പിക്കും. വായുവും മേഘങ്ങളും ജലധാരകളും യാതൊരു പ്രകാരം പൊടിയെ അതുപോലെ.

[5] അഗസ്ത്യൻെറ ഉദയത്തിങ്കലും സപ്തർഷികളുടെ ഉദയത്തിങ്കലും അരിഷ്ടം നശിപ്പിക്കും. സൂര്യോദയത്തിൽ തമസ്സ് യാതൊരു പ്രകാരം അതുപോലെ.

---

1 ശീർഷോദയേഷുരാശിഷു സർവ്വൈർഗ്രഹൈർനാധിവാസിഭിഃ സൗമ്യൈഃ
പ്രകൃതിസ്ഥൈശ്ചാരിഷ്ടം വിക്രിയതേ ഘൃതമിവാഗ്നിഷ്ടം.

2 തല്ക്കാലേയദിവിജയീ ശുഭഗ്രഹസ്സുഭനിരീക്ഷിതസ്സദ്യഃ
തജ്ജയദിസർവ്വദുരിതം മാരുത ഇവ പാദപാൻ പ്രഹതഃ

3 പരിവിഷ്ടോഗഗനചരഃ ക്രൂരൈശ്ചവിലോകിതോ ഹരതിപാപം
സ്നാനംസന്നിഹിതാനാം കൃതം യഥാ ഭാസ്കരഗ്രഹണേ.

4 സ്നിഗ്ദ്ധമൂർത്തപവനഭാജോ ജലദാശ്ചതഥൈവചരാശ്ചസ്ഥാഃ
സ്വസ്ഥാഃ ക്ഷണാദരിഷ്ടംശമയന്തിരജോയഥാംബുധാരൌഘാഃ

5 ഉദയേചാഗസ്ത്യമുനേഃ സപ്തർഷീണാംമരീചിപൂർവ്വാണാം
സർവ്വാരിഷ്ടംനശ്യതി തമഇവസൂര്യോദയേ ജഗതഃ

[1] മേടം എടവം കർക്കിടകം ഇവ ഒന്നിൽ ലഗ്നത്തിൽ നില്ക്കുന്ന രാഹു എല്ലാ പീഡകളിൽ നിന്നും രക്ഷിക്കും. പ്രസാദിച്ചിരിക്കുന്ന രാജാവു് യാതൊരു പ്രകാരം അപരാധിയായ പുരുഷനെ അതു പോലെ.

[2] ആദിത്യനോടും [3] ത്രികോണത്തിൽ ചന്ദ്രൻ നില്ക്കുമ്പോൾ വളരെ ഗ്രഹങ്ങൾ ശുഭദാതാക്കളായി ഉണ്ടെങ്കിൽ അരിഷ്ടം നശിപ്പിക്കും. രാജയാത്രയെന്നപോലെ.

[4] വ്യാഴവും ശുക്രനും ഇവരിരുവരും കേന്ദ്രത്തിൽ നിന്നാൽ നൂറുവയസ്സ്. ജീവിച്ചിരിക്കും. ഗ്രഹാരിഷ്ടത്തേയും ചന്ദ്രാരിഷ്ട ത്തേയും കളയുകയും ചെയ്യും.

[5] കർക്കിടകത്തിൽ ലഗ്നത്തിൽ വ്യാഴവും പൂർണ്ണചന്ദ്രനും കൂടി നില്പു. തുലാത്തിൽ ബുധശുക്രന്മാരും [6] മററുള്ളവരു് മൂന്നാറുപതി നൊന്നിലായിട്ടും നില്പു എന്നാൽ അവധികൂടാതെ ആയുസ്സുണ്ടായിരിക്കും. ഇങ്ങിനെ അരിഷ്ടാപവാദങ്ങൾ.

---

1 അജവൃഷകർക്കിവിലഗ്നേ രക്ഷതിരാഹുഃ സമസ്തപീഡാഭ്യഃ
പ്രഥിവീപതിഃ പ്രസന്നഃ കൃതാപരാധം യഥാപുരുഷം.

2 ബഹവോയദിശുഭഫലദാഃ ഖേടാസ്തത്രാപിശീഘ്രതേരിഷ്ടം
സൂര്യാൽത്രികോണ ഇന്ദൌ യഥൈവയാത്രാനരേന്ദ്രസ്യ

3 അഞ്ചു് ഒമ്പതു് ഈ ഭാവങ്ങൾക്കു് ത്രികോണം എന്നു പേർ

4 ഗുരുശുക്രൌ ച കേന്ദ്രസ്ഥൌ ജീവേദബ്ദശതം നരഃ
ഗ്രഹാരിഷ്ടംഹിനസ്ത്യാശു ചന്ദ്രാനിഷ്ടം തഥൈവച

5 ബന്ധൂപാസ്പദോദയവിലഗ്നഗതൌ കുളീരേ
ഗീർവ്വാണനാഥസചിവഃ സകലശ്ച ചന്ദ്രഃ
ജൂകേകവീന്ദുതനയാവപരേ ച ലാഭ
ദുശ്ചിൽക്കശത്രു ഭവനേഷ്വമിദം തദായുഃ

6 ശനി, ആദിത്യൻ, ചൊവ്വ.

ഇനിയും ചില അരിഷ്ടാപവാദങ്ങളെ ചൊല്ലുന്നു. ലഗ്നാധിപൻ ബലവാനായി 'ശുഭലഗ്നേശ' എന്നു തുടങ്ങി മൂന്നുശ്ലോകങ്ങളെക്കൊണ്ടു് ദൃഷ്ടിയോടുംകൂടി കേന്ദ്രത്രികോണങ്ങളിൽ നില്ക്കുകിൽ അരിഷ്ടമില്ല. പിന്നെ കൃഷ്ണപക്ഷമാകിൽ പകൽ ജനിക്കിലും പൂർവ്വപക്ഷത്തിൽ രാത്രി ജനിക്കിലും ചന്ദ്രൻ എട്ടാറിൽതാൻ നില്ക്കുന്നുവെങ്കിലും അരിഷ്ടമില്ലാ. കേന്ദ്രത്തിൽ അഷ്ടമാധിപനല്ലാത്ത ശുഭൻ ബലവാനായി നിന്നാലും അരിഷ്ടമില്ലാ. ലഗ്നജന്മങ്ങൾക്കു് രണ്ടിന്നും ശുഭദൃഷ്ടിയുണ്ടാകിലും അരിഷ്ടമില്ല്യാ.

പൂർണ്ണചന്ദ്രൻ ശുഭവർഗ്ഗത്തിലെങ്കിലും ബന്ധുവർഗ്ഗത്തിലെങ്കിലും ഉച്ചത്തിലെങ്കിലും തന്റെ ക്ഷേത്രത്തിലെങ്കിലും നിന്നാലും ബലവാന്മാരായ ബന്ധുക്കളുടെതാൻ ബലവാന്മാരായിരിക്കുന്ന താൻ നില്ക്കുന്ന താൻ വർഗ്ഗത്തിന്റെ അധിപന്മാരുടെ താൻ ബലവാന്മാരായിരിക്കുന്ന ശുഭന്മാരുടെതാൻ ദൃഷ്ടിയുണ്ടാകിലും ചന്ദ്രാൽ രണ്ടുപന്ത്രണ്ടുകൾ രണ്ടിലും ശുഭന്മാരുണ്ടാകിലും ഏഴാറെട്ടുകേന്ദ്രത്രികോണങ്ങളിൽ ശുഭന്മാരുണ്ടാകിലും അരിഷ്ടങ്ങളെ ഒക്കെ ഹനിക്കും. ഇരുട്ടിനെ യാതൊരുപ്രകാരം ആദിത്യൻ ഹനിക്കുന്നു അതുപോലെ.

ഇനി ദ്വാത്രിംശത്തിന്റെ അപവാദത്തെ ചൊല്ലുന്നു. അഷ്ടമാധിപൻ തുടങ്ങിയുള്ള ദ്വാത്രിംശദ്യോഗകർത്താവു് നില്ക്കുന്ന രാശിയുടെ എങ്കിലും നവാംശത്തിന്റെ എങ്കിലും അധിപൻ ശുഭനായി രശ്മിബലമുണ്ടായി ശുഭദൃഷ്ടിയോടുകൂടി ശുഭക്ഷേത്രത്തിൽ നിന്നാൽ ദ്വാത്രിംശദ്യോഗഫലത്തെ ഹനിക്കും.

ചതുർഘനമെൽ എന്ന നാലിന്റെ ന്യനങ്ങളെകൊണ്ടു് ചന്ദ്രകേന്ദ്രത്തിൽ നില്ക്കുന്ന വ്യാഴം അരിഷ്ടങ്ങളെയൊക്കെ ഹനിക്കും. ഒരു സിംഹം യാതൊരു പ്രകാരം വളരെ ആനകളെ ഹനിക്കുന്നു അതുപോലെ. പിന്നെഗജകേസരിയോഗത്തിന്നേരത്തു് ജനിച്ചവൻ ധനവാനായി തന്റെ കുലത്തിന്നു് അധിപനായി മഹാബുദ്ധിമാനായി അഷ്ടപുരങ്ങളുടെ കർത്താവായി ആയിരംമാസം ജീവിച്ചിരിക്കും.

പിന്നെ ലഗ്നാധിപൻതാൻ വ്യാഴന്താൻ ശുക്രന്താൻ കേന്ദ്രത്തിൽ നിന്നാൽ ദീർഘായുസ്സായി ധനവാനായി രാജാവിന്റെ ഇഷ്ടനായിരിക്കും.

ഇനി [1] സ്വക്ഷേത്ര എന്നു തുടങ്ങി രണ്ടുശ്ലോകങ്ങളെക്കൊണ്ടു് രുചകാദിയോഗങ്ങളേയും ഫലങ്ങളേയും ചൊല്ലുന്നു. ചൊവ്വ, വ്യാഴം, ബുധൻ, ശുക്രൻ, ശനി ഇവര് താന്താൻെറ ഉച്ചത്തിൽത്താൻ ക്ഷേത്രത്തിൽത്താൻ കേന്ദ്രത്തിൽത്താൻ നിന്നാൽ രുചകം, ഭദ്രം ഹംസം, മാളവ്യം, ശശം എന്നപേരായ യോഗങ്ങൾ. ഈ യോഗങ്ങളിലൊന്നിൽ ജനിച്ചാൽ വേണ്ടുവോളം ധനത്തോടും കൂടി പ്രസിദ്ധനായി, തേജസ്വിയായി, പുണ്യവാനായി, രാജാവായി, ആനകളും കുതിരകളും മണികളും രത്നങ്ങളും വളരെ ഉള്ളവനായി ദീർഘായുസ്സായിരിക്കും. ഈ അഞ്ചുയോഗങ്ങളും ഫലങ്ങളും സാരാവലിയിൽ പഞ്ചപുരുഷാദ്ധ്യായമാകുന്ന മുപ്പത്തേഴാമദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ആ അദ്ധ്യായത്തിൻെറ ഭാഷ ഇവിടെ എഴുതുന്നു.

[2] 'ശ്രീദേവേതി' ദേവകീർത്തി രാജാവു് മഹാപുരുഷൻ എന്നു പേരായി അഞ്ചുയോഗങ്ങളെ പറഞ്ഞു. ഇവ അഞ്ചിൻേറയും മൂർത്തിശുദ്ധിഭേദാദികളെ ഏററവും വിസ്തരിച്ചു ചൊല്ലുന്നു.

[3] ഇനി 'ഗുരുത്വമിതി' ബുധനെക്കൊണ്ടു് ഗുരുത്വഭാരം. വ്യാഴത്തെക്കൊണ്ടു് സ്വരം. ശുക്രനേക്കൊണ്ടു് സ്നിഗ്ദ്ധതയും വർണ്ണവും. ചൊവ്വയെക്കൊണ്ടു് സത്വം. ശനിയെക്കൊണ്ടു് ശുദ്ധിയും നിരൂപിക്ക. അവരുടെ ബലാബലംകൊണ്ടു് പൂർണ്ണത്വലഘുത്വാദികളും നിരൂപിക്ക.

---

1 സ്വക്ഷേത്രേ ച ചതുഷ്ടയേ ച ബലിഭിസ്സ്വോച്ചസ്ഥിതൈർവ്വാ [ഗ്രഹൈ-
ശ്ശുക്രാംഗാരകമന്ദജീവശശിജൈരേതൈർയ്യഥാനുക്രമം
മാളവ്യോരുചകഃ ശശോഥകഥിതോഹംസശ്ച ഭദ്രസ്തഥാ
സർവ്വേഷാമതിവിസ്തരം മതിമതാംസംക്ഷിപ്യതേ ലക്ഷണം

2 ശ്രീദേവകീർത്തിരാജാ പഞ്ചമഹാപുരുഷലക്ഷണാൻ നൃപതീൻ
കഥയതിയാംസ്താനഹമപി കഥയാമിനിരാകുലീകൃത്യ

3 ഗുരുത്വമിന്ദോസ്തനയാൽ ഗുരോശ്ച
മഹീസുതാൽസത്വ മുദാഹരന്തി
സ്വരംസിതാൽ സ്നേഹമിനേശ്ചവർണ്ണം
ബലാബലംപൂർണ്ണ ലഘു നിശേഷാം.

[1] 'മൃദരിതി' മൃദുസ്വഭാവനായി, ദയാലുവായി, വളരെ ദാസന്മാരോടും ഭൃത്യന്മാരോടും കൂടി സ്ഥിരസ്വഭാവനായി പ്രിയത്തേയും സത്യത്തേയും പറകശീലമായി ദേവബ്രാഹ്മണപൂജ ഇഷ്ടമായി, എല്ലാ വസ്തുക്കളും സഹിക്കാത്തവനായിരിക്കും, സത്വഗുണപ്രധാനനായിരിക്കുന്ന മനുഷ്യൻ.

[2] "ശൂര" ഇതി കലാവിദ്യകളിലും പരിശ്രമമുള്ളവനായി, സ്ത്രീസക്തനായി, [3]കൃതികളിൽ സമത്ഥനായി,അലങ്കാരങ്ങളും നിത്യോത്സവാദികളും ഇഷ്ടമായി, ഹാസ്യരസപ്രിയനായി, ഒന്നിനും തടവില്ലാത്തവനായി, പാട്ടും നൃത്തും ഗ്രഹിച്ചവനായിരിക്കും, രജോഗുണപ്രധാനനായിരിക്കുന്ന മനുഷ്യൻ.

[4] "മൂർഖ" ഇതി മൂർഖനായി, അലസനായി, പരപീഡചെയ്യുന്നവനായി, കോപിയായി, പരവശനായി, ദോഷസൂചകനായി, ക്ഷുത്തുകൊണ്ടു് പരവശനായി, ധർമ്മാചാരമില്ലാത്തവനായി, ശുദ്ധിയില്ലാത്തവനായി, മദാന്ധനായി, ലുബ്ധനായി, പ്രമാദമുള്ളവനായിരിക്കും, തമോഗുണപ്രധാനനായിരിക്കുന്ന മനുഷ്യൻ.

---

1 മൃദർദ്ദയാലുർബ്ബഹുദാരഭൃത്യഃ
സ്ഥിരസ്വഭാവഃ പ്രിയസത്യവാദീ
സുരദ്വിജോപാസ്തികരഃ സഹിഷ്ണുഃ
ഭവേന്നരഃ സത്വഗുണപ്രധാനഃ

2 ശൂരഃ കലാകാവ്യനിധിസ്സുബുദ്ധിഃ
സ്ത്രീഭോഗസംസക്തമനാഃ പ്രവീണഃ
ആഡംബരീഹാസ്യരതിഃ പ്രഗത്ഭോ
ഗേയാക്ഷവിദ്രാജസികഃ പ്രദിഷ്ടഃ

3 കാവ്യങ്ങളെ അറിയുന്നവയിൽ സമത്ഥൻ.

4 മൂർഖോലസോ വഞ്ചയിതാപരേഷാം
ക്രോധീവിഷണ്ഡഃ പിശുനഃ ക്ഷുധാർത്തഃ
ആചാരഹീനോ ന ശുചിർമ്മദാന്ധോ
ലുബ്ധഃപ്രമാദീതമസാഭിഭൂതഃ

[1] "ഭാര" ഇതി ഭൂമിയുടെ പകുതി അനുഭവിക്കുന്ന രാജാക്കന്മാൎക്കു ഒരു ഭാരം ഉണ്ടായിരിക്കും. യാവർ ചിലൎക്ക് ഒന്നരഭാരം ഉള്ളതു അവര് ഭൂമിയെ ഒക്കെ രക്ഷിക്കും.

[2] "സമാ" ഇതി സിംഹം, മിഴാവ, സമൂഹം, ഭേരി, ആന, കാള, മേഘം ഇവററിന്റെ ശബ്ദംപോലെ ഇരിക്കുന്ന ശബ്ദത്തോടുകൂടിയ നരന്മാര് ഭൂമണ്ഡലത്തെ ഒക്കെ രക്ഷിപ്പാൻ ശക്തിയുണ്ടായി, ശത്രുക്കളെ ഒക്കെ ജയിച്ചിരിക്കുന്ന രാജാക്കന്മാരായി ഭവിക്കുന്നു.

[3] "സ്നിഗ്ദ്ധൈരിതി" നാവു്, ത്വക്കു്, പല്ലു്, കണ്ണു്, നഖം, തല, മുടി, ശബ്ദം ഇവ മൃദുക്കളായിരിക്കുന്നവര് രാജാവായി ഭവിക്കുന്നു. ക്രൂരങ്ങളായിരിക്കുന്നവര് ദരിദ്രന്മാരായിരിക്കും എന്നു ജാതകത്തിൽ പറഞ്ഞുകിടക്കുന്നു.

[4] "സ്നിഗ്ദ്ധമിതി" സ്നിഗ്ദ്ധമായിരിക്കുന്ന തേജസ്സു്, ശുദ്ധമായിരിക്കുന്ന നിറവും, രാജാക്കന്മാൎക്കു മറിച്ചു ക്ലേശഭാക്കുകളായി പുത്രന്മാരും ധനവും സുഖവും ഭാഗ്യവും ഇല്ലാതെ ഇരിക്കുന്നവൎക്കു്.

---

1 ഭാരോഭവതിനൃപാണാം ഭൂമ്യൎദ്ധം ഭുഞ്ജതാം മനുഷ്യാണാം
യേഷാംഭാഗേത്വൎദ്ധം സകലമഹീപാലകാസ്തേസ്യുഃ
രാജാക്കന്മാൎക്ക് സ്വതവേ ഭൂഭരണമുണ്ടു്. മററുള്ളവൎക്കു് അതില്ല. അതുകൊണ്ടു് ഗുണപ്രകൃതിഭേദങ്ങളനുസരിച്ചു് ചില ലക്ഷണങ്ങളെക്കൊണ്ടു് രാജത്വവും ഭവിക്കുന്നതാകുന്നു എന്നൎത്ഥം.

2 സമാസ്സ്വരൈസ്സിംഹമൃദംഗദന്തിനാം
രഥൌഘഭേരീവൃഷതോയദായിനാം
സമസ്തഭൂമണ്ഡലരക്ഷണക്ഷമാ
ഭവന്തി ഭൂപാജിതശത്രവോ നരാഃ

3 സ്നിഗ്ദ്ധൈൎഭവന്തിഭൂപാ ജിഹ്വാത്വഗ്ദന്തനേത്രനഖകേശൈഃ
രൂക്ഷൈരേഭിന്നിസ്സ്വാഃ ഖരൈശ്ചതേജാതകേ കഥിതാഃ

4 സ്നിഗ്ദ്ധസ്തേജോയുക്തഃ ശുദ്ധോവൎണ്ണഃ പ്രകീൎത്തിതോ നൃപതേഃ
വിപരീതഃ ക്ലേശഭുജാഃ സുഖാൎത്ഥസുഖഭാഗിനാം മധ്യഃ

[1] വ്യോമേതി ആകാശം, അപ്പുവായു, തേജസ്സ്, പൃഥ്വി ഇവ ക്രമേണ വ്യാഴം, ശുക്രൻ, ശനി, ചൊവ്വ, ബുധൻ എന്നിവരെക്കൊണ്ടു നിരൂപിക്ക. ഛായവാതം, പിത്തം, കഫം ഇവയും നിരൂപിക്ക ബലവാന്മാരെക്കൊണ്ടു് നിശ്ചയിച്ചുകൊൾക. ഇനി അഞ്ചുശ്ലോകങ്ങളെക്കൊണ്ടു് ആകാശാദിപ്രകൃതിലക്ഷണത്തെ ചൊല്ലുന്നു.

[2] ശബ്ദാൎത്ഥവേദീതി ശബ്ദശാസ്ത്രമാകുന്ന വ്യാകരണത്തേയും അൎത്ഥശാസ്ത്രമാകുന്ന മീമാംസയും അറിഞ്ഞവനായി, ന്യായശാസ്ത്രത്തിങ്കൽ സമൎത്ഥനായി, ഒരേടത്തും തടവില്ലാത്തവനായി, ജ്ഞാനശാസ്ത്രമാകുന്ന വേദാന്തത്തോടുകൂടിയവനായി, ജിഹ്വാപ്രദേശം വിസ്താരമുള്ളവനായി, അംഗങ്ങൾ സുന്ദരങ്ങളായി കൈയ്യും കാലും വണ്ണം കുറഞ്ഞിരിക്കുന്നവനായി, ഏറ്റവും നീളമുള്ളവനായിരിക്കും. ആകാശപ്രകൃതിയാകുന്ന പുരുഷൻ.

[3] ലാവണ്യേതി സൌന്ദൎയ്യമുള്ളവനായി, വളരെ വെള്ളം കുടിക്കുന്നവനായി, പ്രിയത്തെ പറയുന്നവനായി, ദ്രവമായിരിക്കുന്ന വസ്തു ഭക്ഷിക്കയിഷ്ടമായി, ശരീരം വിറക്കുന്നവനായി, ബന്ധുക്കൾ വളരെ ഉള്ളവനായി, രാജാവായി പ്രവൎത്തിക്ക് വേഗമുള്ളവനായി, ഒരേടത്തും തടവില്ലാത്തവനായിരിക്കും. അപ്പുപ്രകൃതിയായ പുരുഷൻ.

---

1 വ്യോമാംബുവാതാഗ്നിമഹീസ്വഭാവാ
ജീവാസുരേഡ്യാൎക്കിമഹീജസൌമ്യൈഃ
ഛായാമരുൽപിത്തകഫസ്വരൂപാ
മിശ്രൈസ്തുമിശ്രാബലിഭിന്നരസ്യ
2 ശബ്ദാൎത്ഥവിന്യായപടുഃ പ്രഗത്ഭോ
വിജ്ഞാനയുക്തോ വിവൃതാസ്യഭാഗഃ
ചിത്രാംഗസന്ധിഃ കൃശപാണിപാദോ
വ്യോമപ്രകൃത്യാ പുരുഷോതിദീൎഘഃ
3 ലാവണ്യബാഹീബഹുഭാരവാഹീ
പ്രിയാഭിഭാഷീദ്രവഭോജനശ്ച
ജലസ്വരൂപോ ബഹുമിത്രപക്ഷഃ
ക്ഷോണീപതിന്നാതി ചിരപ്രഗത്ഭഃ

[1] സതേപനേതി കൃശമായ ശരീരത്തോടുകൂടി വേഗം കോപിക്കുന്നവനായി, കൃത്യങ്ങളിൽ തല്പരനായി സഞ്ചരിക്ക ഇഷ്ടമായി, ദാനശീലനായി കറുത്ത ഗംഭീരനായി രാജാവായിരിക്കും. വായുപ്രകൃതിയായ പുരുഷൻ.

[2] ശൂരഇതി. ശൂരനായി ക്ഷുത്തുകൊണ്ടു പരവശനായി ചപലനായി ഏററവും ക്ഷീണനായി ബുദ്ധിമാനായി, ശുദ്ധനായി, വെളുത്ത നിറമായി എല്ലാവസ്തുവിനേയും വിരോധിക്കുന്നവനായി, വിദ്വാനായി, നല്ല അഭിമാനമുള്ളവനായി, വളരെ ഭക്ഷിക്കുന്നവനായി, ശരീരം വലുതായിരിക്കും, തേജഃപ്രകൃതിയായ പുരുഷൻ.

[3] കർപ്പൂരേതി. കർപ്പൂരം, കരിക്കുവളപ്പൂവ് ജാതിക്കാപ്പൂവ് എന്നു തുടങ്ങിയുള്ളവററിൻെറ സുഗന്ധംപോലെയുള്ള സുഗന്ധത്തോടു കൂടിയവനായി, സുഖങ്ങളെ അനുഭവിക്കുന്നവനായി, സ്ഥിരമായ സൌഖ്യമുള്ളവനായി, സിംഹം, മേഘം ഇവററിൻെറ ശബ്ദംപോലെ ഇരിക്കുന്ന ശബ്ദത്തോടുകൂടിയവനായി, സ്ഥിരമായിരിക്കുന്ന ചിത്തവൃത്തിയോടുകൂടിയവനായി, നല്ല ബലപരാക്രമങ്ങൾ ഉള്ളവനായിരിക്കും, ഭൂമിപ്രകൃതിയായ പുരുഷൻ.

---

1 സതേപനവായോഃ പുരുഷഃ കൃശാംഗഃ
ക്ഷിപ്രം ച കോപസ്യ വശംപ്രയാതി
കൃത്യൈകബുദ്ധിർഭ്രമണേരതശ്ച
ദാതാസിതോ ഭൂപതിരപ്രധൃഷ്യഃ

2 ശൂരഃക്ഷുധാർത്തഃ ചപലോതിതീക്ഷ്ണഃ
പ്രാജ്ഞഃകൃശോഗൌരതനുർവ്വിരോധീ
വിദ്വാൻ സുമാനീ ബഹ്വശനശ്ച
വഹ്നിസ്വഭാവഃ പുരുഷോതികായഃ

3 കർപ്പൂരജാത്യുല്പല പുഷ്പഗന്ധോ
ഭുനക്തിഭോഗാൻ സ്ഥിരലബ്ധസൌഖ്യഃ
സിംഹാഭ്രഘോഷസ്ഥിരചിത്തവൃത്തി-
ർമ്മഹീസ്വഭാവഃ പുരുഷസ്സുസത്വഃ.

ഇനി അഞ്ചുശ്ലോകങ്ങളെക്കൊണ്ടു് ഛായകളെ ചൊല്ലുന്നു. [1] സ്ഫടികോപല. സ്ഫടികക്കല്ലുപോലെ വെളുത്തിരിക്കും ആകാശച്ഛായാ. അതു പുരുഷനാക്ക് നിധിപോലെ ധനത്തെ ഉണ്ടാക്കുന്നതായി ധർമ്മാദിത്രിവർഗ്ഗഫലങ്ങളെ സാധിപ്പിക്കുന്നതായി സുഭഗയായിരുന്നൊന്നു.

[2] സൌമ്യേതി. സൌമ്യയായി, സ്നിഗ്ദ്ധയായി, വെളുത്ത ഹരിതയായി, മനോഹരയായിരിക്കും അപ്പിന്റെ ച്ഛായാ. അതുമാതാവിനെപ്പോലെ സർവ്വസുഖത്തേയും ജനിപ്പിയ്ക്കുന്നതായി സൌഭാഗ്യത്തെയും അഭ്യുദത്തേയും ശുഭത്തേയും ഉണ്ടാക്കുന്നതായി ഇരുന്നൊന്നു.

[3] 'അസിതേതി' യാവനൊരുത്തന്റെ ശരീരത്തിന്മേൽ വായുവിന്റെ [4] ഛായയുള്ളതു്. അവൻ കറുത്ത മേഘത്തിന്റെ നിറംപോലെ ഇരിക്കുന്ന നിറത്തോടുകൂടിയവനായി, പാപിയായി, മൂഢനായി, മാലിന്യവും കർക്കശതയും ഉള്ള ശരീരത്തോടുകൂടിയവനായി, ഏററവും ദുഃഖമുള്ളവനായി, വധം, ദൈന്യം, വ്യാധി, അനർത്ഥം, അർത്ഥനാശം എന്നിവററെ അനുഭവിക്കുന്നവനായിരിക്കും.

---

1 സ്ഫടികോപലസങ്കാശാ സ്വച്ഛാഗഗനോത്ഥിതാഭവേച്ഛായാ
നിധിരിവവപുംസാംധന്യാ ത്രിവർഗ്ഗഫലസാധനീസൌമ്യാ.

2 'സ്നിഗ്ദ്ധാസിതാ' എന്നാണു് സാരാവലി ഒരു പുസ്തകത്തിൽ ഈ ശ്ലോകം തുടങ്ങുന്നതു്. 'സ്നിഗ്ദ്ധാഽസിതാ' കറുപ്പു് എന്നും ചിലർ വ്യാഖ്യാനിയ്ക്കുന്നുണ്ടു്.
സ്നിഗ്ദ്ധാസിതാചഹരിതാകാന്താമാതേവസർവ്വസുഖജനനീ
സൗഭാഗ്യാഭ്യുദയശുഭാൻകരോതിജലസംഭവാഛായാ.

3 അസിതജലദകാന്തിഃ പാപഗന്ധോതിമൂഢോ
മലിനപുരുഷകായശ്ലോകസന്താപതപ്തഃ
സവഹതിവധബന്ധ വ്യാധ്യനർത്ഥാർത്ഥനാശാൻ
വിചരതിപവനോത്ഥായസ്യകാന്തിശ്ശരീരേ

4 വായുസത്വത്തിന്റെ ഛായ എന്നാണു് അർത്ഥം കിട്ടേണ്ടതു്.

[1] 'കമലേതി' യാവനൊരുത്തന്നു അഗ്നിഛായയുണ്ടെങ്കിൽ അവൻ താമരപ്പൂവിൻേറയും തിയ്യിൻേറയും നിറംപോലെ ഇരിക്കുന്ന നിറത്തോടുകൂടിയവനായി, ക്രൂരമാംവണ്ണം ദണ്ഡിപ്പിക്കുന്നവനായി, ഏററവും ഹഷത്തോടുകൂടിയവനായി, ശത്രുക്കളൊക്കെ കാക്കൽവീണു നമസ്കരിക്കുന്നവനായി, പരാക്രമംകൊണ്ടു ഭൂമിയെ ആക്രമിക്കുന്നവനായി, രത്നങ്ങളും സ്വൎണ്ണവും സകലകാൎയ്യസിദ്ധിയും ഉള്ളവനായി വ്യാധിയില്ലാത്തവനായിരിക്കും.

'ആദ്യാംബപിതി' യാവനൊരുത്തന്നു ഭൂമിച്ഛായ ഭാവിക്കുന്നു അവൻ, പുതുമഴപെയ്താൽ ഭൂമിക്കുള്ള സുഗന്ധംപോലെയും അകിലിൻെറ സുഗന്ധം പോലെയും ഉള്ള ഗന്ധത്തോടുകൂടിയവനായി, സ്നിഗ്ദ്ധങ്ങളായിരിക്കുന്ന പല്ലുകളോടും നഖങ്ങളോടും രോമങ്ങളോടും ശരീരത്തോടും തലമുടികളോടും കൂടിയിരിക്കുന്നവനായി, ധൎമ്മത്തേയും അർത്ഥത്തേയും സന്തോഷത്തേയും സുഖത്തേയും അനുഭവിക്കുന്നവനായി, എല്ലാവൎക്കും ഇഷ്ടനായിരിക്കും.

ഇനി രണ്ടുശ്ലോകങ്ങളെക്കൊണ്ടു വാതപ്രകൃതിയാകുന്ന പുരുഷൻെറ ലക്ഷണങ്ങളെ ചൊല്ലുന്നു.

[2] 'ദന്താപിതി' പറയുമ്പോൾ പല്ലുകടിക്കും, ആരോടും വളരെ

---

1 കനക എന്നും കമന എന്നും ചില പുസ്തകങ്ങളിൽ പാഠഭേദം കാണുന്നുണ്ടു്. കമല എന്ന പാഠം ഇതിലാണ് കാണുന്നതു്. സ്വൎണ്ണം, അഗ്നി, ഇതുകളുടെ നിറമുള്ളതു് എന്നും, കമന = സൌന്ദൎയ്യമുള്ള എന്നും അൎത്ഥം പറയാം.
കനകദഹനദീപ്തിശ്ചണ്ഡദണ്ഡോതിഹൃഷ്ടഃ
പ്രണതസകലശത്രുർവിക്രമാക്രാന്തഭൂമിഃ
ഭജതിമണിസുവൎണ്ണം സൎവ്വകാൎയ്യാൎത്ഥസിദ്ധിം
പ്രശമിതഗദശോകോവഹ്നിജായാം പ്രഭായാം.

2 ഈ ശ്ലോകത്തിൻെറ തുടക്കത്തിലും വ്യത്യാസം കാണുന്നു. അതായതു് പൂൎവ്വോത്തരാൎദ്ധങ്ങൾ മറിച്ചിട്ടിരിക്കുന്നു. ഈ ശ്ലോകങ്ങൾ അത്ര പ്രധാനമല്ലാത്തതിനാൽ ഇവിടെ ചേൎക്കുന്നില്ല. സാരാവലി 37-ാം അദ്ധ്യായം ഇരുപത്തിരണ്ടാം ശ്ലോകം മുതല്ക്കാണിവ.

ബന്ധമുണ്ടായിരിക്കയില്ല. സംഗീതം ഉണ്ടായിരിക്കും. കൃശനായിരിക്കും. ബന്ധുക്കളെ ഉണ്ടാക്കുവാൻ വളരെ സമൎത്ഥനായിരിക്കും. ആകാശത്തിങ്കൽ നടക്കുന്നുവെന്നു് സ്വപ്നംകാണും തണുപ്പു സഹിക്കയില്ല. വളരെ പറയും. നടക്കുക വേഗത്തിലായിരിക്കും. ഒരേടത്തു സ്ഥിതിചെയ്കയില്ല. ചോരനായിരിക്കും. മത്സരമുണ്ടായിരിക്കും. ചന്ദ്രന്റെ നിറംപോലെ ഇരിക്കുന്ന നിറത്തോടുകൂടിയവനായിരിക്കും. ദുർഗ്ഗനായിരിക്കും. ബുഭുക്ഷയുണ്ടായിരിക്കും. ധൈൎയ്യമില്ലാതിരിക്കും. താടിമേലെ രോമവും തലമുടിയും രൂക്ഷമായിരിക്കും. ഉപകാരം ചെയ്തതു് മറക്കുന്നവനായിരിക്കും. കാലും കയ്യും വിള്ളുക തുടങ്ങിയുള്ളവയുണ്ടായിരിക്കും. കോപിയായിരിക്കും. കാന്തിയില്ലാതെയിരിക്കും. വിലപിക്കുന്നവനായിരിക്കും. ബന്ധിക്കപ്പെട്ടവനായിരിക്കും. വാതപ്രകൃതിയായ പുരുഷൻ.

ഇനി പിത്തപ്രകൃതി ലക്ഷണങ്ങളെ ചൊല്ലുന്നു. രണ്ടുശ്ലോകങ്ങളെക്കൊണ്ടു് 'ദുൎഗ്ഗന്ധീ' ഇതി പിത്തപ്രകൃതിയായ പുരുഷൻ ദുൎഗ്ഗന്ധമുള്ളവനായി, വേഗം കോപിക്കുന്നവനായി, വളരെ ബുദ്ധിയുള്ളവനായി, വേഗം പ്രസാദിക്കുന്നവനായി, തടിച്ച നഖവും, കൈയ്യും കണ്ണും ചുകന്നു് വൃത്താകൃതിയായി ദാഹമുള്ളവനായി, ധാരണയുള്ളവനായി, യുദ്ധത്തിങ്കൽ ഭയമില്ലാതെ മഞ്ഞിന്റെ നിറമായി, പരന്മാരോടു് വാദിക്കുന്നവനായി, ഹീനന്മാരിൽ സ്നേഹമില്ലാതെ, വളരെ ഭക്ഷിക്കുന്നവനായി, ആശ്രയിച്ചവരുടെ ഇഷ്ടത്തെ ചെയ്യുന്നവനായി സ്വപ്നത്തിൽ സ്വൎണ്ണം ആദിത്യൻ, വിളക്കു്, കാട്ടുതിയ്യ്, മുരിക്കിൻ പൂവ്, ചെമ്പരുത്തിപ്പൂവ്വ്, കൎണ്ണികാരത്തിൻ പൂവ്, ചെന്താമരത്തിൻ പൂവ്വ്, ചോര, മിന്നല് എന്നിവ കാണുന്നവനായിരിക്കും.

ഇനി രണ്ടുശ്ലോകങ്ങളെക്കൊണ്ടു് കഫപ്രകൃതിയായ പുരുഷന്റെ ലക്ഷണങ്ങളെ ചൊല്ലുന്നു. 'ശ്രീമാനിതി' കഫപ്രകൃതിയായ പുരുഷൻ ശ്രീമാനായി അംഗങ്ങളും സന്ധികളും ചേൎച്ചയുള്ളവനായി, ധൈൎയ്യവും ബലവുണ്ടായി സ്നിഗ്ദ്ധമായ കാന്തിയോടുകൂടി, നല്ല ശരീരമായി, പരാക്രമമുള്ളവനായി, മുരവത്തിന്റെ ശബ്ദംപോലെയുള്ള ശബ്ദത്തോടുകൂടി സഹിക്കുന്നവനായി, വെളുത്തു്, കണ്ണു ചുവന്നു്, മധുരം ഇഷ്ടമായി, വൈരത്തിന്നു ശക്തിയുണ്ടായി, വേണ്ടുന്ന വസ്തുക്കളെ അറിഞ്ഞവനായി,

ക്ലേശം ഹേതുവായിട്ടും ഐശ്വര്യം ഹേതുവായിട്ടും ഭേദിക്കാത്തവ നായി, എല്ലാവക്കും ബന്ധുവായി, ഗുരുക്കന്മാരെ പൂജിക്കുന്നവനായി, സ്വപ്നത്തിൽ സമുദ്രം, പുല്ലുകൾ, പൂകകൾ, മുത്ത്, അരയന്നം, വെള്ള ത്താമരപ്പൂവ്, ശംഖ്, നക്ഷത്രങ്ങൾ, മുല്ലപ്പൂവ്, ആമ്പൽപ്പൂവ്, ചന്ദ്രൻ, മണൽ, കാററ് ഇവ കാണുന്നവനായിരിക്കും 'ബലേതി' ബലമില്ലാത്ത ചന്ദ്രനോടും ആദിത്യനോടുംകൂടി ചൊവ്വ തുടങ്ങിയുള്ള വര് നില്ക്കിലും ചൊവ്വ തുടങ്ങിയുള്ളവര് തന്നെ കൂടിനില്ക്കിലും ഈ യോഗങ്ങളിൽ ജനിച്ചാൽ രാജാവാകയില്ല. അവരുടെ ദശയിൽ സുതന്മാരും അത്ഥവും ഉണ്ടാവുതാനം.

ഇനി മാളവ്യഫലത്തെ ചൊല്ലുന്നു. [1] 'ന സ്ഥൂലോഷ്ഠ' ഇതി ഓഷ്ഠങ്ങൾ സ്ഥൂലങ്ങളായിരിയ്ക്കയില്ല. ശരീരം സമമായിരിക്കും. അംഗസന്ധുക്കൾ ഏററവും രക്തമായിരിക്കയില്ല. മദ്ധ്യപ്രദേശം കൃശമായിരിക്കും. ചന്ദ്രന്റെ നിറമായി, തുമ്പിക്കയ്യിന്റെ തലപോലെ മൂക്കിന്റെ തലയായി, സുഗന്ധമുള്ളവനായി, പ്രകാശമുള്ള കണ്ണുക ളായി, സമങ്ങളായി വെളുത്തിരിക്കുന്ന പല്ലുകളോടുകൂടി, മുഴങ്കാലിന്റെ മുട്ടോളം നീളമുള്ള കയ്യുകളോടുകൂടിയവനായി എഴുപതുസംവത്സരം രാജാവായിരിക്കും.

പിന്നെ മുഖം പതിമൂന്നുവിരൽ നീളവും ചെവികളുടെ ഇട പത്തുവിരൽ വിസ്താരവും ഉണ്ടായിരിക്കാ. പിന്നെ [2] കാരുശംമാളവ സിന്ധു പാരിയാത്രം ഈ ദേശങ്ങൾ ഒക്കെ അനുഭവിക്കുന്നവനായി രിക്കും. മാളവ്യയോഗം നേരത്ത് ജനിച്ചവൻ എന്നർത്ഥം.

---

1 ന സ്ഥൂലോഷ്ഠോ ന വിഷമവപുന്നാതി രക്താംഗസന്ധി-
മ്മദ്ധ്യേക്ഷാമഃ ശശധരരുചിർഹസ്തിനാദസ്സുഗന്ധഃ
സന്ദീപ്താക്ഷസ്സമസിതര ദോജാനുദേശാപ്തവാണി-
മ്മാളവ്യോയം വിലസതിനൃപസ്സപ്തതിവ്വത്സരാണാം.

2 'ലാടാൻസമാളവ സസിന്ധുസപാരിയാത്രാൻ' എന്നാണ് സാരാവലിയിൽ കാണുന്നതു്.

ഇനി രുചകഫലത്തെ ചൊല്ലുന്നു. [1] 'ദീർഘാസ്യേതി' വദനം ദീർഘമായി, സ്വച്ഛമായ കാന്തിയോടുകൂടി, നല്ലസേന വളരെ ഉള്ളവനായി, സാഹസംകൊണ്ടു് കാൎയ്യം സാധിക്കുന്നവനായി, മനോഹരമായിരിക്കുന്ന പുരികക്കൊടികളോടുകൂടി, കറുത്ത തലമുടിയുണ്ടായി, യുദ്ധപ്രധാനനായി, മന്ത്രവിത്തായി, കള്ളന്മാൎക്കധിപനായി, രക്തശ്യാമനിറമായി, ഏററവും ശൂരനായി, ശത്രുക്കളുടെ ബലത്തെ നശിപ്പിക്കുന്നവനായി, ശംഖുപോലെ കഴുത്തായി, പ്രധാനനായി, ശൂരനായി, നരന്മാരുടെ ഭക്തനായി, ബ്രാഹ്മണരേയും ഗുരുക്കന്മാരേയും നശിപ്പിക്കുന്നവനായി, മുഴങ്കാലും കണങ്കാലും മെലിഞ്ഞു്, ഖട്വാംഗം, പാശം, വൃക്ഷം, കാൎമ്മുഖം, വസ്ത്രം, വീണ, ചക്രം എന്നിവ കയ്യിന്മേലും കാലിന്മേലും അടയാളമുള്ളവനായി, നൂറുവിരല്‍ നീളമുണ്ടായി, മന്ത്രാഭിചാരങ്ങളിൽ സമർത്ഥനായി, മദ്ധ്യമത്തിങ്കൽ മുഖദീർഘത്തോടു് സമമായി, വിന്ധ്യാപൎവ്വതം, സഹ്യപർവ്വതം, നഗരങ്ങൾ ഇവയൊക്കെ അനുഭവിച്ചു് എഴുപതുസംവത്സരം ജീവിച്ചിരുന്നു് ആയുധംകൊണ്ടു താൻ തീയ്യു് ഹേതുവായിട്ടുതാൻ മരിക്കും. രുചകയോഗം ജനിച്ചവൻ.

ഇനി ശശയോഗത്തിന്റെ ഫലങ്ങളെ ചൊല്ലുന്നു. [2] 'തനുദ്വിതി' പല്ലുകളും വായും ചെറുതായി, നടക്കുക വേഗമുണ്ടായി, ശഠനായി,

---

1 ദീർഘാസ്യസ്സ്വച്ഛകാന്തിർ
ബഹുരുചിരബലസ്സാഹസാ വാപ്തകാൎയ്യ-
ശ്ചാരുഭ്രൂന്നീലകേശശ്ചരണ രണരതോ
മന്ത്രവിച്ചോരനാഥഃ
രക്തശ്ശ്യാമോതിശൂരോരിപു ബലമഥനഃ
കംബുകണ്ഠഃ പ്രധാനഃ
ക്രൂരോഭക്താനരാണാം ദ്വിജഗുരുവിനതഃ
ക്ഷാമസജ്ജാനുജംഘഃ

2 തനുദ്വിജാസ്യോപ്യളഗസ്തുശോയം ശഠോതിശൂരോ നിഭൃതപ്രതാപഃ
വനാദ്രിദുൎഗ്ഗേഷു നദീഷുസക്തഃ കൃശോദയീനാതിലഘുഃ പ്രസിദ്ധഃ
തുടൎന്നു് മൂന്നുശ്ലോകങ്ങൾ കൂടി ശശയോഗജാതന്റെ ലക്ഷണങ്ങളുണ്ടു്.

ഏററവും ക്രൂരനായി, സഞ്ചരിക്കശീലമായി, ഗമപ്പാൻ ദുർഘടമായുള്ള പർവ്വതാദികളും നദികളും ആഗ്രഹമുള്ളവനായി, കൃശനായി, ദയയുള്ളവനായി, അതിലഘുവല്ലാതെ പ്രസിദ്ധനായി, പടനായകനായി, എല്ലാ വസ്തുക്കളിലും താല്പര്യമുള്ളവനായി, പല്ല് കുറഞ്ഞൊന്ന് ഉയൎന്നവനായി, തൎക്കശാസ്ത്രത്തിൽ രമിക്കുന്നവനായി, ചപലനായി, ക്രുദ്ധിയിരിക്കുന്ന കണ്ണുകളോടുകൂടി, സ്ത്രീസക്തനായി, മെലിഞ്ഞു് പരന്മാരുടെ ഗൃഹവും ധനവും അനുഭവിക്കുന്നവനായി, മാതൃഭക്തനായി, ഭംഗിയുള്ള കണങ്കാലോടുകൂടി, മദ്ധ്യപ്രദേശം മെലിഞ്ഞു്, പലവിധത്തിലുള്ള ബുദ്ധിയുണ്ടായി, ശത്രുക്കളുടെ പഴുതറിയുന്നവനായി, പൎയ്യങ്കം ശങ്കഹരശസ്ത്രം മൃദംഗം മല വീണ എന്നിവപോലുള്ള രേഖകൾ കയ്യിന്മേലും കാലിന്മേലും ഉള്ളവനായി, എഴുപതു സംവത്സരം രാജ്യം രക്ഷിക്കുന്നവനായി പ്രാത്യന്തഭൂമിയുടെ അധിപതിയായിരിക്കും ശശയോഗം ജനിച്ചവൻ.

(ഇനി [1] 'ഹംസയോഗങ്ങളെ' ചൊല്ലുന്നു. സാഹസംകൊണ്ടു് കാൎയ്യം സാധിക്കുന്നവനായി, മനോഹരങ്ങളായിരിക്കുന്ന പുരികക്കൊടികളോടു കൂടി, കറുത്ത തലമുടിയുണ്ടായി, യുദ്ധപ്രധാനനായി, മന്ത്രവിത്തായി) 'രക്താസ്യ ഇതി.' വായ ചുവന്നു്, മൂക്കുയൎന്നു്, കാലിന്നു് ഭംഗിയുണ്ടായി, പഞ്ചേന്ദ്രിയങ്ങൾ പ്രസന്നങ്ങളായി, വെളുത്ത നിറമുണ്ടായി, കവിൾത്തടം തടിച്ചു്, കണ്ണു ചുവന്നു്, ഹംസത്തിന്റെ ഒച്ചപോലെ ഇരിക്കുന്ന ഒച്ചയോടുകൂടി, കഫപ്രകൃതിയായി, ശംഖു്, അബ്ജ, അങ്കുശദാമമത്സ്യയുഗളം, ഖഡ്വാംഗമാലാഘടം ഇവയാകുന്ന അടയാളങ്ങൾ കയ്യിന്മേലും, കാലിന്മേലും ഉണ്ടായി, തേനിന്റെ നിറം പോലെ കണ്ണിന്റെ നിറമായി, വൃത്തമായ ശരീരത്തോടുകൂടി, ജലാശയങ്ങളിൽ രമിക്കുന്നവനായി, സ്ത്രീകളിൽ തൃപ്തിയില്ലാത്തവനായി, കാമപരവശനായി, നൂറെറാരുപത്താറുതാൻ, തൊണ്ണൂററാറുതാൻ, വിരലു

---

1 രക്താസ്യോന്നതനാസികസ്സുചരണോഹംസഃ പ്രസന്നേന്ദ്രിയോ
ഗൌരഃ പീനകപോലരക്തകരജോ ഹംസസ്വരശ്ലേഷ്മളഃ
ശംഖാബ്ജാങ്കുശദാമമത്സ്യയുഗളീ ക്രത്വാംഗചാപാംഗദൈഃ
ഷിഷൈഃ പാദകരാങ്കിതോ മധുനിഭേ നേത്രേ ച വൃത്തംശിരഃ.

നീളമുണ്ടായി, വഷം, ശൂരസേനം, ഗാന്ധാരം, ഗംഗയും യമുനയും കൂടിയതിന്റെ നടു് എന്നീ ദിക്കുകളിൽ രക്ഷിക്കുന്നവനായി, തൊണ്ണൂറു സംവത്സരം ജീവിച്ചിരിക്കുന്നവനായി, പിന്നെ കാട്ടിൽ ചെന്നു മരിക്കുന്നവനായിരിക്കും ഹംസയോഗം ജനിച്ചവൻ.

ഇനി ഭദ്രയോഗ ഫലങ്ങളെ ചൊല്ലുന്നു. [2] 'ശാർദ്ദൂലേതി' വ്യാഘ്ര്യത്തിന്റെ മുഖംപോലെ മുഖമായി, നടപ്പിന്നുവേഗമുണ്ടായി, തുടയും മാറും വലുതായി, നല്ല വാക്കായി, തടിച്ചുരുണ്ടിരിക്കുന്ന കൈകളോടുകൂടി, അടുത്തു നീളമുള്ളവനായി, കാമിയായി, മൃദുക്കളായി ചെറുതായിരിക്കുന്ന രോമങ്ങളോടുകൂടിയ കവിൾത്തടത്തോടുകൂടിയവനായി, വിദ്വാനായി, കയ്യിന്മേലും കാലിന്മേലും പങ്കജരേഖയുള്ളവനായി, ഏററവും ബലവാനായി, യോഗശാസ്ത്രമറിഞ്ഞവനായി, ശംഖകുഞ്ജരംഗദകുസുമാ ഇഷ്ടകേതുചക്രം അബ്ജലാംഗലം എന്ന അടയാളങ്ങളോടുകൂടിയ കയ്യോടും കാലോടും കൂടിയവനായി, പത്രം അകിലമദചലംപുതുമഴ പെയ്യാലത്തെ ഭൂമി കുങ്കുമം എന്നിവററിന്റെ സുഗന്ധംപോലെ സുഗന്ധമുള്ളവനായി, ശോഭനമായ ഹനുവിനോടുകൂടി ശാസ്ത്രാത്ഥത്തെ അറിയുന്നവനായി, ധൈയ്യമുള്ളവനായി, സമമായി കൂടിയിരിക്കുന്ന പിരികക്കൊടിയോടുകൂടി, ശൌയ്യവും ബലവുമുണ്ടായി, ഗുഢഗുഹ്യനായി, വയററിന്നു ഭംഗിയുണ്ടായി, ധാമ്മികനായി, നെററിക്കു ഭംഗിയുണ്ടായി, കണങ്കാൽക്കും ഭംഗിയുണ്ടായി, വീരനായി, സ്ഥിരതയുള്ളവനായി, കറുത്തു തലമടങ്ങിയിരിക്കുന്ന തലമുടിയുള്ളവനായി, എല്ലാ കായ്യങ്ങളിലും സ്വാതന്ത്ര്യമുള്ളവനായി, സ്വജനത്തെക്കുറിച്ചു ശക്തനല്ലാതെ യാചകന്മാരായിരിക്കുന്ന പരന്മാരാൽ അനുഭവിക്കപ്പെടുന്ന വൈഭവമുള്ളവനായി, തുലായിൽ തൂക്കിയാൽ ഒരു ഭാരമുണ്ടായി, കന്യാകുബ്ജാധിപനായി,യന്ത്രാദി തുടങ്ങിയുള്ളവറേറാടുകൂടി എല്ലാടവും ഭദ്രനായി, രാജാവായി, എമ്പതു സംവത്സരം ഇരിക്കും. ഭദ്രയോഗം ജനിച്ചവൻ.

---

2 ശാർദ്ദൂലപ്രതിമാനനോദ്വിപഗതിഃ പീനോരുവക്ഷസ്ഥലോ
ലംബാപീനസുവൃത്തബാഹുയുഗളസ്തത്തുല്യമാനോച്ഛ്റയഃ
കാമീകോമളസൂക്ഷ്മരോമചികൈസ്സംരുദ്ധഗണ്ഡസ്ഥലഃ
പ്രാജ്ഞഃ പങ്കജഗർഭപാണി ചരണസ്സത്വാധികോ യോഗവിൽ.

ഇങ്ങിനെ സാരാവലിയിലെ പഞ്ചപുരുഷാദ്ധ്യായമാകുന്ന മുപ്പ ത്തേഴാമദ്ധ്യായത്തിൻെറ ഭാഷ മിക്കതും എഴുതി. മുമ്പിൽ രശ്മി കൊണ്ടു് ആയുസ്സിനെ പറഞ്ഞുവല്ലോ. അവിടെ സാരാവലിയിൽ മുപ്പത്താറാമദ്ധ്യായം രശ്മിചിന്താദ്ധ്യായമാകുന്നതു്. അതിൻെറ ഭാഷ ഇവിടെ പ്രസംഗം വരികൊണ്ടു് എഴുതുന്നു. [1] 'രശ്മീതി' ജാതക ശാസ്ത്രം രശ്മിപ്രധാനമാകുന്നതു് എന്നു് മണിബന്ധസംബന്ധികൾ പറയുന്നു. അതു് ഹേതുവായിട്ടു് അവരുടെ മതത്തെ പ്രയത്നംചെയ്തു പറയുന്നു ഞാൻ എന്നർത്ഥം.

[2] 'സ്വോച്ചസ്ഥേ ഇതി.' ആദിത്യൻ തുടങ്ങിയുള്ളവക്ക് താന്താ ൻെറ ഉച്ചത്തിൽ നിന്നാൽ ക്രമേണ രശ്മികൾ [3] പത്തൊമ്പതു് അഞ്ചു് ഏഴു് എട്ടു് അഞ്ചു്. [4] 'ഏവമിതി.' ഇങ്ങിനെ മഹേന്ദ്രശാസ്ത്രത്തിൽ മണിഗ്രന്ഥൻ ശംഖകൻ ബാദരായണൻ എന്നിവർ പറഞ്ഞുകിട ക്കുന്നു. എല്ലാ ഗ്രഹങ്ങൾക്കും ഉച്ചത്തിൽ നില്ക്കുമ്പോൾ ഏഴുതന്നെ രശ്മികൾ എന്നൊരുപക്ഷം. ഈ പക്ഷം പ്രയാസമില്ലെന്നു ജാതകോ ദയത്തിൽ പറഞ്ഞുകിടക്കുന്നു.

---

1 രശ്മിപ്രധാനമേതദ്യസ്മാച്ഛാസ്ത്രം വദന്തിമാണിന്ധാഃ
തസ്മാൽപ്രയത്നതോഹം കഥയാമി യഥാക്രമംതേഷാം.

2 സ്വോച്ചസ്ഥേദശസൂര്യേ നവചന്ദ്രേ പഞ്ചഭൂമിതനയേച
പഞ്ചേന്ദുജേസുരേഡ്യേസപ്താഷ്ടൌഭാർഗ്ഗവേശനൌപഞ്ച.

3 ആദിത്യന്നു് പത്തു്, ചന്ദ്രന്നു് ഒൻപതു്, ചൊവ്വക്കു് അഞ്ചു്, ബുധന്നു് അഞ്ചു, വ്യാഴത്തിന്നു് ഏഴു്, ശുക്രന്നു് എട്ടു്, ശനിക്കു് അഞ്ചു്, എന്നാണു് കണക്കു്.

4 ഏവം മഹേന്ദ്രശാസ്ത്രേമണിഗ്രന്ഥമയബാദരായണപ്രോക്തേ
സപ്തപ്രത്യേകസ്ഥാനിട്ടിഷ്ടാശരശ്മയോ ഗ്രഹേന്ദ്രാണാം.

[1] 'ബഹ്വിതി.' നീചത്തിൽ നില്ക്കുന്നവന്ന് രശ്മിയില്ല. നീച ത്തിങ്കൽ നിന്നുപോയവൻ [2] അഭിമുഖരശ്മിയാകുന്നു. ഉച്ചത്തിങ്കൽ നിന്നുപോയതു് പരാങ്മുഖമാകുന്നു എന്നറിക. അഞ്ചുശ്ലോകങ്ങളെ ക്കൊണ്ടു് രശ്മി വരുത്തുവാൻ ചൊല്ലുന്നു. ഗ്രഹത്തെവെച്ചു് താന്താൻെറ നീചത്തെ കളഞ്ഞതിനെ താന്താൻെറ രശ്മികൊണ്ടു് ഗുണിച്ചു് ആറു കൊണ്ടുഹരിച്ചു് അതു് രശ്മിയാകുന്നു. പിന്നെ നീചത്തെ വാങ്ങിയ ശിഷ്ടം ആറുരാശിയിൽ ഏറെയുണ്ടെങ്കിൽ അതിനെ പന്ത്രണ്ടുരാശി യിൽ നിന്നുകളഞ്ഞു് ശിഷ്ടത്തെ താന്താൻെറ രശ്മികൊണ്ടുഗുണിച്ചു് ആറുകൊണ്ടു് ഹരിച്ചതു രശ്മിയാകുന്നു.

[3] 'മിത്രേതി.' പിന്നെ ബന്ധുവിൻെറ ദ്വാദശാംശത്തിൽ നില്ക്കു ന്നവൻെറ രശ്മിയെ രണ്ടിൽ ഗുണിക്കേണം. തൻെറ ദ്വാദശാംശ ത്തിൽ നില്ക്കുന്നവൻേറയും വക്രമുള്ളവൻേറയും രശ്മിയെ മൂന്നിൽ ഗുണി ക്കേണം. ഉച്ചത്തിലും സ്വക്ഷേത്രത്തിലും നില്ക്കുന്നവൻെറ രശ്മിയെ ആറിൽ ഗുണിക്കേണം. ബന്ധുദ്വാദശാംശത്തിലും തൻെറ ദ്വാദശാം

---

1 ബഹ്വവാക്യാദസ്മാകം നീചഗതസ്യാദ്വിഗതരശ്മിഃ

2 പരമനീചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു് രശ്മിയില്ല. അതു കഴിഞ്ഞു് മുന്നോട്ടുപോകുന്നഗ്രഹങ്ങൾക്കു് ക്രമേണ രശ്മി കൾ വർദ്ധിച്ചു് അഭിമുഖമായും, പരമോച്ചം കഴിഞ്ഞു് ഗമിക്കുന്ന ഗ്രഹത്തിൻെറ രശ്മികൾ പരാങ്മുഖമായിട്ടും വരുന്നു. ഉച്ച നീചങ്ങളുടെ മദ്ധ്യത്തിൽ നില്ക്കുന്ന ഗ്രഹ ത്തിൻെറ രശ്മികളെ ത്രൈരാശികം ചെയ്തു വരുത്തേണ്ട താണു്.

3 മിത്രദ്വാദശഭാഗേദ്വിഗുണാസ്ത്രിഗുണാസ്വകേച ദീധിതയഃ
വക്രേപുനസ്തഥോച്ചേസ്വരാശിഗേ തത്ഭവന്ത്യേവ
ദ്വിഗുണാസ്യുർദീധിതയോ വക്രസ്ഥേപ്യേവമേവസ്യുഃ
വൈരിദ്വാദശഭാഗേനീചേച ഭവന്തിഷോഡശാംശോനാഃ
അസ്തംഗതോവിരശ്മിസ്സനിസിതവർജ്യംഗ്രഹോജ്ഞേയഃ
ഏവംരശ്മിവിധാനം പൂർവ്വാചാര്യൈസ്സമുദിഷ്ടം.

ശത്തിലും ഉച്ചദ്രേക്കാണാംശത്തിലും വക്രത്തിലും രണ്ടിൽ ഗുണിക്കേണമെന്ന് ഒരുപക്ഷം. ഉച്ചദ്രേക്കാണാംശത്തിലും തന്റെ ദ്രേക്കാണാംശത്തിലും നാലിൽ ഗുണിക്കേണമെന്ന് ജാതകോദയത്തിൽ പറഞ്ഞുകിടക്കുന്നു. ശത്രുദ്രേക്കാണാംശത്തിലും നീചദ്രേക്കാണാംശത്തിലും പതിനാറേടത്തിട്ടതിൽ ഒന്നു കളയേണം. പാട്ടുള്ളവരിൽ ശനിയും ശുക്രനും അല്ലാത്തവൎക്ക് രശ്മിയില്ല. ശനിശുക്രന്മാൎക്ക് പാട്ടുള്ളപ്പോൾ പാതി രശ്മിയെന്നു ജാതകോദയത്തിൽ പറഞ്ഞുകിടക്കുന്നു.

വക്രാന്തത്തിങ്കൽ നില്ക്കുന്നവന്ന് രണ്ടിൽ ഗുണിക്കേണം. വക്രം കഴിഞ്ഞവന്നു എട്ടാലൊന്നുകളയേണം. ഉച്ചത്തിൽ നില്ക്കുന്നവന്നു രണ്ടിൽ ഗുണിക്കേണ്ടു എന്ന് ജാതകോദയത്തിൽ പറഞ്ഞുകിടക്കുന്നു. ഇങ്ങിനെ രശ്മിയുണ്ടാക്കുവാൻ പൂൎവ്വാചാൎയ്യന്മാരാൽ പറഞ്ഞുകിടക്കുന്നു.

[1] 'ഏകാദിതി'. എല്ലാവരുടേയും രശ്മികൾ തമ്മിൽ കൂട്ടിയതു് ഒന്നു തുടങ്ങി അഞ്ചോളം സംഖ്യയാകിൽ ക്രമേണ ഏററവും ദുഃഖിതന്മാരായി ഹീനകുലന്മാരായി [2] പരതന്ത്രകന്മാരായി നീചരതന്മാരായിരിക്കും.

[3] 'പരത ഇതി'. ആറുതുടങ്ങി പത്തോളമാകിൽ ക്രമേണ കൂലിയാളുകളായി ദീനന്മാരായി തന്റെ ദിക്കിൽനിന്നു വേറൊരുദിക്കിൽ പോകാൻ ആഗ്രഹമുള്ളവരായി സൌഭാഗ്യമില്ലാത്തവരായി മലിനന്മാരായിരിക്കും.

[4] 'ഊൎദ്ധ്വമിതി.' പതിനൊന്നു തുടങ്ങി പതിനഞ്ചോളമാകിൽ ക്രമേണ തനിക്കുതാൻ പോന്നവരായി നല്ലവരായി ധൎമ്മത്തിങ്കൽ ഇച്ഛയുള്ളവരായി സുഖികളായി കുലോചിയന്മാരായിരിക്കും.

---

1 ഏകാദിപഞ്ചയാവദ്രശ്മിഭിരതിദുഃഖിതാഃ കുലവിഹീനാഃ
പരതന്ത്രകാദരിദ്രാ നീചരതാസ്സംഭവന്തിനരാഃ

2 അന്യന്മാൎക്ക് അധീനൻ എന്നൎത്ഥം.

3 പരതോദശകംയാവൽ ഭൃതകാദീനാം വിദേശഗമനരതാഃ
ജായന്തേത്രമനുഷ്യാസ്സൗഭാഗ്യപരിച്യുതാ മലിനാഃ.

4 ഊൎദ്ധ്വാപഞ്ചദശാപ്തിൎയ്യാവത്താവൽ ബഹുശ്രുതാസ്സുജനാഃ
ധൎമ്മാഭിരതാ സ്സുമുഖാഃ കുലസ്യതുല്യാഃ പ്രജായന്തേ.

[1] ആവിംശതേരിതി. പതിനാറു തുടങ്ങി ഇരുപതോളമാകിൽ ക്രമേണ കലത്തിങ്കൽ വേണ്ടുന്ന ഉല്കൃഷ്ടത്തിൽ ഏററവുമുല്കൃഷ്ടമുള്ളവരായി, ഭൃത്യാദികളോടു കൂടിയവരായി, ധനംകൊണ്ടു പ്രസിദ്ധന്മാരായി, കീർത്തിയുണ്ടാകുന്നവരായി, സ്വജനങ്ങളാൽ പൂജിക്കപ്പെടുന്നവരായിരിക്കും.

[2] പൂജ്യ ഇതി. ഇരുപത്തൊന്നു തുടങ്ങി ഇരുപത്തഞ്ചോളമാകിൽ ക്രമേണ പൂജ്യന്മാരായി, സുഭഗന്മാരായി, ധീരന്മാരായി, സുകൃതികളായി, രാജാക്കന്മാരായിരിക്കും. ഇരുപത്താറാകിൽ ചെയ്യേണ്ട വസ്തുക്കളൊക്കെ സാധിക്കപ്പെട്ടവരായിരിക്കും. ഇരുപത്തേഴു തുടങ്ങി ക്രമേണ ക്രൂരന്മാരായി, രാജാവിനെ ആശ്രയിക്കപ്പെട്ടവരായി, രാജാവിങ്കൽനിന്നു ലഭിക്കപ്പെട്ടിരിക്കുന്ന ധനംകൊണ്ടു് സുഖിക്കുന്നവരായിരിക്കും. മുപ്പതാകിൽ രാജാവിൻെറ മന്ത്രികളായി, രാജാവിനാൽ പൂജ്യന്മാരായിരിക്കും.

[3] 'ഏകത്രിംശത്ഭിരിതി.' മുപ്പത്തൊന്നാകിൽ ശ്രേഷ്ഠന്മാരായി യശസ്സുള്ളവരായി, രാജാക്കന്മാൎക്കു് ഇഷ്ടന്മാരായിരിക്കും. മുപ്പത്തിരണ്ടാകിൽ അഞ്ഞൂറു ഗ്രാമങ്ങൾക്കു് അധിപതിയായിരിക്കും.

[4] മുപ്പത്തിമൂന്നാകിൽ ആയിരം ഗ്രാമങ്ങൾക്കു് അധിപതിയായിരിക്കും. മുപ്പത്തിനാലാകിൽ മുവ്വായിരം ഗ്രാമങ്ങൾക്കു് അധിപതിയായിരിക്കും.

---

1 ആവിംശതേർഭവേയുഃ കലാധികാ ധനയുതാജനഖ്യാതാഃ
കീർത്തികരാശ്ചമനുഷ്യാ യഥാക്രമം സ്വജനസമ്പൂജ്യാഃ

2 പൂജ്യാസ്സുഭഗാധീരാഃ കൃതിനോ ഭൂപാസ്തുശരകൃതിസ്ത്വാവൽ
പരതോഭവന്തിമനുജാഃ സംസാധിത സകലകരണീയാഃ

3 ഏകത്രിംശത്ഭിസ്തു പ്രവരാഃ ഖ്യാതാ മഹീബ്ഭുജാമിഷ്ടാഃ
ദ്വാത്രിംശത്ഭിഃ പുരുഷാപഞ്ചാശൽ ഗ്രാമപതയസ്സ്യുഃ

4 ഗ്രാമസഹസ്രാധിപതിം ത്രിംശത്ര്യധികാ കരോതിരശ്മീനാം
ത്രിസഹസ്രഗ്രാമാണാം പുരുഷം സൂതൌചതുസ്ത്രിംശൽ.

[1] പരത ഇതി. മുപ്പത്തഞ്ചാകിൽ മണ്ഡലാധിപന്മാരായി, വളരെ ഭണ്ഡാരമുള്ളവരായി, വളരെ ബലപരാക്രമങ്ങൾ ഉള്ളവരായി പ്രശസ്തമായ യശസ്സോടും കീൎത്തിയോടുംകൂടിയവരായി, സുഭഗന്മാരായിരിക്കും.

[2] ത്രിംശദിതി. മുപ്പത്താറാകിൽ ലക്ഷത്തി അമ്പതിനായിരം ഗ്രാമങ്ങൾക്ക് അധിപതിയായിരിക്കും നിശ്ചയം.

[3] ത്രിംശദിതി മുപ്പത്തേഴാകിൽ രണ്ടുലക്ഷം ഗ്രാമങ്ങൾക്ക്, മുപ്പത്തെട്ടാകിൽ മൂന്നുലക്ഷം ഗ്രാമങ്ങൾക്ക് അധിപന്മാരായിരിക്കും.

[4] ത്രിംശദിതി. മുപ്പത്തൊമ്പതാകിൽ എല്ലാവരുടേയും സന്തോഷത്തെ ഉണ്ടാക്കുന്ന രാജാവായിരിക്കും.

[5] ദശേതി നാല്പതാകിൽ വിസ്തീൎണ്ണമായിരിക്കുന്ന ഭൂമിയുടെ രക്ഷിതാവായി, ശത്രുക്കളെയൊക്കെ ഹനിക്കുന്നവനായി, സ്ത്രീകളാൽ ഗാനം ചെയ്യപ്പെട്ടിരിക്കുന്ന കീൎത്തിയോടുകൂടിയിരിക്കും എന്നൎത്ഥം.

[6] ശശീതി. നാല്പത്തൊന്നാകിൽ സമുദ്രംകൊണ്ടു് ചുററിയിരിക്കുന്ന ഭൂമിയുടെ അധിപനായിരിക്കും. നാല്പത്തിരണ്ടാകിൽ രണ്ടു സമുദ്ര

---

1 പരതോ മണ്ഡലഭാജോബഹുകോശപരിഗ്രഹാമഹാസത്വാഃ
പ്രഖ്യാതകാന്തിയശസോഭവന്തിസുഭഗാശ്ചലോകാനാം.

2 ത്രിംശൽഷഡ്ഭിസ്സഹിതാരശ്മീനാം യസ്യജന്മസമയേസ്യാൽ
സാൎദ്ധം ഊനകത്തിലക്ഷം ഗ്രാമാണാം സ ച പുമാന്നിയതം.

3 ത്രിംശന്മണ്ഡലസഹിതാ രശ്മീനാം സംഭവേഭവേയ്യേഷാം
ലക്ഷത്രിതയപതിത്വം ഗ്രാമാണാം ജായതേ തേഷാം.

4 ത്രിംശത്സനവാഗാവോജന്മനിയേഷാം ഗ്രഹോത്ഥിതാസ്സന്തി
തേതോഷിതസകലജനാ ഭവന്തി പൃത്ഥ്വീശ്വരാഃ പുരുഷാഃ.

5 ദശജലധിഗുണായാരശ്മിസംഖ്യാനരാണാം
ദിശതിപൃഥുലഭൂമേഃ പാലകത്വം ച തേഷാം
ഹതരിപുവനിതാഭിൎഗ്ഗീയമാനതീവകീൎത്തിഃ
കരുണരുദിതഗൎഭൈ രുദ്ധ്യദാക്രോശശബ്ദൈഃ.

6 ശശിജലനിധിസംഖ്യൈരശ്മിഭിഃ ശ്രൂയതേയോ
ജലനിധിരശനായാഃ പാൎത്ഥിവസ്സ്യാത്സഭൂമേഃ
ദ്വിജലധിരശനായാഃ പക്ഷവേദാഖ്യസംഖ്യൈ-
സ്ത്രിജലധിരശനായാഃ വഹ്നിവേദൈസ്തഥൈവ.

ങ്ങളുടെയിടയിലെ ഭൂമിയുടെ അധിപനായിരിക്കും. നാല്പത്തിമൂന്നാകിൽ മൂന്നുസമുദ്രങ്ങളുടെ അകത്തെ ഭൂമിയുടെ അധിപനായിരിക്കും.

[1] വേദേതി. നാല്പത്തിനാലാകിൽ സാർവ്വഭൌമന്മാരായിരിക്കുന്ന രാജാക്കന്മാരായി, സൌമ്യന്മാരായി, ദേവബ്രാഹ്മണഭക്തന്മാരായി, ദീർഘായുസ്സുകളായി ബലപരാക്രമങ്ങളോടുകൂടിയവരായിരിക്കും.

[2] പരത ഇതി. അവിടെനിന്നു മേല്പോട്ടുകിൽ ദ്വീപാന്തരാധിപന്മാരായി, ഒരേടത്തും തടവില്ലാത്തവരായി, എല്ലാവരാലും നമസ്കരിക്കപ്പെടുന്നവരായി, സുഭഗന്മാരായി, ദേവേന്ദ്രതുല്യന്മാരായിരിക്കും നാല്പത്തഞ്ചു തുടങ്ങിയുള്ളവ സംഖ്യയാകിൽ, രാജകുലത്തിലല്ലാത്തവക്ക് അല്പായുസ്സായിരിക്കും.

[3] ഭുവനേതി. നാല്പത്തൊമ്പതാകിൽ ഭുവനത്തെ ഒക്കെ രക്ഷിക്കുന്നവനായി, ഒരു ദിക്കിലും ശത്രുക്കളില്ലാത്തവനായി, ദേവേന്ദ്ര മഹിമയോടുകൂടിയവനായി, സകല ലോകങ്ങളിലും സ്തുതിക്കപ്പെടുന്നവനായി, ചക്രവർത്തിയായിരിക്കുമെന്നർത്ഥം.

---

1 വേദാബ്ധിസംഖ്യൈശ്ചമയൂഖജാലൈ
ർജ്ജാതാനരേന്ദ്രാഃ ഖലുസാർവ്വഭൌമാഃ
സൌമ്യാസ്സുരബ്രാഹ്മണ ഭക്തിശീലാ
ദീർഘായുഷസ്സത്വയുതാഭവന്തി.

2 പരതഃ പരതഃ കിരണൈഃ ദ്വീപാന്തരപാലകാഃ നിരുപസർഗ്ഗാഃ
സർവ്വനമസ്യാസ്സുഭഗാമഹേന്ദ്രതുല്യപ്രതാപാശ്ച.

3 ഭുവനഭരസഹിഷ്ണോസ്സർവ്വതഃ ക്ഷീണശത്രോഃ
ത്രിദശപതിമഹിമ്നസ്സർവ്വലോകസ്തുതസ്യ
വിദധതിവിഹഗാനാം രശ്മയോതിവദ്ധിഷ്ഠാ-
സ്തുരഗകൃതിസമാനാശ്ചക്രവർത്തിത്വമേവ.

[1] അഭിമുഖേതി. അഭിമുഖരശ്മികളാകിൽ ഫലത്തെ പൂർണ്ണമായി വേഗത്തിൽ ദാനംചെയ്യും. പരാങ്മുഖരശ്മികളാകിൽ മറിച്ച്.

[2] ജന്മേതി. ജനനസമയത്തിങ്കൽ ഗ്രഹങ്ങളുടെ രശ്മികൾക്ക് ക്ഷയമാകിൽ ക്ഷയം ഭവിക്കും. വർദ്ധനയാകിൽ വൃദ്ധിഭവിക്കും. വർദ്ധന ക്ഷയങ്ങളെക്കൊണ്ടു് അധമമദ്ധ്യമാതികളെ ഊഹിച്ചറിഞ്ഞുകൊൾക. ഇങ്ങിനെ സാരാവലിയിലെ രശ്മിചിന്താദ്ധ്യായമാകുന്ന. മുപ്പത്താറാമദ്ധ്യായത്തിൻെറ ഭാഷകഴിഞ്ഞു.

ഇനി ജാതകത്തിൽകണ്ട [3] സദ്യോരിഷ്ടയോഗങ്ങളെ എഴുതുന്നു. ആരാർക്കോ എന്ന തുടങ്ങി ചന്ദ്രാൽ ഏഴാംമേടത്തിൽ ചൊവ്വയും ആദിത്യനുംകൂടി നിന്നാൽ ഏഴുദിവസമായുസ്സ്. കേന്ദ്രത്തിൽ ആദിത്യന്താൻ ചൊവ്വതാൻനിൽപ്പൂ. അഷ്ടമത്തിൽ വ്യാഴമല്ലാത്തവര് ഒരുത്തരും നിൽപ്പൂ എന്നാൽ ഒരു യോഗം. ചന്ദ്രനോടുകൂടി വ്യാഴമല്ലാത്തഗ്രഹം കേന്ദ്രത്തിൽ നിൽപ്പൂ. അഷ്ടമത്തിൽ ഗ്രഹം ഇല്ലാതേയും ഇരിപ്പൂ എന്നാൽ ഒരു യോഗം. പത്തൊമ്പതാം ദ്രേക്കാണത്തിൽ പാപന്നിൽപ്പൂ ലഗ്നത്തിൽ ചന്ദ്രനും എന്നാൽ ഒരു യോഗം. ഈ യോഗങ്ങൾ സദ്യോരിഷ്ടയോഗങ്ങൾ. കേന്ദ്രത്തിൽ വ്യാഴവും എട്ടിൽചൊവ്വയും ലഗ്നത്തിൽ ശനിയും നിന്നാൽ ചാപിള്ള പിറക്കും. ത്രികോണത്തിലും ലഗ്നദ്രേക്കാണത്തിലും പാപന്മാരുണ്ടായാലും വ്യാഴം

---

1 അഭിമുഖകരപ്രവാഹാഃ ഫലംപ്രയച്ഛന്തി പുഷ്ടതരമാശു തദ്വിപരീതംപുംസാം പരാങ്മുഖാസ്തുഗ്രഹേന്ദ്രാണാം.

2 ജന്മസമയേഗ്രഹാണാം രശ്മീനാം സാക്ഷയേക്ഷയോഭവതി-വൃദ്ധൌ വർദ്ധിഷ്ണുനാമധമോത്തമതാക്രമേണൈവ.

ഭാഗം 427 മുതൽ 433കൂടി

3 സദ്യോരിഷ്ടയോഗങ്ങൾ പലപ്രകാരത്തിലും ഇതിന്നുമുമ്പു തന്നെ പറഞ്ഞിട്ടുണ്ടല്ലോ. പല ഗ്രന്ഥങ്ങളിൽനിന്നും എടുത്തിട്ടാണു് ഇവിടുന്നങ്ങോട്ടു് പറയുന്നതു്. ഹോര സാരാവലി തുടങ്ങിയവപോലെ അത്രയും പ്രാധാന്യം അവക്കില്ലാത്തതിനാലും, ഭാഷയിൽ എല്ലാം വിവരിച്ചിട്ടുള്ളതിനാലും മൂലശ്ലോകങ്ങൾ കാണിക്കുന്നില്ല.

ത്രികോണത്തിൽ ചൊവ്വ ലഗ്നാധിപനായി, കേന്ദ്രത്തിലും നിന്നാലും അഞ്ചൊമ്പതെട്ടേഴപന്ത്രണ്ടുകളിൽ പാപദൃഷ്ടിയോടുകൂടി ക്ഷീണ ചന്ദ്രൻ നിന്നാലും രാഹുവിൻെറ ദൃഷ്ടിയോടുകൂടിയിരിക്കുന്ന പാപി കളോടുകൂടിക്ഷീണചന്ദ്രൻ നിന്നാലും സദ്യോമരണം.

ലഗ്നനവാംശാധിപൻ ശുഭദൃഷ്ടിയോടുകൂടി കേന്ദ്രത്തിൽ നിന്നാൽ അരിഷ്ടയോഗഫലത്തെ നശിപ്പിക്കും. ഇനി ചില ശാസ്ത്രങ്ങളിൽ കണ്ടസദ്യോരിഷ്ടായുഃയ്യോഗങ്ങളെ ഭാഷയായെഴുതുന്നു. അവിടെ ഉല്പാ ദിക്കുന്നേരത്തു് പിതാവിന്നു് വായുബലം വഴിപോലെയുണ്ടെങ്കിൽ പ്രജക്കു് ദീർഘായുസ്സു്. മദ്ധ്യമമാകിൽ മദ്ധ്യമായുസ്സു്. ക്ഷീണമാ കിൽ അല്പായുസ്സു്. ഉല്പാദിക്കുമ്പോഠം പിതാവിൻെറ മനസ്സിൽ ദുഃഖ മാകിൽ പ്രജക്കു് ദുഃഖം, സുഖമാകിൽ സുഖമെന്നറിക. ഏഴാംമേ ടത്തു നില്ക്കുന്ന ലഗ്നാധിപനെ ശത്രു നോക്കുകിൽ മൃതപ്രജാ. പിന്നെ ലഗ്നാധിപൻ ശത്രുദൃഷ്ടിയോടുംകൂടി ലഗ്നത്തിൽ നിന്നാലും മൃതപ്രജാ. കേന്ദ്രത്തിൽ ചൊവ്വ നില്പൂ. ശുഭന്മാരു് ഇല്ലാതേയും ഇരിപ്പൂ എന്നാലും മൃതപ്രജാ. ചന്ദ്രനോടുകൂടി വ്യാഴമല്ലാത്ത ഗ്രഹം കേന്ദ്രത്തിൽ നില്പൂ അഷ്ടമത്തിൽ ഒരു ഗ്രഹവും നില്പൂ എന്നാലും മൃതപ്രജാ. അഷ്ടമ ത്തിൽ ഗ്രഹമുണ്ടായി ലഗ്നത്തിൽ ആദിത്യനും നില്പൂ വ്യാഴം കേന്ദ്ര ത്തിൽ ഇല്ലാതേയും ഇരിപ്പൂ എന്നാൽ ജനിച്ചുകൂടുമ്പോഠം മരിക്കും. ലഗ്നത്തിൽ ശനിയും അഷ്ടമത്തിൽ ചൊവ്വയും നില്പൂ കേന്ദ്രത്തിൽ വ്യാഴം ഇല്ലാതേയും ഇരിപ്പൂ എന്നാലും മൃതപ്രജാ. [1] ഗണ്ഡാന്തം ജനിച്ചവൻ അച്ഛനേയും അമ്മയേയും കുലത്തേയും നശിപ്പിക്കും. അവൻ ജീവിച്ചിരുന്നുവെങ്കിൽ ആനകളും കുതിരകളും വളരെയുള്ള രാജാവായിരിക്കും. ലഗ്നാധിപൻ നീചത്തിൽ എട്ടിത്താൻ ഏഴി ത്താൻ നിന്നാൽ പണിപ്പെട്ടുഭവിക്കുന്നവനായി, മൃത തുല്യനായിരിക്കും. ക്ഷീണചന്ദ്രൻ പാപിയോടുകൂടി നിന്നാൽ ഒരുദിവസമെങ്കിലും മൂന്നു

---

1 നടേയായിലിയംകേട്ട രേവതീനാളതായതു്
അശ്വതിക്കും മകത്തിന്നും മൂലത്തിന്നുമകപ്പെട്ടും
ഗണ്ഡാന്തമിവയാറിന്നും നാഠംക്കുകപ്പെട്ടുമേ ദൃഢം.

പ്രശ്നസാരം 102

ദിവസമെങ്കിലും ജീവിച്ചിരിക്കും. അതിൻെറ മേല്പോട്ടു ജീവിച്ചിരിക്കയില്ല. പിന്നെ ദുർബ്ബലനായ ചന്ദ്രൻ പാപിയോടുകൂടിയാൽ പത്തു ദിവസത്തിലേറെ വല്ലതായിരുന്നാലും ജീവിച്ചിരിക്കുകയില്ല എന്നു നിശ്ചയം. നാലുസന്ധ്യയിങ്കലും ജനിച്ചവൻ മരിച്ചുപോകും.

ശുഭദൃഷ്ടിയോഗമില്ലാതെ പാപദൃഷ്ടിയോഗങ്ങൾ ഗ്രഹത്തിന്ന് ഉണ്ടാകിൽ വേഗം മരിക്കും. കേന്ദ്രത്തിൽ വ്യാഴവും മകരപൂർവ്വാർദ്ധത്തിൽ ചൊവ്വയും മകരോത്തരാർദ്ധത്തിൽ ലഗ്നത്തിൽ ചന്ദ്രനും നിന്നാലും ബുധന്താൻ ശുക്രന്താൻ കേന്ദ്രത്തിൽ ധനാധിപൻെറ പൂർവ്വാർദ്ധത്തിൽ വ്യാഴവും ഉത്തരാർദ്ധത്തിൽ ലഗ്നത്തിൽ ശനിയും നിന്നാൽ വളരെ ആയുസ്സ്. എല്ലാ ഗ്രഹങ്ങളും ചക്രത്തിൻെറ പൂർവ്വാർദ്ധത്തിൽ നിന്നാൽ ആയുസ്സ് വളരെയുണ്ടായി ശ്രീ ഇല്ലാതേയിരിക്കും. ചക്രത്തിൻെറ പൂർവ്വോത്തരാർദ്ധങ്ങൾ വജ്രമുഷ്ടിയിങ്കൽ പറഞ്ഞതുപോലെ കണ്ടുകൊൾക. ചരനവാംശത്തിൽ ആദിത്യൻ, ശനി, ചൊവ്വ ഇവര് നില്പു. സ്ഥിരാംശത്തിൽ വ്യാഴവും ശുക്രനും മററുള്ളവര് ഉഭയാംശത്തിലും നില്പു എന്നാൽ ദീർഘായുസ്സായി രാജാവായിരിക്കും. നാലിൽത്താൻ, ഒമ്പതിൽത്താൻ, ഓജാംശകത്തിൽ ശുഭന്മാരും പതിനൊന്നിൽ യമാംശകത്തിൽ പാപന്മാരും പൂർണ്ണചന്ദ്രൻ ലഗ്നത്തിലും നിന്നാൽ ഒരു വ്യാധികളും കൂടാതെ ആറുസംവത്സരം ജീവിച്ചിരിക്കും. മേടക്കൂറുതാൻ മേടലഗ്നത്തിൽത്താൻ ജനിച്ചവന്ന് രണ്ടുതാൻ പതിനാറുതാൻ ഇരുപത്തുരണ്ടുതാൻ എഴുപത്തു പതിനാറുതാൻ എഴുപത്തുരണ്ടുതാൻ പതിനെട്ടുതാൻ മുപ്പതുതാൻ വയസ്സ് ആയുസ്സ്. എടവക്കൂറായാലും ലഗ്നമായാലും മൂന്നുതാൻ എഴുതാൻ പതിനെട്ടുതാൻ ഇരുപത്തൊന്നുതാൻ അറുപതുതാൻ എഴുപത്തഞ്ചുതാൻ തൊണ്ണൂററാറുതാൻ എമ്പത്തഞ്ചുതാൻ വയസ്സ് ആയുസ്സ്. മിഥുനക്കൂറായാലും ലഗ്നമായാലും ജനിച്ചുകൂട്ടുമ്പോൾ മരിക്കുതാൻ. ഇരുപത്തെട്ടുതാൻ പത്തുതാൻ എഴുപതുതാൻ അറുപത്തഞ്ചുതാൻ എൺപത്തഞ്ചുതാൻ വയസ്സ് ആയുസ്സ് ഇരിക്കുതാൻ വരും. കർക്കിടകക്കൂറായാലും ലഗ്നമായാലും ഒമ്പതുതാൻ പതിനൊന്നുതാൻ ഇരുപത്താറുതാൻ മുപ്പത്താറുതാൻ വയസ്സ്. ചിങ്ങക്കൂറായാലും ലഗ്നമാകിലും അഞ്ചുതാൻ പതിനാറുതാൻ മുപ്പത്തിനാലുതാൻ മുപ്പത്തിരണ്ടുതാൻ വയസ്സ്.

കന്നിക്കൂറാകിലും കന്നിലഗ്നമാകിലും മുപ്പതുതാൻ അമ്പതുതാൻ അറുപത്തിയഞ്ചുതാൻ ജനിച്ചുകൂടുമ്പോൾ മരിക്കതാൻ നൂറുതാൻ വയസ്സ് ഇരിക്കിലുന്താൻ വരും. തുലാക്കൂറായാലും ലഗ്നമായാലും ആറുതാൻ ഇരുപത്തഞ്ചുതാൻ പതിനാറുതാൻ മുപ്പത്തിരണ്ടുതാൻ അറുപത്തഞ്ചുതാൻ മുപ്പത്തൊന്നുതാൻ എഴുപത്തേഴുതാൻ വയസ്സ്. വൃശ്ചികക്കൂറാകിലും ലഗ്നമാകിലും മുപ്പതുതാൻ എട്ടുതാൻ നാല്പത്തിനാലുതാൻ എഴുപതുതാൻ വയസ്സ്. ധനുക്കൂറായാലും ലഗ്നമായാലും നാലുതാൻ ആറുതാൻ പതിമൂന്നുതാൻ ഒമ്പതുതാൻ എഴുപതുതാൻ അമ്പത്താറുതാൻ പതിമൂന്നുതാൻ എഴുപത്തെട്ടുതാൻ വയസ്സ്. മകരക്കൂറാകിലും ലഗ്നമാകിലും നൂറുതാൻ ഇരുപത്തഞ്ചുതാൻ പതിനാറുതാൻ മുപ്പത്തിരണ്ടുതാൻ അമ്പത്തഞ്ചുതാൻ അറുപതുതാൻ വയസ്സ്. കുംഭക്കൂറാകിലും ലഗ്നമാകിലും പതിനാറുതാൻ എട്ടുതാൻ മുപ്പതുതാൻ മുപ്പത്താറുതാൻ ഇരുപത്തേഴുതാൻ എമ്പത്താറുതാൻ അറുപത്താറുതാൻ വയസ്സ്. മീനക്കൂറായാലും ലഗ്നമായാലും എഴുതാൻ പന്ത്രണ്ടുതാൻ എഴുപത്തിരണ്ടുതാൻ എമ്പത്തഞ്ചുതാൻഇരുപത്തിനാലുതാൻ പന്ത്രണ്ടുതാൻ വയസ്സ്. അവിടെ മേടംമിഥുനം മകരം മീനം ഈ നാലും ആറേടത്തിട്ടതിൽ ഒരംശത്തിനുക്രമേണ സംവത്സരങ്ങൾ കണ്ടുകൊൾക.

എടവം, തുലാം, ധനു, കുംഭം ഇവ നാലും ഏഴേടത്തിട്ടതിൽ ഒരേ അംശത്തിന്ന് ക്രമേണ സംവത്സരങ്ങൾ കണ്ടുകൊൾക. കർക്കിടകം, ചിങ്ങം, വൃശ്ചികം, ഇവ നാലേടത്തിട്ടാൽ ഒരേ അംശത്തിൽ ക്രമേണ സംവത്സരങ്ങൾ. കന്നിക്ക് അഞ്ചേടത്തിട്ടിട്ടുകണ്ടുകൊൾക. പിന്നെ രണ്ടൊമ്പതു് പതിനെട്ടുമുപ്പതു് ഇരുപത്തിമൂന്ന് ഇരുപത്തെട്ട് അറുപതു് അറുപത്തിരണ്ട് ഈ വയസ്സുകളിലും ജനിച്ച സംവത്സരംതുടങ്ങി ഏഴായിരത്തിരുന്നൂററിഅമ്പത്തഞ്ചാംദിവസവും എല്ലാവർക്കും അപമൃത്യുവരുന്ന കാലമാകുന്നു.

ഇവയൊക്കെ ജാതകോദയത്തിൽ പറഞ്ഞവതന്നെയാകുന്നു. ഇനി മററൊരുശാസ്ത്രത്തിൽ നവാംശത്തിൻെറ പറഞ്ഞിട്ടുണ്ടു്. അവററിൻെറ ഭാഷയും ഇവിടെ എഴുതുന്നു. അവിടെ മേടക്കാലാകിൽ പന്ത്രണ്ടുതാൻ ഇരുപത്തഞ്ചുതാൻ അമ്പതുതാൻ അറുപത്തഞ്ചുതാൻ

ആയുസ്സ്. ഈ വയസ്സുകളിൽ വ്യാധി പിടിക്കും എന്നു നിശ്ചയം. ഇങ്ങിനെ മേല്പോട്ടു കണ്ടുകൊൾക.

എടവക്കാലാകിൽ ഇരുപത്തിരണ്ടുതാൻ പത്തുതാൻ മുപ്പത്തിരണ്ടുതാൻ എഴുപത്തിമൂന്നുതാൻ വയസ്സ്. മിഥുനക്കാലാകിൽ പതിനാറുതാൻ ഇരുപത്തിനാലുതാൻ മുപ്പത്തിനാലുതാൻ അറുപത്തിമൂന്നുതാൻ നാല്പതുതാൻ വയസ്സ്. കർക്കിടകക്കാലാകിൽ പതിനെട്ടുതാൻ എട്ടുതാൻ നാല്പത്തിരണ്ടുതാൻ എഴുപത്തിരണ്ടുതാൻ അമ്പതുതാൻ വയസ്സ്. ചിങ്ങക്കാലാകിൽ ഇരുപതുതാൻ പത്തുതാൻ മുപ്പതുതാൻ അറുപതുതാൻ എമ്പത്തുരണ്ടുതാൻ വയസ്സ്. കന്നിക്കാലാകിൽ അറുപതുതാൻ മുപ്പതുതാൻ അമ്പതുതാൻ നൂറുതാൻ വയസ്സ്. തുലാക്കാലാകിൽ മൂന്നുതാൻ ഇരുപത്തു മൂന്നുതാൻ അയ്മ്പത്തുനാലുതാൻ എഴുപത്താറുതാൻ മുപ്പത്താറുതാൻ വയസ്സ്. വൃശ്ചികക്കാലാകിൽ പതിനെട്ടുതാൻ ഇരുപത്തിമൂന്നുതാൻ നാല്പത്തിരണ്ടുതാൻ എഴുപതുതാൻ അറുപത്തിയഞ്ചുതാൻ വയസ്സ്. ധനുക്കാലിൽ പതിനാറുതാൻ ഒമ്പതുതാൻ മുപ്പത്താറുതാൻ രണ്ടുതാൻ നാല്പത്തിനാലുതാൻ വയസ്സ്. മകരക്കാലാകിൽ പത്തൊമ്പതുതാൻ ഇരുപത്തേഴുതാൻ മുപ്പത്തിരണ്ടുതാൻ നാല്പത്തേഴുതാൻ അമ്പത്തിനാലുതാൻ അറുപത്തിമൂന്നുതാൻ എമ്പതുതാൻ വയസ്സ്. കുംഭക്കാലാകിൽ ഇരുപത്തിനാലുതാൻ ഇരുപത്തിരണ്ടുതാൻ ഇരുപത്തെട്ടുതാൻ മുപ്പത്തിനാലുതാൻ നാല്പത്തേഴുതാൻ അമ്പത്തൊമ്പതുതാൻ എഴുപത്തൊന്നുതാൻ വയസ്സ്. മീനക്കാലാകിൽ പന്ത്രണ്ടുതാൻ ഇരുപത്തിമൂന്നുതാൻ ഇരുപത്തെട്ടുതാൻ മുപ്പത്താറുതാൻ നാല്പത്തിനാലുതാൻ അമ്പത്തൊമ്പതുതാൻ എമ്പത്തഞ്ചുതാൻ നൂറുതാൻ വയസ്സ്. പിന്നെ അമ്പത്തൊമ്പതു് മുപ്പത്തിരണ്ടു് എട്ടു് ഇവ മനുഷ്യർക്ക് സാമാന്യേന മരണം സംഭവിപ്പിക്കുന്ന വയസ്സുകൾ ഇങ്ങിനെ ഒരു ശാസ്ത്രത്തിൽ കണ്ടു.

ഇനി സാരാവലിയിൽ [1] നാല്പത്തഞ്ചാമദ്ധ്യായത്തിൽ ലഗ്നരാശിഫലങ്ങളെ പറയുന്നു. നാല്പത്താറാമദ്ധ്യായത്തിൽ ഹോരാദ്രേക്കാണ

1 സാരാവലി നാല്പത്തേഴാമദ്ധ്യായത്തിലാണു് ലഗ്നരാശിനിർണ്ണയം തുടങ്ങുന്നതു്. നഷ്ടജാതകാദ്ധ്യായമാണിതു്.

ഫലങ്ങളെ പറയുന്നു. നാല്പത്തേഴാമദ്ധ്യായത്തിൽ നവാംശഫല ങ്ങളെ പറയുന്നു. ആ മൂന്നദ്ധ്യായങ്ങളുടെ ഭാഷ ഇവിടെ വരിക കൊണ്ടു് എഴുതുന്നു.

[1] 'ജന്മവിധാവിതി' ജനനസമയം സൂക്ഷ്മമില്ലാതെ വരികിൽ പ്രശ്നംകൊണ്ടു ജനനസമയം [2] പ്രയത്നം ചെയ്തു് അറിഞ്ഞുകൊൾക.

[3] ദശേതി പറവാൻ ഭാവിച്ചിരിക്കുന്ന പത്തുവിധമടയാളം കണ്ടു് ലഗ്നത്തെ അറിഞ്ഞു് ഉണ്ടാക്കാം. ഇനി ആ അടയാളങ്ങളെ തന്നെ പറയുന്നു എന്നർത്ഥം.

[4] മേഷവിലഗ്നേതി മേടം ജനിച്ചവൻ ഏററവും കോപമുള്ളവ നായി, പല ദിക്കുകളിലും സഞ്ചരിപ്പാൻ ഇച്ഛയുണ്ടായി, ലുബ്ധനായി, കൃശനായി, സൌഖ്യമില്ലാത്തവനായി, ഈർഷ്യയുള്ളവനായി, വാക്കിന്നു

---

1 ജന്മവിധാവജ്ഞാതേ പ്രശ്നോത്ഥവികല്പതോ ഭവേൽപ്രഷ്ടുഃ ജന്മസമയോനരണാം മതഃ പ്രയത്നേനസഞ്ചിന്ത്യഃ.

2 ജനനസമയം അറിഞ്ഞുകൂടായെങ്കിൽ, താംബൂലവും പണവും ദൈവജ്ഞന്റെ മുമ്പിൽവെച്ചു ജാതകാവശ്യം പറയണം. ദൈവജ്ഞനാകട്ടെ അവിടെയുള്ള എല്ലാ ബാഹ്യാഭ്യാന്തര ലക്ഷണങ്ങളേയും ആ പ്രശ്നസമയത്തേയും വഴിപോലെ ചിന്തിച്ചറിഞ്ഞ് അതുകൊണ്ട് ജനിച്ച കൊല്ലം മാസം നക്ഷത്രം ലഗ്നം മുതലായവയെ സ്പഷ്ടമായി പറയണം.

3 ദശവിധചിഹ്നൈർജ്ഞാതപാ ജാതംപുരുഷം പ്രസാധയേല്ലഗ്നം അത ഏവ പ്രഥമതരം താനിസമസ്താന്യഹംവക്ഷ്യേ.

4 മേഷവിലഗ്നേ എന്നു തുടങ്ങുന്ന ശ്ലോകങ്ങളിൽ ഓരോ ലഗ്നങ്ങളുടേയും ഫലങ്ങളെ വിശദമായി വിവരിക്കുന്നു. ഇവയിൽ ആദ്യത്തെ ഓരോ ശ്ലോകങ്ങൾ മുമ്പു് 72-ാം ഭാഗം മുതല്ക്കു് 75-ാം ഭാഗം വരെയുള്ള ടിപ്പണിയിൽ പറ ഞ്ഞിരിക്കുന്നു. മററുള്ള രണ്ടുശ്ലോകങ്ങൾ വീതം പറയുന്നു.

ഇടച്ച്യുണ്ടായി, പിത്തം വാതം ഉഷ്ണരോഗം ഇവകൊണ്ടു പീഡിത ശരീരനായി, ക്രിയകളിൽ സമൎത്ഥനായി, ഭീരുവായി, ആട്ടിൻെറ കണ്ണുപോലെ കണ്ണായി, ധൎമ്മത്തിങ്കൽ ഇച്ഛയുണ്ടായി, ചപലനായി, ബുദ്ധി കുറഞ്ഞു്, പരമാൎത്ഥത്തെ നശിപ്പിക്കുന്നവനായി, എല്ലാ വസ്തുവും അനുഭവിക്കുന്നവനായി, പ്രസിദ്ധനായി കുഴിനഖമുണ്ടായി, സോദരനില്ലാതെ, അച്ഛനാൽ ത്യജിക്കപ്പെട്ടവനായി. ശീഘ്രഗതി യായും സുഖം കുറഞ്ഞവനായി, എല്ലാവസ്തുക്കളും അനുഭവിക്കുന്നവ നായി,പല വിധത്തിലുള്ള അൎത്ഥങ്ങളോടുകൂടി,നല്ല ശീലമായി, നിന്ദിത കുലത്തിൽ ജനിച്ച സ്വഭാവവും, വഷളായി അംഗഹീനതയും വന്ന സ്വജനത്തിങ്കൽ ലജ്ജയുണ്ടായിരിക്കുന്ന സ്ത്രീയെ വിവാഹം ചെയ്തവ നായി, ഉദരസൌഖ്യം കുറഞ്ഞവനായി, കുടുംബത്താൽ വൎദ്ധിച്ചിരി ക്കുന്ന അർത്ഥത്തോടുകൂടിയവനായിരിക്കും.

[1] 'വൃഷഭവിലഗ്ന ഇതി.' എടവലഗ്നം ജനിച്ചാൽ ശൂരനായി, ക്ലേശം വഹിക്കുന്നവനായി, സുഖിയായി, ശത്രുക്കളെ ഹനിക്കുന്നവനായി ബാല്യത്തിങ്കൽത്തന്നെ ഭണ്ഡാരമുള്ളവനായി,നെററിയും മൂക്കും കഴുത്തും ചുണ്ടും വലുതായി, തടിച്ചവനായി, പ്രവൃത്തിക്കു് ഉദ്യോഗമുണ്ടായി, സുഭഗനായി, അച്ഛനും അമ്മക്കും നല്ലതിനെ ചെയ്യുന്നവനായി, ദാനശീ ലനായി, പലവിധത്തിലും വ്യയമുള്ളവനായി ഏററവും ക്രൂരനായി കഫ

---

പിത്താനിലോഷ്ണരോഗൈ രഭിതപ്തതനുഃ ക്രിയാപടുർഭീരുഃ
അത്യന്തം ധൎമ്മപരഃ ചലോല്പമേധാഃ പരാൎത്ഥനാശകരഃ
ഭോക്താഖ്യാതഃ കുനഖോ ഭ്രാതൃവിഹീനസ്തഥാപിതൃത്യക്തഃ
ശീഘ്രഗതിൎമ്മന്ദസുഖോ വിവിധാൎത്ഥയുതസ്സുശീലശ്ച.
കുകുലോത്ഭവാം വിശീലാം വ്യംഗാംസ്വജനേഷ്വണാം-
[സ്ത്രീയം ലഭതേ
അപകൃഷ്ടോദയസൌഖ്യഃ കുധൎമ്മസംവൎദ്ധിതാൎത്ഥശ്ച.

1 ഉദ്യുക്തകൎമ്മസുഭഗഃ പിതുർജനന്യാസ്സുശൎമ്മകൃദാതാ
വിവിധവ്യയോദിരൌഗ്രഃ കഫാനിലാത്മാപിതാകുമാരീണാം.
സ്വജനാവമൎദ്ദനപരോ ധൎമ്മനിയുക്തോബലാപ്രിയശ്ചപലഃ
ഭോജനപാനനിഗൂഢ"നന്നാനാംബരഭൂഷണൈകമതിഃ.

വാതപ്രകൃതിയായി, വളരെ പെൺമക്കളുള്ളവനായി, സ്വജനങ്ങളെ ദ്വേഷിക്കുന്നവനായി, ധർമ്മമില്ലാതെ സ്ത്രീസക്തനായി, അലങ്കാരാദിക ളിൽ ഇച്ഛയുണ്ടായി, ഏററവും അലസനായി, ഭോജനപാനങ്ങളിൽ ഇച്ഛയുണ്ടായി, അലങ്കാരങ്ങളിൽ ആഗ്രഹമുണ്ടായിരിക്കും.

[1] 'മിഥുനവിലഗ്ന ഇതി.' മിഥുനലഗ്നം ജനിച്ചവൻ സ്ത്രീസക്ത നായി സംഗീതത്തിങ്കലും ഹാസ്യരസത്തിങ്കലും സമർത്ഥനായി, വേദാ ന്താർത്ഥത്തിങ്കലും തച്ചുശാസ്ത്രത്തിങ്കലും ഹാസ്യരസത്തിങ്കലും സമർത്ഥ നായി, വേദാന്താർത്ഥത്തിങ്കലും ശാസ്ത്രാർത്ഥത്തിങ്കലും ഹാസ്യരസത്തി ങ്കലും കാവ്യത്തിങ്കലും ബുദ്ധിചെയ്യുന്നവനായി, സൌമ്യനായി, അല ങ്കരിപ്പാൻ ഇച്ഛയുണ്ടായി, മദവശനായി, സത്തുക്കളോട് സത്യമുണ്ടായി ഒന്നും സഹിപ്പാനാളല്ലാതെ, അനിഷ്ടനായ പുത്രനുള്ളവനായി, ശഠ നായി, ബന്ധുക്കൾ കുറഞ്ഞ്, ഒന്നും കഴിയാത്തവനായി, അംഗങ്ങൾ ഹീനങ്ങൾതാൻ അധികന്താൻ ആയി, പാപനായി, വിനീതനായി, കണ്ണുവട്ടത്തിലായി, നപുംസകാകൃതിയായി, വശ്യനായി, ഘോരമായ ശത്രുപക്ഷത്തെ സംഹരിക്ക ശീലമായിരിക്കും.

[2] 'കർക്കിവിലഗ്ന ഇതി.' ഭീരുവായി, ഭവനം വളരെയുണ്ടായി, ഇളക്കമുള്ളവനായി, ശുദ്ധനായി, വിദ്വാനായി, ബുദ്ധിമാനായി, ഗുഹ്യ

---

1 ഗന്ധർവ്വശില്പകുശലഃ ശ്രുതിശാസ്ത്രാർത്ഥപ്രഹാസ്യകാവ്യമതിഃ
സൌമ്യോഥമണ്ഡനരുചിഃമദവശ്യസ്യാൽ സതാംസത്യഃ
അസഹിഷ്ണുരനിഷ്ടസുതഃശഠോൽപബന്ധുശ്ചസംസ്ഥിതോഭവതി
ഹീനാധികാംഗപാപോവിനീതവൃത്താക്ഷിപക്ഷ്മാച
ചണ്ഡാകാരോവശ്യോ ദാരുണരിപുപക്ഷസംഹരണശീലഃ
ഭ്രതകാഞ്ചനോമ്മികജലാർത്ഥഭാഗീഭവേൽപുരുഷഃ

2 അന്തർവിഷമഃ കാമീദ്വിജ ദേവാഭ്യർച്ചനപ്രദാനരതിഃ
ധർമ്മരതഃ കഫബഹുലോയുവതീമനസംസ്ഥിതോഗുണൈര്യുക്തഃ
കന്യാനുജോ ന ബന്ധുർദ്ദുഷ്ടാൽപസുതോവിഗർഹിതകുഡുംബഃ
ബഹുമതകുത്സിതയുവതിഃ പരാർത്ഥഭാഗീദൃഢഗ്രാഹീ.
പരദേശഗസ്സുധീരഃ സാഹസകർമ്മാജലാധിഗതവിത്തഃ
സ്ത്രീഭൂഷണാംബരസുഖൈർഭോഗൈശ്ച സമന്വിതോഭവതി

പ്രദേശത്തു വ്യാധിയുണ്ടായി, ശത്രുക്കളെ ഹനിക്കുന്നവനായി, മനസ്സ് വിഷമമായി, കാമിയായി, ദേവബ്രാഹ്മണപൂജയിങ്കൽ ഇച്ഛയുണ്ടായി, ധർമ്മപരവശനായി, കഫപ്രകൃതിയായി, സ്ത്രീയുടെ ശരീരംപോലെ ശരീരമായി, സംസ്കൃതങ്ങളായ ഗുണങ്ങളോടുകൂടി, കന്യകയുടെ അനുജനായി, ബന്ധുവില്ലാതെ ദുഷ്ടനായി, അല്പസന്തതിയായി, വഷളായ കുഡുംബമുള്ളവനായി, വളരെ പറയുന്നവനായി, വഷളായ ഭാര്യയുള്ളവനായി, പരൻെറ സ്വത്തു് അനുഭവിക്കുന്നവനായി, ഗ്രഹിച്ചതിന്നു് ഉറപ്പുള്ളവനായി, പരദേശത്തു ഗമിക്കുന്നവനായി, നല്ല ധീരനായി, സാഹസിയായി, കപ്പലോട്ടം തുടങ്ങിയുള്ളവകൊണ്ടു് ധനമുണ്ടായവനായി,സ്ത്രീസുഖവും ഭൂഷണസുഖവും വസ്ത്രസുഖവും ഉള്ളവനായിരിക്കും.

[1] സിംഹോദയ ഇതി. ചിങ്ങംലഗ്നം ജനിച്ചവൻ മാംസത്തിന്നു് ഇച്ഛയുള്ളവനായി, രാജാവിങ്കൽ നിന്നു ലഭിച്ചിരിക്കുന്ന അഭിമാനവും ധനവുമുണ്ടായി, ധർമ്മമില്ലാതെ സ്ഥാനമില്ലാതെ, എല്ലായ്പ്പോഴും കുഡുംബകാര്യത്തിങ്കൽ ഉദ്യോഗനായി, സുരതവിപരീതനായി, സിംഹത്തിൻെറ മുഖംപോലെ മുഖമായി, ഉറപ്പുണ്ടായി, ഗാംഭീര്യവും ധൈര്യവും പരാക്രമവും ബലവുമുണ്ടായി, ധാർഷ്ട്യമുണ്ടായി, അല്പവാക്കായി, ലുബ്ധനായി, പരഹിംസാശാലിയായി, വളരെ വ്യയം ചെയ്യുന്നവനായി, പർവ്വതങ്ങളിലും കാടുകളിലും സഞ്ചരിക്ക ഇഷ്ടമായി, വളരെ കോപമുണ്ടായി, സ്ഥിരബന്ധുവായി, പ്രമോദമുള്ളവനായി, ആർക്കും തോല്പിച്ചുകൂടാതെ, ശത്രുക്കളെ നിഗ്രഹിക്കുന്നവനായി, പ്രസിദ്ധനായിരിക്കുന്ന പുത്രനുണ്ടായി, സാധുജനങ്ങളാൽ പൂജിക്കപ്പെടുന്നവനായി, കൃഷി തുടങ്ങിയുള്ള പ്രവൃത്തികളെക്കൊണ്ടു് ധനമുള്ളവനായി, വ്യാപാരങ്ങളിൽ ഇച്ഛയുണ്ടായി, വേശ്യയായി, നടിയായി, നിയമ

---

1 സിംഹസ്യസമാനമുഖഃ സ്ഥിതിമാൻഗംഭീരസത്വസംയുക്തഃ
ധൃഷ്ടോല്പവാചാലുബ്ധഃ പരഘാതകരോബുഭുക്ഷാവാൻ
പർവ്വതവനാനുസാരീ സുരോഷണോദൃഢസുഹൃൽ പ്രമാദീച
ദുഷ്പ്രസഹോഹതശത്രുഃ ഖ്യാതിയുതഃ പ്രണതസാധുജനഃ
കൃഷ്യാദിധർമ്മധനവാൻ വ്യാപാരരതോ ബഹുവ്യയോഭവതി‌ഃ
വേശ്യാനടീനിയമഹാൽ ഭാര്യാതശ്ചാതി ദന്തരോഗയുതഃ

മുള്ളവളായിരിക്കുന്ന ഭാൎയ്യയോടുകൂടി, പല്ലിന്നു് ദണ്ഡമുള്ളവനായിരിക്കും.

[1] 'ഷഷ്ഠ ഇതി.' കന്നിലഗ്നം ജനിച്ചാൽ സാധുവായി ശിക്ഷ, സംഗീതം, തച്ചുശാസ്ത്രം, കാവ്യം ഇവററിൽ സമൎത്ഥനായി, നേരും ധൎമ്മവും ഉള്ളവനായി, നല്ല രൂപമുള്ളവനായി, തേജസ്സുണ്ടായി, ഗുരുക്കന്മാൎക്കു് ഇഷ്ടനായി, പാപപ്രവൃത്തികൾ ഇല്ലാതെ സഹോദരന്മാരോടു് വിരുദ്ധനായി, സ്ത്രീപ്രജ ഉള്ളവനായി, കഫപ്രകൃതിയായി, നീചകഥയും ശത്രുകഥയും ഇഷ്ടമില്ലാതെ ഇരിക്കും.

[2] 'സപ്തമലഗ്ന ഇതി.' തുലാംലഗ്നം ജനിച്ചവൻ അംഗങ്ങൾ സമമല്ലാതെ തണുപ്പു വൎജ്ജ്യമായി, ചപലനായി, ദ്രവ്യമുണ്ടായി, നശിപ്പിച്ചവനായിത്താൻ ഹീനധനമുണ്ടായിത്താൻ ശരീരം വെളുത്ത്, പുത്തനായ ശത്രുവുണ്ടായി, കഫപ്രകൃതിയായി, കവിതക്കാഗ്രഹമുണ്ടായി മുഖം നീണ്ടു് ,ശരീരധൎമ്മത്തേയും മനസ്സിനേയും അറിയുന്നവനായി, വളരെ ദുഃഖമുണ്ടായി, നല്ല ബുദ്ധിയായി, ശത്രുക്കളെ മൎദ്ദിക്കുന്നവനായി ഭംഗിയോടുകൂടി കറുത്തിരിക്കുന്ന കണ്ണുകളോടുകൂടിയവനായി, അതിഥി ബ്രാഹ്മണൻ ദേവൻ എന്നിവരെ പൂജിപ്പാൻ ആഗ്രഹമുണ്ടായി, സമ

---

1 കന്യാവിലാസസതപസ്ഥിതിർ ദയാവാൻപരസ്വഭോക്താച
ഭോക്താദേശഭ്രമേണഃ സ്ത്രീപ്രകൃതിൎവ്വിനയവാക്കിതവഃ
ഭ്രൂമണ്ഡലവൎദ്ധനഭാക് സുഭഗഃ കാമീയശഃ പരംലഭതേ
ഋജുധൎമ്മവാൻസുരൂപസ്സുരുചിഃ കാന്തോഗുരൂണാംച
പാപൈരഹാൎയ്യവൃത്തൈസ്സഹജൈശ്ചസമം വിരുദ്ധശ്ച
കന്യാപ്രജോനിലകഫോ നീചാരിവിവൎജ്ജിതകഥശ്ച.

2 കഫവാതികകലിരുചിഃകാ ദീൎഘമുഖ ശരീരധൎമ്മമതിവേത്താ
ബഹുദുഃഖഭാക് സുമേധാഃ പരാവമൎദ്ദീ സുചാരുകൃഷ്ണാക്ഷഃ
അതിഥിദ്വിജദേവരതിഃക്രതു ക്രിയാവാൻ ഗുരുഷുഭക്തഃ
പൂജ്യഃപിതാന്യഭാജാം ജാതസ്സത്യശ്ച മൃദുശ്മശ്രുഃ
ഭാൎയ്യപ്രിയോൎത്ഥമുഖ്യഃശുചിശ്ചപാപോപചാരബന്ധുശ്ച
കാന്തഃ കുത്സിതവൃത്തോധൎമ്മ വ്യവസായ നീചമതിഃ.

ത്ഥനായി, വല്ലവസ്തുവും ചെയ്യുന്നവനായി, ഗുരുക്കന്മാരിൽ ഭക്തിയുണ്ടായി, വിദ്യയോടുകൂടി, ജനങ്ങളാൽ പൂജിക്കപ്പെട്ടുന്നാവനായി, മൃദുശരീരനായി, സോദരന്മാക്ക് ഇഷ്ടനായി, ഏറ്റവും സൌഖ്യമുള്ളവനായി, ശുദ്ധനായി, പാപികഠം ബന്ധുവായി, ദാനശീലനായി, വഷളായിരിക്കുന്ന വൃത്തിയോടുകൂടി, ധർമ്മനിശ്ചയമുള്ളവനായി, നീചബുദ്ധിയായിരിക്കും.

[1] 'വൃശ്ചികലഗ്ന ഇതി.' വൃശ്ചികലഗ്നം ജനിച്ചവൻ തടിച്ച് വിസ്താരവും നീളയും ഉള്ള അംഗങ്ങളോടുകൂടിയവനായി, ക്രൂരനായി, മനസ്സ് വിഷമനായി, ശൂരനായി, അമ്മക്ക് ഇഷ്ടനല്ലാതെ, പ്രവൃത്തികളിൽ ഉദ്യോഗമുണ്ടായി, ദാനശീലനായി, ഗംഭീരവും ചുവപ്പും ക്രൂരതയും ഉള്ള കണ്ണുകളോടുകൂടിയവനായി, വിസ്താരമുണ്ടായി നീളം കുറഞ്ഞു താണിരിക്കുന്നവരോടുകൂടിയവനായി, നടു താണിരിക്കുന്ന മൂക്കോടുകൂടിയവനായി, പിത്തവ്യാധികൊണ്ടു പരവശനായി, കുഡും ബസമ്പത്തുക്കളുള്ളവനായി, ഗുരുക്കന്മാരേയും ബന്ധുക്കളേയും ദ്രോഹിക്ക ഇഷ്ടമായി, പരസ്ത്രീസക്തനായി, വിടനായി, മുഖത്തു വ്രണമുണ്ടായി രാജസേവനായി, ശത്രുപക്ഷപാതിയായി, ശുദ്ധനായി, അത്ഥത്തെ ദാനം ചെയ്യുന്നവനായി, നല്ല ഭാൎയ്യയുണ്ടായി, ധമ്മവത്സനായി, ക്ഷുദ്രനായിരിക്കും.

[2] കാമ്മുകലഗ്ന ഇതി. ധനുലഗ്നം ജനിച്ചവൻ വലിയ പല്ലുക

1 ഗംഭീരപിംഗളോദ്ധതദൃക് സുമഹാഹൃന്നിമഗ്നജഠരശ്ച
അന്തൎല്ലീലഗ്നകോണസ്സാഹസനിരതസ്ഥിരശ്ചണ്ഡഃ
വിശപാസഹാസവശ്യഃ പിത്താതുരഗാത്രഃ കുടുംബസംപന്നഃ
ഗുരുസുഹൃദാം ദ്രോഹരതഃ പരാംഗനാകഷ്ണാന്തരതഃ
ബദ്ധോൽബണവക്ത്രസ്സ്യാൽ ഭൂപതിസേവീ സശത്രുപക്ഷശ്ച
പ്രിയതോർത്ഥദസ്സുയുവതിദ്ധമ്മം പ്രതിവത്സലഃ ക്ഷുദ്രഃ.

2 മലിനതരകോഷ്ഠകുനഖീ ഹ്രീമാനതിപീവരോരുജംഘനശ്ച
വിജ്ഞാനശാസ്ത്രകുശലഃ പ്രത്യഗ്രമതിഃ പ്രകോപശ്ച
ബലിനാമമർഷണപരഃ കലമുഖ്യോനാശിതാരിപക്ഷശ്ച
സംഗ്രാമപടുശ്രേഷ്ഠഃ ഛലബഹുലഃ മിത്രബന്ധുഗുണഃ
ശില്പാദികമ്മനിരതഃ സ്വകമ്മഭാക്ബന്ധുവൎഗ്ഗശുഭദശ്ച
കാന്തോവടനാക്ഷിഗദോ നൃപാദ്ധ്യതാത്ഥസ്സുധമ്മപരഃ

ളോടുകൂടി, ഉയൻറ വിസ്താരത്തോടുകൂടിയ മൂദ്ധാവോടുകൂടി, ആശ്രയിച്ചവരുടെ ഇഷ്ടത്തെ ചെയ്യുന്നവനായി, ധൈയ്യവും ബലപരാക്രമവും ഉള്ളവനായി, നയമുള്ളവനായി, മൂക്കും ചുണ്ടും വലുതായി, കുഴിനഖമുണ്ടായി, ലജ്ജയുള്ളവനായി, തുടയും വയറും വലുതായി, വേദാന്തശാസ്ത്രത്തിങ്കൽ സമത്ഥനായി, പുതുതായ വസ്തു ഇഷ്ടമായി, കോപിയായി, ബലമുള്ളവരോടു സ്പദ്ധിക്കുന്നവനായി, കുലത്തിങ്കൽ മുഖ്യനായി, ശത്രുപക്ഷത്തെ നശിപ്പിക്കുന്നവനായി, യുദ്ധത്തിങ്കലും സേനകളിലും ശ്രേഷ്ഠനായി, കഴുിന്നു വിറയുണ്ടായി, ബന്ധുക്കൾക്കുപദ്രവമുണ്ടായി കൌശലപ്പണികൾക്ക് എല്ലായ്പ്പോഴും പ്രവൃത്തിക്കുന്നവനായി, തൻെറ വംശത്തെ ഹനിക്കുന്നവനായി, ബന്ധുക്കൾക്ക് ശുഭത്തെ ഉണ്ടാക്കുന്നവനായി, കാന്തിയുണ്ടായി, മുഖത്തിങ്കലും കണ്ണിലും വ്യാധിയുണ്ടായി, രാജാവിനാൽ ഉദ്ധരിക്കപ്പെട്ടിരിക്കുന്ന അത്ഥത്തോടുകൂടിയവനായി ധമ്മരതനായിരിക്കും.

[1] 'മകര ഇതി.' മകരലഗ്നം ജനിച്ചവൻ മെലിഞ്ഞ് ഭീരുവായി മാനിൻെറ മുഖംപോലെ മുഖമായി, വാതവ്യാധികൊണ്ടു് പരവശനായി, മൂക്കിൻെറ തലയുയൻറ് ബലപരാക്രമങ്ങൾ കുറഞ്ഞ് കണ്ണുകൾ ചെറുതായി, രോമം വളരെയുണ്ടായി, കയ്യും കാലും വിസ്താരമുണ്ടായി, ആചാരഗുണങ്ങളില്ലാതെ, ദാഹപരവശനായി, സ്ത്രീസക്തനായി, പവ്വതങ്ങളിലും കാടുകളിലും സഞ്ചരിക്കുന്നവനായി, ശൂരനായി, ശാസ്ത്രത്തേയും വേദത്തേയും ഗീതത്തേയും കൊട്ടിനേയും, തച്ചുശാസ്ത്രത്തേയും അറിഞ്ഞവനായി, ക്ഷുദ്രബലനായി, നല്ല കുടുംബമുണ്ടായി, ദ്വേഷമുണ്ടായി, ദുഷ്ടനായി ബന്ധുക്കൾക്ക് ശഠനായ്, സ്വഭാവം വഷളായി, കാന്തിയുണ്ടായി, ഭാൎയ്യവഷളായി, അസൂയ ഇല്ലാതെ, ധനവാനായി,

1 ലഘുസതോപാമിതതനയോ രോമയിതഃ പാണിപാദവിസ്തീണ്ണഃ
ആചാരഗുണൈൎഹീനസ്തൃഷാത്തരാമാഭിരാമമതിഃ
ഗിരിവനചാരീശ്ശൂരശ്ശാസ്ത്രശ്രുതി ശില്പഗേയവാദ്യജ്ഞഃ
ക്ഷുദ്രബലസ്സുകുടുംബോദ്വേഷ്ടോ ദുഷ്ടശ്ചബന്ധുശഠഃ
കുത്സിതശീലഃ കാന്തഃ കുത്സിതദാരോനസൂയകോധനവാൻ
ധമ്മരതോന്യപസേവീ നചാതിദാതാ സുഖീസുഭഗഃ

ധമ്മത്തിങ്കൽ ഇച്ഛയുണ്ടായി, രാജസേവനായി, വളരെ ദാനംചെയ്യാത്തവനായി, സുഖിയായി, സുഭഗനായിരിക്കും.

[1] കുംഭവിലഗ്ന ഇതി. കുംഭലഗ്നം ജനിച്ചവൻ നീചകമ്മങ്ങളെ ചെയ്യുന്നവനായി, കുലത്തിങ്കൽ ആധിക്യമുള്ളവനായി, മൂർഖനായി, നഖത്തിന്റെ തല വീണു് നീചനായി, കോപിയായി, അലസനായി, കലഹപ്രിയനായി, ദുഷ്ടനായി, പാരുഷ്യമുണ്ടായി, ചൂതു് പൊരുതുന്നവനായി, നീചദാസനായി, അറിയപ്പോകാത്തവനായി, ബന്ധുവുണ്ടായി, അസാരനായി, ക്ഷയവും ഉദയവും ഉണ്ടായി, ധനവും ഉണ്ടായി, ഏഷണിക്കാരനായി, ശഠനായി, ദരിദ്രനായി, നശിക്കപ്പെട്ട ബന്ധുവോടുകൂടി, ലോകത്തിങ്കൽ ബഹിഷ്കൃതനായി, പരസമ്മതനല്ലാതെ, ഹഷസമ്പത്തുകൾ ഉണ്ടായി, ഗുരുക്കന്മാരെ ഭക്തിയുണ്ടായിരിക്കും. [2] കുംഭംലഗ്നമായാലെന്ന സത്യാചാരമതം ബലമുണ്ടെങ്കിൽ ആകായ ഇല്ലെന്നു യവനേശ്വരമതം. വർഗ്ഗം ആകായ ഇല്ലെന്നു് ചാണക്യമതം.

---

1 വൈരപ്രിയോ പ്രഹൃഷ്ടഃ പാരുഷ്യഭൃതനീച ദാസീഷ്ടഃ
ഉപഹതബന്ധുഃ ക്ഷുദ്രഃ ക്ഷയോദയീപ്രാപ്തവിത്തശ്ച
പിശുനശ്ശഠോദരിദ്രോ വിനഷ്ടബന്ധുർബ്ബഹിഷ്കൃതോലോകേ
നോസമ്മതഃ പരേഷാം പ്രകൃഷ്ടസമ്പൽഗുരുരതിശ്ച.

1 കുംഭലഗ്നത്തിൽ ജനിക്കുന്നതു് ശുഭമല്ലെന്നു് സത്യാചാൎയ്യൻ പറയുന്നു. "നകുംഭലഗ്നം ശുഭമാഹസത്യഃ" കുംഭലഗ്നത്തിന്റെ വർഗ്ഗത്തിന്നു മാത്രമേ ദോഷമുള്ളു എന്നും ലഗ്നം ദോഷമല്ലെന്നുമാണു് യവനാചാര്യമതം. കുംഭദ്വാദശാംശകം അശുഭമായാൽ ഈ ദോഷം എല്ലാരാശികൾക്കും ബാധിക്കുന്നതാകയാൽ കുംഭലഗ്നത്തിന്നാണു് ദോഷത്തിന്നു് സാംഗത്യമുള്ളതെന്നു് ചാണക്യമതം. ഇങ്ങിനെ പലപക്ഷമുണ്ടെങ്കിലും സത്യാചാര്യമതത്തെയാണു് ഇപ്പോൾ എല്ലാവരും അനുഗമിക്കുന്നതു്.
കുംഭോദയോനശസ്തോ ലഗ്നവിധൌ സവ്വ്ഥൈവസത്യമതേ
യവനൈവ്വൎഗ്ഗോപിതഥാ ചാണക്യോവദതിനോവർഗ്ഗം.

[1] "മീനവിലഗ്ന ഇതി" മീനം ലഗ്നം ജനിച്ചാൽ ഘ്രാണത്തിനും കണ്ണിനും സൂക്ഷ്മം കുറഞ്ഞ് വേദാന്തത്തിങ്കലും കാവ്യത്തിങ്കലും ബുദ്ധി ചെയ്യുന്നവനായി, അഭിമാനവും കീൎത്തിയും ഉണ്ടായി, ചുണ്ടും കയ്യും വിസ്താരമുണ്ടായി, കഷ്ടമുണ്ടായി, നാവ് വീണ്, മിത്ഥ്യാവാദിയായി ലുബ്ധനായി സാമർത്ഥ്യമുണ്ടായി, ബുദ്ധിയുണ്ടായി, പോത്തുകൾ ആട്ടുകൾ എന്നു തുടങ്ങിയുള്ളവയുണ്ടായി, ശൌചാചാരങ്ങളുണ്ടായി വേദജ്ഞനായി ധൈൎയ്യമുണ്ടായി, അടക്കമുണ്ടായി,സേവകനായി,·ബല പരാക്രമമുള്ളവനായി, സംഗീതശാസ്ത്രവും കാമശാസ്ത്രവും അറിഞ്ഞവനായി കൌശലം വളരെയുണ്ടായി, ഭാൎയ്യയിങ്കൽ അനുരാഗമുണ്ടായി, സോദരന്മാര് വളരെയുണ്ടായി, ക്ഷമയുണ്ടായി ഒന്നിങ്കലും സക്തിയില്ലാത്തവനായിരിക്കും.

ബലവദ്രതിരാശിക്കുതാൻ അധിപന്നുതാൻ ബലമുണ്ടെങ്കിൽ ഇപ്പറഞ്ഞ ഫലങ്ങൾ ഒക്കും. ബലമില്ലെങ്കിൽ ഒക്കുകയില്ല. എന്നാൽ ബലത്തിൻെറ അവസ്ഥപോലെ ഫലങ്ങൾ പറഞ്ഞുകൊള്ളണം. ഇങ്ങിനെ സാരാവലിയിലെ ലഗ്നാദ്ധ്യായമാകുന്ന നാല്പത്തഞ്ചാമദ്ധ്യായത്തിൻെറ ഭാഷ എഴുതി ഇനി നാല്പത്താറാമദ്ധ്യായത്തിൻെറ ഭാഷയെഴുതുന്നു.

[2] "രക്തോൽക്കട കൃദിതി." ചുവന്ന നിറമായി, ഉപകടത്തെ ചെയ്യുന്നവനായി, ക്രൂരനായി, ധനത്തിങ്കലും പശുക്കളിലും ഇച്ഛയുണ്ടായി, ക്രൂരസ്ത്രീയിൽ രമിക്കുന്നവനായി, തടിച്ചുനീണ്ട് കോപി

---

1 വിവൃതോഷ്ഠരദഃ കൃഷ്ടീ വിദാരിദാസ്യോ വൃഷാദിസല്ലുബ്ധഃ
ദാക്ഷിണ്യപ്രത്യയവാൻ മേഷാശ്വാഗാദി സമ്പന്നഃ
ശൌചാചാരശ്രുതിവാക് ധൃതിമാൻ കന്യാപ്രജോവിനീതശ്ച
സൌമ്യമതിസ്സതപയുതോഗാന്ധർവ്വസ്ത്രീരതിജ്ഞശ്ച.
ബഹുശീലോദാരമതി ർഭ്രാതൃധനോമൎഷണസ്സുബന്ധുശ്ച
ബലവതിരാശാവേതത്തദധിപതൌവാ ഫലംസർവ്വം.

2. രക്തോൽക്കടക്രൂരോധനപശ്ചാദ്യാധികോഗ്രദാരരതഃ
പീനോന്നതഃ പ്രചണ്ഡസ്തസ്കരനാഥഃക്രിയാദിഹോരായാം

യായി, തസ്കരന്മാരുടെ നാഥനായിരിക്കും. മേടത്തിന്റെ മുമ്പിലത്തെ ഹോരയിൽ ജനിച്ചാൽ.

[1] 'ചോര' ഇതി. രണ്ടാംഹോരയിൽ ജനിച്ചാൽ ചോരനായി, വളരെ പ്രഭാവമുള്ളവനായി, കാലിന്റെ വിരലുകളുടെ തല ക്രൂരമായി, സ്നേഹമുണ്ടായി, കണ്ണുകൾ വിസ്താരമുണ്ടായി, സമർത്ഥനായി, വിസ്താരവും വണ്ണവും ഉള്ള ശരീരത്തോടുകൂടി, നല്ല ബുദ്ധിയായിരിക്കും.

[2] 'ശ്യാമ ഇതി.' എടവാദി ഹോരയിങ്കൽ ശ്യാമനിറമായി, കണ്ണുകളും നെററിയും മാർവിടവും വിസ്താരമുണ്ടായി, പ്രഗത്ഭനായി, സുരതപ്രിയനായി, സ്ഥൂലങ്ങളായ എല്ലുകളോടുകൂടി, തടിച്ച് ശരീരത്തിന്ന് ഭംഗിയുണ്ടായിരിക്കും.

[3] 'പ്രഥ്വായതേതി.' രണ്ടാംഹോരയാകിൽ വിസ്താരവും നീളവും ഉണ്ടായി തടിച്ചിരിക്കും, ശരീരത്തോടുകൂടി തനിയ്ക്കു താൻ പോന്നവനായി, നല്ല തലമുടിയുള്ളവനായി, അകന്നിരിക്കുന്ന കടിപ്രദേശത്തോടുകൂടി കാളയുടെ കണ്ണുകൾപോലെ കണ്ണുകളായിരിക്കും.

[4] 'മദ്ധ്യേതി' മിഥുനാദിഹോരയാകിൽ ഏറെ നീണ്ടിട്ടും ഏറെ മുണ്ടനും അല്ലാതെ, ഏററവും സമർത്ഥനായി, ഒത്ത ആളായി, മൃഗത്തിന്റെ തലപോലെ തലയായി, മൃഗത്തിന്റെ കാലിന്റെ അടിപോലെ കാലടിയോടുകൂടി, ശൂരനായി, സുരതപ്രിയനായി, ധനവാനായി, വിദ്വാനായിരിക്കും.

---

1 ചോരഃ പ്രമാദബഹുലഃ ഖരാഗ്രപാദാംഗുലിർ ദ്വിതീയായാം.
സ്നിഗ്ദ്ധായതാക്ഷചതുരഃ പൃഥുപീനതനുസ്സുമേധാശ്ച.

2 ശ്യാമോവിശാലചക്ഷുർല്ലലാടവക്ഷാഃ പ്രഗത്ഭരതിവശ്യഃ
സ്ഥൂലാസ്ഥിതനുർവൃഷഭ പ്രഥമാർദ്ധ്യേസ്യാദ്വപുഷ്മാംശ്ച.

3 പൃഥ്വായതവൃത്തഃതനുമുദാരസത്വം സുമൂർദ്ധജംജനയേൽ
വ്യസ്തകടിംവൃഷഭാക്ഷം വൃഷഭേഹോരാദ്വിതീയാച.

4 മദ്ധ്യായഃതാതിദക്ഷോ മദ്ധ്യതനുർമ്മൃഗശിരോരുഹാംഘ്രിശ്ച
മിഥുനാദ്യദ്രേക്ഷ്ശൂരഃ സുരതേപ്സുസ്സ്യാദ്ധനീ പ്രാജ്ഞഃ

[1] 'മധുരേതി.' രണ്ടാംഹോരയാകിൽ ഭംഗിയോടും വിസ്താരത്തോടും, കൂടിയകണ്ണുകളോടുകൂടി കാമിയായി, ശൂരനായി, ദന്തുരദേഹനായി, പറയപ്പെടാകുന്നവനായി, തുടകളും പല്ലുകളും തലമുടിയും നന്നായിരിക്കും.

[2] 'ഉദ്ധതേതി.' കക്കിടാദി ഹോരയാകിൽ ഉദ്ധതശരീരനായി, തലയ്ക്കു് ഭംഗിയുണ്ടായി, ബുദ്ധിമാനായി, കണ്ണിന്നു സൂക്ഷ്മതകുറഞ്ഞു്, അംഗങ്ങൾക്ക് ഇളക്കമുണ്ടായി, സ്ഥൂലനായി, കറുത്തു് സുകൃതത്തെ നശിപ്പിക്കുന്നവനായി, ഭജിക്കപ്പെട്ടതിങ്കൽ ഇച്ഛയുണ്ടായിരിക്കും.

[3] 'ദ്യൂതേതി.' രണ്ടാംഹോരയാകിൽ ചൂതിങ്കൽ ഇച്ഛയുണ്ടായി' വഴിനടക്കുന്നവനായി, മാറിടം വിസ്താരമുണ്ടായി, നല്ല പ്രമാണങ്ങളുള്ളവനായി, ശരീരത്തിന്നു കാഠിന്യമുണ്ടായി, കോപിയായിരിക്കും.

[4] 'രക്താന്തേതി.' ചിങ്ങ്യാദി ഹോരയാകിൽ കണ്ണുകളുടെ ഉള്ളു ചുവന്നു് സമത്ഥനായി, ഗുരുവായി, ശരീരം നീണ്ടു് മദമുള്ളവനായി, സ്വഭാവത്തിന്നു് കുടിലതയുണ്ടായി, അന്ത്യത്തിങ്കൽ സുഖത്തെ അനുഭവിക്കുന്നവനായി, കമ്മത്തിന്നു് സ്ഥിരതയുള്ളവനായി, ബലപരാക്രമങ്ങൾ ഉണ്ടായിരിക്കും.

[5] 'സ്ത്രീമൃഷ്ടേതി.' രണ്ടാംഹോരയാകിൽ സ്ത്രീകളിലും മൃഷ്ടഭോജനങ്ങളിലും മൃഷ്ടപാനങ്ങളിലും വസ്ത്രങ്ങളിലും ഇച്ഛയുണ്ടായി, പലവിധവും

---

1 മധുരായതദൃക്കാമീശൂരോ മൃദുകമ്മഠോവചസ്വീച
പരദാരദന്തദേഹോഭവേന്ന്യ മിഥുനദ്വതീയഹോരായാം.

2 ഉദ്ധതമൂത്തിസ്സുശിരാഃ പ്രഗത്ഭധീമ്മന്ദദൃക്ചലാംഗശഠഃ
ശ്യാമതനുസ്സുകൃതഘ്നോഭഗ്നാഗ്രരദഃ കളീരഹോരായാം.

3 ദ്യൂതേരതോധ്വനിരതഃ പൃഥുവക്ഷാഃ സൽപ്രമാണസമ്പന്നഃ
കഠിനശരീരഃ ക്രോധീജായേതകുളീരദ്വിതീയായാം.

4 രക്താന്തദൃക്പ്രഗത്ഭോ ഗുരുരായതവിഗ്രഹശ്ചസിംഹാദ്യേ
ജിഹ്മസ്വഭാവസുഖഭാഗന്തസ്ഥിരകാര്യസത്വശ്ച.

5 സ്ത്രീമൃഷ്ട ന ഭോജനവസ്ത്രേപ്സുർബഹുവിചേഷ്ടകഠിനാംഗഃ
ദാതാധ്വരതോർപസൂതോ ഭോഗീസ്ഥിരസൌഹൃദോന്ത്യാദ്ധേ.

പ്രവൃത്തിക്കയുണ്ടായി, ദാനശീലനായി, അല്പ സന്തതിയായി, വഴി നടക്കുക ഇഷ്ടമായി, സുഖങ്ങളെ അനുഭവിക്കുന്നവനായി, ബന്ധുത്വ ത്തിന്നു് സ്ഥിരതയുണ്ടായിരിക്കും.

[1] 'സുകുമാരേ'തി. കന്നിയുടെ മുമ്പിലത്തെ ഹോരയാകിൽ ശരീരം മൃദുവായി, കാന്തിയുണ്ടായി, വാക്ക് നന്നായി, സംഗീതത്തി ങ്കലും സ്ത്രീകളിലും ഇച്ഛയുണ്ടായി, സൌമ്യനായി, സംഗീതശാസ്ത്രത്തെ അറിഞ്ഞവനായി, അടക്കമുണ്ടായി, സുഭഗനായിരിക്കും.

[2] "ഹ്രസ്വ ഇതി." രണ്ടാംഹോരയാകിൽ മുണ്ടനായി, ധന മില്ലാതെ, വേദാർത്ഥവിത്തായി, വലിയ തലയായി, എല്ലാവൎക്കും സമ്മതനായി, വിഷാദമുണ്ടായി, സേവിക്കയും ചിത്രമെഴുത്തും വശ മായി, ക്ഷയവും വൎദ്ധനവും ഉള്ളവനായി, സുഖിയായിരിക്കും.

[3] "വൃത്തേതി" തുലാത്തിൽ മുമ്പിലത്തെ ഹോരയാകിൽ വട്ട ത്തിൽ മുഖമായി, മൂക്കു് ഉയൎന്നു, കണ്ണുകൾ വിസ്താരമുണ്ടായി, വിലാസ മുള്ളവനായി, തടിച്ചു് നീണ്ടശരീരമായി, അസ്ഥിബലമുണ്ടായി, ധന വാനായി സ്വജനപ്രിയനായിരിക്കും.

[4] 'ബഹ്വർത്ഥേതി.' രണ്ടാം ഹോരയാകിൽ അർത്ഥം വളരെ യുണ്ടായി, അർത്ഥത്തിന്നു നാശവും ഇല്ലാതെ, മൃദുവായി, കറുത്ത തല മടങ്ങിയിരിക്കുന്ന തലമുടിയോടുകൂടി, ശഠനായി, കറുത്ത് കണ്ണുകൾ വലുതായി, യാഗം ചെയ്യുന്നവനായി, കാലിൻെറ തല തടിച്ചിരിക്കും.

---

1 സുകുമാരമൂൎത്തികാന്തഃ സുവാക്യഗീതാംഗനാരതിൎമ്മധുരഃ
ഗാന്ധൎവ്വവിദ്യവത്യാസ്സുഭഗഃ ശ്രേഷ്ഠശ്ചകന്യാദ്യേ.

2 ഹ്രസ്വോഹംശ്രുതാർത്ഥഃ സ്ഥൂലശിരാസ്സമ്മതോവിവാദീച
സേവാലേഖ്യലിപിജ്ഞഃ ക്ഷയവൃദ്ധിയുതസ്സുഖീദ്വിതീയാദ്ധേ.

3 വൃത്താനനഉച്ചനസസ്സ്വസിതായതസുനയനോ വിലാസീച
പീനായതോസ്ഥിസാരോധനവാൻ സ്വജനപ്രിയസ്തുലാദ്യർത്ഥേ

4 ബഹ്വർത്ഥഭാക്സിരാഢ്യഃ ശ്യാമാകുഞ്ചിതശിരോരുഹശ്ചശഠഃ
വൃത്താക്ഷസ്ത്വപരാൎദ്ധേസുതപഃഗ്ഘീനാഗ്രപാദശ്ച.

[1] "രക്തേതി." വൃശ്ചികാദിഹോരയാകിൽ കണ്ണുകൾ കുറ ഞ്ഞൊന്നു ചുമന്നു സാഹസികനായി, യുദ്ധത്തിങ്കൽ ശൂരനായി, ദുഷ്ടം പ്രധാനമായി, സ്ത്രീസക്തനായി, അത്‌ഥമുള്ളവനായിരിക്കും.

[2] "വിസ്തീർണ്ണേതി." രണ്ടാം ഹോരയാകിൽ വിസ്താരവും ഉയർച്ചയും നീളവും വണ്ണവും ഉള്ള അംഗങ്ങളോടുകൂടി, രാജസേവകനായി, കടവും ബന്ധുക്കളും വളരെയുണ്ടായി, കണ്ണിനു് ദണ്ഡമുണ്ടായിരിക്കും.

[3] 'ദാരിതേതി.' ധനുവിൻ മുമ്പിലത്തെ ഹോരയാകിൽ മുഖവും മാർവ്വിടവും വളൎന്നു് വലുതായി കണ്ണുകളും കവിൾത്തടങ്ങളും വലുതായി, ബാല്യത്തിങ്കൽത്തന്നെ അച്ഛൻതുടങ്ങിയുള്ള ഗുരുക്കന്മാരു് മരിച്ചു് തപസ്വിയായിരിക്കും.

[4] 'പത്മേതി.' രണ്ടാം ഹോരയാകിൽ കണ്ണുകൾ താമരപ്പൂപ്പോലെയായി, ആജാനബാഹുവായി, ശാസ്ത്രവിത്തായി, സുന്ദരനായി, വാക്കു് നന്നായി, ധന്യനായി, അടക്കമുണ്ടായി, യശസ്സുണ്ടായിരിക്കും.

[5] 'ശ്യാമ ഇതി' മകരാദിഹോരയാകിൽ കറുത്തനിറമായി, മാനിന്റെ കണ്ണുപോലെ കണ്ണുകളായി, നല്ല ഭാൎയ്യയുണ്ടായി സൌഖ്യത്തെജ്ജയിച്ചവനായി, നല്ല ശരീരമായി, യശസ്സുണ്ടായി, ദുഷ്ടമാകും

---

1 രക്താന്തപിംഗദൃഷ്ടിഃ സാഹസകൎമ്മാനപിതോരണേശ്ശൂരഃ
ദുഷ്ടസ്വഭാവരാമാപ്രിയോർത്ഥഭാഗ്വൃശ്ചികാദ്യർദ്ധേ.

2 വിസ്തീർണ്ണോപചിതായതപീനാംഗഃക്ഷ്മാധിപോപസേവീസ്യാൽ
ബഹൃണമിത്രസമേതഃസ്ഫുടിതാക്ഷോ വൃശ്ചികാന്ത്യാൎദ്ധേ.

3 ദാരിതപൃഥുമുഖവക്ഷാഃ പരികുഞ്ചിതനേത്രഗണ്ഡസ്സ്യാൽ
ബാല്യേത്യക്താത്മഗുരുശ്ചാപാദ്യൎദ്ധേതപസ്വീച.

4 പത്മാക്ഷോ ദീർഘമഹാബാഹുശ്ശാസ്ത്രാർത്ഥവിൽ
സുമൂർത്തിസ്യാൽ
വാക്യസുഭഗോതിധന്യോധനുരപരേനിർവ്വൃതോയശസ്വീച.

5 ശ്യാമോമൃഗാക്ഷധന്യഃ സ്ത്രീഷ്വജിതഃസൌമ്യമൂർത്തിശഠആഢ്യഃ
ദുഷ്ടാശനസ്സുവേഷോമൃഗാദ്യഭാഗേതന്തുച്ചഘോണസ്യാൽ.

വണ്ണം ഭക്ഷിക്കുന്നവനായി, നല്ല വേഷമായി, മെലിഞ്ഞ് ഉയന്നിരിക്കുന്ന മൂക്കോടുകൂടിയിരിക്കും.

[1] 'രക്തേതി.' രണ്ടാം ഹോരയാകിൽ കണ്ണിന്റെ ഉള്ളു ചുമന്ന അലസനായി, തടിച്ച് നീണ്ടിരിക്കുന്ന അംഗങ്ങളോടുകൂടി, മൂർഖനായി, കറുത്തരോമം വളരെയുണ്ടായി, ഉത്സാഹമുണ്ടായി, ക്രൂരവ്യാപാരിയായിരിക്കും.

[2] "സ്ത്രീമിത്രേതി." കുംഭത്തിൽ മുമ്പിലത്തെ ഹോരയാകിൽ സ്ത്രീഭക്തനായി, ബന്ധുഭാക്കായി, അലസനായി, പ്രകൃതിക്ക് മാർദ്ദവമുണ്ടായി, അല്പസന്തതിയായി, നീതിവിത്തായി, ശൂരനായി, ചെമ്പുനിറമായി, വാഹനത്തിങ്കൽ ഇച്ഛയുണ്ടായിരിക്കും.

[3] "ആതാമ്രേതി." കുറഞ്ഞൊന്നു ചുമന്ന് ഇടപ്പെട്ടിരിക്കുന്ന കണ്ണുകളോടുകൂടി, മേലിഞ്ഞ് കറുത്ത് നീണ്ട ശരീരമായി, അലസനായി, സുകൃതിയായി, വിഷാദമുള്ളവനായി, പരവശനായി, ശഠനായിരിക്കും രണ്ടാം ഹോരയാകിൽ.

[4] "ഹ്രസ്വ ഇതി." മീനാദ്യഹോരയിൽ മുണ്ടനായി, തടിച്ച് സുന്ദരനായി, നെററിയും മുഖവും മാർവ്വിടവും വല്യതായി, സ്ത്രീകൾക്ക് ഇഷ്ടനായി, നല്ല യശസ്സുള്ളവനായി, ക്രിയകളിൽ സമർത്ഥനായി, ശൂരനായിരിക്കും.

---

1 രക്താന്തദൃഷ്ടിരലസൊ ഗുരുദീർഘാടനപരോഭവതിമൂർഖഃ
ശ്യാമോരോമചിതാംഗസ്തീക്ഷ്ണസ്സഹസഃസുരൌദ്രകർമ്മാച.

2 സ്ത്രീമിത്രഭാഗരസവിന്മൃദുലോൽപസുതശ്ചസൽഗുണശ്ശൂരഃ
താമ്രോഭാസപരവർണ്ണോയാനമതിഃ കുംഭപൂർവ്വാദ്ധേ.

3 ആതാമ്രദാരിതാക്ഷഃ കൃശഃ സ്ഥിരോത്യൽപമൂർത്തിരലസശ്ച
നൈകൃതികസ്സുവിഷാദീകൃപണഃ കുംഭാപരേത്തു ശഠഃ.

4 ഹ്രസ്വഃ പൃഥുചാരുതനൎമ്മഹാലലാടോബൃഹദ്വദനവക്ഷാഃ
സ്ത്രീദയിതോ മീനാദ്ധേപ്രഥമേസുയശാഃ ക്രിയാപടുശ്ശൂരഃ

[1]. "ദാനേതി." ദാനശീലനായി മുക്കയന്ന് ഭംഗിയുണ്ടായി, സമർത്ഥനായി ബുദ്ധിമാനായി കണ്ണുകൾക്ക് ഭംഗിയുണ്ടായി രാജാവി നിഷ്ടമായി, സ്ത്രീകൾക്കും ഇഷ്ടമായി, സുന്ദരനായി നല്ലവാക്കായിരിക്കും.

[2] 'ചന്ദ്രാർക്കയോ'രിതി. ചന്ദ്രാർക്കന്മാരിൽവെച്ച് ഒരുവൻ ബലവാനായി, ഹോരാധിപനെ നോക്കുകിലും കേന്ദ്രത്തിൽ നില്ക്കുകിലും ഈ പറഞ്ഞ ഫലങ്ങൾ ഒക്കും അല്ലാതാകിൽ ഒക്കുകയില്ല.

[3] ദ്രേക്കാണഫലങ്ങളെ ചൊല്ലുന്നു. [4] 'ദാ േ തി' മേടത്തിന്റെ മുമ്പിലത്തെ ദ്രേക്കാണമാകിൽ ദാനംചെയ്കയും കൈക്കലാക്കുകയും ശീലമായി, തേജസ്വിയായി, ക്ഷയവദ്ധനകളോടുകൂടിയിരിക്കുന്ന ധനാദികളോടുകൂടി യുദ്ധത്തിങ്കൽ ശൂരനായി, കലഹപ്രിയനായി, ബന്ധുക്കളിൽ ക്രൂരനായിരിക്കും.

[5] 'സ്ത്രീചഞ്ചലേതി' രണ്ടാംദ്രേക്കാണമാകിൽ സ്ത്രീകളിൽ ഇളക്കമുള്ളവനായി, ക്രീഡാപ്രധാനനായി, സുരതത്തിങ്കലും സംഗീതത്തിങ്കലും ഇച്ഛയുണ്ടായി, നല്ല മനസ്സായി, ബന്ധുക്കളേയും അർത്ഥത്തേയും അനുഭവിക്കുന്നവനായി, സുന്ദരനായി, സ്ത്രീകളിലും ധനത്തിങ്കലും ഇച്ഛയുണ്ടായിരിക്കും.

---

1 ദാതാസ്യത്തുംഗനാസോനിപുണോമേധാന്വിതസ്സുഭദനേത്രഃ
നൃപദയിത സ്ത്രീസുഭഗശ്ചാരുഃർമ്മിനാപരേസുവാക്യസ്സ്യാൽ.

2 ചന്ദ്രാർക്കയോരേകതരേബലസ്ഥേ
ഹോരാപതിഃ പശ്യതികേന്ദ്രഗോവാ
ഹോരായമോട്ടിഷ്ടഫലപ്രദാസ്യാൽ-
ഗർഭസ്ഥസത്വസ്യസമുത്ഭവേഷു.

3 ദ്രേക്കാണഫലങ്ങൾ സാരാവലി നാല്പത്തൊമ്പതാം അദ്ധ്യായം കൊണ്ടാണ് വിവരിക്കുന്നതു്.

4 ദാതാഹത്താദീപ്തക്ഷയോദയീ സംഗരപ്രചണ്ഡസ്യാൽ
പ്രിയവിഗ്രഹസ്ത്രീഭാഗേ മേഷാദ്യേബന്ധുഷുഗ്രദണ്ഡശ്ച.

5 സ്ത്രീചഞ്ചലോവിഹാരീരതിമാൻ ശീതപ്രിയോ മനസ്വീസ്യാൽ
മിത്രാർത്ഥഭാക്സുരൂപഃ സ്ത്രീവിത്തരുചിർ ദ്വിതീയേച.

[1] 'ഗുണവാനിതി' മൂന്നാംദ്രേക്കാണമാകിൽ ഗുണവാനായി, ശത്രുക്കൾക്കു ദോഷമുണ്ടാക്കുന്നവനായി, ഇളക്കമുള്ള ബലാദികളോടുകൂടി രാജസേവനായി, സ്വജനപ്രിയനായി, ഏററവും ധൎമ്മമുള്ളവനായി, ഭാൎയ്യാസക്തനായി, അജ്ഞാനിയായിരിക്കും.

[2] 'പ്രിയേതി' എടവത്തിൻെറ മുമ്പിലെ ദ്രേക്കാണമായാൽ വാഹനങ്ങളും ഭക്ഷണസാധനങ്ങളും ഇഷ്ടമായി, ഭാൎയ്യാവിയോഗം കൊണ്ടു ദുഃഖിതനായി, വസ്ത്രത്തോടും അലങ്കാരത്തോടും കൂടി സ്ത്രീപ്രകൃതിയെ അനുസരിച്ചിരിക്കും.

[3] 'സൌമ്യ' ഇതി. രണ്ടാംദ്രേക്കാണമാകിൽ നല്ല ധനവാനായി, സൌഖ്യത്തേയും ബന്ധുവിനേയും നല്ല രൂപത്തേയും അനുഭവിക്കുന്നവനായി, ഭൂഷണത്തിങ്കൽ ഇച്ഛയുണ്ടായി, ബലവാനായി, സ്ഥിരതയുണ്ടായി, നല്ല മനസ്സായി, ലുബ്ധനായി, സ്ത്രീകൾക്കു ഇഷ്ടനായിരിക്കും.

[4] 'ചതുര' ഇതി. മൂന്നാംദ്രേക്കാണമാകിൽ സമൎത്ഥനായി, അല്പഭാഗ്യനായി, ധീരനായി, മലിനനായി, ധനം ഹേതുവായിട്ടു ദുഃഖിക്കുന്നവനായി, ദീനനായിരിക്കും.

[5] 'മിഥുനേതി' മിഥുനത്തിൻെറ മുമ്പിലത്തെ ദ്രേക്കാണമാകിൽ തല വലുതായി, ധനവാനായി, നീണ്ടശരീരനായി, വ്യാജവും ഗുണവു

---

1 ഗുണവാൻപരദോഷകരശ്ചല സത്വയുതോനരേന്ദ്രസേവീസ്യാൽ
സ്വജനപ്രിയോതി ധൎമ്മസ്തൃതീയഭാഗേ പ്രിയാദരോജസ്യ.

2 പ്രിയപാനഭോജ്യനാരീവിയോഗതപ്തോവൃഷസ്യ പൂൎവ്വാംശേ
വസ്ത്രാലങ്കാരയുതോയുവതിപ്രകൃതാനു സാരീസ്യാൽ

3 സൌമ്യവപുസ്ത്രീസുഭഗോ മഹാധരോ രൂപധനയുക്തഃ
ധനവാൻസ്ഥിരോമനസ്സ്വീലുബ്ധസ്ത്രീണാം പ്രിയോ
[ദ്വിതീയേസ്യാൽ.

4 ചതുരോല്പഭാഗ്യവീരോമലിമസസ്സ്യാദ്ധനാന്യപാദായ
സന്തപ്യതേതൃപശ്ചാൽ വൃഷസ്യഭാഗേ തൃതീയേച.

5 മിഥുനാദിമേദ്ദ്രഗാണേ പൃഥൂത്തമാംഗോധനാന്വിതഃ പ്രാംശുഃ
കിതവോഗുണീവിലാസീനൃപാപ്തമാനോ വചസ്സ്വീസ്യാൽ,

മുണ്ടായി, വിലാസമുള്ളവനായി, രാജാവിന്നു് പ്രധാനനായി, നല്ല മനസ്സായിരിക്കും.

[1] 'ഹ്രസേ്വതി' രണ്ടാംദ്രേക്കാണമാകിൽ മുഖം നീളം കുറഞ്ഞു്, നല്ല രൂപനായി, ശരീരം സൌമ്യമായി, തലമുടിയുടെ തല സൂക്ഷ്മമായി ധന്യനായി, മൂഢവായി, വളരെ ബുദ്ധിയുണ്ടായി, താപവും യശസ്സുമുണ്ടായിരിക്കും.

[2] 'സ്ത്രീദ്വേഷ ഇതി.' മൂന്നാംദ്രേക്കാണമാകിൽ കണ്ണുകൾക്കു് സ്ത്രീശുദ്ധതയുണ്ടായി, നല്ല ശരീരനായി, തല വലുതായി, ശത്രുവിനോടുകൂടി, നീണ്ട ശരീരനായി, നഖങ്ങളുടെ തലകളും കാലിന്റെ അടിയും കയ്യും രൂക്ഷമായി പോയിപ്പോകുന്ന അർത്ഥത്തോടുകൂടി എല്ലാ വസ്തുവിന്നും മറവുണ്ടായി, വഴിനടക്കുക ശീലമായിരിക്കും.

[3] " കക്കിടകേതി. " കക്കിടകത്തിന്റെ മുമ്പിലത്തെ ദ്രേക്കാണമായാൽ ദേവബ്രാഹ്മണപൂജയിങ്കൽ ഇച്ഛയുണ്ടായി, ഇളക്കമുണ്ടായി, വെളുത്ത നിറമായി, പരോപകാരം ചെയ്യുന്നവനായി, വിദ്വാനായി, സുന്ദരനായി, സുന്ദരിമാക്കു് സുഭഗനായിരിക്കും.

[4] " ലുബ്ധ ഇതി. " ലുബ്ധനായി, വല്ല വസ്തുവും മേടിപ്പാൻ താല്പര്യമുണ്ടായി, സ്വപ്നത്തിങ്കൽ രുചിയുണ്ടായി, സ്ത്രീകൾക്കു് സ്വാധീനനായി, ഏററവും അഭിമാനമുണ്ടായി, സാഹസം പൂജിക്കപ്പെടുന്നവനായി, വിലാസമുണ്ടായി, ചപലനായി, ബഹുരുചിയായിരിക്കും.

---

1 ഹ്രസ്വാനനസ്സുരൂപസ്സൌമ്യവപുസ്സൂക്ഷ്മമൂർദ്ധജതനസ്യാൽ
ധന്യോമൂഢർമ്മഹാധീർദ്വിതീയഭാഗേ പ്രതാപവാൻസുയശാഃ

2 സ്ത്രീദ്വേഷണോവപുഷ്മാൻ മഹാശിരാശ്ശത്രുസംയുതഃ പ്രാംശുഃ
രൂക്ഷനഖരാംഘ്രികരതലസ്തൃതീയഭാഗേ ദ്രഢോഭവതി.

3 കക്കിടകാദിമഭാഗേ ദേവബ്രാഹ്മണരതശ്ചലോഗൌരഃ
കൃത്യകരശ്ചപരേഷാംസ്സുധീസ്സത്രിസ്ത്രു ഭാംഗനസ്സുഭഗഃ

4 ലുബ്ധസ്സ്യാദടനപരഃ സ്വപ്നരസ്ത്രീജിതോഭിമാനീച
സഹജാനപിതോവിലാസീ ചപലോബഹുരുഗ്ദ്വിതീയേച്ച

[1] "സ്ത്രീതി." മൂന്നാംദ്രേക്കാണമാകിൽ സ്ത്രീകളിൽ ഇളക്കമുണ്ടായി, അല്പഭാഗ്യനായി, തന്റെദേശമല്ലാത്തേടത്തു് ഇരിക്കുക ഇഷ്ടമായി, മധുപ്രിയനായി, സാധുവായി, കാട്ടിലും വെള്ളത്തിലും ഇരിക്കുന്നവനായി, ദൃഷ്ടി വഷളായി, പുഷ്ടാദികൾ ഉണ്ടായിരിക്കും.

[2] "സിംഹേതി." ചിങ്ങത്തിന്റെ മുമ്പിലത്തെ ദ്രേക്കാണമായാൽ ദാനവും ഹരണവും ചെയ്യുന്നവനായി, ശത്രുവിനെ ജയിപ്പാൻ ഇച്ഛയുള്ളവനായി, ധനം വളരെയുണ്ടായി, സ്ത്രീകളിൽ സുഹൃത്തനായി, വളരെ രാജാക്കന്മാരുടെ സേവകനായി, നല്ല ബലപരാക്രമങ്ങളുണ്ടായിരിക്കും.

[3] "സുരുചിരിതി." രണ്ടാംദ്രേക്കാണമാകിൽ നല്ല തേജസ്സായി, കാമിയായി, ദാനശീലനായി, സ്ഥിരതയുണ്ടായി, നല്ല ശരീരനായി, ഭൂഷണത്തിന്നിച്ഛയുള്ളവനായി, സുഖത്തെ അനുഭവിക്കുന്നവനായി, ഉൽകൃഷ്ടങ്ങളായവ ചെയ്യുന്നവനായി, ബുദ്ധി വിസ്താരമുണ്ടായിരിക്കും.

[4] "ലുബ്ധ ഇതി." മൂന്നാം ദ്രേക്കാണമാകിൽ ലുബ്ധനായി, പരസ്വം കൈക്കലാക്കുവാൻ സമർത്ഥനായി, സ്തബ്ധനായി, മഹാബുദ്ധിയായി, വ്യാജമുണ്ടായി, നീണ്ടുമെലിഞ്ഞു് അനേകം പുത്രന്മാരുണ്ടായി, പ്രഗത്ഭനായിരിക്കും.

---

1 സ്ത്രീചഞ്ചലോർത്ഥഭാഗീ വിദേശനിരതഃ പ്രിയാസവസ്സാധുഃ
കാനനതോയാന്തരതോ ദുർദൃഷ്ടിർമ്മാല്യവാംസ്തൃതീയേച.

2 സിംഹാദിദ്രേക്കാണേദാതാ ഭർത്താരിനിർജിഗീഷുസ്യാൽ
ബഹുധനയോഷിൽസുസുഹൃൽബഹു
നൃപജനസേവകസ്സസത്വശ്ച

3 സുരുചിരകാരീദാതാസ്ഥിരോവപുഷ്മാൻരണേപ്സുശ്ച
സുഖഭാക്ശ്രുതിധർമ്മരുചിർവ്വിസ്തീർണ്ണമതിർദ്വിതീയേച.

4 ലുബ്ധഃ പരസ്വഹരണേകല്യസ്തബ്ധോ മഹാമതിഃ കിതവഃ
നായതതനുർമ്മൂർത്തിസ്സ്യാദനേകാപത്യഃ പ്രഗത്ഭോന്ത്യേ.

[1] "ശ്യാമ ഇതി." കന്നിയുടെ ആദിദ്രേക്കാണമാകിൽ കറുത്തു് നല്ല വാക്കായി, അടക്കമുണ്ടായി, നീണ്ടു്, ശരീരം മൃദുവായി, സ്ത്രീകാം ക്കായിക്കൊണ്ടു് അർത്ഥത്തെ ഭജിക്കുന്നവനായി, സ്ത്രീകാംക്ക് ഇഷ്ട നല്ലാതെ, നീണ്ടു് നല്ല തലമുടിയുള്ളവനായി, തേനിൻെറ നിറം പോലെ കണ്ണുകളുടെ നിറമായിരിക്കും.

[2] "ധീര ഇതി." രണ്ടാം ദ്രേക്കാണമാകിൽ ധീരനായി, വിദേ ശത്തിങ്കൽ ഗമിക്ക ശീലമായി, ശില്പശാസ്ത്രത്തിങ്കലും കഥകളിലും സമർത്ഥനായി, യുദ്ധത്തിങ്കൽ സമർത്ഥനായി, വളരെ പറയുന്നവ നായി, വാക്യാർത്ഥത്തെ അറിയുന്നവനായി, താപസന്മാക്ക് സമ്മത നായിരിക്കും

[3] "ഗീതേതി." മൂന്നാം ദ്രേക്കാണമാകിൽ ദാനശീലനായി, പരാർത്ഥത്തെ അനുഭവിക്കുന്നവനായി, സംഗീതത്തിങ്കൽ രമിക്കുന്നവ നായി, രാജാവിൻെറ ഇഷ്ടനായി, മുണ്ടനായി, വേഷവും രൂപവും നന്നായി, തടിച്ചു് ഉറപ്പുള്ള കഴുത്തായിരിക്കും.

[4] "കന്ദർപ്പേതി." തുലാത്തിൻെറ ആദിദ്രേക്കാണമാകിൽ കാമ ദേവനെപ്പോലെ രൂപമായി, സമർത്ഥനായി, വഴിനടക്കുന്നവനായി, തൻെറ സേവയെ അറിയുന്നവനായി, കറുത്ത നിറമായി, കലാവിദ്യ കളിലും വാണിഭത്തിങ്കലും രമിക്കുന്നവനായി, നിയോഗത്തിങ്കൽ ധീര നായി, നല്ല ബുദ്ധിമാനായിരിക്കും.

---

1 ശ്യാമസ്സുവാഗ്വിനീതഃ പ്രാംശുസ്സുകുമാരമൂർത്തിരബലാഢ്യേ
സ്ത്രീഭേദ്യാർത്ഥഭാഗനിഷ്ടോ ദീർഘശിരാമധുസമാക്ഷശ്ച.

2 ധീരോവിദേശഭാഗീശില്പകഥാപണ്ഡിതസ്സമരശൌണ്ഡഃ
വാചാടശ്രുതവാക്യോ വനൌകസാം സമ്മതോദ്വിതീയേച.

3 ഗീതാപരാർത്ഥഭാഗീ സംഗീതരതിന്നരേന്ദ്രദയിതശ്ച
ഹ്രസ്വസ്വരൂപവേഷശ്ചാന്ത്യേ പൃഥുകൃക്ശിരസ്കശ്ച.
ഗീതാ എന്നതിനു ത്യാഗീ എന്നൊരു പാഠഭേദമുണ്ടു്.

4 കന്ദർപ്പരൂപനിപുണസ്തുലാദിഭാഗേധ്വസേവാജ്ഞഃ
ഭവതികലാപണ്യരതോ നിയോഗധീരോതിമേധാശ്ച.

[1] "പങ്കേതി." താമരപ്പൂപോലെ ഇടപെട്ടിരിക്കുന്ന കണ്ണുകളോടുകൂടി നല്ല രൂപമായി, നല്ല കവിതക്കാരനായി പ്രലാപിക്ക ശീലമായി, പ്രസിദ്ധനായി, തന്റെ വംശത്തെ വദ്ധിപ്പിക്കുന്നവനായി, വൃദ്ധന്മാര് നടന്നവണ്ണം നടക്കുന്നവനായി, വൃദ്ധന്മാരെ പരിചരിക്കുന്നവനായി, സമർത്ഥനായിരിക്കും. രണ്ടാം ദ്രേക്കാണമാകിൽ.

[2] "ചപല ഇതി." മൂന്നാം ദ്രേക്കാണമാകിൽ ചപലനായി, ശഠനായി, വിശ്വാസവഞ്ചകനായി, വിരൂപനായി, വ്യാജമുള്ളവനായി, അംഗവികലനായി, ബന്ധുക്കളും ധനവും യശസ്സും ഇല്ലാതെ, ബുദ്ധിയില്ലാതെ, ചെവികേഠംക്കാതിരിക്കും.

[3] "ഗൌര ഇതി." വൃശ്ചികത്തിന്റെ ആദിദ്രേക്കാണമായാൽ വെളുത്ത് ക്രൂരതയുണ്ടായി, സ്ഥിരതയുണ്ടായി, ക്ലേശമുണ്ടായി, പരവശനായി, കണ്ണുകഠംക്ക് വിസ്താരമുണ്ടായി, തടിച്ചു നീണ്ട ശരീരനായി, കലഹപ്രിയനായിരിക്കും.

[4] "മുഷ്ടാന്നേതി." രണ്ടാം ദ്രേക്കാണമാകിൽ മൃഷ്ടാന്നത്തിങ്കലും മൃഷ്ടാപാനത്തിങ്കലും ചപലനായി, കണ്ണുകഠംക്ക് ഇളക്കമുണ്ടായി, സ്വർണ്ണനിറമായ ശരീരത്തോടുകൂടി, കാന്തിയുണ്ടായി പരസ്വത്തിങ്കൽ ഇച്ഛയുണ്ടായി, പ്രവൃത്തി ക്രൂരമായിരിക്കും.

[5] "നിശ്മശ്രുരിതി." മൂന്നാം ദ്രേക്കാണമാകിൽ ക്രൂരനായി, ശൂരനായി, ഹിംസശീലനായി, കണ്ണു പിംഗലനിറമായി, വയറു വലുതായി,

---

1 പങ്കജവിശാലനേത്രഃ സുരൂപവാക് സാഹസഃ കലാപീച
ഖ്യാതസ്സ്വവംശവദ്ധിതവൃദ്ധാനുചരോ ദ്വിതീയോസ്യാൽ.
2 ചപലശ്ശഠഃ കൃതഘ്നോവിരൂപജിഹ്മാപചിതമൂത്തിഃ
നഷ്ടസുഹൃദ്ദ്രവിണയശാഃ സ്വല്പമതിർഗകേതൃതീയേസ്യാൽ.
3 ഗൌരസ്ഥിരഃ പ്രചണ്ഡോരണോൽക്കടസ്യാന്നരോവിശാലാക്ഷ
സ്ഥൂലവിശാലശരീരഃ കലിപ്രിയോവൃശ്ചികാദ്യംശേ.
4 മൃഷ്ടാന്നപാന ചതുരശ്ചലേക്ഷണോ ഹേമഗൌരമൂത്തിസ്യാൽ
കാന്തഃപരവിത്തയുതഃ ശീലകലാവാൻ ദ്വിതീയാംശേ.
5 നിശ്മശ്രുരോമഹിസ്രഃ പിംഗാക്ഷ മഹോദരഃ പ്രഹത്താച
സഹജച്യുതസ്തൃതീയേപീവരബാഹുസ്സധീരഹൃദയസ്സ്യാൽ.

പ്രഹരിക്കുന്നവനായി, സഹജന്മാരിൽ ശ്രേഷ്ഠനായി, കയ്യുകൾ തടിച്ചു മാർവ്വിടം വിസ്താരമുണ്ടായി, കറുത്തിരിക്കും.

[1] "പരിതി." ധനുവിന്റെ മുമ്പിലത്തെ ദ്രേക്കാണമാകിൽ കണ്ണുകളും മുഖവും വട്ടത്തിലായി, ഗുണവാന്മാരിൽ ആദ്യനായി, ധനത്തെ ഉണ്ടാക്കുന്നവനായി, നല്ല ആചാരമായി, മൃദുവായിരിക്കും.

[2] "ശാസ്ത്രേതി." രണ്ടാംദ്രേക്കാണമാകിൽ ശാസ്ത്രാർത്ഥവിത്തായിപഠിപ്പിക്കുന്നവനായി, വളരെ യോഗാദികളെ ചെയ്യുന്നവനായി വാദികളിൽ ശ്രേഷ്ഠനായി, വളരെ തീർത്ഥങ്ങളിൽ സ്നാനം ചെയ്യുന്നവനായി, മന്ത്രവാനായിരിക്കും.

[3] "ബന്ധ്വേതി." മൂന്നാംദ്രേക്കാണമാകിൽ ബന്ധുക്കൾക്ക് പ്രമാദമുണ്ടാക്കുവാൻ സമർത്ഥനായി, സന്മാർഗ്ഗനായി, ധർമ്മത്തെ ഭജിക്കുന്നവനായി, സൌന്ദര്യ്യവും ധനവും യശസ്സും ഉണ്ടായിരിക്കും.

[4] "വ്യാലംബ." ഇതി. മകരാദിദ്രേക്കാണമാകിൽ പ്രസിദ്ധനായി, സ്വജനത്തോടുകൂടി, ശ്യാമനിറമായി, യശസ്സും കാന്തിയുമുണ്ടായി, ബഹുഭോഗിയായി, സ്ത്രീകൾക്ക് സ്വാധീനമല്ലാതെ വർണ്ണത്തോടും വേഷത്തോടും ധനത്തോടും കൂടിയിരിക്കും.

[5] "അല്പേതി." രണ്ടാംദ്രേക്കാണമാകിൽ മുഖം ചെറുതായി, പറഞ്ഞതിന്റെ താല്പര്യ്യം ഗ്രഹിക്കുന്നവനായി, പരഭാഗത്തിങ്കലിച്ഛ

---

1 പരിമണ്ഡലാക്ഷവക്ത്രോ ഗണേഷുമുഖ്യോധനർദ്ദ്രഗാണാദ്യേ
സ്ധോപചിതസ്വാചാരസ്ഥാമൃദുർഭവതി സംജാതഃ

2 ശാസ്ത്രാത്ഥവിൽപ്രവക്താക്രതുശതകർത്താ ദ്വിതീയേച
മന്ത്രഭൃതാംശ്രേഷ്ഠതമസ്ത്വനേക തീത്ഥായതനചാരീ

3 ബന്ധുപ്രധാനചതുരഃ സതാംഗതിർദ്ധർമ്മഭാക്തൃതീയേപി
കാമീപരാംഗനാഭാക്രൂപയശോഭാ ജനോവിജിഷ്ണുശ്ച.

4 വ്യാലംബജഃ ശ്യാമഃ പ്രഥിതയശോരൂപകാന്തിയുതഃ
സ്മിതഭാഷീമകരാദ്യേ സ്ത്രീഷുജിതോവൽഗുചേഷ്ടധനയുക്തഃ

5 അല്പവദനശ്ചമദ്ധ്യേചലഃ പരസ്ത്രീധനാപഹർത്താച
ചതുരസ്സതാംഗതിസ്സ്യാൽ പ്രദാനശീലോഽരന്തപാദശ്ച.

യുണ്ടായി, ഹിതത്തെ പറയുന്നവനായി, ബുദ്ധിമാനായി, ഒടുക്കമില്ലാത്ത വാദപ്രതിവാദങ്ങളുണ്ടായിരിക്കും.

[1] "വാചാ." മൂന്നാംദ്രേക്കാണമാകിൽ വാചാലനായി, ഏററവും സമത്ഥനായി, മെലിഞ്ഞു് നീണ്ടശരീരനായി, അച്ഛൻെറ വിയോഗമുണ്ടായി, പരദേശഗമനവും ദുഃഖവും ലഭിക്കുന്നവനായിരിക്കും

[2] "സ്ത്രീമാനേതി" കുംഭത്തിൻെറ മുമ്പിലത്തെ ദ്രേക്കാണമാകിൽ സ്ത്രീകളും അഭിമാനവും യശസ്സും ഐശ്വൎയ്യവും ഉണ്ടായി, പ്രസിദ്ധനായി, ഉന്നതശരീരനായി, കൎമ്മങ്ങളിൽ നിഷ്ഠയുണ്ടായി, ധനവാനായി, രാജസേവകനായിരിക്കും.

[3] "ലുബ്ധ ഇതി." രണ്ടാംദ്രേക്കാണമാകിൽ ലുബ്ധനായി, സമൎത്ഥനായി, മനോഹരനായി, വെളുത്ത നിറമായി, പിംഗലനിറങ്ങളായി ക്രൂരങ്ങളായിരിക്കുന്ന കണ്ണുകളോടുകൂടി, ധനത്തെ നശിപ്പിക്കുന്നവനായി, ഓരോന്ന ഘോഷിച്ചു പറയുന്നവനായി, രതിയുള്ളവനായി, വളരെ ബന്ധുക്കളുണ്ടായിരിക്കും.

[4] "ദീൎഘ ഇതി." മൂന്നാംദ്രേക്കാണമാകിൽ നീണ്ടു് ശരനായി, ആവശ്യം കൂടാതെ പറയുന്നവനായി, കൃശനായി അല്പബാഹുവായി, സുഖത്തേയും അൎത്ഥത്തേയും ഭജിക്കുന്നവനായി, സ്ഥൂലനായി, വളരെ കടമുണ്ടായി, മനസ്സിന്ന വൈഷമ്യമുണ്ടായി, വിളന്ന കണ്ണുകളായി, സുരതവിത്തായിരിക്കും.

---

1 വാചാലഃ (ടഃ) കലുഷകൃശോദീൎഘാംഗഃ പിതൃവിയുക്തശ്ച
ലഭതേവിദേശഗമനാദ്യസനാന്യപി മൃഗമുഖസ്യാന്ത്യേ.

2 സ്ത്രീമാനയശോഭൃതിസ്സ്ഥിതപ്രഭാവോഘടസ്യാദ്യേ
പ്രാംശുഃ കൎമ്മസുനിഷ്ഠോധനവാൻ നൃപസേവകോഭവതി.

3 ലുബ്ധഃസമത്ഥമധുരോഗൌരഃ പിംഗോഗ്രതാക്ഷഹാസ്യധനഃ
ഉദ്ഘുഷ്ടവചാ മതിമാൻബഹുമിത്രസ്യാദ്വിതീയേത്ര

4 ദീൎഘശഠ പ്രതാപീകൃശോല്പബാഹുസ്സുതാൎത്ഥഭാക്സ്ഥൂലഃ
ബഹ്വനൃതോന്തൎവിഷമോ വിദാരിതോ ക്ഷോരതിവിദന്ത്യേ.

[1] "മധ്വപീതി." മീനത്തിൻെറ ആദിദ്രേക്കാണമാകിൽ തേനിൻെറ നിറംപോലെ പിംഗലനിറമായിരിക്കുന്ന കണ്ണുകളോടുകൂടി, വെളുത്തനിറമായിബുദ്ധിമാനായി, സത്തുക്കൾക്ക് ഇഷ്ടനായി, സുരതജ്ഞനായി സുഖത്തെ ഭജിക്കുന്നവനായി ജലത്തിൽ സഞ്ചരിക്കുന്നവനായി അടക്കമുണ്ടായിരിക്കും.

[2] "നാരീതി". രണ്ടാം ദ്രേക്കാണമാകിൽ വളരെ ഉപചാരമില്ലാത്തവനായി, ശ്രേഷ്ഠനായി മൃഷ്ടാന്നത്തിങ്കൽ രുചിയുണ്ടായി പരസ്വത്തെ ഭജിക്കുന്നവനായി കാമിയായി സ്ത്രീകൾക്കും സജ്ജനങ്ങൾക്കും ഇഷ്ടനായി പറയപ്പോകുന്നവരിൽ ശ്രേഷ്ഠനായിരിക്കും.

[3] "ഭീരുരിതി." മൂന്നാം ദ്രേക്കാണമാകിൽ ഭീരുവായി, പ്രമാദം വളരെയുള്ളവനായി, സ്ഥാനമില്ലാത്തവനായി,ധനമില്ലാതെ, സ്ത്രീസക്തനായി, ലജ്ജ ആലസ്യം എന്നു തുടങ്ങിയുള്ളവ ഉണ്ടായിരിക്കും.

[4] "ഇതീരിത ഇതി." ഇവിടെ പറഞ്ഞ ഫലങ്ങൾ ദ്രേക്കാണാധിപൻ ബലവാനായി, ശുഭദൃഷ്ടിയോടുകൂടി നില്ക്കുകിൽ കേരം

---

1 മധുപിംഗാക്ഷോഗൌരോമേധാവീസൽക്രിയാരതിജ്ഞശ്ച
സുഖഭാഗീ മീനാദ്യേജലചാരയുതോവിനീതശ്ച.

2 നാര്യുപചാരപ്രവരോമൃഷ്ടാന്നരുചിഃ പരാത്ഥഭുക്കാമീ
സ്ത്രീസജ്ജനാതിദയിതോവദതാം ശ്രേഷ്ഠോദ്വിതീയേതു.

3 മീനാന്ത്യദ്രേക്കാണത്തിന്നു് അച്ചടിച്ചു കാണുന്ന സാരാവലിയിൽഉള്ള ശ്ലോകത്തിന്നും ഇതിന്നുംവ്യത്യാസം കാണുന്നു.

ശ്യാമഃ കലാസു നിപുണഃ പൃഥുദാന സുഹൃൽപ്രദാനയുതഃ
മൃഷ്ടാന്നപാനഹാസ്യോ മീനയുഗാന്ത്യേ ഭവേൽപുരുഷഃ

4 ഇതീരിതോയാസ്വഗുണസ്വഭാവോ
ദ്രേക്കാണജാനാം ഗുണചിഹ്നകല്പ്യൈഃ
ദ്രേക്കാണദേവീര്യവതി സ്വസ്വദൃഷ്ടേ
ദ്രേക്കാണകല്പംഫലംവിദധ്യാൽ.

നിശ്ചയം എന്നറിക. ഇങ്ങിനെ സാരാവലിയിലെ [1] നാല്പത്താറാം അദ്ധ്യായത്തിന്റെ ഭാഷ.

ഇനി നവാംശഫലങ്ങളെ ചൊല്ലുന്നു. അതു് ഇനി അനന്തരം അംശകങ്ങളെക്കൊണ്ടു വൎഗ്ഗസ്വഭാവാകൃതികളുടെ ലക്ഷണങ്ങളെ ചൊല്ലുന്നു. അവ അംശാധിപന്നു് പൂൎണ്ണബലമുണ്ടാകിൽ ഒക്കുമെന്നൎത്ഥം.

[2] "അജേതി." മേടത്തിന്റെ മുമ്പിലത്തെ നവാംശമാകിൽ മുഖത്തിന്നു ആട്ടിന്റെ മുഖച്ഛായയുണ്ടായി, മൂക്കു് ചെറുതായി, രോമങ്ങൾ കുറഞ്ഞു് ഒച്ച ക്രൂരമായി, വിരൂപനായി, കണ്ണുകൾ വിസ്താരം കുറഞ്ഞു് ഇളക്കമുള്ളവനായി, ക്ഷയമില്ലാതിരിക്കും.

[3] "ശ്യാമേതി." രണ്ടാം നവാംശകമാകിൽ ശ്യാമനിറമായി കഴുത്തും കൈകളും തടിച്ചു്, നെററി വിസ്താരവും നീളവും കുറഞ്ഞു് നല്ല കൂടി ദൃഷ്ടിക്കു് സൂക്ഷ്മതയുണ്ടായി, ദീൎഘ നിശ്വാസത്തോടുകൂടി വെള്ളത്തെ ദാനം ചെയ്യുന്നവനായി, അംഗസംഗസന്ധുക്കൾ കൃശമായിരിക്കും.

[4] "വാല്യപ്ലേതി." മൂന്നാംനവാംശമാകിൽ തലമുടി ഇല്ലാത്തവനായി, വെളുത്ത നിറമായി, കയ്യുകളും തുടകടും കണ്ണുകളും അകന്നു് ഏററവും ധൈൎയ്യമുള്ളവനായി, വാക്കിന്നു് സാമൎത്ഥ്യമുണ്ടായി, തുടകളും കയ്യുകളും മുഴങ്കാലുകളും കണങ്കാലുകളും കൃശമായിരിക്കും.

---

1 സാരാവലി നാല്പത്തൊമ്പതാം അദ്ധ്യായംകൊണ്ടാണു് ദ്രേക്കാണഫലങ്ങളെ പറഞ്ഞിട്ടുള്ളതു്. അമ്പതാമദ്ധ്യായം നവാംശകഫലങ്ങളെ പറയുന്നു.

2 അജസംസ്ഥാനമുഖഃ സ്യാന്മേഷാദ്യാംശേല്പകാസികാംഗളജഃ ചണ്ഡധ്വനിർവിരൂപഃ സങ്കുചിതാക്ഷഃ കൃശോക്ഷതാംഗശ്ച.

3 ശ്യാമഗുരുസ്കന്ധഭുജോഹ്രസ്വലലാടസ്സുജത്രുകഃസ്പഷ്ടദൃക് ദീർഘാസ്യനസോമ്ബുദവാഗ് ദ്വിതീയഭാഗേകൃശാംഘ്രിസന്ധിശ്ച.

4 വ്യാലുപ്തകേശഗൌരോവ്യസ്തഭുജശ്ചാരുനയനാസശ്ച വാക്പണ്ഡിതസ് തൃതീയേജാതസ്തു കൃശോരുജാനുജംഘശ്ച.

[1] " വിഭ്രാന്തേതി. " നാലാമംശമാകിൽ ദൃഷ്ടിക്കിളക്കമുണ്ടായി, ക്രൂരനായി, മൂക്ക് നീളംകുറഞ്ഞു് ധനത്തിങ്കൽ താല്പൎയ്യമുണ്ടായി, കാലിന്റെ അടിമേൽ രോമമുണ്ടായി, ഭ്രാന്തമുഖമുണ്ടായി, കൃശനായിരിക്കും.

[2] " ദൃപ്ത ഇതി. " അഞ്ചാമംശമാകിൽ മദമുണ്ടായി, ആനയുടെ കണ്ണുകൾപോലെ കണ്ണുകളായി, മൂക്കും പുരികക്കൊടികളും നെററിയും വലുതായി, ഹീനനായി, ന്യൂനങ്ങളായിരിക്കുന്ന അംഗങ്ങളോടുകൂടിയ ശരീരമായി, രോമങ്ങളും കാലിന്റെ അടിയും ശരീരവും തലമുടിയും ക്രൂരമായിരിക്കും.

[3] " ശ്യാമ ഇതി. " ആറാമംശമാകിൽ ശ്യാമളനിറമായി, മൂഢവായി, മൃഗത്തിന്റെ ദൃക്കൾപോലെ ദൃക്കളായി തടിച്ചു് കടിത്തടവും തുടകളും ചരണങ്ങളും കൃശമായി, കയ്യുകളും പല്ലുകളും അകന്നു വലുതായി, ഭീരുവായി, വളരെ പറയുന്നവനായിരിക്കും.

[4] ഏഴാമംശമാകിൽ കറുകയുടെ കൂമ്പുപോലെ നിറമായി ചപലനായി, കണ്ണുകൾ വെളുത്തു് നല്ല മൂക്കായി, കുലടമാരിൽ രമിക്കുന്നവനായി, സക്തിയില്ലാതെ വിസ്താരമുള്ള ശരീരത്തോടും മുഖത്തോടും കൂടിയിരിക്കും.

---

1 വിഭ്രാന്തദൃക്പ്രചണ്ഡോഹ്രസ്വനസോടനഖരാംഘ്രിരോമാച
അഭ്രാന്തകഃ കൃശസ്സ്യാൽചതുൎത്ഥനവഭാഗജഃ പുരുഷഃ.

2 ദൃപ്തോഗജേന്ദ്രനയനഃ പൃഥുനാസാഭ്രൂലലാടകോമദ്ധ്യേ
ഹീനോപചിതാംഗതനുഃ ഖരതരരോമാംഘ്രിതനുകേശഃ.

3 ശ്യാമോമൂഢമ്മൃഗാക്ഷോ ഗുരുഃ കൃശസ്ഫിക്കഠോരചരണസ്സ്യാൽ
വ്യസ്തോദരകളജാംസഃ ഷഷ്ഠേഭീരുശ്ചബഹുഭാഷീ.

4 ദൂൎവ്വാങ്കുരാഭചപലഃ സിതനേത്രസ്സപ്തമേ ഭവേൽപുരുഷഃ
കുലടാപതിൎന്നൃശംസോ വിശാലവിസ്തീൎണ്ണമൂൎത്തിസ്സ്യാൽ.

[1] "വാനരേതി." എട്ടാമംശമായാൽ കുരങ്ങന്റെ മുഖംപോലെ മുഖമായി, വളരെ പറയുന്നവനായി, പരാന്നത്തെ ഭുജിക്കുന്നവനായി, മെലിഞ്ഞു് ഗുഹ്യപ്രദേശത്തിങ്കൽ വ്യാധിയുണ്ടായി, ഹിംസാശീലനായി, [2] രാജാവിനെ വിഡ്ഢ്യാനാഗ്രഹമുണ്ടായി, ബന്ധുപ്രിയനായി, ഉഗ്രനായിരിക്കും.

[3] "ദീർഘ ഇതി." ഒമ്പതാമംശമാകിൽ നീണ്ടുമെലിഞ്ഞു് ഭാര്യയോട്ട വേർപെട്ടു് കണ്ണിൽ എപ്പോഴും വെള്ളം വരുന്നവനായി, കുതിരയുടെ മുഖംപോലെ മുഖമായി, വളരെ പറയുന്നവനായി, നേരു് ഇല്ലാതിരിക്കും.

[4] "സമേതി." ഇടവത്തിന്റെ മുമ്പിലത്തെ നവാംശമാകിൽ ഉത്താളാക്ഷി കറുത്തു് താപമുണ്ടായി, അന്ത്യത്തിങ്കൽ ചെയ്യുന്ന കർമ്മങ്ങളെ ചെയ്യുന്നവനായി, നീചപ്രകൃതിയോട്ടു് വിരോധമുള്ളവനായി, ദൃഷ്ടിക്കു് വൈഷമ്യമുണ്ടായിരിക്കും.

[5] "ഗംഭീരേതി." രണ്ടാമംശമാകിൽ ദൃഷ്ടിക്കു് ഗാംഭീര്യമുണ്ടായി, മഹാത്മാവായി, പിത്തപ്രകൃതിയായി, അശക്തനായി,

1 വാനരമുഖഃ പ്രവക്താഖരപിംഗതനുശ്ച ഗുഹ്യഗദഃ
ഹിംസ്രോന്യതഘാതരതഃ സുഹൃൽപ്രിയോഗ്രസ്സദാഷ്ടമജം.

2 കപടം, അസത്യം, ഹിംസാ, വധം ഇവയിൽ താല്പര്യമുണ്ടാകുമെന്നർത്ഥം.

3 ദീർഘഃ കൃശോവിഹാരീപ്യസ്ഥലലാടശ്രവോ ശഫവദനശ്ച
ബഹുഭിധനാഭി രതസ്ഥാന്യജ്ഞന്നവമാംശജേ ഭവതി.

4 സമകൃഷ്ണതനുസ്തബ്ധഃ പൂർവ്വേഘാന്ത്യേന്ത്യകർമ്മാസ്യാൽ
നീചഃ പ്രകൃതിവിരുദ്ധോവിഷമാക്ഷിനിരീക്ഷണോവൃഷസ്യാദ്യേ.

5 ഗംഭീരദൃഗലസാത്മാ വിനതശിരോവക്ത്രകശ്ചലഘു മേധാഃ
പ്രതികൂലകർമ്മമിഥ്യാബഹുപ്രലാപീ ദ്വിതീയേസ്യാൽ.

ഉന്നതശരീരനായി, ബുദ്ധിക്ക് ലാഘവമുണ്ടായി, പ്രതികൂലത്തെ ചെയ്യുന്നവനായി, വളരെ പൊളി പറയുന്നവനായി, വിരുദ്ധയായിരിക്കുന്ന ഭാര്യയിങ്കൽ രമിക്കുന്നവനായിരിക്കും.

[1] "ഹ്രസ്വേതി." മൂന്നാംമംശമാകിൽ ചുവന്ന നിറമായി, വളരെ ബലമുള്ളവനായി, നീണ്ടിരിക്കുന്ന കൈകളോടുകൂടി, ആട്ടിന്റെ കണ്ണുകൾപോലെ കണ്ണുകളായി, ശാന്തനായി, പരാക്രമിയായിരിക്കും.

[2] "മൃദ്വിതി" നാലാംമംശമാകിൽ അംഗങ്ങൾ മൃദുക്കളായി, നല്ല ശരീരമായി, മൂക്കും കണ്ണുകളും നന്നായി, അംഗങ്ങൾ വലുതായി, പറയപ്പെടുന്നവനായി, തല ഉയൎന്ന് മനസ്സ് നിൎമ്മലമായിരിക്കും.

[3] "പഞ്ചമ ഇതി" അഞ്ചാംമംശമാകിൽ വിലാസമുള്ളവനായി, കയ്യുകളും കഴുത്തും കടിപ്രദേശവും വലുതായി, വെളുത്ത നിറമായി, സ്ഥിരതയുണ്ടായി, കണ്ണുകളും തലമുടിയും ശരീരവും വാക്കും നന്നായി സമൎത്ഥനായിരിക്കും.

[4] "മാധുൎയ്യേതി" ആറാമംശമാകിൽ മാധുൎയ്യത്തിങ്കലും ഹാസ്യരസത്തിങ്കലും ആഗ്രഹമുണ്ടായി, കൃശനായി, നല്ല സമൎത്ഥനായി,

---

1 ഈ ശ്ലോകം ഇടവത്തിന്റെ നാലാമത്തെ അംശകത്തിന്നും, ഈ പുസ്തകത്തിൽ നാലാമത്തേതിന്ന് പറഞ്ഞതു് മൂന്നാമത്തെ അംശകത്തിന്നുമാണ് സാരാവലിയിൽ പറയുന്നതു്.
ഹ്രസ്വോദരസ്സരോഷോമേഷാക്ഷഃ പിംഗലസ്ഥധനയുക്തഃ
പരധനഹരണാഭിരതശ്ചതുൎത്ഥഭാഗേ വൃഷസ്യനരഃ

2 മൃദ്വംഗവാൻ വപുഷ്മാൻ സുനസസ്പഷ്ടായതാക്ഷ ബൃഹദംഗഃ
യജ്ഞാദികൎമ്മനിരതഃ സ്ഥിരപാൎഷ്ണികരസ്തൃതീയ നവഭാഗേ.
സാരാവലി അമ്പതാമദ്ധ്യായത്തിലെ 110 ശ്ലോകങ്ങളുടെ സാരമാണ് ക്രമത്തിൽ ഇവിടെ പറയുന്നതു്.

3 'സ്യാൽപഞ്ചമേ' എന്നു് ഉത്തരാൎദ്ധമാണ് സാരാവലിയിൽ.

4 ഈ ശ്ലോകവും അങ്ങിനെതന്നെ.

ആദിയിങ്കൽതന്നെ ഭാൎയ്യാനാശം വന്നവനായി, മൂക്കിൻെറ തല കുറഞ്ഞൊന്നുതാണു് കണ്ണുകളും താണിരിക്കും.

“ ഉൽബന്ധേതി. ” ഏഴാമംശമാകിൽ ഉൽബന്ധാംഗനായി, സ്വജനങ്ങളെ ദ്വേഷിക്കുന്നവനായി, കാലു വലുതായി, തലമുടി സൂക്ഷ്മമായി, വ്യാഘ്രത്തിൻെറ ദൃഷ്ടിപോലെ ദൃഷ്ടിയായി, നല്ല പല്ലായി, മൂക്കു് വളഞ്ഞുപിരിഞ്ഞു്, കൎമ്മങ്ങൾ ചെയ്യുന്നതു് കുറഞ്ഞിരിക്കും.

“ ഉദ്ധൃതേതി· ” എട്ടാമംശമാകിൽ ഉൽക്കൎഷമുണ്ടായി, തലമുടി കറുത്തു്, നഖത്തിനു ക്രൂരതയുണ്ടായി, വളരെ ജയിക്കുന്നവനായിരിക്കും.

“ മാന്യ ഇതി . ” ഒമ്പതാം നവാംശമാകിൽ മാന്യനായി, ദുർബ്ബലനായി, ഭീരുവായി, ക്രോധമുള്ളവനായി, നല്ല കീൎത്തിയുണ്ടായി, മൂത്തു പൊരുതുന്നവനായിരിക്കും.

[1] “ സഞ്ചിതേതി ” ഒമ്പതാമംശമാകിൽ ധനമുണ്ടാകുന്നവനായി, പ്രസിദ്ധനായി, അരക്കു്കീഴ്പ്പോട്ടു് കൃശമായി, പ്രലാപിക്കുന്നവനായിരിക്കും.

“ രോമേതി. ” ചുമലിലും കയ്യിന്മേലും രോമമുണ്ടായി, തടിച്ചു് വെളുത്ത ശരീരമായി, കണ്ണുകൾ വെളുത്തു് മൂക്കു് പൊങ്ങിയിരിക്കും.

[2] “ ദ്വ്യേതി. ” മിഥുനത്തിൻെറ മുമ്പിലത്തെ നവാംശമാകിൽ കറുകപോലെ ശ്യാമ നിറമായി, ശരീരവും കയ്യും കൃശമായിരിക്കും മിഥുനാദ്യംശമാകിൽ.

[3] “ ഘടേതി. ” മണിശിരസ്സായി, ധൎമ്മമില്ലാത്തവനായി, ഹനിപ്പാനിച്ഛയുണ്ടായി, നട്ടതാണിരിക്കുന്ന ഹനുവായി, കൊട്ടുക്കുടിയിരിക്കും.

---

1 “ മാന്യഃ ” എന്നു തുടങ്ങുന്ന ശ്ലോകത്തിൻെറ ഉത്തരാൎദ്ധമാണു് സഞ്ചിതധനഃ എന്നു തുടങ്ങുന്നതും.

2 ഇവയും പൂൎവ്വോത്തരാൎദ്ധങ്ങൾ തന്നെ.

3 മിഥുനത്തിൻെറ രണ്ടാമത്തെ നവാംശകഫലം. തുടൎന്നു കാണുന്ന “ ബഹുഭാഷീബഹുചേഷ്ടോ ദ്വിതീയഭാഗേതു വിഗ്രഹാധിപതിഃ ” ഭാഗം ഉത്തരാൎദ്ധവുമാണു്.

" ബഹ്വിതി. " രണ്ടാമംശമാകിൽ വളരെ പറയുന്നവനായി, വിധത്തിൽ വ്യാപരിക്കുന്നവനായി, കലഹാധിപതിയായിരിക്കും രണ്ടാമംശമാകിൽ.

" ഗൌര ഇതി. " മൂന്നാമംശമാകിൽ വെളുത്ത നിറമായി, പുത്രന്മാരില്ലാതെ, മൂക്ക് നന്നായി, ഒത്ത ശരീരമായി, നല്ല ബുദ്ധിയായി, മുഖം നീണ്ട്, പുരികം കറുത്ത് വാക്കുകൊണ്ട് സമർത്ഥനായിരിക്കും.

" സുഭ്രൂതി. " നാലാമംശമാകിൽ പുരികവും നെററിയും നന്നായി കാമിയായി, കരിംകൂവളപ്പൂവിൻെറ നിറമായി, മാർവിടവും വലുതായി, പല്ലുകൾ വെളുത്ത്, മുഖം മൃദുവായി, രോമം വളരെയുണ്ടായിരിക്കും.

"പൃഥ്വീതി. " അഞ്ചാമംശമാകിൽ മുഖവും കടിപ്രദേശവും മാർവിടവും വലുതായി, കയ്യുകൾ സർപ്പത്തെപ്പോലെയായി, തല വലുതായി, മായ ഉള്ളവനായി, വെളുത്ത് അനുകൂലമായ കണ്ണോട്ടംകൂടിയിരിക്കും.

" മധ്വീതി. " ആറാമംശമാകിൽ ദൃഷ്ടി നന്നായി, പ്രലപിക്കശീലമായി, നെററിയും ഹൃദയവും വ്യസ്തമായി, ഒത്ത ശരീരമായി, സുന്ദരനായിരിക്കും.

[1] " കിതവ ഇതി. " ആറാമംശമാകിൽ കിതവനായി, ഇളക്കമുണ്ടായി, ചുണ്ടിന്നും പല്ലിന്നും ഭംഗിയുണ്ടായി, വയററിന്നും ഭംഗിയുണ്ടായി ബലവാനായിരിക്കും.

" താമ്രേതി." ഏഴാമംശമാകിൽ ചെമ്പിൻെറ നിറമായി, കണ്ണുകൾ ഉയന്ന് മാർവിടം വിസ്താരമുണ്ടായി, ശിക്ഷകളിലും തച്ചുശാസ്ത്രത്തിങ്കലും സമർത്ഥനായി, ഹാസ്യത്തിങ്കൽ രമിക്കുന്നവനായിരിക്കും.

" ശ്യാമ ഇതി. " എട്ടാമംശമാകിൽ ശ്യാമ നിറമായി, തടിച്ച് ബുദ്ധിമാനായി, ലളിതനായി, വാക്ക് മധുരമായി, തല വ്യസ്ത

---

1 'മധ്വീക്ഷണഃ' എന്നു തുടങ്ങുന്ന ശ്ലോകത്തിൻെറ ഉത്തരാർദ്ധമാണ് 'കിതവഃ ഖലശ്ച' എന്നതു്.

മായി, വദ്ധിച്ച ശരീരമായി, കണ്ണുകൾ കറുത്തു് നീണ്ടു് കലാവിദ്യ യുണ്ടായിരിക്കും.

" വൃത്തേതി. " ഒമ്പതാമംശമാകിൽ കണ്ണ് കറുത്ത വട്ടത്തിലായി നല്ല ശരീരമായി, സ്നേഹമുണ്ടായി, ബുദ്ധിമാനായി, രതിജ്ഞനായി ജ്ഞാനത്തിങ്കലും കാവ്യത്തിങ്കലും താല്പൎയ്യമുണ്ടായിരിക്കും.

" നിൎമ്മലേതി." കക്കിടകാദ്യംശമാകിൽ നല്ലവസ്തുക്കളെ ചെയ്യുന്നവനായി, വെളുത്ത നിറമായി തലമുടി നന്നായി, [1] വയറു വിസ്താരമുണ്ടായി മുഖശ്രീയുണ്ടായി, കണ്ണുകൾതാണു് ചുമലും കൈകളും [2] കൃശമായിരിക്കും.

" രക്തേതി. " രണ്ടാമംശമാകിൽ ചുവന്നനിറമായി, യുദ്ധത്തിങ്കൽ ക്രൂരനായി, കവിതാപ്രിയനായി, മുഖവും കണ്ണുകളും വിസ്താരമുണ്ടായി, ദാനശീലനായി, മുഴങ്കാലും കണങ്കാലും കൃശമായിരിക്കും.

" ഗൌര ഇതി. " മൂന്നാംമംശകമാകിൽ വെളുത്ത നിറമായി, കണ്ണും വാക്കും നന്നായി, മൃദുവായി, തടിച്ച സ്ത്രീയുടെ ആകൃതിയായി, ബുദ്ധിമാനായി, മൃദുവായിരിക്കുന്ന കൎമ്മത്തിങ്കൽ ഇച്ഛയുണ്ടായി, അലസനായിരിക്കും.

"ശ്യാമ ഇതി. " നാലാമംശമാകിൽ ശ്യാമനിറമായി, [3] പുരികം താണു് വിലാസമുണ്ടായി, തടിച്ചു നീണ്ട ശരീരമായി, മൂക്കും കണ്ണും ഭംഗിയുണ്ടായി, ക്ഷീണനായി, ഉഗ്രമായ വസ്തുവിങ്കൽ രമിക്കുന്നവനായി ദാനശീലനായി, നല്ല ജാതിക്ക് ഉചിതമായതിനെ ചെയ്യുന്നവനായിരിക്കും.

[4] " ഘടേതി. " അഞ്ചാമംശമാകിൽ തല കുടത്തിന്റെ ഭാഷയായി, മൂക്ക് താണു് ക്രുട്ടുപുരികമായി, നീണ്ടിരിക്കുന്ന കൈകളോടു

---

1 കുടവയറു് എന്നൎത്ഥം.

2 നീളം കുറഞ്ഞിരിക്കും.

3 വളഞ്ഞ പുരികം എന്നാണൎത്ഥം.

4 ഘണ്ടാശിരാഃ എന്നു് പാഠഭേദവും കാണുന്നുണ്ടു്. മണി പോലെയിരിക്കുന്ന തല എന്നു് വ്യാഖ്യാനവും കാണുന്നു.

കൂടി, സേവയിങ്കൽ [1] രമിക്കുന്നവനായി, കമ്മങ്ങറം ചെയ്യുന്തക്കവ നായി, സഹിച്ചുകൂടാത്തവനായി, അല്പബുദ്ധിയായിരിക്കും.

"ദീർഘേതി." ആറാമംശമാകിൽ നീളവും വിസ്താരവുമുള്ള ശരീരത്തോടുകൂടി, കണ്ണുകറം നന്നായി, വളരെ പ്രതാപമുണ്ടായി, വെളുത്ത നിറമായി, [2] വംശവും മൂക്കും നന്നായി, [3] പറയപ്പോകുന്നവ നായി, പല്ലു വലുതായിരിക്കും.

"ഭിന്നേതി." ഏഴാമംശമാകിൽ തലമുടി നീളം കുറഞ്ഞു ധനം വളരെയുണ്ടായി, കണങ്കാലിന്മേൽ രോമമില്ലാതെ, പരഗൃഹത്തെ രക്ഷിക്കുന്നവനായി, കാക്കയുടെ ആകൃതിയായിരിക്കും.

"ഘണ്ടേതി." എട്ടാമംശമാകിൽ തല മണിപോലെയായി, വഷളായ കൌശലമുണ്ടായി, കയ്യും മുഖവും കാലിന്റെ അടിയും നന്നായി, ക്രമ്മഗതിയായി, നട്ടതാണിരിക്കുന്ന മൂക്കോടുകൂടി കറുത്ത നിറമായിരിക്കും.

"ഗൌര ഇതി." ഒമ്പതാമംശമാകിൽ വെളുത്തനിറമായി, കണ്ണു മത്സ്യത്തെപ്പോലെയായി, ദാനശീലനായി, തടിച്ചു് വിസ്താര മുണ്ടായിരിക്കുന്ന മാറിടത്തോടുകൂടി, നീണ്ട ശരീരമായി, ചുണ്ടുതൂങ്ങി, തടിച്ചു് മുഴങ്കാലും കണങ്കാലും കൃശമായിരിക്കും.

"മന്ദേതി." ചിങ്ങത്തിന്റെ മുമ്പിലത്തെ നവാംശമാകിൽ വയറു കുറഞ്ഞു്, ക്രൂരനായി, ചുവന്ന നിറമായി, മൂക്കിന്റെ [4] തല

---

1 അന്യന്മാരെ സേവിക്കുവാൻ താല്പയ്യം എന്നത്ഥം.

2 ഇവിടെ 'വംശവും' എന്ന വാക്കിന്റെ ഉദ്ദിഷ്ടാർത്ഥം എന്താണെന്നു് വ്യക്തമാകുന്നില്ല. കുലം എന്ന അർത്ഥം വരത്തക്ക പാഠം മൂലത്തിലില്ല. പല്ലും മൂക്കും നന്നായി എന്നാണർത്ഥം വരേണ്ടതു്.

3 വാക്‌സാമർത്ഥ്യമുള്ളവൻ എന്നർത്ഥം.

4 രക്താഗ്രനസഃ എന്നാണു് മൂലത്തിലെവാക്കു് മൂക്കിന്റെ അഗ്രത്തിൽ ചുകപ്പു് എന്നു് വ്യാഖ്യാനവും കാണുന്നു.

ക്രുത്ത്ശിരസ്സ് വലുതായി ശ്ലൂരനായി, മാർവ്വിടം ഉയന്ന് തടിച്ചിരിക്കും.

"ഉന്നതേതി." രണ്ടാമംശമാകിൽ ബുദ്ധിക്കും നെററിക്കും ഔന്നത്യമുണ്ടായി, ശരീരം ഒതമാറു് നീളമായി, [1] കണ്ണുകൾക്കു് ഇളക്കവും വലിപ്പവും ഉണ്ടായി, കയ്യു്നീണ്ടു്, മാറിടം [2] കുഴിഞ്ഞു തുടയും മൂക്കും വലുതായിരിക്കും.

"രോമേതി." മൂന്നാമംശമാകിൽ കയ്യു് രോമത്തോടുകൂടി, നീളമുണ്ടായി, കണ്ണു് ചകോരത്തിൻെറ കണ്ണുപോലെ ആയി, ഇളക്കമുള്ളവനായി, ശുഭനായി, ദാനശീലനായി, മൂക്കയന്ന് മൃദുശരീരനായി, ഉദ്യോഗശാലിയായിരിക്കും.

[3] "മണ്ഡിതേതി." നാലാമംശമാകിൽ ശരീരം വെളുത്തനിറമായി ഭൂഷണങ്ങളോടുകൂടി നീണ്ടുകറുത്തിരിക്കുന്ന കണ്ണോടുകൂടി തലമുടി മൃദുവായി ഒച്ചക്കു് [4] വിറപ്പുണ്ടായി കയ്യും കാലും വലുതായി സുകൃതിയായിരിക്കും.

[5] "ഘടേതി" അഞ്ചാമംശമാകിൽ, തല കുംഭംപോലെയായി, തലമുടി കുറഞ്ഞു്, മൂക്കും കണ്ണും വെളുത്തു് ശരീരത്തിന്മേൽ [6] വ്രണം

---

1 വിലോമനേത്രഃ എന്നാണു് മൂലം വിപരീതദൃഷ്ടി എന്നർത്ഥം. കോൺകണ്ണുണ്ടായിരിക്കും എന്ന സാരം.

2 ഉന്നത വക്ഷാഃ എന്നു മൂലം. പൊന്തിയ നെഞ്ചു് എന്നാകണം അർത്ഥം.

3 'ഘൃതമണ്ഡഗൌരഗാത്രോ' എന്നാണു് മൂലം തുടങ്ങുന്നതു

4 ഇടറിയ ശബ്ദം

5 "ഘണ്ടാശിരോല്പകചഃ" എന്നു മൂലം മണിപോലെയുള്ള തല എന്നർത്ഥം.

6 ശരീരം നിറച്ചു് രോമങ്ങൾ എന്നാണു് മൂലത്തിൽ.

വളരെയുണ്ടായി, കുടവയറുണ്ടായി, ക്രൂരനായി, ഉഗ്രമായ [1] ദംഷ്ട്ര മുണ്ടായി, കണ്ണു തുറിച്ചിരിക്കും.

"സ്രസ്തേതി." ആറാമംശമാകിൽ ശരീരം കുറഞ്ഞു, രോമവും കുറഞ്ഞു, സ്നേഹമുള്ളവനായി, കണ്ണ് കറുത്ത്, ദീർഘനായി, ശ്യാമ നിറമായി,സ്ത്രീകൾക്ക് [2] സമർത്ഥനായി വളരെ പറയുന്നവനായി വിദ്വാനായിരിക്കും.

"ദീർഘേതി." ഏഴാമംശമാകിൽ നീണ്ട മുഖമായി, ഞരമ്പുകൾ വളരെയുണ്ടായി, ഹനു തടിച്ച് സ്ത്രീകളിൽ ദുർഭഗനായി, കറുത്ത നിറമായി, ക്രൂരനായി, രോമം വളരെയുണ്ടായി, വാക്ക് വഷളായി, ക്രൂരനായിരിക്കും.

"ഉൽകൃഷ്ടേതി." എട്ടാമംശമാകിൽ വാക്കിന്ന് ഉൽക്കർഷമുണ്ടായി, അംഗങ്ങൾക്ക് സ്ഥിരതയുണ്ടായി, സുഭഗനായി, ദൃഷ്ടിക്ക് ഗാംഭീര്യമുണ്ടായി, കർമ്മം ചെയ്യാത്തവനായി, നിസ്വനായി, ആനക്കിടാവിന്റെ കയ്യുപോലെ കയ്യായിരിക്കും.

"രാസഭേതി." ഒമ്പതാമംശമാകിൽ കഴുതയുടെ മുഖംപോലെ മുഖമായി, കണ്ണ് കറുത്ത് കയ്യ് ഭാണ്ഡ ഭദ്രമ്പും കണങ്കാലും ഭംഗിയുണ്ടായി, ശ്വാസംകൊണ്ട് മാറ്റിടത്തെ [3] വീർപ്പിക്കുന്നവനായിരിക്കും.

"സാരംഗേതി." കന്നിയുടെ മുമ്പിലത്തെ അംശമാകിൽ മാനിന്റെ കണ്ണുപോലെ കണ്ണായി, പറയപ്പോകുന്നവനായി, സംഭോഗപ്രധാനനായി ബന്ധുക്കളുള്ളവനായി, കറുത്ത നിറമായി, ബുദ്ധിമാനായിരിക്കും.

"പൂർണ്ണേതി." രണ്ടാമംശമാകിൽ പൂർണ്ണമുഖനായി, കണ്ണുകൾ ഭംഗിയുണ്ടായി സ്നേഹമുള്ളവനായി വാക്കിന്ന് മാധുര്യമുണ്ടായി വാദ

1 നീണ്ടുവളഞ്ഞ പല്ലുകൾ.

2 സ്ത്രീകൾക്ക് ഇഷ്ടപ്പെട്ടവൻ.

3 ശ്വാസത്താൽ പീഡിക്കപ്പെട്ട ഹൃദയത്തോടുകൂടിയവൻ. (ഏങ്ങലുള്ളവൻ എന്നർത്ഥം.)

ശീലനായി വലിയ കുടവയറായി ശഠനായി തുടകളും കണ്ണുകളും വലു തായിരിക്കും.

" സ്ഥൂടേതി. " മൂന്നാമംശമാകിൽ മൂക്ക് വിടന്നവനായി കയ്യും കാലും തടിച്ചവനായി വാക്കിന്നു് നല്ല സ്പഷ്ടതയുണ്ടായി [1] വെളുത്തി രിക്കും.

" ശ്രുതവാനിതി. " നാലാമംശമാകിൽ വേദാത്ഥജ്ഞാനിയായി സ്ത്രീകളിൽ രമിക്കുന്നവനായി സുകുമാരനായി, ചെമ്പകപ്പൂവിൻെറ നിറമായി തീഷ്ണതയുണ്ടായി വിദ്വാനായി ധീരനായി ഇരട്ടത്തല യനായിരിക്കും.

[2] " പീനേതി. " അഞ്ചാമംശമാകിൽ ചുണ്ടും സ്തനങ്ങളും കയ്യു കളും തടിച്ചു് രോമങ്ങളും തലയും വലുതായി, മുഖത്തു് രോമമുണ്ടായി മാറ്റിടം വലുതായി മ..രാശ്രയനായി ബദ്ധങ്ങളായ കണങ്കാലുകളോടു കൂടിയിരിക്കും.

" സ്നിഗ്ദ്ധേതി. " ആറാമംശമാകിൽ സ്നിഗ്ദ്ധതയുള്ള നിറമായി, സുഖാന്വിതനായി ശരീരം കുറഞ്ഞു് ശാസ്ത്രത്തിങ്കൽ ബുദ്ധിചെലുത്തു ന്നവനായി, പ്രസിദ്ധനായി, എഴുത്തും ചിത്രമെഴുത്തും കലാവിദ്യയും ഉണ്ടായി നല്ല മനസ്സായി ക്രീഡാശീലനായിരിക്കും.

" ഹ്രസ്വേതി. " ഏഴാമംശമാകിൽ മുഖം [3] മുണ്ടനായി നീണ്ട ശരീരനായി, കയ്യിന്നു് സ്നിഗ്ദ്ധതയുണ്ടായി കറുത്ത നിറമായി വയറും കയ്യും കാലും വലുതായി വെള്ളത്തിൽ പേടിയുണ്ടായിരിക്കും.

" സുകുമാരേതി. " എട്ടാമംശമാകിൽ മൃദുവായി വെളുത്തു് നീണ്ട ശരീരനായി നന്നായി ഉന്നതമായ കണ്ണോടുകൂടി ക്രൂരനായി അഭിമാനിയായി തടിച്ചു് നീണ്ടിരിക്കുന്ന കയ്യുകളോടുകൂടി ചെമ്പിച്ച രോമമായിരിക്കും.

---

1 ഈ ശ്ലോകത്തിൻെറ മുഴുവൻ ഭാഷയും എഴുതിയിട്ടില്ല.

2 " സ്ഥൂലോഷ്ഠബാഹൂരുന്നതനുഃ പൃഥുശിരോരുഹാംസസ്യാൽ " എന്നു് മൂലം കാണുന്നു.

3 ചെറിയമുഖം.

[1] "ഭ്രാന്തേതി" ഒമ്പതാമംശമാകിൽ ഭ്രമമുണ്ടായി മൃദുവായി സുന്ദരനായി വിസ്താരമുള്ള കണ്ണുകളോടുകൂടി ഏററവും ബലപരാക്രമങ്ങളുണ്ടായി സമർത്ഥനായി ചുമലു്താണു് ചിത്രമെഴുത്തു തുടങ്ങിയുള്ള വിദ്യകൾ ഉള്ളവനായിരിക്കും.

"ഗൌര ഇതി." തുലാത്തിൻെറ മുമ്പിലത്തെ അംശമാകിൽ വെളുത്ത നിറമായി കണ്ണുകൾ വിസ്താരമുണ്ടായി ശ്ലാഘിക്കുന്നവനായി മുഖം നീണ്ടു് ഭോക്താവായി കച്ചവടത്തിന്നു് സമർത്ഥനായി പ്രസിദ്ധനായിരിക്കും.

"പ്ലുതേതി." രണ്ടാമംശമാകിൽ കണ്ണുകൾ വട്ടത്തിലായി ഇളക്കമുണ്ടായി പല്ലു് വലുതായി മദ്ധ്യപ്രദേശം താണു് കഴുത്തു ഭംഗിയുണ്ടായി മാറ്വിടം വിസ്താരമുണ്ടായി ബുദ്ധി വിസ്താരമുണ്ടായി സുന്ദരനായി തടിച്ചു് ഇടചേർന്നിരിക്കുന്ന അംഗങ്ങളോടുകൂടിയിരിക്കും.

"ഗൌര ഇതി." മൂന്നാമംശമാകിൽ വെളുത്ത നിറമായി കുതിരയുടെ മുഖംപോലെ മുഖമായി കണ്ണു് ഉയർന്നനായി കൃശനല്ലാതെ യശസ്സുണ്ടായി കയ്യിൻെറ നഖങ്ങളും മൂക്കും നീളമുണ്ടായി ശരണ്യനായിരിക്കും.

"തനുരിതി." നാലാമംശമാകിൽ ചുമലും കയ്യും ചെറുതായി ഭീരുവായി പല്ലു് ഉയർന്നു ശരീരം കൃശമായി മാനിൻെറ കണ്ണു്പോലെ കണ്ണുകളായി മൂക്കു് മുണ്ടനായി വിഷാദമുള്ളവനായി ശ്യാമ നിറമായി ദുശ്ശീലനായിരിക്കും.

"ഗംഭീരേതി." അഞ്ചാമംശമാകിൽ കണ്ണിന്നു് ഗാംഭീര്യമുണ്ടായി ബുദ്ധിക്കു് സ്ഥിരതയുണ്ടായി ബന്ധുപ്രിയനായി അഭിമാനിയായി തലമുടിക്കു് ക്രൂരതയുണ്ടായി കണ്ണിന്നു ഭംഗിയുണ്ടായി മൂക്കിൻെറ നടുതാണു് ദുഷ്ടനായിരിക്കും.

"പീനാംഗേതി." ആറാമംശമാകിൽ തടിച്ച ശരീരമായി വെളുത്ത നിറമായി മുഖം വിസ്താരമുണ്ടായി മൂക്കു് ഭംഗിയുണ്ടായി നഖ

---

1 "ഛ്യാതോ മൃദുസുഖമൂർത്തിഃ" എന്നാണു് മൂലം തുടങ്ങുന്നതു്.

ത്തിന്നു് സ്ലിഗ്ദ്ധതയുണ്ടായി നയവിത്തായി ശാസ്ത്രാർത്ഥ വിത്തായി രിക്കും.

"രക്തേതി." ഏഴാമംശമാകിൽ ചുവന്നു് വെളുത്ത നിറമായി ബുദ്ധിമാനായി മുണ്ഡനായി നെററികൃശമായി ലുബ്ദ്ധനായി ക്രൂരനായി ആക്ഷം ഗമിച്ചുക്രൂടാത്തവനായി പറയപ്പോകുന്നവനായിരിക്കും.

"തുംഗേതി." എട്ടാമംശമാകിൽ ചുമലും കവിളും പൊങ്ങി, ഭോക്താവായി കാമിയായി, ശരീരം ചെറുതായി പുരികം നീണ്ടു് നിശ്ചയമുള്ളവനായി, ശാന്തനായി നല്ല മാർവിടത്തോടും നല്ല വാക്കോടുംകൂടിയവനായിരിക്കും.

"സ്വക്ഷഃ ഇതി." ഒമ്പതാമംശമാകിൽ കണ്ണിന്നു് ഭംഗിയുണ്ടായി പ്രസന്നനായി വെളുത്ത നിറമായി ശരീരം സമമായി, മനോഹരമായി സമർത്ഥനായി കലാവിദ്യയിങ്കൽ നിരതനായി, ദാക്ഷിണ്യത്തിങ്കലും ഹാസ്യത്തിങ്കലും തല്പരനായി വിടനായിരിക്കും.

"ഹ്രസ്വേതി." വൃശ്ചികാദ്യംശമാകിൽ ചുണ്ടും മൂക്കും നീളം കുറഞ്ഞു ഉയന്ന നെററിക്കു് ഭംഗിയുണ്ടായി ദൃഢശരീരനായി വെളുത്ത നിറമായി തവളയുടെ വയറുപോലെ വയറായി, തല മണിപോലെയായിരിക്കും.

"ഗൌര ഇതി." രണ്ടാമംശമാകിൽ വെളുത്ത ശരീരനായി, കയ്യിന്നു് നീളവും വിസ്താരവും ഉണ്ടായി കണ്ണു ചുവന്നു് ഉഗ്രമായി, ഉദ്വൃത്തനായി, സേനാഹന്താവായി, സാഹസമുള്ളവനായി, തലമുടി കുറഞ്ഞിരിക്കും.

"പ്രാജ്ഞ ഇതി." മൂന്നാമംശമാകിൽ ബുദ്ധിമാനായി, ചുമലും കയ്യും തടിച്ചു്, തലമുടി നന്നായി വിദ്വാനായി, കാമിയായി, അകത്തേക്കു വളഞ്ഞു് ശരീരം നന്നായി വെളുത്തു് ചുണ്ടു ചുവന്നിരിക്കും

"പരദാരേതി." നാലാമംശമാകിൽ പരദാരങ്ങളിലും ദ്രോഹത്തിങ്കലും രമിക്കുവനായി, ധീരനായി, നീണ്ടു് ശ്യാമ നിറമായി, തല

മുടിയും കണ്ണും കറുത്തു് നടനായി സമത്ഥനായി ചുമല്വ തടിച്ചു് രോമ ത്തോടുകൂടിയിരിക്കും.

"ഗംഭീര ഇതി." അഞ്ചാമംശമാകിൽ ഗംഭീരനായി കണ്ണു് ചുവന്നു് മൂക്കു് താണു് ധീരനായി ഉദരപുഷ്ടിയുണ്ടായി കമ്മങ്ങൾ ചെയ്യാത്തവനായി ശരീരം തടിച്ചു് യശസ്സുണ്ടായിരിക്കും.

"സുനയ ഇതി." ആറാമംശമാകിൽ നല്ല നയനമുണ്ടായി, ക്രൂരകമ്മാവായി സമത്ഥനായി തലമുടിയും പുരികവും കുറഞ്ഞു്, മുഖം വിളത്തവനായി ഏററവും പറയുന്നവനായി പല്ലുകൾ അകന്നു് ഞരമ്പുകൾ വളരെയുണ്ടായിരിക്കും.

"നിമ്നേതി."ഏഴാമംശമാകിൽ വയറുതാണു്കണ്ണു് [1] പ്ലുതമായി ശരീരം കുഴഞ്ഞു് മൂക്കിൻെറ തല വികസിച്ചു് കറുത്തനിറമായി ഹീനജാതിക്കുചിതമായ വസ്തുവിനെ ചെയ്യുന്നവനായി ശരീരം മലിനമായിരിക്കും.

[2] "ഭിന്നേതി." എട്ടാമംശമായിൽ തലമുടിസ്നിഗ്ദ്ധമായി, വളരെയുണ്ടായി, നേരില്ലാതെ, കുത്സിതമായ ബുദ്ധിയായി വെളുത്ത നിറമായി മാനിൻെറ കണ്ണുപോലെ കണ്ണായി, ശാന്തനായി, ഉഗ്രമായും പിംഗലനിറമായും ഇരിക്കുന്ന രോമങ്ങളോടുകൂടി ബലവാനായി തടിച്ചിരിക്കും.

"സുസമേത ഇതി." ഇരുകണ്ണാക്കു് 'വഴിപോലെ ചേരുന്നവനായി, ദാനശീലനായി, നല്ല ബന്ധുക്കളുണ്ടായി ഉഗ്രദൃഷ്ടിയായി മൂക്കിൻെറ തല വിസ്താരമുണ്ടായി, രോമം വളരെയുണ്ടായിരിക്കും.

"ഗൌര ഇതി." ധനുവിൻെറ മുമ്പിലത്തെ അംശമാകിൽ വെളുത്ത നിറമായി ബദ്ധവൃഷണനായി ക്രൂരനായി തല ഉയന്നു് സ്ഥിര

---

1 'പ്ലുതാക്ഷഃ' എന്നു് മൂലം ഇളകിക്കൊണ്ടിരിക്കുന്ന കണ്ണുകൾ

2 ഈ ശ്ലോകങ്ങളെല്ലാം ഉത്തരാദ്ധത്തിലെ ആദ്യ പദങ്ങളായിട്ടാണു് കാണുന്നതു്. ശ്ലോകാത്ഥം മുഴവൻ മിക്കതും പറയുന്നമുണ്ടു്.

മായിയും വിസ്താരമുണ്ടായിയും ഇരിക്കുന്ന കണ്ണുകളോടുകൂടി ഗുരുവായി തുട വലുതായിരിക്കും.

"വികൃതേതി." രണ്ടാമംശമാകിൽ മുഖവും മൂക്കും വികൃതമായി, നീണ്ട ശരീരനായി ഹനു വലുതായി ശിക്ഷാശാസ്ത്രം പഠിച്ചവനായി സമർത്ഥനായി സമ്പൂർണ്ണ .ശരീരനായി നല്ല നയമുള്ളവനായിരിക്കും.

"സ്ത്രീവല്ലഭ ഇതി." മൂന്നാമംശമാകിൽ സ്ത്രീകൾക്കു് ഇഷ്ടനായി നല്ല മനസ്സായി ഹാസ്യരസത്തെ അറിയുന്നവനായി ചൂതു്പൊരുതുന്നവനായി സമർത്ഥനായി വട്ടത്തിൽ തേനിന്റെ നിറമായിരിക്കുന്ന കണ്ണുകളോടുകൂടി ശൂരനായി വയറു വലുതായും ആമയുടെ ഭാഷയായും ഇരിക്കും.

"പ്രാജ്ഞ ഇതി." നാലാമംശമാകിൽ വിദ്വാനായി ധനമില്ലാത്തവനായി നല്ല തലമുടിയായി ശരീരം വലുതായി ശോഭനമായി ചെവിയും കണ്ണും മുഖവും വലുതായി സിംഹാകൃതിയായി പൂജിക്കപ്പെട്ടുവാൻ യോഗ്യനായിരിക്കും.

"പീനേതി." അഞ്ചാമംശമാകിൽ തടിച്ചു് ഉയൎന്നിരിക്കുന്ന ചുമലോടുകൂടി ഹനുവായി രോമം വളരെയുണ്ടായി [1] ദൃഢബുദ്ധിയായി,സ്നിഗ്ദ്ധമായിയും കറുത്തു വലുതായിയും ഇരിക്കുന്ന കണ്ണോടുകൂടി നെററി വലുതായി ശരീരംനന്നായി കാവ്യത്തിങ്കൽ രമിക്കുന്നവനായിരിക്കും.

"പൃഥ്വിതി." ആറാമംശമാകിൽ മുഖം വലുതായിയും തടിച്ചും ഇരിക്കുന്നവനായി ഹീനനായി വിദ്വാനായി നല്ല മുഖമായി ശ്യാമനിറമായി പറയപ്പോകുന്നവനായി മൃദുവായി തലയുടെ നടുവ് സംഗ്രഹിക്കുന്നവനായിരിക്കും.

---

1 ഉറച്ച ബുദ്ധി എന്നാണർത്ഥം കിട്ടേണ്ടതു്.

" ദീർഘ ഇതി. " ഏഴാമംശമാകിൽ നീണ്ട ശരീരമായി മുഖം വിസ്താരമുണ്ടായി ദാക്ഷിണ്യമുണ്ടായി മൂക്കിന്റെ തല നിബിഡമായി തല വിസ്താരമുണ്ടായി വൈരത്തിന്ന് ശക്തിയുണ്ടായിരിക്കും.

" ചിപിടേതി. " എട്ടാമംശമാകിൽ കണ്ണിന്റെ ഉള്ളു് ഭംഗിയുണ്ടായി ഏററവും കോപമുണ്ടായി ഗുരുക്കന്മാരിൽ ഭക്തിയുണ്ടായി വെളുത്ത നിറമായി മുഖം വെളുത്തു് കണ്ണു് കറുത്തുനീണ്ടു് [1] അല്പവാക്കായിരിക്കും.

" സത്യ ഇതി. " ഒമ്പതാമംശമാകിൽ നേരുണ്ടായി സത്തുക്കളോടു് വാദിക്കുന്നവനായി തുടയും കണങ്കാലും വളഞ്ഞു് പല്ലിന്റെ തല അകന്നു് ശ്യാമ നിറമായി ഭിന്നവാക്കായി തലമുടിയും നഖവും കണങ്കാലും ക്രൂരമായിരിക്കും.

" ഗീതേതി. " മകരത്തിന്റെ മുമ്പിലത്തെ അംശമാകിൽ സംഗീതത്തിങ്കലും വഴി നടക്കുവാനും ഹാസ്യരസത്തിങ്കലും ആഗ്രഹമുണ്ടായി ബലവാനായി അരയ്ക്കു് കീഴ്പ്പോട്ടു് കൃശമായി ക്ഷയിച്ചവനായി മൂക്കു് വളഞ്ഞു് ശരീരം വിശാലമായിരിക്കും.

" പ്രചുരേതി. " രണ്ടാമംശമാകിൽ വളരെ സ്ത്രീകളിൽ രമിക്കുന്നവനായി വളരെ പറയുന്നവനായി മനോഹരനായി കലാവിദ്യകളിൽ രമിക്കുന്നവനായി അംഗഭംഗിയുണ്ടായി കണ്ണു് വെളുത്തു് നല്ല നയമുണ്ടായിരിക്കും.

" ബഹ്വിതി. " മൂന്നാമംശമാകിൽ വളരെ സഖികളും വളരെ ബന്ധുക്കളും വളരെ ബുദ്ധിയും ഉണ്ടായി ഇഷ്ടത്തെ ചെയ്യുന്നവനായി ചുവന്നു് കറുത്തു് വട്ടത്തിലിരിക്കുന്ന കണ്ണുകളോടുകൂടി നെററി വലുതായിമെലിഞ്ഞ ശരീരവും കയ്യുമായിരിക്കും.

" ഭവതീതി. " നാലാമംശമാകിൽ തലമുടി ചിതറിയവനായി പല്ലു് അകന്നു വാക്യജ്ഞനായി കവിളും മൂക്കും വയറും ഉയന്നു് ഭോക്താവായി മൂക്കു് നന്നായിരിക്കും.

---

1 നിരർത്ഥമായ വാക്കു്.

" ശ്യാമ ഇതി. " അഞ്ചാമംശമാകിൽ ശ്യാമ നിറമായി തുടയും കയ്യും ഇരുണ്ടു് തുടങ്ങുന്നതിന്നു് സ്ഥിരതയുണ്ടായി സ്നിഗ്ദ്ധത യുള്ള നിറമായി നല്ല വേഷമായി കാമത്തിങ്കൽ രതിയുണ്ടായി പല്ലുകൾ സമങ്ങളായി നല്ല വാക്കായിരിക്കും.

" ഷഷ്ഠേതി. " ആറാമംശമാകിൽ ഹനുവും നെററിയും വലു തായി ശ്യാമനിറമായി അലസനായി ശോഭനമായ വാക്കോടുകൂടി തല മുടിയുടെ തല വളഞ്ഞു് ശരീരം വലുതായി കഠിനഹൃദയനായിരിക്കും.

" മൃദ്വിതി. " ഏഴാമംശമാകിൽ കാല്യം കയ്യും ബുദ്ധിയും മൃദു വായി നല്ല ശരീരമായി ബുദ്ധിക്കു് ഗാംഭീര്യമുണ്ടായി മൂക്കു് വഷളായി വായ വളഞ്ഞ് നഖവും തലമുടിയും മുറിഞ്ഞിരിക്കും.

" ഉൽബദ്ധേതി " എട്ടാമംശമാകിൽ ബദ്ധശരീരനായി ശക്ത നായി നെററി കുടംപോലെയായി കണ്ണു വലുതായി ശോഭനമായ ബുദ്ധി യായി പൂർണ്ണമുഖനായി ഗീതവാദ്യങ്ങളിൽ രമിക്കുന്നവനായിരിക്കും.

" മാധുര്യേതി. " ഒമ്പതാമംശമാകിൽ മാധുര്യവും ബലപരാ ക്രമവും ഉണ്ടായി സാധുവായി നല്ല ശരീരമായി ശ്യാമനിറമായി കൃശ നായി ഹനുതടിച്ചു് ശാസ്ത്രജ്ഞനായി കാവ്യജ്ഞനായി വിസ്താരമായ ബുദ്ധിയോടുകൂടിയിരിക്കും.

"കാമീതി. " കുംഭത്തിൻെറ മുമ്പിലത്തെ അംശമാകിൽ കാമി യായി രതിയുള്ളവനായി കാന്തിയുണ്ടായിരിക്കും. ഇവിടെ [1] കുറ ഞ്ഞൊന്നു് ഇടയിട്ടിട്ടുണ്ടു് മൂലത്തിലെന്നറിക.

" സംസക്തേതി. " മൂന്നാമംശമാകിൽ ചേച്ചുയുള്ള ശരീര മായി സ്ത്രീകൾക്കു് ഇഷ്ടനായി വൈഡൂര്യക്കല്ലിൻെറ നിറമായി ധാർമ്മി കനായി ശാസ്ത്രാർത്ഥവിത്തായി [2] പ്രയോഗിക്കുന്നവനായിരിക്കും.

---

1 പൂർവ്വോത്തരാർദ്ധങ്ങൾ മറിച്ചിട്ടിരിക്കുകയാണു് ഇതുവരെ പ്രായേണ ചെയ്തിട്ടുള്ളതു്.

2. പ്രവൃത്തിസാമർത്ഥ്യമുള്ളവനായി.

" കാന്തേതി." നാലാമംശമാകിൽ ഭാര്യയിൽ അനുരാഗമുണ്ടായി വെളുത്ത നിറമായി [3] വായ പിളൎന്ന് ശത്രുവിനെ നശിപ്പിക്കുന്നവ നായി ഗാംഭീൎയ്യവും ധൈൎയ്യവും ബലവുമുണ്ടായി ഭോഗത്തോടും രതി യോടും കൂടിയിരിക്കും.

"സ്വഷ്ടേതി." അഞ്ചാമംശമാകിൽ സ്വഷ്ടാൎത്ഥവിത്തായി കലാ വിദ്യയുണ്ടായി രോമങ്ങളും കയ്യും കാലിന്റെ അടിയും ക്രൂരമായി ഉഗ്ര മായി കവിളും ചെവിയും തമ്മിൽതട്ടി മുഖം കറുത്തിരിക്കും.

" വ്യാഘ്രേതി " ആറാമംശമാകിൽ വ്യാഘ്രത്തിന്റെ മുഖം പോലെ മുഖമായി സമൎത്ഥനായി തലമുടി മടങ്ങി അൎത്ഥ നിശ്ചയ മുണ്ടായി വ്യാളത്തേയും മൃഗത്തേയും പാമ്പിനേയും ഹനിക്കുന്നവനായി രാജാവിന്നു് ഇഷ്ടനായിരിക്കും.

" മേഷേതി." ഏഴാമംശമാകിൽ കണ്ണും മുഖവും ആട്ടിന്റെ പോലെയായി അസഭ്യരതനായി സ്ത്രീകളിൽ തോററവനായി പിത്ത വ്യാധിയുണ്ടായി ബലവും ധൈൎയ്യവും ഉണ്ടായിരിക്കും.

" സ്ഥിരേതി " എട്ടാമംശമാകിൽ സ്ഥിരബലനായി നയവും രതിയുമുണ്ടായി രാജാവിനോട്ട് യുദ്ധം ചെയ്യുന്നവനായി ധനേശ്വര നായി സുഭഗനായി പല്ലുകൾ വലുതായി കണ്ണ് വിസ്താരമുണ്ടായി പിങ്കഴുത്ത് പൊങ്ങിയിരിക്കും.

" ശ്യാമ ഇതി. " ഒമ്പതാമംശമാകിൽ ശ്യാമ നിറമായി പല്ലു കളുടെ തലകൾ സമമായി വിശേഷമുള്ളവനായി നല്ല ധനവും നല്ല ബന്ധുക്കളും നല്ല ഭാൎയ്യയും ഉണ്ടായി വാക്ക് നന്നായി പ്രസിദ്ധനായി ശക്തനായിരിക്കും.

" ഗൌര ഇതി. " മീനത്തിന്റെ മുമ്പിലത്തെ അംശമാകിൽ വെളുത്ത നിറമായി ദേഹത്തിന്നു് വിഷാദമുണ്ടായി ഇളക്കമുള്ളവനായി

---

3 തുറന്നവായ.

മൃദുവായി സ്ത്രീമനസ്സായി ധനം വളരെയുണ്ടായി ഹ്രസ്വനായി കൃശമദ്ധ്യനായിരിക്കും.

"പൃഥിതി." രണ്ടാമംശമാകിൽ മുഖം വിസ്താരമുണ്ടായി മൂക്കിന്റെ തല തടിച്ചു് ക്രിയകളിൽ സമർത്ഥനായി മാംസഭക്കായി ശരീരം നന്നായി കാട്ടുകളിലും പർവ്വതങ്ങളിലും സഞ്ചരിക്കുന്നവനായി വലിയ തലയായിരിക്കും.

"ഗൌരേതി." മൂന്നാമംശമാകിൽ മൂക്കു് [1] ഗൌരവമായി കണ്ണു് സമമായി ശരീരം പ്രശസ്തമായി ധർമ്മവാനായി വ്രീഡവാനായി വാക്കിന്നു് സാമർത്ഥ്യമുണ്ടായി അടക്കമുണ്ടായി രൂപവാനായി സമർത്ഥനായിരിക്കും.

"ഗുണവാനിതി." നാലാമംശമാകിൽ ഗുണവാനായി [2] ആപൽശീലനായി പ്രസിദ്ധനായി സേവിപ്പാനും ക്രിയകളിലും സമർത്ഥനായി വീരനായി നല്ല വസ്തുക്കളിൽ നിന്നു ആധിക്യമുണ്ടായി നയജ്ഞനായി മൂക്കുയന്നിരിക്കും.

"ദീർഘ ഇതി." അഞ്ചാമംശമാകിൽ നീണ്ടു് കറുത്തു് പ്രലാപിക്കുന്നവനായി നട്ടെല്ലൊങ്ങി ചെറുതായിരിക്കുന്ന മൂക്കോട്ടുകൂടി കണ്ണു് നന്നായി ഹിംസക്കു് ആഗ്രഹമുണ്ടായി പല്ലുകളും നന്നായി തോല്പിച്ചു കൂടാത്തവനായി പ്രതാപമുണ്ടായിരിക്കും.

"കാന്ത ഇതി." ആറാമംശമാകിൽ കാന്തിയും പ്രതാപവും ഗുണവുമുണ്ടായി പ്രസന്നനായി മൂക്കുയന്നു് അഭിമാനമുണ്ടായി മുഖം വിലങ്ങത്തിലായി പ്രസിദ്ധനായി സമർത്ഥനായിരിക്കും.

"പുരുഷേതി." പൌരുഷം ഹേതുവായിട്ടു് ധർമ്മത്തിന്നു് ആഗ്രഹമുണ്ടായി ശ്രേഷ്ഠനായി രാജമന്ത്രിയായി ഇളക്കമുണ്ടായി വിവാദശീലനായി ശഠനായി സ്ഥിരതയില്ലാതിരിക്കും ഏഴാമംശമാകിൽ.

---

1 ഗൌരവർണ്ണവും ശഠതയും ഉള്ളവൻ എന്നാണു് അർത്ഥം കിട്ടേണ്ടതു്.

2 ഋജ്ജീലം.

"ദീർഘ ഇതി." എട്ടാമംശമാകിൽ നീണ്ടു് തല വലുതായി കൃശനായി അലസനായി കണ്ണിന്നു് രൂക്ഷതയുണ്ടായി അല്പസന്തതിയായി അർത്ഥകാമനായി യുദ്ധത്തിങ്കൽ സമർത്ഥനായിരിക്കും.

"ഹ്രസ്വ ഇതി." ഒമ്പതാമംശമാകിൽ മുണ്ടനായി മൃദുവായി ധീരനായി മാറ്റിടവും കണ്ണും മൂക്കും കഴുത്തും വിസ്താരമുണ്ടായി ഹിതമായ അംഗവും ബുദ്ധിയും ഗുണവും ഉണ്ടായി പ്രസിദ്ധനായിരിക്കും.

"യദ്വദിതി." ദ്വാദശാംശങ്ങളുടെ ഫലങ്ങളും സപ്തമാംശഫലങ്ങളും രാശിഫലങ്ങളെപ്പോലെ കണ്ടുകൊൾക. ഇങ്ങിനെ സാരാവലിയിലെ നവഭാഗാദ്ധ്യായമാകുന്ന നാല്പത്തേഴാമദ്ധ്യായത്തിന്റെ ഭാഷ.

ഇനി പ്രസംഗാൽ നാളിന്റെ കാലുകളുടെ ഫലത്തെ ഇവിടെ എഴുതുന്നു. അവ മറെറാരു ശാസ്ത്രത്തിലാകുന്നു. സാരാവലിയിലും ഹോരയിലും അല്ലെന്നറിക.

[1] "പിശുന ഇതി." അശ്വതിയുടെ മുമ്പിലത്തെ കാലാകിൽ പിശുനനായി ചപലനായി നഷ്ടനായി പാപത്തെ ചെയ്യുന്നവനായി ത്യജിക്കപ്പെട്ടവനായി പരപീഡയിങ്കൽ സക്തിയുണ്ടായിരിക്കും.

"ശാസ്ത്രജ്ഞ ഇതി" രണ്ടാംകാലാകിൽ ശാസ്ത്രജ്ഞനായി കുശലനായി സമർത്ഥനായി ധർമ്മജ്ഞനായി, സുന്ദരനായി വിലങ്ങത്തിൽ നോക്കുന്നവനായി ഗുണത്തെ ഗ്രഹിക്കശീലമായിരിക്കും.

"ഗണിതജ്ഞ ഇതി." മൂന്നാംകാലാകിൽ ഗണിതക്കാരനായി കാവ്യശീലനായി പ്രസന്നനായി നല്ല ബോധമുള്ളവനായി [2] മൂലരോഗമുള്ളവനായി ശഠനായിരിക്കും.

---

1 പഞ്ചാംഗസംഗ്രഹത്തിലെ ഋക്ഷശീലാദ്ധ്യായമാണു് ഇവിടെ വിവരിക്കുന്നതു് ഹൃദ്യപദാവ്യാഖ്യാനത്തോടു കൂടിയ ഹോരാശാസ്ത്രം രണ്ടാംഭാഗത്തിൽ 613-ാം ഭാഗം മുതൽ 673-ാം ഭാഗം കൂടി ഈ ഋക്ഷശീലാദ്ധ്യായത്തെ വിവരിക്കുന്നുണ്ടു്.

2 അർശസ്സ് എന്നും വ്യാഖ്യാനം കാണുന്നു.

"സ്റ്റൈണ ഇതി" നാലാംകാലാകിൽ സ്റ്റൈണനായി നല്ല ശരീരനായി ജോതിശ്ശാസ്ത്രമുള്ളവനായി സത്യവാദിയായി മഹാബുദ്ധിമാനായി സ്ത്രീകൾക്ക് ഇഷ്ടനായി ശ്രീമാനായിരിക്കും.

"രക്തേതി." ഭരണിയുടെ മുമ്പിലത്തെ കാലിൽ മേലൊക്കെ ചുമന്ന രോമമുണ്ടായി തീക്ഷ്ണനായി ശത്രുക്കളെ ദുഃഖിപ്പിക്കുന്നവനായി പരാക്രമിയായി വളരെ വേഗമുള്ളവനായിരിക്കും.

[1] "നിപുണ ഇതി." രണ്ടാംകാലാകിൽ സമർത്ഥനായി കൌശലമുണ്ടായി ബുദ്ധിമാനായി സമൂഹത്തിന്ന് ഇഷ്ടനായി ശാസ്ത്രജ്ഞനായി ധമ്മശീലനായിരിക്കും.

[2] "കൃത ഇതി." മൂന്നാംകാലാകിൽ കൃതകൃത്യനായി നീണ്ട് അഭിമാനിയായി കണ്ണ് വലുതായി മഹാബുദ്ധിമാനായി പ്രസാദവും കോപവുമുണ്ടായിരിക്കും.

"നിർഘൃണ ഇതി." നാലാംകാലിങ്കൽ ദയയില്ലാതെ സാഹസിയായി ക്രൂരനായി ശഠനായി ഗവ്വുണ്ടായി ഗുണദ്വേഷിയായി മഹോത്സാഹിയായിരിക്കും,

"സുശീല ഇതി." കാത്തികയുടെ മുമ്പിലത്തെ കാലാകിൽ ശീലവും ബുദ്ധിയും നന്നായി വിദ്വാനായി പ്രബലനായി തീക്ഷ്ണതയുണ്ടായി ലാഭം വളരെയുണ്ടാകുന്നവനായി എല്ലാനാളും വ്യാധിയുണ്ടായിരിക്കും.

[3] "പിശുന ഇതി." രണ്ടാംകാലാകിൽ പിശുനനായി അലസന്മാരെ ദ്വേഷിക്കുന്നവനായി പരദാസനായി ശുദ്ധിയില്ലാതെ ചൊറിയുള്ളവനായി മഹാഗ്രാഹിയായിരിക്കും.

---

1 അലസോനിപുണഃകാമീ എന്നാണ് മൂലത്തിൽ കാണുന്നതു്.

2 കൃശസ്സുദീർഘോമാനീച വിപുലാക്ഷോമഹാമതിഃ
സുപ്രസാദസ്സരോഷശ്ച തൃതീയാംശേതു ജായതേ.

എന്ന് മൂലം.

3 വിശീലസ്സജ്ജനദ്വേഷീ പരപ്രേഷ്യോശുചിസ്സദാ
ശാസ്ത്രദ്വേഷീപരേഷാം ച ദ്വിതീയാംശേതു ജായതേ.

"ശൌര്യ ഇതി." മൂന്നാംകാലാകിൽ ശൂരനായി ശഠനായി ഗർവ്വുണ്ടായി ബുദ്ധിയില്ലാതെ ദുർബ്ബുദ്ധിയായി വഷളായ സ്ത്രീയെ സേവിക്കുന്നവനായി ദുർമ്മാർഗ്ഗിയായിരിക്കും.

"ദരിദ്ര ഇതി." നാലാംകാലാകിൽ ദാരിദ്രമുണ്ടായി അംഗഹീനനായി മനഃക്ലേശമുള്ളവനായി മത്സരമുണ്ടായി വ്യാജമുണ്ടായി വളരെ ദോഷമുള്ളവനായിരിക്കും.

[1] "രക്തേതി." രോഹിണിയുടെ മുമ്പിലത്തെ കാലമാകിൽ മേലൊക്കെ ചുവന്നു് രോഗമുണ്ടായി ശൂരനായി ഭയംകൊണ്ടു് ആദ്രതയുണ്ടായി ക്രൂരവാക്കായി പരപീഡയുണ്ടാക്കുന്നവനായിരിക്കും.

"ദീർഘ ഇതി." രണ്ടാംകാലാകിൽ നീണ്ടശീലവും വാക്കും നന്നായി സത്യവാദിയായി ജിതേന്ദ്രിയനായി വ്യാധിപീഡിതനായി ശാന്തനായിരിക്കും.

[2] "ഗണക ഇതി." മൂന്നാംകാലാകിൽ ഗണിതക്കാരനായി കാവ്യശീലനായി നേരും ശുദ്ധിയും ഉണ്ടായി അഭിപ്രായത്തെ അറിയുന്നവനായി സുഖിയായിരിക്കും.

[3] "പരവിത്തേതി." നാലാം കാലിൽ [4] പരസ്വാപഹാരിയായി കാമിയായി സ്ത്രീകൾക്കു് ഇഷ്ടനായി നല്ല മനസ്സായി ബുദ്ധിമാനായി കാന്തിയുണ്ടായിരിക്കും.

---

1 ഈ ശ്ലോകത്തിനും സ്വല്പം വ്യത്യാസം കാണുന്നു.
സരോഷവചനഃ കാമീലോലധ്വാ പ്രിയദർശനഃ
പരേഷാം വ്യസനാസക്തോ രോഹിണ്യാദൌ തു ജായതേ.

2 ഗുണവാൻകാവ്യശീലീച പരമാത്മപവിത്രവാക്
ഗണിതജ്ഞസ്സുഖീചൈവ തൃതീയാംശേ തു ജായതേ.
എന്നാണു് മൂലത്തിൽ കാണുന്നതു്.

3 "ധനവാൻപരിചിത്തജ്ഞഃ" എന്നു് മൂലം.

4 അന്യഹൃദയത്തെ അറിയുന്നവൻ എന്നു് മൂലശ്ലോകത്തിലെ പദത്തിന്റെ അർത്ഥം.

" സ്ഥൂലേതി." മകീരത്തിൻെറ മുമ്പിലത്തെ കാലാകിൽ സ്ഥൂല ശരീരനായി ക്രൂരരൂപനായി ധനവാനായി ശത്രുക്കളെ നശിപ്പിക്കുന്ന വനായി ശീലം വഷളായി എല്ലായ്പ്പോഴും കോപിക്കുന്നവനായിരിക്കും.

" വിഷയജ്ഞേതി. " രണ്ടാംകാലാകിൽ വിഷയജ്ഞനായി നല്ല വാക്കിനെ അറിയുന്നവനായി സത്യവാദിയായി മനോഹരനായി വ്യവഹാരമുള്ളവനായി മനോവേഗമുണ്ടായിരിക്കും.

" പ്രസാദേതി. " മൂന്നാം കാലാകിൽ വാക്കിന്നു് പ്രസാദമു ണ്ടായി പ്രസാദമുള്ളവനായി കൃതജ്ഞനായി നല്ലതിനെ പറയുന്നവ നായി ഔദാൎയ്യവും ബുദ്ധിയുമുണ്ടായിരിക്കും.

" ആദാനേതി." നാലാങ്കാലാകിൽ മേടിപ്പാൻ താല്പൎയ്യമുണ്ടായി കാമിയായി ശരീരത്തിന്മേൽ വ്രണമുണ്ടായി പരദ്വേഷിയായി ഗുണ ദ്വേഷിയായിരിക്കും.

" മഹാത്മേതി." തിരുവാതിരയുടെ മുമ്പിലത്തെ കാലാകിൽ മഹാത്മാവായി ഗുണമുണ്ടായി സത്യവാദിയായി ജിതേന്ദ്രിയനായി ബുദ്ധിമാനായി എല്ലാവസ്തുവിങ്കലും സമൎത്ഥനായിരിക്കും.

" നിസ്സംസ്കാര ഇതി." രണ്ടാം കാലാകിൽ സംസ്കാരമില്ലാത്ത വനായി വാക്കിന്നു് സ്പഷ്ടതയുണ്ടായി ക്രൂരതയും ഗൎവ്വവുമുണ്ടായി തൻെറ ഭാൎയ്യയെ ദ്വേഷിക്കുന്നവനായി മഹായോഗിയായിരിക്കും.

"കുപിത ഇതി." മൂന്നാംകാലാകിൽ കോപിയായി വാതരോഗി യായി ക്രൂരനായി പിശുനനായി ഗുണദ്വേഷിയായി ഭാൎയ്യാഹീനനായി രിക്കും.

" കുത്സിത ഇതി." നാലാങ്കാലാകിൽ നിന്ദിതനായി മാലിന്യ മുണ്ടായി ദുൎമ്മാൎഗ്ഗനായി ബുദ്ധി വഷളായി ദുൎമ്മന്ത്രത്തെ ശീലിക്കുന്നവ നായി ബന്ധുക്കളെ ദ്വേഷിക്കുന്നവനായിരിക്കും.

"പ്രഥിതി."പുണർതത്തിൻെറ മുമ്പിലത്തെ കാലിൽ രോമവും ശരീരവുംവലുതായി ചെവികേൾക്കാതെ വാതമുണ്ടായി ഡംഭം കാമവും കോപവും ഉണ്ടായിരിക്കും.

" പിത്തേതി." രണ്ടാംകാലിൽ പിത്തവും ഉഷ്ണവും ഉണ്ടായി എല്ലായ്പ്പോഴും സഞ്ചരിക്കുന്ന ശീലമായി ക്രൂരതയും ഗൎവ്വവുമുണ്ടായി എല്ലാ നാളും മഹാവ്യാധിപിടിച്ചിരിക്കും.

" ലോല ഇതി." മൂന്നാംകാലാകിൽ ഇളക്കവും തൃഷ്ണയുമുണ്ടായി ശരീരം ക്ഷയിച്ച് സാധുവായി കാവ്യത്തെ ഉണ്ടാക്കുന്നവനായി സത്യവാദിയായി പല്ലിന്നു് ദണ്ഡമുണ്ടായി ദീർഘായുസ്സായിരിക്കും.

1 " കാന്തിരിതി." നാലാം കാലാകിൽ കാന്തിയും സൌന്ദര്യവും സ്നേഹവുമുണ്ടായി സ്ത്രീപ്രിയനായി പ്രിയ ദർശനനായി ലക്ഷണമുള്ളവനായി പരിവാദമുള്ളവനായിരിക്കും.

" ഏകാകീതി. " പൂയത്തിൻെറ മുമ്പിലത്തെകാലിൽ ഏകാകിയായി ക്രൂരകർമ്മത്തെ ചെയ്യുന്നവനായി ശൂലവ്യാധിയുണ്ടായി ക്രൂരയായി നീണ്ടു് ബുദ്ധി വഷളായി കാമിയായിരിക്കും.

" പരേതി." രണ്ടാം കാലാകിൽ പരന്മാരാൽ പൂജ്യനായി പരന്മാരെ സ്നേഹമുണ്ടായി പരസ്വംകൊണ്ടു ധനവാനായി പ്രഭുവായി അത്ഥജ്ഞനായി നല്ല പ്രമാണമുണ്ടായിരിക്കും.

" പ്രസന്ന ഇതി . " മൂന്നാംകാലാകിൽ പ്രസന്നനായി ജ്ഞാനിയായി ശ്രേഷ്ഠനായി ബുദ്ധിമാനായി എല്ലാവക്കും ഇഷ്ടനായി യഥാശ്രുതനായി ക്ഷമയുണ്ടായിരിക്കും.

" പുരുഷഃഇതി " നാലാംകാലാകിൽ പൌരുഷമുണ്ടായി പരദ്വേഷിയായി പരദാരരതനായി കലഹശീലനായിരിക്കും.

"ഖ്യാതിമാനിതി." ആയില്യത്തിൻെറ മുമ്പിലത്തെ കാലകിൽ പ്രസിദ്ധിയുണ്ടായി കർമ്മങ്ങൾ വളരെ ചെയ്യുന്നവനായി പ്രസന്നനായി നല്ല ബുദ്ധിമാനായി ആഢ്യനായി ഉദാരശീലനായി ശ്രീമാനായിരിക്കും

"കുത്സിത ഇതി· " രണ്ടാംകാലാകിൽ നിന്ദിതനായി മലിനനായി ദുർമ്മഗ്നനായി ദുർമ്മദിയായി പരപ്രേഷ്യനായി എല്ലാനാളും രോഗിയായിരിക്കും.

---

1 കാമീ കാന്തവപുസ്നേഹീ സ്ത്രീപ്രിയഃ പ്രിയദർശനഃ
ലക്ഷ്മവാൻ പരവാദീച അദിത്യന്തേജു ജായതേ.

എന്നു് മൂലം

" കബ്ജേതി." മൂന്നാംകാലാകിൽ ക്രൂരനായി സ്ഥൂല [1] ഹനുവായി കോപിയായി വിജ്ഞാനിയായി വിദൂഷകനായി സമർത്ഥനായി ചപലനായിരിക്കും.

"കുലേതി." നാലാംകാലാകിൽ കുലത്തെ നശിപ്പിക്കുന്നവനായി കാമിയായി നിന്ദിതമായ വസ്തുക്കളെ കല്യാണമെന്നു കല്പിക്കുന്നവനായി വഷളനായി സ്ത്രീകളിൽ സക്തിയുണ്ടായി എല്ലാനാളും രോഗിയായിരിക്കും,

" രക്തേതി. " മകരത്തിന്റെ മുമ്പിലത്തെ കാലാകിൽ ദേഹവും രോമവും കണ്ണും ചുമന്നു കണ്ടാൽ ഘോരനായി ഉത്സാഹിയായി മഹത്തായവയെ ഗ്രഹിക്കുന്നവനായിരിക്കും.

[2] " ദുർമ്മാൎഗ്ഗീതി" രണ്ടാംകാലാകിൽ ദുർമ്മാൎഗ്ഗിയായി, ദുർവ്വിദശധനായി ഒരു കണ്ണുപൊടിഞ്ഞു ചെവിക്കു ദണ്ഡമുണ്ടായി വളരെ ചെലവുള്ളവനായി മനഃപ്രസാദമുണ്ടായിരിക്കും.

" കൎക്കശ ഇതി. " മൂന്നാംകാലാകിൽ കൎക്കശനായി മലിനനായി ബലവാനായി സാധുവായി [1] വണ്ണം പറയുന്നവനായി ബാല്യത്തിങ്കൽ രോഗിയായി മഹൽഗ്രാഹിയായിക്കും.

"സ്ത്രീപ്രേഷ്യ ഇതി."നാലാം കാലാകിൽ സ്ത്രീകളുടെ ദാസനായി ചെവി കേൾക്കാതെ പ്രവൃത്തിക്കുന്നവനായി പറയപോകുന്നവനായി പല്ലിന്നു ദണ്ഡമുണ്ടായി എല്ലായ്പോഴും കോപിക്കുന്നവനായിരിക്കും.

---

1 സ്ഥൂലരദഃ എന്നു മൂലത്തിൽ കാണുന്നു. എന്നാൽ പുഷ്ടിയേറിയ പല്ലോടുകൂടിയവൻ എന്നർത്ഥം.

2 ദുൎമ്മാൎഗ്ഗവാൻ ദുർവ്വിദശധ ഏകാകീ കൎണ്ണരോഗവാൻ
അതിവ്യയോ മനോഹ്ലാദീ ദ്വിതീയാംശേതു ജായതേ.
എന്നു മൂലം.

1 നല്ലവാക്കുപറയുന്നവൻ.

" അലസ ഇതി. " പൂരത്തിന്റെ മുമ്പിലത്തെ കാലാകിൽ അലസനായി [1] വില്ക്കുന്നവനായി ധീരനായി കോപിയായി കണ്ണ് തേനിന്റെ നിറമായി വ്യാജമുണ്ടായി പരകർമ്മത്തെ ചെയ്യുന്നവനായിരിക്കും.

" തുഷ്ണ ഇതി. " രണ്ടാംകാലാകിൽ ക്രൂരനായി കഴിഞ്ഞവസ്തു ഹേതുവായി ക്ലേശിക്കുന്നവനായി കർമ്മത്തെ ചെയ്യുന്നവനായി പ്രസിദ്ധിയുണ്ടായി പ്രഭുവായി ഉത്സാഹിയായി വിഭവങ്ങൾ ഉള്ളവനായിരിക്കും.

" പുത്രേതി. " മൂന്നാംകാലാകിൽ പുത്രന്മാരിലും ദാരങ്ങളിലും രമിക്കുന്നവനായി സാധുവായി വേശ്യാവല്ലഭനായി ശഠനായി കൌശലക്കാരനായിരിക്കും.

" സ്ഫോടേതി " നാലാംകാലാകിൽ കണ്ണിന്ന് [2] സ്ഫോടമുണ്ടായി പുത്രന്മാര് വളരെയുണ്ടായി പാപാചാരനായി ശുഭനല്ലാതെ ദേവബ്രാഹ്മണ ഭക്തനായിരിക്കും.

" ഖ്യാത ഇതി. " ഉത്രത്തിന്റെ മുമ്പിലത്തെ കാലാകിൽ പ്രസിദ്ധനായി പ്രവർത്തിക്കുന്നവനായി ശൂരനായി ശ്രീമാനായി ബന്ധുക്കൾക്ക് ഇഷ്ടനായി സാധ്വാചാരനായി വിശേഷമുള്ളവനായിരിക്കും.

" കൃശേതി. " രണ്ടാംകാലാകിൽ കൃശകർമ്മാവായി ദരിദ്രനായി പ്രതിഗ്രഹത്തിങ്കൽ ഇച്ഛയുണ്ടായി പിശുനനായി ചപലനായിരിക്കും.

[3] " തീവ്രേതി. " മൂന്നാംകാലാകിൽ ക്രൂരകർമ്മാവായി ഗർവ്വം ഡംഭം കാമവുമുണ്ടായി പശുപ്രായനായി ശുദ്ധിയില്ലാതെയിരിക്കും.

---

1 ക്രിയവിക്രയം ചെയ്യുന്നവൻ.

2 സ്ഫോടമെന്ന കുരു.

3 സുപ്രമാണസ്സഗർവ്വീച ഡംഭീകാമരതസ്സദാ
പശുപ്രായോശുചിന്നിത്യം തൃതീയാംശേജ്ജ ജായതേ.
എന്നാണ് മൂലത്തിൽ കാണുന്നത്.

[1] "കൃതഘ്ന ഇതി." നാലാംകാലാംകിൽ ഉപകാരം ചെയ്തതു് മറക്കുന്നവനായി കുലക്ഷനായി പരിഹാസപ്രിയനായി പരദോഷം എല്ലായ്പ്പോഴും ചെയ്യുന്നവനായിരിക്കും.

"അനായുരിതി." അത്തത്തിന്റെ മുമ്പിലത്തെ കാലാംകിൽ അല്പായുസ്സായി [2] എല്ലാ വസ്തുവിനും വേഗമുണ്ടായി ബലവാനായി ശത്രുക്കളെ മട്ടിക്കുന്നവനായി [3] പ്രതിചാരരതനായിരിക്കും.

"മാതൃഹീന ഇതി." രണ്ടാംകാലാംകിൽ അമ്മയില്ലാത്തവനായി അല്പ ബുദ്ധിയായി ഗുണവാനായി സാധുവാകുംവണ്ണം പറയുന്നവനാതി പാട്ടിനും കൊട്ടിനും രമിക്കുന്നവനായിരിക്കും.

[4] "വിക്രയീതി." മൂന്നാംകാലാംകിൽ വാണിഭക്കാരനായി കലഹിയായി അച്ഛനില്ലാതെ ദുമ്മനസ്സായി ഭോഗശീലനായിരിക്കും.

[5] "സ്നിഗ്ദ്ധ ഇതി." നാലാംകാലാംകിൽ സ്നേഹമുണ്ടായി സന്മാർഗ്ഗനായി കാന്തനായി മാതൃപക്ഷത്തെ ക്ഷയിപ്പിക്കുന്നവനായി ഏററവും നീണ്ടു് മഹാഭോഗിയായിരിക്കും.

"ഘോരേതി." ചിത്രയുടെ മുമ്പിലത്തെ കാലാംകിൽ ഘോരകമ്മാവായി ഉഗ്രരൂപിയായി കലഹിയായി [6] പരിവാദകനായി മാധുയ്യവും മാലിന്യവുമുണ്ടായിരിക്കും.

---

1 അകൃതജ്ഞഃ എന്നു് മൂലം തുടങ്ങുന്നു.

2 കമ്മങ്ങളിൽ വേഗതയുള്ളവൻ.

3 പ്രതിക്രിയയിൽ താല്പര്യത്തോടുകൂടിയവൻ.

4 ഗീതവാദ്യരതോനിത്യം പിതൃഹീനസ്സുദുമ്മതിഃ
അഭോഗശീലസ്സതതം തൃതീയാംശേതു ജായതേ.

എന്നു് മൂലം.

5 "സിദ്ധസ്സന്മാർഗ്ഗവാൻ" എന്നു് പാഠാന്തരം. സിദ്ധൻ = എല്ലാകമ്മങ്ങളിലും ഫലസിദ്ധിയോടുകൂടിയവൻ.

6 അന്യന്മാരിൽ ദോഷാരോപം ചെയ്യുന്നവൻ.

[1] "ദീർഘ ഇതി" രണ്ടാംകാലാകിൽ ദീർഘനായി തപസ്വി യായി സന്താപമുള്ളവനായി ദരിദ്രനായി മലിനനായി ലളിതനായി മൂഢവാക്കായിരിക്കും.

"കീർത്തേതി." മൂന്നാംകാലാകിൽ കീർത്തിയുണ്ടായി സാധു വായി നല്ല ധനവാനായി വിദ്വാന്മാരെ ഇഷ്ടമായി പരാക്രമിയായി മഹാബുദ്ധിയായിരിക്കും.

"സദേതി." നാലാങ്കാലാകിൽ എല്ലായ്പ്പോഴും വിക്രയശീല നായി പ്രതിഗ്രഹത്തിങ്കലും ശാഠ്യത്തിങ്കലും രമിക്കുന്നവനായിരിക്കും.

"പ്രഭ്വിതി." ചോതിയുടെ മുമ്പിലത്തെ കാലാകിൽ രാജ സേവനായി ധീരനായി ജ്ഞാനിയായി വിദ്വാനായി വൈഭവമുണ്ടായി വ്യാഖ്യാനശീലനായിരിക്കും.

"ഗ്രന്ഥേതി." രണ്ടാംകാലാകിൽ ഗ്രന്ഥകർമ്മത്തിങ്കൽ രമിക്കു ന്നവനായി ഗ്രന്ഥകാമനായി നേരില്ലാതെ ബന്ധുക്കൾ ഉണ്ടായി കാമി യായിരിക്കും.

[2] "കുടില ഇതി." മൂന്നാംകാലാകിൽ കുടിലനായി ദുർബ്ബുദ്ധി യായി ക്രൂരനായി എല്ലായ്പ്പോഴും ദ്വേഷമുണ്ടാക്കുന്നവനായി ഉപായ മില്ലാത്തവനായി ശഠനായിരിക്കും.

"ധൂസര ഇതി." നാലാംകാലാകിൽ ധൂസരനായി തച്ചുശാസ്ത്ര വിത്തായി കാന്തിയുണ്ടായി കാമിയായി ദുർജ്ജനങ്ങൾക്കിഷ്ടമായി ഏററവും രോഷമുണ്ടായി പ്രമാദമുള്ളവനായിരിക്കും.

---

1 "ഭീഷ്മഃ" എന്നു് പാഠഭേദം. ഭയങ്കരൻ എന്നർത്ഥം.

2 ചിത്രയുടെ മൂന്നാംകാലിൻെറഫലം കാണിക്കുന്നതായ ശ്ലോകമാണു് മൂലത്തിൽ ചോതിയുടെ മൂന്നാം കാലിന്നും കാണിക്കുന്നതു്.

"കീർത്തിമാൻസാധുസദ്വൃത്തോ വിദ്വജ്ജനരതഃ സദാ
പരാക്രമീ മഹാപ്രാജ്ഞഃ തൃതീയാംശേതു ജായതേ."

“ ദൈവ ഇതി. ” ശാഖത്തിന്റെ മുമ്പിലത്തെ കാലാകിൽ ജ്യോതിഷമുണ്ടായി വേദജ്ഞൻത്ഥനായി ദ്വേഷിയായി വാണിഭക്കാരനായി ദുഷ്ടാത്മാനായി മോഷ്ടിക്കുന്നവനായിരിക്കും. [1] രണ്ടാംകാലിന്റെ ഫലങ്ങൾ കണ്ടില്ല.

“സുദീർഘ ഇതി.” മൂന്നാംകാലാകിൽ സുദീർഘനായി ആളുന്നായി മന്ത്രിയായി നീതിയുള്ളവനായി പരദാരഗാമിയായി അഭിപ്രായത്തെ അറിയുന്നവനായി ശുദ്ധാത്മാവിയിരിക്കും.

“ സുഭഗ ഇതി. ” നാലാം കാലാകിൽ സുഭഗനായി ധർമ്മവാനായി പറയപ്പോകുന്നവനായി ശുദ്ധ മനസ്സായി മഹാബുദ്ധിമാനായി മഹാത്മാവായി ചിത്രമെഴുതുന്നവനായിരിക്കും.

[2] “സുഭഗ ഇതി.” അനിഴത്തിന്റെ മുമ്പിലത്തെ കാലിൽ സുഭഗനായി ധർമ്മവാനായി പറയപ്പോകുന്നവനായി സംഗീതജ്ഞനായി സത്യവാക്കായി ദുർമ്മന്ത്രവാദിയായിരിക്കും.

[3] “വീണേതി.” രണ്ടാം കാലാകിൽ വീണയും കുഴലും ഇഷ്ടമായി കാമിയായി നല്ല കൌശലവും നല്ല പ്രമാണവുമുണ്ടായി ബുദ്ധിമാനായി വാക്കിന്ന വിസ്താരമുണ്ടായിരിക്കും.

---

1 വിശാഖം രണ്ടാംകാലിന്റെ ഫലങ്ങൾ;—
അദീർഘഃകുശലോമന്ത്രീ നീതിജ്ഞഃ പാരദാരികഃ
ഇംഗിതജ്ഞഃ സദാരോഗീ ദ്വിതീയാംശേതു ജായതേ.

സുദീർഘ എന്നു തുടങ്ങി മൂന്നാംകാലിന്റെ ഫലങ്ങൾ പറയുന്നതു് ഈ ശ്ലോകത്തിന്റെയാണു് സുദീർഘഃ എന്നതു് തെററിയതായിരിക്കണം.

2 ഇംഗിതജ്ഞഃസ്സദാചാരോ നീതിജ്ഞഃ സത്യവാചകഃ”
എന്നാണു് മൂലത്തിൽ തുടങ്ങുന്നതു്.

3 ക്ഷുത്തൃഷ്ണാത്തശ്ചശോകാഢ്യോ ദയാലുർദ്ധർമ്മസംശ്രിതഃ
വിദേശവാസീ സുഭഗോ ദ്വിതീയാംശേതു ജായതേ.
എന്നു് മൂലം

"ലേഖേതി." മൂന്നാം കാലിൽ എഴുത്തും ഗണിതവും ഉണ്ടായി ഒച്ച നന്നായി ബുദ്ധിമാനായി സ്ഥൂലനായി ബലവാനായി ക്ഷയരോഗിയായി ഹാസ്യമുള്ളവനായി കാന്തിയുണ്ടായിരിക്കും.

[1] "ധൂർദ്ധര ഇതി." നാലാം കാലാകിൽ ധൂർദ്ധരനായി ബുദ്ധിമാനായി ക്രൂരനായി പരദ്രോഹിയായി ശഠനായി ശരീരത്തിന്മേൽ വ്രണമുണ്ടാകുന്ന അടയാളമുണ്ടായി വഷളായിരിക്കും.

"ലേഖേതി." തൃക്കേട്ടയുടെ മുമ്പിലത്തെ കാലാകിൽ എഴുതപ്പോകുന്നവനായി രോമങ്ങളും ഹാസ്യ രസവും ഗർവ്വും ലാഭവും പ്രവൃത്തിയുമുണ്ടായി സാധുവൃത്തിയായിരിക്കും.

"ദാന്ത ഇതി. രണ്ടാംകാലാകിൽ മദവും ശുദ്ധിയുമുണ്ടായി ശഠനായി നല്ലവാക്കായി ഭോഗമുള്ളവനായി നല്ല ശീലമായി ശോകമില്ലാതെ രോഗിയായിരിക്കും.

" അംഗേതി. " മൂന്നാംകാലാകിൽ അംഗഹീനനായി കണ്ണിന്നു ദണ്ഡമുള്ളവനായി ബുദ്ധിയും പശുക്കളും പരകാര്യത്തിങ്കൽ ആഗ്രഹവും ഉണ്ടായി സാധുവായിരിക്കും.

"ക്രൂര ഇതി." നാലാംകാലാകിൽ ക്രൂരനായി കലഹശീലനായി കുലവൈരിയായി ജളനായി അംഗഭംഗിയുണ്ടായി പുരുഷസ്വഭാവനായിരിക്കും.

" മൂലേതി." മൂലത്തിൻെറ മുമ്പിലത്തെ കാലാകിൽ മൂലരോഗിയായി മൂലത്തെ നശിപ്പിയ്ക്കുന്നവനായി ബ്രഹ്മഹന്താവായി പാപത്തെ എല്ലായ്പോഴും ചെയ്യുന്നവനായി എല്ലായ്പോഴും കോപിക്കുന്നവനായി മദോന്മത്തനായിരിക്കും.

" പണ്ഡിത ഇതി." രണ്ടാം കാലാകിൽ വിദ്വാനായി മെലിഞ്ഞു് ദൃക്ക് വളരെയുണ്ടായി സത്യവാദിയായി ഹൃദയത്തിങ്കൽ രോഗമുണ്ടായി ബുദ്ധിമാനായി സാധുവായിരിക്കും.

1 'സത്സ്വരഃ' എന്നു് പാഠം. ധൂർദ്ധരൻ = ധൂർദ്ധരയിൽ താല്പര്യമുള്ളവൻ. ധൂർദ്ധരാ = വേശ്യാസ്ത്രീ.

" ക്ഷുദ്രേതി. " മൂന്നാംകാലാകിൽ ക്ഷുദ്രകർമ്മങ്ങളിൽ ആഗ്രഹമുണ്ടായി കാമിയായി വിപ്രിയനായി കണ്ടാൽ നല്ലവനായി ശോകകൃത്തായിശോകകർത്താവായിരിക്കും.

" ബലിഷ്ഠ ഇതി. " നാലാംകാലാകിൽ ബലവാനായി സമർത്ഥനായി സാധുവായി കണ്ഠരോഗിയായി കൂട്ടത്തിൽ അധിപനായി ശത്രുക്കൾക്ക് താപമുണ്ടാക്കുന്നവനായി കോപമില്ലാതെയിരിക്കും.

" സ്ത്രൈണ ഇതി. " പൂരാടത്തിന്റെ മുമ്പിലത്തെ കാലാകിൽ സ്ത്രൈണനായി അല്പസന്തതിയായി ശൂരനായി ആത്മാവിന്നും വാക്കിന്നും ദീനതയുണ്ടായി ദ്രവ്യത്തിന്റെ വരവുകുറഞ്ഞു് ചിലവേറുക കൊണ്ടു് പരവശനായിരിക്കും.

[1] " ദൃഢ ഇതി. " രണ്ടാംകാലാകിൽ ദൃഢനായി സ്നേഹമില്ലാതെ കാന്തനായി പരിഹാസപ്രിയനായി എല്ലാനാളും രോഗിയായി ഗർവ്വും കോപവും ഉണ്ടായിരിക്കും.

" മഹോദര ഇതി " മൂന്നാംകാലാകിൽ കുടവയറായി മൃദുവായി ഹീനനായി ഗുണഗ്രാഹിയായി ശുദ്ധിയുണ്ടായി ഭാഗ്യവാനായി സുഭഗനായിരിക്കും.

" പിതൃഹീന ഇതി. " നാലാംകാലാകിൽ അച്ഛനില്ലാതെ ബലവാനായി ദാനശീലനായി ത്വക്ദോഷമുണ്ടായി ക്രൂരവാക്കായി നേരു് പറയുന്നവനായി പരദ്രോഹിയായിരിക്കും.

" ശാസ്ത്രജ്ഞ ഇതി. " ഉത്രാടത്തിന്റെ മുമ്പിലത്തെ കാലാകിൽ ശാസ്ത്രജ്ഞനായി ബുദ്ധിമാനായി ദാനശീലനായി കണ്ണിന്നു് വിസ്താരമുണ്ടായി മഹാബുദ്ധിമാനായി ഗുരുദേവപ്രിയനായിരിക്കും.

" ഗൃദ്ധേതി. " രണ്ടാംകാലാകിൽ ഗൃദ്ധകർമ്മാവായി ദൃഢനായി വാഗ്മിയായി ഡംഭും ലോഭവും ഉണ്ടായി ഗ്രാഹിയായി ദേവപ്രിയനായിരിക്കും.

---

1 'ഗൃദ്ധനിസ്സ്നേഹവാൻ' എന്നു് പാഠാന്തരം. അസ്പഷ്ടമായ സ്നേഹഭാവത്തോടുകൂടിയവൻ എന്നർത്ഥം.

" സ്ഥൂലേതി. " മൂന്നാംകാലാകിൽ കണ്ണും ദേഹവും സ്ഥൂലമായി കോപിയായി ശഠനായി ഗർവ്വുണ്ടായി ക്രൂരനായിരിക്കും.

" സുപ്രേതി. " നാലാംകാലാകിൽ നല്ല പ്രസന്നനായി നല്ല ധർമ്മാത്മാവായി ബുദ്ധിപ്രിയനായി വിശേഷജ്ഞനായി ലൌകികനായി സത്യവാദിയായിരിക്കും.

" സ്ഥൂലകായ ഇതി. " തിരുവോണത്തിൻെറ മുമ്പിലത്തെ കാലാകിൽ സ്ഥൂലദേഹനായി അല്പപുത്രനായി ബുദ്ധിമാനായി കലഹപ്രിയനായി ഉത്സാഹിയായി [1] ഗ്രന്ഥിരോഗമുണ്ടായിരിക്കും

" കൃശേതി. " രണ്ടാംകാലാകിൽ കൃശദേഹനായി എല്ലായ്പ്പോഴും കാമിയായി രോഗിയായി ബ്രഹ്മവിത്തായി ഭൃത്യന്മാർ വളരെയുണ്ടായി ശേഷമുള്ളവനായിരിക്കും.

" കാമീതി. " മൂന്നാംകാലാകിൽ കാമിയായി ഭോഗിയായി രോഗിയായി ധനം വളരെയുണ്ടായി ക്രൂരനായി ഔദാർയ്യമേററമുണ്ടായി ശഠനായിരിക്കും.

" വിദഗ്ദ്ധേതി. " നാലാംകാലാകിൽ സമർത്ഥനായി വേശ്യാഭോഗിയായി ധർമ്മിഷ്ഠനായി ദാനശീലനായി ധനവാനായി കൃഷിക്കാരനായിരിക്കും.

" തീക്ഷ്ണ ഇതി. " അവിട്ടത്തിൻെറ മുമ്പിലത്തെ കാലാകിൽ ക്രൂരനായി സ്ഥൂലദേഹനായി കാമിയായി വളരെ ഭക്ഷിക്കുന്നവനായി നിഷ്ഠുരനായി എല്ലായ്പ്പോഴും വിശപ്പുകൊണ്ടും ദാഹംകൊണ്ടും പീഡിതനായി, ക്ലേശമുണ്ടായിരിക്കും.

"ഉത്സാഹീതി." രണ്ടാം കാലാകിൽഉത്സാഹിയായി, സത്യവും ധർമ്മവുമുണ്ടായി, ശാസ്ത്രജ്ഞനായി, ബുദ്ധിമാനായി, മുമ്പിൽ ക്ലേശിക്കുന്നവനായി, മനോദോഷിയായിരിക്കും.

" കബ്ജ ഇതി. " മൂന്നാംകാലാകിൽ ക്രുദ്ധനായി അഭിമാനിയായി, ഗുണവാനായി, സുശീലനായി, പ്രണമുണ്ടായി, ബൌദ്ധശാസ്ത്രജ്ഞനായി, പിംഗല നിറമായിരിക്കും.

---

1 മുഴ.

"ക്രൂര ഇതി," നാലാംകാലാകിൽ ക്രൂരനായി, ഗർവ്വം ദ്വേഷവു മുണ്ടായി, ദേവദ്വേഷിയായി, രോമം വളരെയുണ്ടായി, സ്ഥൂലദേഹനായിരിക്കും.

"ഗുണേതി." ചതയത്തിൻെറ മുമ്പിലത്തെ കാലിൽ ഗുണമുണ്ടായി, സുഖിയായി, ശ്രീമാനായി, ഔദാര്യമുണ്ടായി, സത്യവാദിയായി, ഗോബ്രാഹ്മണഹിതനായിരിക്കും.

"സംകരീതി" രണ്ടാംകാലാകിൽ പാപിയായി ഹർഷത്തെ ഉണ്ടാക്കുന്നവനായി, ജനദ്വേഷിയായി, മത്സരവും ക്ലേശവുമുണ്ടായി, ക്രൂരകർമ്മത്തെ ചെയ്യുന്നവനായിരിക്കും.

"ഹന്തേതി." മൂന്നാം കാലാകിൽ ഹനനശീലനായി, ഹൃദയരോഗിയായി, മൂഢനായി, നീചകർമ്മത്തെ ചെയ്യുന്നവനായി, ധനവാനായി, ക്ഷുത്തു സഹിക്കാത്തവനായിരിക്കും.

"അസ്സിശ്ച ഇതി." നാലാം കാലാകിൽ സ്നേഹമില്ലാതെ മുണ്ടനായി, ഭോഗിയായി, ശുഭകർമ്മത്തിങ്കൽ, രതിയുണ്ടായി, അഭിമാനിയായി, സുഖിയായിരിക്കും.

"വിശാലേതി." പൂരട്ടാതിയുടെ മുമ്പിലത്തെ കാലാകിൽ മുഖം വിസ്താരമുണ്ടായി,ഇഷ്ടനല്ലാത്തവരുടെ സുഖത്തിങ്കൽ രമിക്കുന്നവനായി യുദ്ധാഭിമാനിയായി, മനോദോഷിയായിരിക്കും.

[1] "പ്രസന്ന ഇതി." രണ്ടാംകാലാകിൽ പ്രസന്നനായി, ശ്രമമില്ലാത്തവനായി, ശ്രേഷ്ഠനായി, എല്ലാകർമ്മങ്ങളിലും സമർത്ഥനായി, കുശലനായി, ഭ്രമമുള്ളവനായി, സ്നേഹമുണ്ടായിരിക്കും.

---

1 " പ്രസന്നോവിശ്രമശ്രേഷ്ഠഃ " എന്ന ശ്ലോകം മൂലത്തിൽ പൂരുരട്ടാതിയുടെ മൂന്നാം കാലിൻെറ ഫലമായിട്ടാണു് കാണുന്നതു്. രണ്ടാം കാലിന്നു്:—
ഭോഗാമ്പിതശ്ച ദുർഗ്ഗ്രാഹ്യ സ്ത്രീണാമിഷ്ടസ്തഥൈവച
നൃപാൽപ്രാപ്തധനശ്ചൈവ ദ്വിതീയാംശേതുജായതേ.
എന്നാണു്

[1] "പുണ്ഡിത ഇതി." മൂന്നാംകാലാകിൽ വിദ്വാനായി, പരഭോഗിയായി, മേനിപറയുന്നവനായി, കർമ്മങ്ങളിൽ സമൎത്ഥനായി, പിത്തപ്രകൃതിയായി, ക്ലേശമുണ്ടായിരിക്കം.

[2] "കാന്ത ഇതി." നാലാംകാലാകിൽ കാന്തനായി, സത്യരതനായി, ശ്രീമാനായി, ഗുണവാനായി, മനോഹരനായി, ലോകമാന്യനായി, സുഖിയായിരിക്കം.

[3] "കലുഷീതി." ഉത്രട്ടാതിയുടെ മുമ്പിലത്തെ കാലാകിൽ കലുഷമുള്ളവനായി, രോമമുണ്ടായി, ശ്രേഷ്ഠനായി, പ്രധാനനായി, കോപിയായി, മനസ്സിന്നിളക്കമുണ്ടായിരിക്കം.

"കൃശ ഇതി." രണ്ടാം കാലാകിൽ കൃശനായി സമൎത്ഥനായി, സൎവ്വജ്ഞനായി, സാധുവായി സന്മാൎഗ്ഗനായി, ഗുണത്തെ ചെയ്യുകയും ഗ്രഹിക്കയും ചെയ്യുന്നവനായിരിക്കം.

[4] "ദ്യൂനേതി." നാലാം കാലാകിൽ ചൂതു പൊരുതുന്നവനായി, ദോഷിയായി, എല്ലായ്പ്പോഴും ദ്വേഷിക്കുന്നവനായി, താമസനായി, ഔദാൎയ്യമുണ്ടായിരിക്കം.

---

1 ഇങ്ങിനെയൊരു ശ്ലോകം കാണുന്നില്ല.

2 "കാന്തഃ" എന്നു തുടങ്ങുന്നതു് ഉത്രട്ടാതിയുടെ ഒന്നാം കാലിന്റെ ഫലമായികാണുന്നു.

3 ഈ ശ്ലോകം മൂലത്തിൽ കാണുന്നില്ല.

4 മൂന്നാം കാലിന്നു്:—
രക്തരോമപ്രധാനശ്ച മതിഹീനസ്സദാരുണഃ
അനൎത്ഥ വാചകഃകോപീ തൃതീയാംശേതു ജായതേ.
ദേഹത്തിൽ അധികവും ചുവന്ന രോമങ്ങളോടുകൂടിയവനും ബുദ്ധിഹീനനും, അതിഭയങ്കരനും, അൎത്ഥമില്ലാത്ത വാക്കു പറയുന്നവനും, അതികോപത്തോടുകൂടിയവനുമായിരിക്കം എന്നു് സാരം.

"പ്രമാദീതി." ഏരവതിയുടെ മുമ്പിലത്തെ കാലാകിൽ പ്രമാദമുണ്ടായി സമത്ഥനായി സ്നേഹമുണ്ടായി പ്രസന്നനായി മത്സരമില്ലാതെ ക്ലേശാത്മാവായി വിദ്വാനായിരിക്കും.

"ചോര ഇതി." രണ്ടാംകാലാകിൽ കള്ളനായി ശരീരത്തിന്ന് കാന്തിയുണ്ടായി ദ്രവ്യധനനായി ക്രൂരനായി അജിതാത്മാവായി മൂഢവായിരിക്കും.

"കുടില ഇതി." മൂന്നാംകാലാകിൽ കുടിലനായി ദുർബ്ബുദ്ധിയായി ഗുണമില്ലാതെ പാപത്തെ ചെയ്യുന്നവനായി ഔദാര്യമുണ്ടായി ധനമില്ലാതിരിക്കും.

"കുലേതി." നാലാംകാലാകിൽ കുലത്തെ നശിപ്പിക്കുന്നവനായി ശുദ്ധിയുണ്ടായി ധീരനായി സത്യവാദിയായി സമത്ഥനായി ശത്രുവിനെ നശിപ്പിക്കുന്നവനായിരിക്കും. ഇങ്ങിനെ കാലുകളുടെ ഫലങ്ങൾ ഇനിയും പല ശാസ്ത്രങ്ങളിൽ പലവിധമായി നാളുകളുടെ ഫലങ്ങൾ തുടങ്ങിയുള്ളവ പറയുന്നുണ്ട്. അതൊക്കെ ഇവിടെ എഴുതിത്തുടങ്ങിയാൽ അവധിയില്ല എന്നിട്ടുമതിയാക്കുന്നു ഇപ്പോൾ.

അനന്തരം നാഭസയോഗങ്ങളെ ചൊല്ലുന്നു. യജ്ഞ എന്നു തുടങ്ങി പതിനേഴശ്ലോകങ്ങളെക്കൊണ്ട് അവിടെ ഹോരയിൽ പന്ത്രണ്ടാദ്ധ്യായത്തിൽ പത്തൊമ്പതു ശ്ലോകങ്ങളുണ്ട്. അവററിൽ മുമ്പിലത്തെ ശ്ലോകവും ആറാമത്തെശ്ലോകവും ഇവിടെ എഴുതീട്ടില്ല. ഇപ്രകാരം കുറയുന്നതുകൊണ്ട് അവിടെ നവദിക്ക് എന്ന് മുമ്പിലത്തെ ശ്ലോകമാകുന്നു. അതിന്റെ ഭാഷയെഴുതുന്നു. ആകൃതിയോഗങ്ങൾ ഇരുപതു് സംഖ്യാ യോഗങ്ങൾ ഏഴ്; ആശ്രയയോഗങ്ങൾ മൂന്ന്; ദലയോഗങ്ങൾ രണ്ട്. ഇങ്ങിനെ മുപ്പത്തിരണ്ട് നാഭസയോഗങ്ങൾ. ഈ അദ്ധ്യായത്തിൽ പറയുന്നു. യവനേശ്വര ഹോരയിൽ ആയിരത്തെണ്ണൂറ് നാഭസയോഗങ്ങൾ പറയുന്നു. അവതന്നെ ഇവിടെ ചുരുക്കി മുപ്പത്തിരണ്ടായി പറയുന്നു എന്നത്ഥം.

എല്ലാഗ്രഹങ്ങളും [1] ചരരാശിയിൽ നിന്നാൽ രജ്ജുയോഗം. എല്ലാ ഗ്രഹങ്ങളും സ്ഥിരരാശിയിലായി നിന്നാൽ മുസലയോഗം എല്ലാ ഗ്രഹ

1 ചരം, സ്ഥിരം, ഉഭയം എന്ന് രാശികളെ വിഭജിച്ചിരിക്കുന്നു. മേടം—ചരം, ഇടവം—സ്ഥിരം, മിഥുനം—ഉഭയം ക്രമത്തിൽ മററുള്ളവയേയും ഇങ്ങിനെ പറയും.

ങ്ങളും ഉഭയരാശിയിലായി നിന്നാൽ നളയോഗം. ഇവ മൂന്നും സത്യാചാര്യൻ പറഞ്ഞ ആശ്രയയോഗങ്ങൾ. ഇവിടെയൊക്കെ ആദിത്യൻ തുടങ്ങി ഏഴുഗ്രഹമേയുള്ളു. രാഹുവിനേയും കേതുവിനേയും കൂട്ടേണ്ട. പിന്നെ ശുഭഗ്രഹങ്ങളൊക്കെ കേന്ദ്രത്തിലായി നിന്നാൽ സ്രക്ക് എന്നു പേരാകുന്നു.

യോഗം പാപികൾ എല്ലാവരും [1] കേന്ദ്രത്തിൽ നിന്നാൽ സർപ്പയോഗം ഇവരണ്ടും ദലയോഗമാകുന്നതു്. ഇവ പരാശരൻ പറഞ്ഞവയാകുന്നു. യോഗ ഇതി. സത്യാചാര്യനല്ലാത്ത ആചാര്യന്മാരുടെ പക്ഷത്തിൽ ആശ്രയയോഗങ്ങൾ ഇല്ല. പരാശരനല്ലാത്ത ആചാര്യന്മാരുടെ മതത്തിൽ ദലയോഗവും ഇല്ല എന്നു തിൻവെന്നർത്ഥം എന്നു വിഷമാക്ഷരത്തിലും വിവരണത്തിലും പറയുന്നു.

[2] "ആസന്നേതി." ഗ്രഹങ്ങൾ ഏഴും ലഗ്നം നാലുകളിലായിത്താൻ നാലേഴുകളിലായിത്താൻ ഏഴുപത്തുകളിലായിത്താൻ പത്തുലഗ്നങ്ങളിലായിത്താൻ നില്ക്കുകിൽ ഗദായോഗം. ലഗ്നേഴുകളിലായി നില്ക്കുകിൽ ശകടയോഗം. പത്തുനാലുകളിലാകിൽ വിഹഗയോഗം ലഗ്നഞ്ചൊമ്പതുകളിലായിട്ടാകിൽ ശൃംഗാടകയോഗം. രണ്ടാറുപത്തുകളിലാകിൽ മൂന്നേഴുപതിനൊന്നുകളിലായിത്താൻ നാലെട്ടുപന്ത്രണ്ടുകളിലായിത്താൻ ഗ്രഹങ്ങൾ ഏഴും നിന്നാൽ ഹലയോഗമെന്ന ലഗ്നാസ്യഗൈഹലമെന്നതിൻെറ അർത്ഥം, വിവരണാദികളിൽ പറഞ്ഞിരിക്കുന്നു. ശകടേതി ലഗ്നേഴുകളിലായി ശുഭന്മാരൊക്കെ നില്പു. പത്തുനാലുകളിലായി പാപികളൊക്കെ നില്പു എന്നാൽ വജ്രയോഗം. ലഗ്നേഴുകളിലായി പാപികളൊക്കെ നില്പു. പത്തുനാലുകളിലായി ശുഭന്മാരൊക്കെ നില്പു എന്നാൽ യവയോഗം. ശുഭന്മാരും പാപികളും കൂടി മിശ്രമായി കേന്ദ്രങ്ങളിൽ നിന്നാൽ കമലയോഗം. പണപരങ്ങളിലായിത്താൻ ആപോക്ലിമങ്ങളിലായിത്താൻ ശുഭഗ്രഹങ്ങളും പാപന്മാരും മിശ്രമായി നിന്നാൽ പാപിയോഗം.

---

2 ലഗ്നം, നാലു് ഏഴു് പത്തു് ഇവ കേന്ദ്രങ്ങൾ.

1 ഹോരാശാസ്ത്രം രണ്ടാംഭാഗം 213-ാം ഭാഗം മുതൽ 262-ാം ഭാഗംവരെ വ്യാഖ്യാനിക്കുന്ന 19 ശ്ലോകങ്ങളുടെ ഭാഷയാണു് ഇവിടെ കാണിക്കുന്നതു്.

ഇനി [1] ആറാംശ്ലോകത്തിൻെറ ഭാഷയെഴുതുന്നു. പൂർവ്വാചാര്യന്മാരു് പറഞ്ഞിരിക്കുന്ന ശാസ്ത്രങ്ങളെ അനുസരിച്ചു് ഇവിടെ വജ്രാദിയോഗങ്ങളെ ചൊല്ലി. ആദിത്യൻെറ നാലാംമേടത്തു് ബുധശുക്രന്മാര് വരികയില്ലല്ലോ അതുകൊണ്ടു് വജ്രാദികൾ ചേൎന്നില്ലെന്നർത്ഥം കണ്ടകേതിലഗ്നം രണ്ടുമൂന്നുനാലുകളിലായിട്ടു് ഗ്രഹങ്ങളേഴും നില്ക്കിൽ യൂപയോഗം. നാലഞ്ചാറേഴുകളിലായിട്ടാകിൽ ഇഷുയോഗം. ഏഴെട്ടൊമ്പതുപത്തുകളിലായിട്ടാകിൽ ശക്തിയോഗം. പത്തുപതിനൊന്നു പന്ത്രണ്ടുലഗ്നങ്ങളിലായിട്ടാകിൽ ദണ്ഡയോഗം.

" നാവിതി. " ലഗ്നം തുടങ്ങി ഏഴുരാശികളിലായി ഗ്രഹങ്ങൾ ഏഴും നിന്നാൽ നൌനയോഗം. നാലാംമേടം തുടങ്ങി ഏഴുരാശികളിലായിട്ടാകിൽ കൂടയോഗം. ഏഴാംമേടം തുടങ്ങി ഏഴുരാശികളിലായിട്ടാകിൽ ഛത്രയോഗം. പത്താംമേടം തുടങ്ങി ഏഴുരാശികളിലായിട്ടാകിൽ ചാപയോഗം. രണ്ടുമൂന്നു അഞ്ചാറെട്ടൊമ്പതു് പതിനൊന്നു പന്ത്രണ്ടു് എന്നിവ എട്ടാലൊന്നു തുടങ്ങി ഏഴുരാശികളിലായി ഗ്രഹങ്ങൾ ഏഴും നില്ക്കിൽ അൎദ്ധചന്ദ്രയോഗം.

" ഏകാന്തരേതി. " രണ്ടുനാലാറെട്ടുപത്തു പന്ത്രണ്ടുകളിലായിട്ടു് ഗ്രഹങ്ങളോട്ടും നിന്നാൽ സമുദ്രയോഗം. ലഗ്നം മൂന്നഞ്ചേഴൊമ്പതുപതിനൊന്നുകളിലായിട്ടു് ഗ്രഹങ്ങൾ ഏഴും നിന്നാൽ ചക്രയോഗം ഗദായോഗം, ശകടയോഗം, വിഹഗയോഗം, ശൃംഗാടകയോഗം, ഹലയോഗം, വജ്രയോഗം, ധവയോഗം കമലയോഗം, വാപീയോഗം, യൂപയോഗം, ഇഷുയോഗം, ശക്തിയോഗം, ദണ്ഡയോഗം, നൌയോഗം, കൂടയോഗം, ഛത്രയോഗം, ചാപയോഗം, അൎദ്ധചന്ദ്രയോഗം, സമുദ്രയോഗം, ചക്രയോഗം ഇങ്ങിനെ ഇരുപതു് ആകൃതിയോഗങ്ങൾ എന്നർത്ഥം.

" സംഖ്യേതി. " വല്ലേടവും ഏഴുരാശിയിലായി ഗ്രഹങ്ങൾ ഏഴും നിന്നാൽ വീണായോഗം. ആറിലായി നിന്നാൽ ദാമിനിയോഗം

---

1 പൂർവ്വശാസ്ത്രാനുസാരേണ മയാവജ്രാദയഃ കൃതാഃ
ചതുർത്ഥഭവനേ സൂര്യാജ്ഞസിതൌഭവതഃ കഥം.

അഞ്ചിലായിട്ടാകിൽ പാശയോഗം. നാലിലായിട്ടാകിൽ കേദാരിയോഗം. മൂന്നിലായിട്ടാകിൽ ശൂലയോഗം. രണ്ടിലായിട്ടാകിൽ യുഗയോഗം. ഒരു രാശിയിൽ ഗ്രഹങ്ങൾ ഏഴും നിന്നാൽ ഗോളയോഗം. ഇവ ഏഴും സംഖ്യായോഗങ്ങൾ. പിന്നെ സാമാന്യവിധയാകിൽ വിശേഷവിധിക്ക് ബലമേറുകകൊണ്ടു് ആകൃതിയോഗങ്ങളും ആശ്രയയോഗങ്ങളും സംഖ്യായോഗങ്ങളെ ബാധിക്കും.

ആകൃതിയോഗങ്ങൾ ആശ്രയയോഗങ്ങളെ ബാധിക്കും. എന്നെല്ലാം കണ്ടുകൊള്ളണമെന്നത്ഥം. ഇങ്ങിനെ മുപ്പത്തിരണ്ടു് നാദസയോഗങ്ങൾ. ഇവിടെതന്നെ രാശിഗ്രഹഭേദംകൊണ്ടു് ആയിരത്തെണ്ണൂറാകും എന്നറിക.

ഇനി ഈഷ്യുഃ എന്നു തുടങ്ങി ഒമ്പതുശ്ലോകങ്ങളെക്കൊണ്ടു് ഇവററിന്റെ ഫലങ്ങളെ ചൊല്ലുന്നു. രജ്ജുയോഗം ജനിച്ചവൻ കോപിയായി പരദേശത്തു വസിക്കുന്നവനായി വഴിനടക്കുക ശീലമായിരിക്കും. പിന്നെ മുസലയോഗം ജനിച്ചവൻ അഭിമാനിയായി ധനവാനായി വളരെ കമ്മങ്ങളെ പ്രവൃത്തിക്കശീലമായിരിക്കും. പിന്നെ നളയോഗം ജനിച്ചവൻ അംഗഹീനനായി ഇളക്കമില്ലാത്തവനായി ധനവാനായി സമത്ഥനായിരിക്കും. ഇങ്ങിനെ ആശ്രയയോഗങ്ങളുടെ ഫലങ്ങൾ.

സ്രഗ്യോഗം ജനിച്ചവൻ ഐഹികസുഖത്തെ അനുഭവിക്കുന്നവനായിരിക്കും. പിന്നെ സപ്പയോഗം ജനിച്ചാൽ ബഹുദുഃഖിയായിരിക്കും. ഇങ്ങിനെ ദലയോഗഫലങ്ങൾ.

“ ആശ്രയേതി. ” ആകൃതിയോഗങ്ങൾ ആശ്രയയോഗങ്ങളെ ബാധിക്കുമെന്നത്ഥം. ഇതു് മുമ്പിൽ പറഞ്ഞു. യജ്ഞോപവീതിഗദായോഗം. ജനിച്ചവൻ യാഗാദികൾ ചെയ്യുശീലമായി ധനവാനായി എല്ലായ്പ്പോഴും ധനമുണ്ടാക്കുവാൻ പ്രയത്നം ചെയ്യുന്നവനായിരിക്കും. പിന്നെ ശകടയോഗം ജനിച്ചവൻ ചാട്ടുകൊണ്ടുള്ള പ്രവൃത്തികൾ ചെയ്തു് ചെലവു് കഴിക്കുന്നവനായി രോഗിയായി വഷളായ ഭായ്യയോടുകൂടിയിരിക്കും. പിന്നെ വിഹഗയോഗം ജനിച്ചവൻ ദൂതനായിനടക്കുക ശീലമായി കലഹത്തെ ഉണ്ടാക്കുന്നവനായിരിക്കും. ശൃംഗാടകയോഗം ജനിച്ചവൻ

വളരെകാലം സുഖത്തെ അനുഭവിച്ചിരിക്കും. പിന്നെ ഫലയോഗം ജനിച്ചവൻ കൃഷിക്കാരനായിരിക്കും. വജ്ര ഇതി. വജ്രയോഗം ജനിച്ചവൻ വാൎദ്ധക്യത്തിങ്കലും ബാല്യത്തിങ്കലും സുഖിയായി സുഭഗനായി ഏററവും ശൂരനായിരിക്കും. പിന്നെ യവയോഗം ജനിച്ചവൻ ശൌൎയ്യമുണ്ടായി വാൎദ്ധക്യത്തിങ്കൽ സുഖിയായിരിക്കും. പിന്നെ കമലയോഗം ജനിച്ചവൻ പ്രസിദ്ധമായ യശസ്സുണ്ടായി വളരെ സൌഖ്യങ്ങളും ഗുണങ്ങളും ഉണ്ടായിരിക്കും. പിന്നെ വാപിയോഗം ജനിച്ചവൻ അല്പമായി സ്ഥിരമായിരിക്കുന്ന സുഖത്തോടുകൂടി യവനനായി നിധിവെക്കുന്നവനായി ദാനം ചെയ്യാത്തവനായിരിക്കും.

ത്യാഗീതിയൂപയോഗം ജനിച്ചാൽ ദാനശീലനായി, പ്രമാദമില്ലാത്തവനായി, യജ്ഞങ്ങളെ ചെയ്യുന്നവനായിരിക്കും. പിന്നെ ഇഷുയോഗം ജനച്ചവൻ ഹിംസാശീലനായി, കാരാഗൃഹത്തെ രക്ഷിക്കുന്നവനായി, അമ്പ് ഉണ്ടാക്കുന്നവനായിരിക്കും. പിന്നെ ശക്തിയോഗം ജനിച്ചവൻ നീചനായി, അലസനായി, സുഖവും ധനവുമില്ലാതിരിക്കും. പന്നെ ദണ്ഡയോഗം ജനിച്ചവൻ പുത്രഭാൎയ്യാദി ഇഷ്ടജനങ്ങളോടും വേറിട്ട നീചവൃത്തിയായിത്താൻ വേദാന്തിയായിത്താൻ വാൎദ്ധക്യത്തിങ്കലും പ്രവൎത്തിക്കുന്നവനായിരിക്കും. കീൎത്ത്യേതീനൌയോഗം ജനിച്ചവൻ കീൎത്തിയോടുകൂടി, ചിലപ്പോൾ സുഖമുണ്ടായി, ദാനം ചെയ്യുത്തവനായിരിക്കും. പിന്നെ കൂടയോഗം ജനിച്ചവൻ സത്യവാദിയായി, കാരാഗൃഹരക്ഷിതാവായിരിക്കും. നേരില്ലാതെ തോണി തുടങ്ങിയവയും കാരാഗൃഹവും രക്ഷിക്കുന്നവനായിരിക്കുമെന്ന് വിവരണത്തിൽ പറഞ്ഞിരിക്കുന്നു. പിന്നെ ഛത്രയോഗം ജനിച്ചവൻ സജ്ജനസൌഖ്യത്തിങ്കൽ രമിക്കുന്നവനായി, വാൎദ്ധക്യത്തിങ്കൽ സുഖിയായിരിക്കും. പിന്നെ ചാപയോഗം ജനിച്ചവൻ ശൂരനായി ബാല്യവാൎദ്ധക്യങ്ങളിൽ സുഖിയായിരിക്കും. അൎദ്ധേന്ദ്വേതി അൎദ്ധചന്ദ്രയോഗം ജനിച്ചവൻ സുഭഗനായി കാന്തിയുള്ള ശരീരത്തോടുകൂടി പ്രധാനനായിരിക്കും. പിന്നെ സമുദ്രയോഗം ജനിച്ചവൻ രാജാവിനോടു തുല്യനായി, ഭോഗിയായിരിക്കും. പിന്നെ ചക്രയോഗം ജനിച്ചവൻ ചക്രവൎത്തിയായിരിക്കുമെന്നൎത്ഥം. വിവരണത്തിൽ പറഞ്ഞു ഇങ്ങിനെ ആകൃതിയോഗ ഫലങ്ങൾ.

പിന്നെ വീണായോഗം ജനിച്ചവൻ സമർത്ഥനായി, പാട്ട്, കൂത്ത്, തുടങ്ങിയുള്ളവയും ഇഷ്ടമായിരിക്കും. ദാതേതിദാമിനിയോഗം ജനിച്ചവൻ ദാനശീലനായി, പരകാര്യ പരനായി, പശുപാലനായിരിക്കും. പിന്നെ പാശയോഗം ജനിച്ചവൻ ധനമുണ്ടാക്കുന്നവനായി, നല്ല ശീലത്തോടും നല്ല ഭൃത്യന്മാരോടും നല്ല ബന്ധുക്കളോടും കൂടിയിരിക്കും. പിന്നെ കേദാരയോഗം ജനിച്ചവൻ കൃഷിക്കാരനായി നല്ല വസ്തുക്കൾ വളരെയുണ്ടായിരിക്കും. പിന്നെ ശൂലയോഗം ജനിച്ചവൻ ശൂരനായി, അന്നന്ന ശരീരത്തിന്മേൽ മുറിയുണ്ടാക്കുന്നവനായി, വധരുചിയായി, ധനമില്ലാതിരിക്കും. ധനേതിയുഗയോഗം ജനിച്ചവൻ ധനമില്ലാത്തവനായി, നാസ്തികനായിരിക്കും. പിന്നെ ഗോളയോഗം ജനിച്ചവൻ ദരിദ്രനായി, മലിനനായി, ജ്ഞാനമില്ലാത്തവനായി, വഷളായി, കൌശലപ്പണിയുണ്ടായി, മടിയുണ്ടായി, നടക്കുക ശീലമായിരിക്കും. ഇങ്ങിനെ സംഖ്യായോഗഫലങ്ങൾ.

ഇതീതി ഇങ്ങിനെ ഫലങ്ങളോടുകൂടി നാഭസയോഗങ്ങളെ ഇവിടെ പറഞ്ഞു. നിയത എന്നു തുടങ്ങി ഒടുക്കത്തെ പാദത്തിന്ന് ദശാഫലങ്ങളുടെ അപവാദങ്ങളാകുന്ന, നാഭസയോഗഫലങ്ങളാണെന്ന വിവരണത്തിൽ പറഞ്ഞതിൻെറ അർത്ഥം. പിന്നെ യോഗകർത്താക്കന്മാരിൽ ബലമേറിയവൻെറ ദശയിലെ യോഗഫലങ്ങൾ അനുഭവിപ്പൂ എന്ന നിയമമില്ലാ നാഭസയോഗഫലങ്ങൾക്ക് എന്നത്രേ ഒടുക്കത്തെ പാദത്തിന്നർത്ഥം. എന്നു വിഷമാക്ഷരത്തിലും ഭാഷയിലും പറഞ്ഞിരിക്കുന്നു.

ഇനി സാരാവലിയിൽ ഇരുപത്തൊന്നാമദ്ധ്യായം നാഭസയോഗാദ്ധ്യായമാകുന്നു അതിൻെറ ഭാഷയെ എഴുതുന്നു. "യവനാദ്യൈരിതി" യവനൻ തുടങ്ങിയുള്ളവരാൽ ആയിരത്തെണ്ണൂറ് നാഭസയോഗങ്ങൾ പറയപ്പെട്ടു. അവററിൽമുപ്പത്തിരണ്ട് ഇവിടെ പറയുന്നു എന്നർത്ഥം.

" നാവിതിനൌ " എന്നു തുടങ്ങി ഗോളം എന്നോടത്തോളം യോഗങ്ങളുടെ പേരുകൾ. സചരേതി സചരാചരമായ ജഗത്തിൻെറ ജനനം ഈ യോഗങ്ങളെക്കൊണ്ട് പറയപ്പെടുന്നു എന്നർത്ഥം. ആശ്രയേതി മുസലയോഗം, നളയോഗം, രജ്ജുയോഗം, ദലയോഗം ഇവ

ആശ്രയയോഗങ്ങൾ എന്നു മണിന്ഥൻ പറയുന്നു. പിന്നെ ഗോള യോഗം, സുഗയോഗം, ശൂലയോഗം, പാശയോഗം, വീണയോഗം കേദാരയോഗം, ദാമിനിയോഗം ഇവയേഴും പൂർവ്വാചാര്യന്മാരു് സംഖ്യ യോഗങ്ങളെന്നുപറയുന്നു. ഖൈര ഇതി സർവ്വയോഗം, മാലായോഗം ഇവ രണ്ടും ദലയോഗമെന്ന് പരാശനാൽ പറയപ്പെടുന്നു. പിന്നെ ഇരു പതുള്ളവ ആകൃതിയോഗങ്ങൾ എന്ന് മററുള്ളവരാൽ സാവിത്രത്തിൽ പറയപ്പെടുന്നു എന്നർത്ഥം. ആശ്രയേതി ഇതു തുടങ്ങി നാലുശ്ലോക ങ്ങൾ മൂലത്തിൽ മുകളിൽ എഴുതീട്ടുണ്ടു്. ആശ്രയയോഗം ജനിച്ചവൻ സൌഖ്യത്തോടും ലാഭത്തോടും ഗുണങ്ങളോടും കൂടിയിരിക്കും. അകൃ ത്യാദിയോഗങ്ങളോടു് ആശ്രയയോഗങ്ങൾ കൂടുകിൽ ആശ്രയോഗ ഫലമില്ല. നന്ദേതി ആകൃതിയോഗം ജനിച്ചവരു് സ്വഭാഗ്യങ്ങളെ ക്കൊണ്ടു് ആനന്ദിപ്പിക്കുന്നവനായി രാജാവിങ്കൽ നിന്നു ധനം ലഭിച്ച വരായി രാജസേവന്മാരായി പ്രസിദ്ധന്മാരായി പ്രായേണ സൌഖ്യ ത്തോടുകൂടി യവനനായിരിക്കും. പരേതി സംഖ്യാപരഭാഗ്യംകൊണ്ടു് സൌഖ്യവും ജീവനും ആയി എല്ലാടവും വൈകല്യമുണ്ടായിരിക്കും. കപിദിതി ദലയോഗം ജനിച്ചവൻ ചിലപ്പോൾ പരഭാഗ്യങ്ങളെ ക്കൊണ്ടും ചിലപ്പോൾ സ്വഭാഗ്യങ്ങളെക്കൊണ്ടും ചിലപ്പോൾ രാജാ വിങ്കൽ നിന്നു സുഖദുഃഖാദികളെ ലഭിക്കുന്നവനായിരിക്കും

ലഗ്നം തുടങ്ങി ഏഴുരാശിയിലായിട്ടാകിൽ കൂടയോഗം. ഏഴാം മേടത്തു് നിന്നാകിൽ മന്ത്രയോഗം പത്താംമേടത്തു നിന്നാകിൽ ചാപ യോഗം. ലഗ്നാദിതി ലഗ്നനാലേഴപത്തുകൾ തുടങ്ങി നാലുരാശിയിലാ യിട്ടുഗ്രഹങ്ങൾ ഏഴും നില്ക്കിൽ ക്രമേണ യൂപേഷ്ടകശക്തിദണ്ഡയോഗ ങ്ങൾ എന്നർത്ഥം. ഇവ സത്യാചാര്യൻ പറഞ്ഞവ എന്നർത്ഥം. തപ്ഷേതി പണവരാപോക്ലിമങ്ങളിൽ നിന്നു ഏഴുരാശിയിലായി ഗ്രഹ ങ്ങൾ ഏഴുംനിന്നാൽ അർദ്ധചന്ദ്രയോഗം. പിന്നെ ലഗ്നം നാലുകളിൽ എന്നു പറഞ്ഞപോലെ നില്ക്കിൽ ഗദായോഗം. ലഗ്നേതി ഈ ശ്ലോകം കൊണ്ടു്മുമ്പിൽ പറഞ്ഞപോലെ വജ്രാദിനാലും ചൊല്ലുന്നു. ഹോരാ എന്നു തുടങ്ങി സുമുദ്രീഷ്ടാ എന്നേടത്തോളംകൊണ്ടു് ആകൃതിയോഗ ങ്ങളെചൊല്ലുന്നു. ഹോരയിൽ പറഞ്ഞതുപോലെതന്നെ ആകകൊണ്ടു് ഇവിടെ ഭാഷയെഴുതാഞ്ഞതു്. ആശ്രയാദിയോഗങ്ങളെ പറയുന്ന

ശ്ലോകങ്ങൾ ' ആശ്രയ ' എന്ന തുടങ്ങിയുള്ളവ അവററിൻെറഭാഷയും ഇവിടെ എഴുതുന്നില്ല. മുമ്പിൽ പറകകൊണ്ടു്.

അവിടെ ആശ്രയയോഗങ്ങൾ ' വൃദ്ധഗാൎഗ്ഗ്യപക്ഷ ' എന്നിവിടെ പറയുന്ന ഭേദം. സൎവ്വേതി എല്ലാ ദശകളിലും നാഭസ്യയോഗഫലങ്ങൾ അനുഭവിക്കും. യോഗകൎത്താക്കന്മാരിൽ ബലമേറിയവൻെറ ദശയി ലേയുള്ളു എന്ന നിയമമില്ല എന്നർത്ഥം. സലിലേതിരജ്ജുയോഗം ജനിച്ചവരു് വെള്ളം സംബന്ധിച്ചിട്ടു് ചിലവുകഴിവാനുള്ള വട്ടങ്ങൾ വഴിപോലെ ഉള്ളവരായി ലാഭം വളരെയുണ്ടായി യശസ്സുണ്ടായി ദാനം ചെയ്യാത്തവരായി മലിനന്മാരായി ലുബ്ധന്മാരായി ഇളക്കമുള്ളവരായി രിക്കും. ആനൃതീതി കൂടയോഗം ജനിച്ചവരു് നേരില്ലാത്തവരായി കിതവന്മാരായി കാരാഗൃഹം സൂക്ഷിക്കുന്നവരായിത്താൻ കാവല്ക്കാര ന്മാരായിത്താൻ ദരിദ്രന്മാരായി ശഠന്മാരായി ക്രൂരന്മാരായി പൎവ്വതം തുടങ്ങി സഞ്ചരിപ്പാൻ അസഹ്യമായ ദേശത്തു് വസിക്കുന്നവരായി രിക്കും. സ്വജനേതി ഛത്രയോഗം ജനിച്ചവൻ സ്വജനങ്ങൾക്കു് ആശ്ര യനായി ദയയുണ്ടായി ദാനശീലനായി രാജാവിൻെറ ഇഷ്ടനായി ബുദ്ധി മാനായി ബാല്യവാൎദ്ധക്യങ്ങളിൽ സുഖിയായി മുണ്ടനായിരിക്കും. ആനൃതീതി ചാപയോഗം ജനിച്ചവൻ നേരില്ലാതെ കാവൽക്കാരനായി ത്താൻ കാരാഗൃഹരക്ഷകനായിത്താൻ ചോരനായി കിതവനായി കാട്ടിൽ വസിക്കുന്നവനായി യൌവ്വനത്തിങ്കൽ ഭാഗ്യമില്ലാത്തവനായി രിക്കും.

സുഭഗ ഇതി. അൎദ്ധചന്ദ്രയോഗം ജനിച്ചവരു് സുഭഗന്മാരായി സേനാപതികളായി സുന്ദരന്മാരായി രാജാവിൻെറ ഇഷ്ടന്മാരായി ബല വാന്മാരായി രത്നഭൂഷണങ്ങളോടും സ്വൎണ്ണഭൂഷണങ്ങളോടും കൂടിയവ രായിരിക്കും. അഭേതി വജ്രയോഗം ജനിച്ചവരു് ബാല്യവാൎദ്ധക്യ ങ്ങളിൽ സുഖികളായി ശൂരന്മാരായി സുഭഗന്മാരായി രോഗമില്ലാതെ യൌവനത്തിങ്കൽ ഭാഗ്യമില്ലാതെ ഖലന്മാരാൽ വിരോധിക്കപ്പെട്ടവരാ യിരിക്കും. വ്രതേതിയവയോഗം ജനിച്ചവർ വ്രതനിയമമംഗലപര ന്മാരായി യൌവനത്തിങ്കൽ സുഖവും ധനവുമുണ്ടായി ദാനശീലന്മാരായി സ്ഥിരചിത്തന്മാരായിരിക്കും. സ്ഥിതേതി കമലയോഗം ജനിച്ചവർ യശസ്സോടും ഗുണങ്ങളോടും കാന്തിയോടും സുഖത്തോടും കൂടിയവരായി

ഭൂമിയുടെ അധിപന്മാരായിരിക്കുമെന്നർത്ഥം. വിധീതി പാപയോഗം ജനിച്ചവർ വിധിച്ചവ ചെയ്യാൻ മനസ്സുള്ളവരായി സ്ഥിരതയുള്ള ധനത്തോടും സുഖത്തോടുംകൂടിയവരായി സംതൃപ്തന്മാരായി സുന്ദരന്മാരായി പ്രസാദമുള്ളവരായിരിക്കും. രോഗാത്താ ഇതി. ശകടയോഗം ജനിച്ചവർ രോഗംകൊണ്ടു് പരവശന്മാരായി വഷളായ ഭാര്യമാരുള്ളവരായി മൂർഖന്മാരായി ചാട്ടകൊണ്ടു് ചെലവു് കഴിക്കുന്നവരായി ദരിദ്രന്മാരായി സ്വജനങ്ങളും ബന്ധുക്കളും ഇല്ലാത്തവരായിരിക്കും. ഭ്രമണേതി വിഹഗയോഗം ജനിച്ചവർ സഞ്ചരിപ്പാൻ രുചിയുള്ളവരായി നികൃഷ്ടന്മാരായി ദൂതന്മാരായി സുരതംകൊണ്ടു് ജീവനം കഴിച്ചുകൂട്ടുന്നവരായി കലഹപ്രിയന്മാരായിരിക്കും. സതതേതി. ശൃംഗാടകയോഗം ജനിച്ചവർ എല്ലായ്പ്പോഴും അനർത്ഥമുണ്ടാക്കുന്നവരായി എതൃക്കുന്നവരായി ശാസ്ത്രത്തിങ്കലും സംഗീതത്തിങ്കലും കുശലന്മാരായി സ്വർണ്ണവും രത്നങ്ങളും വളരെയുള്ളവരായിരിക്കും. പ്രിയേതി ശൃംഗാടകയോഗം ജനിച്ചവർ കലഹപ്രിയന്മാരായി യുദ്ധത്തിങ്കൽ സാഹസികളായി സുഖികളായി രാജാവിന്റെ ഇഷ്ടന്മാരായി, സൌഭാഗ്യമുള്ള ഭാര്യമാരുണ്ടായി ധനവാന്മാരായി സ്ത്രീദ്വേഷ്യന്മാരായിരിക്കും. ബഹ്വിതി ഹലയോഗം ജനിച്ചവർ പെരുന്തീനികളായി, ദരിദ്രന്മാരായി, കൃഷിക്കാരായി, ദുഃഖിതന്മാരായി, ഉദ്വേഗികളായി, സ്വജനങ്ങളാലും ബന്ധുക്കളാലും ത്യജിക്കപ്പെട്ടവരായിരിക്കും. പ്രണതേതി ചക്രയോഗം ജനിച്ചാവർ ചക്രവർത്തിയായിരിക്കുമെന്നർത്ഥം. ബഹ്വിതി. സമുദ്രയോഗം ജനിച്ചവർ ധനവും രത്നങ്ങളുംവളരെയുള്ളവരായി രാജാവിന്റെ പദവിയും അർത്ഥവും ഉള്ളവരായി, എല്ലാവർക്കും ഇഷ്ടന്മാരായി സ്ഥിരചിത്തന്മാരായി ബലപരാക്രമങ്ങളുള്ളവരായിരിക്കും. ആത്മനീതി യൂപയോഗം ജനിച്ചവൻ തന്നെ രക്ഷിക്കുന്നവനായി ദാനശീലനായി, ബലവീര്യസൌഖ്യങ്ങളുണ്ടായി, വ്രതങ്ങളിലും നിയമങ്ങളിലും സത്യത്തിങ്കലും തല്പരനായി വിശേഷമുള്ളവനായിരിക്കും. ഇഷ്വേതി ഇഷുയോഗം ജനിച്ചവർ യുദ്ധപ്രിയന്മാരായി, ദസ്യുക്കളെ ബന്ധിക്കുന്നവരായി, നായാട്ടും വനവാസവും ഇഷ്ടമായി, ഏററവും ഉന്മാദമുള്ളവരായി, ഹിംസാശീലന്മാരായി, വഷളന്മാരായി, കൌശലമുള്ളവരായിരിക്കും. ധനേതി ശക്തിയോഗംജനിച്ചവർ ധനമില്ലാതെ അംഗപിംഗലന്മാരായി, ദുഃഖിതന്മാരായി, നീചന്മാരായി, അലസന്മാരായി,

ചെലവായുസ്സുകാളായി, യുദ്ധപ്രിയന്മാരായി, സമർത്ഥന്മാരായി, സ്ഥിരതയുള്ളവരായി, സുഭഗന്മാരായിരിക്കും. ഹതേതി ദണ്ഡയോഗം ജനിച്ചവർ പുത്രന്മാരും ഭാൎയ്യമാരും മരിച്ചു് ദരിദ്രനായി, എല്ലാരാലും നിന്ദിക്കപ്പെട്ടവരായി സ്വജനങ്ങളാൽ ബഹിഷ്കൃതന്മാരായി, ദുഃഖിതന്മാരായി, നീചന്മാരായി, ദാസന്മാരായിരിക്കും. നിത്യമിതി മാലായോഗം ജനിച്ചവര് എല്ലാനാളും സുഖപ്രധാനന്മാരായി, വാഹനങ്ങളും വസ്ത്രങ്ങളും ഭക്ഷണസാധനങ്ങളും ഭോഗങ്ങളും വളരെയുള്ളവരായി, കാന്തിയുള്ളവനായി, നല്ല ഭാൎയ്യമാർ വളരെയുള്ളവരായിരിക്കും.

“വിഷമാ ഇതി.” സൎപ്പയോഗം ജനിച്ചവർ വിഷമന്മാരായി, ക്രൂരന്മാരായി, നിസ്വന്മാരായി, എല്ലാനാളും സുഖികളായി, ദീനന്മാരായി, പരഭക്തന്മാരായി, മദ്യാദികളിൽ ഇച്ഛയുള്ളവരായിരിക്കും.

“ അടനേതി ” രജ്ജുയോഗം ജനിച്ചവർ ഗമനപ്രിയന്മാരായി, സുന്ദരന്മാരായി പരദേശങ്ങളിൽ അർത്ഥങ്ങളെ അനുഭവിക്കുന്നവരായി, ക്രൂരന്മാരായി, ദുഷ്ടന്മാരുടെ സ്വഭാവമായിരിക്കും.

“ മാനേതി. ” മുസലയോഗം ജനിച്ചവർ അഭിമാനത്തോടും ധനത്തോടും കല്പനയോടുംകൂടിയവരായി, കൎമ്മങ്ങളിൽ ഉദ്യോഗമുണ്ടായി, രാജപ്രിയന്മാരായി, പ്രസിദ്ധരായി, സ്ഥിരചിത്തന്മാരായി, ക്രൂരന്മാരായിരിക്കും.

“ ഊനേതി” നളയോഗം ജനിച്ചവർ ഊനാധികദേഹന്മാരായി ധനസമൂഹത്തെ അനുഭവിക്കുന്നവരായി, ഏററവും സമർത്ഥന്മാരായി ബന്ധുഹിതന്മാരായി സുന്ദരന്മാരായിരിക്കും.

“ ദാരിദ്ര്യേതി” ഗോളയോഗം ജനിച്ചവർ ദാരിദ്ര്യവും ആലസ്യവും ഉള്ളവരായി, വിദ്യയും അർത്ഥവും ജ്ഞാനവും ഇല്ലാതെ, മലിനന്മാരായി ദുഃഖിതന്മാരായി, ദീനന്മാരായിരിക്കും.

“ പാഷണ്ഡേതി” യുഗയോഗം ജനിച്ചവർ നാസ്തികന്മാരായി ത്താൻ ധനമില്ലാത്തവരായിത്താൻ ശോകബഹിഷ്കൃതന്മാരായി സുതന്മാരും അഭിമാനവും ധൎമ്മവും ഇല്ലാത്തവരായിരിക്കും.

“ തീക്ഷ്ണേതി” ശൂലയോഗം ജനിച്ചവർ തീക്ഷ്ണന്മാരായി, അലസന്മാരായി, ധനമില്ലാതെ, ഹിംസാശീലന്മാരായി, ബഹിഷ്കൃതന്മരായി

മഹാശൂരന്മാരായി, യുദ്ധത്തിങ്കൽ യശസ്സു ലഭിച്ചവരായി, രൌദ്രന്മാരായിരിക്കും.

"സുബഹുനാമിതി" കേദാരയോഗം ജനിച്ചവർ നെല്ലു തുടങ്ങിയുള്ള സുഖസാധനങ്ങൾ വളരെയുള്ളവരായി കൃഷിക്കാരായി സത്യവാദികളായി സുഖികളായി ഇളക്കമുള്ള പ്രകൃതിയായി ധനവാന്മാരായിരിക്കും.

"പാശ ഇതി." പാശയോഗം ജനിച്ചവർ ബന്ധനഭാക്കുകളായി കർമ്മത്തിന്നു ഉദ്യോഗമുള്ളവരായി പ്രഞ്ചകാരന്മാരായി വളരെ പറയുന്നവരായി സ്വഭാവം വഷളായി വളരെ ഭൃത്യന്മാരുള്ളവരായിരിക്കും.

"ഭാമിന്യാമിതി" ദാമിനിയോഗം ജനിച്ചവൻ ഉപകാരം ചെയ്യുന്നവനായി പശുക്കൾ വളരെയുണ്ടായി ധനേശ്വരനായി മൂഢനല്ലാതെ വളരെ ധനവും രത്നങ്ങളും ഉള്ളവനായി ധീരനായി വിദ്വാനായിരിക്കും.

"മിത്രേതി." വീണായോഗം ജനിച്ചവർ ബന്ധുക്കളോടുകൂടിയവരായി നല്ല വാക്കായി ശാസ്ത്രപരന്മാരായി സംഗീതത്തിങ്കലും കൊട്ടിലും സമർത്ഥന്മാരായി സുഖഭാക്കുകളായി വളരെ ഭൃത്യന്മാരുള്ളവരായിരിക്കും.

ഇങ്ങിനെ സാരാവലിയിലെ നാഭസയോഗാദ്ധ്യായമാകുന്ന ഇരുപത്തൊന്നാമദ്ധ്യായത്തിൻെറ ഭാഷ കഴിഞ്ഞു. ഇനി 'അധമ' എന്നു തുടങ്ങി ഒമ്പതുശ്ലോകങ്ങളെക്കൊണ്ടു ചന്ദ്രയോഗങ്ങളേയും അവററിൻെറ ഫലങ്ങളേയും ചൊല്ലുന്നു. ഇതു ഹോരയിലെ പതിമൂന്നാമദ്ധ്യായമാകുന്നു.

[1] ആദിത്യൻെറ കേന്ദ്രത്തിൽ ചന്ദ്രൻ നിന്നാൽ അധമയോഗം പണപരത്തിൽ നിന്നാൽ സമയോഗം. ആപോക്ലിമത്തിൽ നിന്നാൽ

---

1 അസമസമവരിഷ്ഠാന്യർക്കകേന്ദ്രാദിസംസ്ഥേ
ശശിനിവിനയവിത്തജ്ഞാനധീനൈപുണ്യാനി
അഹനിനിശിച ചന്ദ്രേസ്വാധിമിത്രാംശകേവാ
സുരഗുരുസിതദൃഷ്ടേ വിത്തവാൻസ്യാൽ സുഖീച.

വരിഷ്ഠയോഗം. പിന്നെ അടക്കവും ധനവും അറിവും ബുദ്ധിയും സാമ ൎത്ഥ്യവുമില്ലാതെ താൻ കുറഞ്ഞുതാൻ ഇരിക്കും. അധമ്മയോഗമുണ്ടെ ങ്കിൽ സമയോഗമുണ്ടെങ്കിൽ ഇവ മദ്ധ്യമങ്ങളായിരിക്കും. വരിഷ്ഠ യോഗമുണ്ടെങ്കിൽ ഇവ വഴിപോലെ ഉണ്ടായിരിക്കും. പിന്നെ [1] ആ ചന്ദ്രൻ തന്റെ നവാംശകത്തിൽത്താൻ അതിബന്ധുനവാംശകത്തിൽ ത്താൻ ആയിരിപ്പൂ പകലായും വ്യാഴദൃഷ്ടിയുണ്ടായും ഇരിപ്പൂ എന്നാൽ ദ്രവ്യമുണ്ടാകും. ഈവണ്ണം നില്ക്കുന്ന ചന്ദ്രന്ന് രാത്രിയിലായി ശുക്ര ദൃഷ്ടിയുണ്ടാകിൽ സുഖമുണ്ടാകും എന്നു ഭാഷയിൽ പറഞ്ഞിരിക്കുന്നു. പിന്നെ വിവരണത്തിൽ അടക്കവും ധനവും അറിവും ബുദ്ധിസാമ ൎത്ഥ്യവും എന്നിങ്ങിനെ നാലുഫലങ്ങളായി പറഞ്ഞു. പിന്നെ ആദി ത്യൻ നില്ക്കുന്ന രാശിയിൽ ചന്ദ്രൻ നിന്നാൽ അടക്കം കുറഞ്ഞിരിക്കും. രണ്ടാംമേടത്താകിൽ അടക്കം മദ്ധ്യമമായിരിക്കും. മൂന്നാംമേടത്താകിൽ അടക്കം വഴിപോലെയുണ്ടായിരിക്കും. നാലാംമേടത്താകിൽ ധനം കുറഞ്ഞിരിക്കും. അഞ്ചാംമേടത്താകിൽ ധനമദ്ധ്യമമായിരിക്കും. ആറാംമേടത്താകിൽ ധനം വഴിപോലെയുണ്ടായിരിക്കും. ഏഴാംമേട ത്താകിൽ അറിവു കുറഞ്ഞിരിക്കും. എട്ടാംമേടത്താകിൽ അറിവ് മദ്ധ്യമമായിരിക്കും. ഒമ്പതാംമേടത്താകിൽ അറിവ് വഴിപോലെ യുണ്ടായിരിക്കും. പത്താംമേടത്താകിൽ ബുദ്ധിസാമൎത്ഥ്യം കുറഞ്ഞി രിക്കും. പതിനൊന്നാംമേടത്താകിൽ മദ്ധ്യമമായിരിക്കും. പന്ത്രണ്ടാം മേടത്താകിൽ ബുദ്ധിസാമൎത്ഥ്യം വഴിപോലെയുണ്ടായിരിക്കും. എന്നും പറഞ്ഞു. പിന്നെ ചന്ദ്രൻ നില്ക്കുന്ന വൎഗ്ഗങ്ങളെക്കൊണ്ടു് ഈ ഫലങ്ങ ളുടെ വിശേഷം നിരൂപിക്കേണം. എന്നും പിന്നെ ഉത്തരാൎദ്ധത്തിൽ പറഞ്ഞ ഫലങ്ങൾ രണ്ടും രണ്ടുപ്രകാരമായാലുണ്ടു് എന്നു പറഞ്ഞു.

---

1 സ്വാംശേധിമിത്രസ്യാംശേവാ സാസ്ഥിതോ ദിവസേയദി
ഗുരുണാദൃശ്യതേ തത്രജാതോവിത്തസുഖാന്വിതഃ
നിശ്യേവംഭൃഗുണാചന്ദ്രോ ദൃശ്യതേയദിതത്രച
വിപൎയ്യയസ്ഥശീതാംശൌ ജായന്തേല്പധനാനരാഃ.

[1] "സൌമ്യൈരിതി" ചന്ദ്രൻ ഏഴാറേട്ടുകളിലായിട്ടു് ബുധഗുരു ശുക്രന്മാർമൂവരും നിന്നാൽ അധിയോഗം എന്നപേരായ ഒരു യോഗം. ഈ യോഗം ജനിച്ചവൻ ബുധഗുരു ശുക്രന്മാർ ദുർബ്ബലന്മാരാകിൽ പട നായകനായിരിക്കും. മദ്ധ്യമം ബലമാകിൽ മന്ത്രിയായിരിക്കും. പൂർണ്ണ ബലവാന്മാരാകിൽ രാജാവായിരിക്കും. പിന്നെ ഈ പടനായക മന്ത്രി രാജാക്കന്മാർ സഖ്യവിഭവസമ്പന്നന്മാരായി ഹതശത്രുക്കളായി, ദീർഘായുസ്സുകളായി, രോഗവും ഭയവും ഇല്ലാത്തവരായിരിക്കും.

[2] "ഹിത്വേതി" ചന്ദ്രാൽ രണ്ടാമേടത്തു് ചൊവ്വതുടങ്ങിയുള്ള വരിൽ ഒരുത്തർ നിന്നാൽ സുനഭായോഗം പന്ത്രണ്ടാം മേടത്തു നിന്നാൽ അനഭായോഗം. രണ്ടാമേടത്തും പന്ത്രണ്ടാമേടത്തും നിന്നാൽ ധുരധുരായോഗം. രണ്ടാമേടത്തും പന്ത്രണ്ടാമേടത്തും ഇവ രേവരും ഇല്ലെങ്കിൽ കേമദ്രുമയോഗം എന്നു് പലരുടേയും പക്ഷം.

പിന്നെ ഗർഗ്ഗാചാര്യാദികളുടെ പക്ഷത്തിൽ ചന്ദ്രനോടുകൂടിത്താൻ കേന്ദ്രത്തിൽത്താൻ ഗ്രഹങ്ങളുണ്ടെങ്കിൽ കേമദ്രുമമല്ലെന്നു് 'അവൈ്യ' എന്നുതുടങ്ങി 'നേഷ്യതേ' എന്നേടത്തോളമുള്ളതിൻെറ അർത്ഥം എന്ന പാരമേശ്വരത്തിൽ പറഞ്ഞു. പിന്നെ ചന്ദ്രകേന്ദ്രത്തിൽ

---

1 സൌമ്യൈഃ സ്മരാരിനിധനേഷ്വധിയോഗഇന്ദോ-
സ്തസ്മിംശ്ചമൂപസചിവക്ഷിതിപാലജന്മ.
സമ്പന്നസൌഖ്യവിഭവാഹതശത്രവശ്ച
ദീർഘായുഷോവിഗതരോഗഭയാശ്ചജാതാഃ

2 ഹിത്വാർക്കം സുനഭാനഭാധുരുധുരാസ്സ്വാന്ത്യോ
ഭയസ്ഥൈർഗ്രഹൈ
സ്ശീതാംശോഃ കഥിതാന്യഥാതുബഹുഭിഃ
കേമദ്രുമോനൈസ്ത്വപസൌ
കേന്ദ്രേശീതകരേഥവാഗ്രഹയുതേ
കേമദ്രുമോനേഷ്യതേ.
കേചിൽ കേന്ദ്രനവാംശകേഷുചവദ-
ന്ത്യുക്തിപ്രസിദ്ധാനതേ.

ഗ്രഹങ്ങൾ ഉണ്ടെങ്കിൽ കേമദ്രുമം ഇല്ലെന്നർത്ഥം. ഈ പക്ഷം വരാഹമിഹിരന്ന് സമ്മതമാണെന്നതാനും എന്ന് വിവരണത്തിൽ പറഞ്ഞു.

പിന്നെ ചന്ദ്രകേന്ദ്രനവാംശകങ്ങളിൽ ഗ്രഹങ്ങൾ ഉണ്ടാകിൽ കേമദ്രുമമില്ലെന്ന ചിലർ. ആ പക്ഷം ഇപ്പോൾ പ്രസിദ്ധമല്ലതാനും എന്ന ഒട്ടക്കത്തെ പാദത്തിൻെറ അർത്ഥം എന്നും പറഞ്ഞു. പിന്നെ പാരമേശ്വരത്തിൽ ചന്ദ്രൻെറ നാലാമേടത്തിൽ കുജാദിഗ്രഹങ്ങളുണ്ടാകിൽ 'സുനഭാ.' പത്താംമേടത്തുണ്ടാകിൽ അനഭാ. രണ്ടേടത്തുമുണ്ടാകിൽ ധുരധുരാ. രണ്ടേടത്തുമില്ലെങ്കിൽ കേമദ്രുമാ എന്ന് ശ്രുതികീർത്തി തുടങ്ങിയുള്ളവരുടെ പക്ഷം. ചന്ദ്രൻ നില്ക്കുന്ന നവാംശരാശിയുടെ രണ്ടാമേടത്ത് കുജാദികളുണ്ടെങ്കിൽ സുനഭാ. പന്ത്രണ്ടാമേടത്തുണ്ടെങ്കിൽ അനഭാ. രണ്ടേടത്തുമുണ്ടെങ്കിൽ ധുരധുരാ. രണ്ടേടത്തുമില്ലെങ്കിൽ കേമദ്രുമ. എന്ന് ജീവശർമ്മാവ് തുടങ്ങിയുള്ളവരുടെ പക്ഷം. ഈ പക്ഷങ്ങൾ ഇപ്പോൾ പ്രസിദ്ധമല്ലതാനും എന്ന ഒട്ടക്കത്തെ പാദത്തിൻെറ അർത്ഥം എന്ന പറഞ്ഞു. ഭാഷയിലും പാരമേശ്വരത്തിലെപ്പോലെതന്നെ പറഞ്ഞുകിടക്കുന്നു.

[1] "ത്രിംശേതി." ഓരോ ഗ്രഹമായിട്ട് അഞ്ചുപ്രകാരം ഈരണ്ടായിട്ടും മുമ്മൂന്നായിട്ടും പത്തുപ്രകാരം നന്നാലായിട്ടും അഞ്ചും അഞ്ചും കൂടി ഒന്ന്. ഇങ്ങിനെ മുപ്പത്തൊന്ന പ്രകാരം സുനഭായോഗങ്ങൾ. ഇങ്ങിനെ ഗ്രഹഭേദംകൊണ്ട് നൂറെറമ്പതു് ധുരധുരായോഗങ്ങൾ എന്ന് അർത്ഥം.

---

1 ത്രിംശത്സരൂപാസ്സുന ഭാനഭാഖ്യാ
ഷഷ്ഠിത്രയംദൌരുധുരാഃ പ്രഭേദാഃ
ഇച്ഛാവികല്പൈഃ ക്രമശോഭിനീയ
നിതേനിവൃത്തിഃ പുനരന്യനീതിഃ.

2 സ്വയമധിഗതവിത്തഃ പാർത്ഥിവസ്തൽസമോവാ
ഭവതിഹി.സുനഭായാംധീധനഖ്യാതിമാംശ്ച.
പ്രഭുരഗദശരീരശ്ശീലവാൻ ഖ്യാതകീർത്തി-
ർവ്വിഷയസുഖസുവേഷോ നിർവ്വൃതശ്ചാനഭായാം.

[2] " സ്വയമിതി " സുനഭായോഗം ജനിച്ചവൻ താൻതന്നെ യുണ്ടാക്കിയ ദ്രവ്യമുണ്ടായി രാജവായിത്താൻ രാജാവിനോട് സമനായിത്താൻ ബുദ്ധിമാനായി ധനവാനായി പ്രസിദ്ധനായിരിക്കും. ബുദ്ധികൊണ്ടും ധനംകൊണ്ടും പ്രസിദ്ധനായിരിക്കും എന്നാകിലുമാം പിന്നെ അനഭായോഗം ജനിച്ചവൻ പ്രഭുവായി വ്യാധിയില്ലാതെ എല്ലാവരുടേയും ഹിതത്തേയും ഗുരുദേവബ്രാഹ്മണ പൂജയും ധമ്മത്തേയും ആചരിക്കുന്നവനായി പ്രസിദ്ധമായ യശസ്സുണ്ടായി വിഷയസുഖങ്ങളെ അനുഭവിക്കുന്നവനായി സുന്ദരനായി എല്ലാപ്പോഴും സന്തുഷ്ടനായിരിക്കും.

[1] " ഉല്പന്നേതി. " ധുരുധുരായോഗം ജനിച്ചവൻ വല്ലേടവും വല്ലപ്രകാരവും ഉണ്ടായിരിക്കുന്ന സുഖസാധനങ്ങളെക്കൊണ്ടും സുഖത്തെ അനുഭവിക്കുന്നവനായി ധനവും വാഹനങ്ങളും വളരെവളരെയുണ്ടായിട്ട് ദാനശീലനായി നല്ല ഭൃത്യന്മാരുള്ളവനായിരിക്കും. പിന്നെ കേമദ്രുമം ജനിച്ചവൻ രാജാവിൻെറ വംശത്തിൽ ഉണ്ടാകുന്നവനാകിലും മലിനനായി ദുഃഖിതനായി നീചനായി നിസ്വനായി ദാസനായി ദുഷ്ടനായിരിക്കും.

[2] " ഉത്സാഹേതി. " സുനഭാദ്രയോഗകത്താവ് ചൊവ്വയാകിൽ ഉത്സാഹവും വീര്യവും ധനവും സാഹസവും ഉണ്ടായിരിക്കും. പിന്നെ ബുധനാകിൽ സമർത്ഥനായി നല്ല വാക്കായി കലാവിദ്യക്ക് സമർത്ഥനായിരിക്കും. പിന്നെ വ്യാഴമാകിൽ അർത്ഥത്തേയും ധമ്മത്തേയും

---

1 ഉല്പന്നഭോഗസുഖഭുഗ്ധനവാഹനാഢ്യ-
സ്ത്യാഗാന്വിതോധുരുധുരാ പ്രഭവസ്സുഭൃത്യഃ
കേമദ്രുമേമലിന ദുഃഖിതനീച നിസ്വഃ
പ്രേഷ്യഃ ഖലശ്ചനൃപതേ രപിവംശജാതഃ.

2 ഉത്സാഹശൌര്യധന സാഹസവാൻ മഹീജേ
സൌമ്യേപടുസ്സുവചനോ നിപുണഃ കലാസു
ജീവേർത്ഥധമ്മസുഖഭുങ് നൃപപൂജിതശ്ച
കാമീ ഭൃഗൌബഹുധനോ വിഷയോപഭോക്താ.

സുഖത്തേയും അനുഭവിക്കുന്നവനായി രാജാവിനാൽ പൂജിക്കപ്പെടുന്നവ നായിരിക്കും.

പിന്നെ ശുക്രനാകിൽ കാമിയായി, വളരെ ധനമുള്ളവനായി, വിഷയസുഖങ്ങളെ അനുഭവിക്കുന്നവനായിരിക്കും.

[1] "പരേതി" ശനിയോഗകർത്താവാകിൽ മററുള്ളവരുടെ വിഭവങ്ങളേയും വസ്ത്രങ്ങളേയും കിടക്ക തുടങ്ങിയുള്ളവയേയും അനുഭവിക്കുന്നവനായി, ബഹുകാര്യങ്ങളെ ചെയ്യുന്നവനായി, സമൂഹത്തിന്ന് അധിപതിയായിരിക്കും. പിന്നെ ദൃശ്യാർദ്ധത്തിൽ ചന്ദ്രൻ നില്പ്പ. പകൽ ജനനവുമായിരിപ്പൂ എന്നാൽ അവൻ ദരിദ്രനായിരിക്കും. അദൃശ്യാർദ്ധത്തിലാകിൽ ഈശപരതപമുണ്ടായിരിക്കും. രാത്രിയിലാകിൽ മറിച്ച്. ഉദിച്ചാൽ അസ്തമിക്കുവോളം ദൃശ്യാർദ്ധത്തിങ്കൽ അസ്തമിച്ചാൽ ഉദിക്കുവോളം അദൃശ്യാർദ്ധത്തിങ്കലെന്നറിക. പിന്നെ ദൃശ്യാർദ്ധത്തിലാകിൽ ചന്ദ്രൻ അശുഭത്തെയുണ്ടാക്കും. അവിടെ അപരപക്ഷംകൂടിവരികിൽ ഏററവും ശുഭത്തെ ഉണ്ടാക്കും. രാത്രിയിൽ അദൃശ്യാർദ്ധത്തിലാകിൽ ശുഭത്തെ ഉണ്ടാക്കും. പൂർവ്വപക്ഷത്തിലാകിൽ ഏററവും ശുഭത്തെ ഉണ്ടാക്കും. പിന്നെ അപരപക്ഷത്ത് പകൽ ദൃശ്യാർദ്ധനാകിൽ ശുഭത്തെ ഉണ്ടാക്കും. പൂർവ്വപക്ഷത്തിൽ പകൽ ദൃശ്യാർദ്ധത്തിങ്കലാകിലും വളരെ അശുഭത്തെ ഉണ്ടാക്കയില്ല. അപരപക്ഷത്തിൽ രാത്രിയിൽ അദൃശ്യാർദ്ധത്തിലാകിലും അശുഭത്തെ ഉണ്ടാക്കും പൂർവ്വപക്ഷത്തിൽ രാത്രിയിൽ അദൃശ്യാർദ്ധത്തിങ്കലാകിൽ മദ്ധ്യമമെന്നെല്ലാം യുക്തിക്കു തക്കവണ്ണം ഊഹിച്ചുകൊള്ളേണമെന്ന് വിവരണത്തിൽ പറഞ്ഞു കിടക്കുന്നു.

---

1 പരവിഭവപരിച്ഛദോപഭോക്താ
രവിതനയോ ബഹുകാര്യകൃത് ഗണേശഃ
അശുഭകൃദുഡുപോഹനി ദൃശ്യമൂർത്തി-
ർഗ്ഗളിതതനുശ്ച ശുഭോ ന്യഥാന്യ ദൂഹ്യം.

[2] " ലഗ്നാദിതി " ലഗ്നാൽ ഉപചയത്തിൽ ചന്ദ്രഗുരുശുക്രബുധന്മാർ എല്ലാവരും നില്ക്കിൽ അവധിക്കൂടാതെ ധനമുണ്ടാകും. ഈ യോഗം അതിവസുമദ്ധ്യോഗം. പിന്നെ ചന്ദ്രാൽ ഉപചയത്തിൽ ഗുരുശുക്രബുധന്മാർ നില്ക്കുകിൽ ധനവാനായിരിക്കും. ഈ യോഗം വസുമദ്ധ്യോഗം. ലഗ്നാൽത്താൻ ചന്ദ്രാൽത്താൻ ഉപചയത്തിൽ രണ്ടു ശുഭന്മാരു് നില്ക്കുകിൽ തനിക്കൊത്ത ധനമുണ്ടായിരിക്കും. ഇതു് സമവസുമദ്ധ്യോഗം. വിലഗ്നത്താൽ ചന്ദ്രാൽത്താൻ ഉപചയത്തിൽ ഒരു ശുഭഗ്രഹംനിന്നാൽ അല്പ ധനവാനായിരിക്കും. ഈ യോഗം അല്പവസുമദ്ധ്യോഗം. മററുള്ള ധന ഫലങ്ങളായവയും ദാരിദ്രഫലങ്ങളായുള്ളവയും ഇവ വസുമദ്ധ്യോഗഫലത്തെ ബാധിക്കയില്ല.

പിന്നെ ചന്ദ്രാലെങ്കിലും ലഗ്നാലെങ്കിലും ഉപചയത്തിങ്കൽ ശുഭ നില്ലായ്കിൽ ദാരിദ്ര്യമനുഭവിക്കുമെന്നു് അർത്ഥാൽ വന്നുവെന്നറിക. ഇങ്ങിനെ ഹോരയിലെ ചന്ദ്രയോഗാദ്ധ്യായമാകുന്ന പതിമൂന്നാമദ്ധ്യായത്തിന്റെ ഭാഷ കഴിഞ്ഞു.

സാരാവലിയിൽ പതിമൂന്നാമദ്ധ്യായം ചന്ദ്രയോഗാദ്ധ്യായമാകുന്നു. അതിന്റെ ഭാഷയെഴുതുന്നു. [1] 'സുനഭേതി' ആദിത്യനല്ലാത്ത ഗ്രഹം ചന്ദ്രാൽ രണ്ടാമേടത്തുനിന്നാൽ സുനഭായോഗം. പന്ത്രണ്ടാമേടത്തു നിന്നാൽ അനഭായോഗം. രണ്ടേടത്തും നിന്നാൽ ധുരധുരായോഗം എന്നർത്ഥം. ഏത ഇതി ഇവ മൂന്നുയോഗങ്ങളും ഇല്ലാതെ ഇരിപ്പൂ. കേന്ദ്രത്തിൽ ഗ്രഹവും ഇല്ലാതെയിരിപ്പൂ, ചന്ദ്രനു് ഗ്രഹദൃഷ്ടിയോഗങ്ങളും ഇല്ലാതെ ഇരിപ്പൂ എന്നാൽ അതികഷ്ടമായ കേമദ്രുമയോഗം എന്നർത്ഥം.

---

2 ലഗ്നാദതീവ വസുമാൻ വസുമാംശ്ശശാങ്കാൽ
സൌമ്യഗ്രഹൈരുപചയോപഗതൈസ്സമസ്തൈഃ
ദ്വാഭ്യാംസമോല്പവസുമാംശ്ചതദൂനതായാ-
മന്യേഷ്വസത്സ്വപിഫലേഷ്വിദമുല്ക്കടേന.

1 ഹോരാശ്ലോകങ്ങളെക്കൊണ്ടു് സൂചിപ്പിച്ച കാൎയ്യങ്ങളെത്തന്നെ വിസ്തരിച്ചു് സാരാവലിയിൽ പറയുന്നു.

" സുനഃഭതി " അസുനഭാദയോഗവും അനഭയോഗവും മൂപ്പ ത്തൊന്ന ധുരുധുരായോഗം ന്തററസ്സത്തു് എന്നർത്ഥം.

" ശ്രീമാനിതി " സുനഭാഗോഗം ജനിച്ചവൻ ശ്രീമാനായി, പരാക്രമിയായി, ബഹുധർമ്മശീലനായി, ശാസ്ത്രാത്ഥവിത്തായി വളരെ യശസ്സുണ്ടായി, സ്വജനമനോഹരനായി, കാന്തിയുണ്ടായി, സുഖി യായി, രാജാവായിത്താൻ മന്ത്രിയായിത്താൻ സുതനായിത്താൻ വളരെ ബുദ്ധിയുള്ളവനായിരിക്കം.

" വാഗ്മീതി " അനഭായോഗം ജനിച്ചവൻ വാഗ്മിയായി, പ്രഭു വായി, ധനവാനായി, വ്യാധിയില്ലാതെ, നല്ല ശീലമായി, ഭക്ഷണസാ ധനങ്ങളേയും പാനസാധനങ്ങളേയും പുഷ്പങ്ങളേയും പട്ടുതുടങ്ങിയുള്ള വസ്ത്രാദികളേയും സുന്ദരിമാരേയും അനുഭവിക്കുന്നവനായി, പ്രസിദ്ധ നായി, സകലഗുണങ്ങളുമുണ്ടായി, സുഖിയായി ശാസ്ത്രവിത്തായി, സുന്ദരനായിരിക്കം. " വാഗീതി " ധുരധുരായോഗം ജനിച്ചവൻ വാക്കുകൊണ്ടും ബുദ്ധികൊണ്ടും വിക്രമംകൊണ്ടും ഗുണംകൊണ്ടും പ്രസി ദ്ധനായി, സ്വാതന്ത്ര്യമുണ്ടായി, സൌഖ്യത്തേയും ധനത്തെയും വാഹന ത്തേയും ഭോഗത്തേയും അനുഭവിക്കുന്നവനായി, ദാനശീലനായി, കുഡും ബത്തെ രക്ഷിപ്പാനായ്ക്കൊണ്ടു് ദുഃഖിക്കുന്നവനായി, സദ്വൃത്തനായി തേരാളിയായിരിക്കം.

" കാന്തീതി. " കേമദ്രുമയോഗം ജനിച്ചവൻ കാന്തിയും അന്നവും വസ്ത്രവും ഭവനവും ചാർച്ചക്കാരും ബന്ധുക്കളും ഇല്ലാത്തവനായി ദാരി ദ്ര്യവും ദുഃഖവും ദൈന്യവും വ്യാധിയും ദുഃഖവും മാലിന്യവുമുള്ളവനായി ദാസനായി ദുഷ്ടനായി സകലലോകത്തിന്നും വിരുദ്ധമായി പ്രവൃത്തിക്കു ന്നവനായിരിക്കം. രാജവംശത്തിൽ ജനിച്ചവനാകിലും.

" ഭൌമാദീനാമിതി. " ചൊവ്വ തുടങ്ങിയുള്ളവരുടെ ബലവും ജനിച്ചവൻെറ ദശയും കുലവും അറിഞ്ഞിട്ടു് ബുദ്ധിമാനായവൻ സുന ഭാദിയോഗങ്ങളുടെ ഫലം ചൊല്ലുക.

" കേന്ദ്രാദിതി. " ശ്രുതികീർത്ത്യാദികളുടേയും ജീവശർമ്മാദി കളുടേയും പിന്നെ ഉള്ള ആചാര്യന്മാരുടേയും മതങ്ങളൊക്കെ

അറിഞ്ഞു് അവററിൻെറ പ്രാധാന്യാപ്രാധാന്യാദികളും ചന്ദ്രൻെറ ബലാബലാദികളും എന്നിവയൊക്കെ വിചാരിച്ച് സുനഭാദിഫലം ചൊല്ലുകയെന്നൎത്ഥം.

" വിക്രമേതി. " സുനഭായോഗത്തിൽ ചൊവ്വയാകിൽ പരാക്രമവും ധനവുമുണ്ടായി വാക്കിന്നു ക്രൂരതയുണ്ടായി പടനായകനായി ക്രൂരനായി ഹിംസാശീലനായി ഡംഭുണ്ടായി വിരോധിയായിരിക്കും.

" ശ്രുതീതി. " ബുധനാകിൽ വേദശാസ്ത്രങ്ങളിലും സംഗീതത്തിങ്കലും സമൎത്ഥനായി ധമ്മത്തിങ്കൽ ഇച്ഛയുണ്ടായി കാവ്യമുണ്ടാക്കുന്നവനായി നല്ല മനസ്സായി എല്ലാവൎക്കും ഇഷ്ടനായി സുന്ദരനായിരിക്കും.

" നാനേതി. " വ്യാഴമാകിൽ പല വിദ്യകൾക്കും ആചാര്യനായി പ്രസിദ്ധനായി രാജാവിന്നു് ഇഷ്ടമായി നല്ല കുഡുംബവും ധനവും സമൃദ്ധിയും ഉണ്ടായിരിക്കും.

" സ്ത്രീതി. " ശുക്രനാകിൽ സ്ത്രീകളും വിളഭൂമിയും ധനവും വിഭവങ്ങളും പശുക്കൾ തുടങ്ങിയുള്ള നാല്ക്കാലികളും പരാക്രമവുമുണ്ടായി രാജാവിനാൽ സല്ക്കരിക്കപ്പെടുന്നവനായി വിദ്വാനായി പ്രഭുവായി സമർത്ഥനായിരിക്കും.

" നിപുണേതി. " ശനിയാകിൽ ബുദ്ധി സാമർത്ഥ്യമുണ്ടായി ഗ്രാമാധിപനായി നഗരാധിപനായി ധനവാനായി ക്രിയകളിൽ രക്ഷിതാവായി ധീരനായിരിക്കും.

" ചോരേതി. " അനഭായോഗത്തിൽ ചൊവ്വയാകിൽ ചോരസ്വാമിയായി ദുഷ്ടനായി സ്വവശനായി അഭിമാനിയായി യുദ്ധത്തിങ്കൽ സമർത്ഥനായി ക്രോധിയായി ശ്രേഷ്ഠനായി ശ്ലാഘ്യനായി സുന്ദരനായി സമർത്ഥനായിരിക്കും.

" ഗാന്ധർവ്വേതി. " ബുധനാകിൽ സംഗീതത്തിങ്കലും ചിത്രാദികളിലും സമർത്ഥനായി കവിതക്കാരനായി വാക്ക് നന്നായി രാജസൽകൃതനായി സുന്ദരനായി സുഭഗനായി പ്രസിദ്ധകമ്മാവായിരിക്കും.

" ഗാംഭീൎയ്യേതി. " വ്യാഴമാകിൽ ഗാംഭീൎയ്യവും ബലപരാക്രമങ്ങളും ബുദ്ധിയുമുണ്ടായി രാജാവിങ്കൽ നിന്നു ലഭിച്ചിരിക്കുന്ന യശസ്സുണ്ടായി സൽക്കവിയായിരിക്കും.

" യുവതീനാമിതി. " ശുക്രനാകിൽ സ്ത്രീകൾക്കും രാജാവിന്നും ഇഷ്ടനായി ഗോക്കളും കാന്തിയും സമൃദ്ധിയുമുണ്ടായി ക്രൂരനായിരിക്കും.

" വിസ്തീൎണ്ണേതി. " ശനിയാകിൽ കയ്യുകാൽ വലുതായി നായകനായി വാക്കിനെ ഗ്രഹിച്ചവനായി നാല്ക്കാലികൾ വളരെയുള്ളവനായി അടക്കമില്ലാത്ത സ്ത്രീയുടെ ഭൎത്താവായി ഗുണവാനായിരിക്കും.

" അന്യതിക ഇതി. " ധുരുധുരയിങ്കൽ കുജബുധന്മാരാകിൽ നേരില്ലാത്തവനായി വളരെ ധനമുള്ളവനായി സമൎത്ഥനായി ഏററവും ശഠനായി ഗുണം വളരെയുണ്ടായി ലുബ്ധനായി വൃദ്ധനായി സതിയായ ഭാൎയ്യയുണ്ടായി കുലശ്രേഷ്ഠനായിരിക്കും.

" ഖ്യാത ഇതി. " കുജഗുരുക്കളാകിൽ കൎമ്മങ്ങളിൽ പ്രസിദ്ധനായി വിഭവങ്ങളുള്ളവനായി ബഹുജനവൈരനായി അസഹ്യനായി ധാൎഷ്ട്യമുണ്ടായി കുലരക്ഷിതാവായി ധനസംഗ്രഹശീലനായിരിക്കും.

" ഉത്തമേതി. " കുജശുക്രന്മാരിൽ ഉത്തമകാമനായി സുഭഗനായി വാദശീലനായി ശുദ്ധിയുള്ളവനായി സമൎത്ഥനായി നീണ്ടു യുദ്ധത്തിങ്കൽ ശൂരനായിരിക്കും. കുജശനികളാകിൽ ഭാൎയ്യ വഷളായി ധനമുണ്ടാകുന്നവനായി ദുഃഖവും കോപവുമുണ്ടായി പിശുനനായി ശത്രുഉള്ളവനായിരിക്കും

" ധൎമ്മേതി. " ബുധജീവന്മാരാകിൽ ധാൎമ്മികനായി ശാസ്ത്രജ്ഞനായി വളരെ പറയുന്നവനായി നല്ല കവിതക്കാരനായി ധനവാനായി ദാനശീലനായി പ്രസിദ്ധനായിരിക്കും.

" പ്രിയേതി. " ബുധശുക്രന്മാരാകിൽ പ്രിയവാക്കായി സുഭഗനായി കാന്തനായി പാട്ടു കൂത്തു തുടങ്ങിയുള്ളവററിൽ ഇച്ഛയുള്ളവനായി രാജാവായി സേവ്യനായി ശൂരനായി മന്ത്രിയായിരിക്കും.

" ദേശാദിതി. " ബുധശനികളാകിൽ എല്ലാടിക്കിലും സഞ്ചരിക്കുന്നവനായി ധനപരനായി വിദ്യ വളരെയില്ലാതെ സ്വജനമല്ലാത്തവർ പൂജിക്കുന്നവനായി സ്വജനവിരോധിയായിരിക്കും.

" ധൃതീതി. " ഗുരുശുക്രന്മാരാകിൽ ധൈൎയ്യവും ബുദ്ധിയും ശൌൎയ്യവും നീതിയും വളരെ സ്വൎണ്ണരത്നങ്ങളും യശസ്സുമുണ്ടായി രാജാവു് ചെയ്യേണ്ടുന്നവയെ ചെയ്യുന്നവനായിരിക്കും.

" സുഖേതി. " ഗുരുശനികളാകിൽ സുഖവും നയവും ജ്ഞാനവും ഉണ്ടായി പ്രിയവാക്കായി വിദ്വാനായി അന്ത്യകാലത്തിങ്കൽ നന്നായി ധനവാനായി സുന്ദരനായിരിക്കും.

" വൃദ്ധേതി. " ശുക്രശനികളാകിൽ വൃദ്ധാചാരനായി കുലശ്രേഷ്ഠനായി സമൎത്ഥനായി സ്ത്രീകൾക്കു് ഇഷ്ടനായി ധനവാനായി രാജസൽകൃതനായി വളരെ ധനമുള്ളവനായിരിക്കും.

" സൂൎയ്യാദിതി. " ആദിത്യൻെറ കേന്ദ്രത്തിൽ ചന്ദ്രൻ നിന്നാൽ അധമയോഗം. പണപരത്തിൽ നിന്നാൽ സമയോഗം. അപോക്ലിമത്തിൽ നിന്നാൽ വരിഷ്ഠയോഗം. ഈ യോഗങ്ങൾക്കു് ക്രമേണ ധനം ബുദ്ധി സാമൎത്ഥ്യം ജ്ഞാനം വിനയം എന്നിവ അല്പമായും മദ്ധ്യമമായും വളരെയുണ്ടായും ഇരിക്കും.

" ഔല്പാതിക ഇതി. " രാത്രിയിൽ ചന്ദ്രൻ അദൃശ്യനാകിൽ ഉല്പാതമുള്ളവനായി കൃശനായിരിക്കും. പകൽ ദൃശ്യനാകിൽ ഭയവും ശോകവുമുണ്ടായിരിക്കും. പൂൎണ്ണചന്ദ്രനായി മറിച്ചുവരികിൽ രാജാവായിരിക്കും.

" ലഗ്നാദിതി. " ഇതുകൊണ്ടു് വസുമദ്യോഗങ്ങളെ പറയുന്നു. അവിടെ മുമ്പിൽ പറഞ്ഞതപോലെതന്നെ എന്നിട്ടാണു് ഇവിടെ ഭാഷയെഴുതാഞ്ഞതു്.

" അധീതി" അധിയോഗാദികൾ രാജയോഗങ്ങളാകകൊണ്ടു് ഇവിടെ പറഞ്ഞില്ല. രാജയോഗാദ്ധ്യായത്തിൽ പറയുന്നു ഇങ്ങിനെ സാരാവലിയിലെ ചന്ദ്രയോഗാദ്ധ്യായമാകുന്ന പതിമൂന്നാമദ്ധ്യായത്തിൻെറ ഭാഷ. ഇനി വാസ്യാഭിയോഗാദ്ധ്യായമാകുന്ന പതിനാലാമദ്ധ്യായത്തിൻെറ ഭാഷ എഴുതുന്നു.

[1] "സൂര്യാദിതി" ആദിത്യന്റെ പന്ത്രണ്ടാമേടത്തു് ചന്ദ്രനല്ലാതെ ഗ്രഹങ്ങൾ നില്ക്കിൽ വാസിയോഗം. രണ്ടാം മേടത്തു നില്ക്കിൽ വേസിയോഗം രണ്ടേടത്തും നില്ക്കിൽ ഉഭയചരീയോഗം എന്നത്ഥം.

[2] "മന്ദേതി" വാസയോഗം ജനിച്ചവൻ കണ്ണിന്നു സൂക്ഷ്മതകുറഞ്ഞു് വാക്കിന്നു സ്ഥിരതയുണ്ടായി, പരിഭ്രതനായി, പരിശ്രമമുള്ളവനായി, ഊൎദ്ധ്വശരീരം ഉന്നതമായി, അധോദൃഷ്ടിയായിരിക്കും.

[3] "വസ്വിതി" വാസിയോഗത്തിങ്കൽ വ്യാഴമാകിൽ വളരെ ധനമുണ്ടായി, ബന്ധുക്കളുണ്ടായിരിക്കും. ശുക്രനാകിൽ ഭീരുവായി, കാൎയ്യംകൊണ്ടു ക്ലേശിക്കുന്നവനായി, ലഘുത്വത്തെ ചെയ്യുന്നവനായി, പരാധീനനായിരിക്കും.

[4] "പരേതി" ബുധനാകിൽ പരകാൎയ്യത്തിങ്കൽ ഇച്ഛയുണ്ടായി ദരിദ്രനായി, മൃദുവായി, അടക്കമുണ്ടായി, ലജ്ജയുണ്ടായിരിക്കും. ചൊവ്വയാകിൽ വഴിയെ മുടക്കുന്നവനായി, പരസങ്കടമുണ്ടായിരിക്കുന്നവനായിരിക്കും.

[5] "പരേതി" ശനിയാങ്കിൽ പരസ്ത്രീപ്രിയനായി, ക്രൂരനായി, വൃദ്ധാകൃതിയായി, ശഠനായി, ലജ്ജയുണ്ടായിരിക്കും.

---

1 സൂര്യാദ്വ്യയഗൈൎവ്വാസിർ ദ്വിതീയഗൈശ്ചന്ദ്രവൎജ്ജിതൈൎവ്വേസി
ഉഭയസ്ഥിതൈൎഗ്രഹൈരുഭയചരീനാമതഃ പ്രോക്താഃ.

2 മന്ദഗതിഃസ്ഥിരവചനംപരിഭ്രതപരിശ്രമംനതോൎദ്ധ്വതനും
കഥയതിയവനാധിപതിൎവ്വേസി സമുത്ഥംത്വധോദൃഷ്ടിം.

3 വസുസഞ്ചയവാൻസസുഹൃത്സ്യാ-
ദേവസൌസുരഗുരൌ ഭവതിജാതഃ
ഭീരുഃ കാൎയ്യോദ്വിഗ്നോലഘുചേഷ്ടോ
ഭൃഗുസുതേപരാധീനഃ.

4 പരികൎമ്മകൃദ്ദരിദ്രോമൃദുൎവ്വിനീതോ ബുധേസലജ്ജശ്ച.
മാൎഗ്ഗലഘുഃ ക്ഷിതിപുത്രേപരോപതാപിനരോവേസൌ.

5 പരദാരരതശ്ചണ്ഡോ വൃദ്ധാകാരസ്സുരോഘൃണീ
ഭവേന്മനുഷ്യസ്സഞ്ജാതോയാതേ വേസിംശനൈശ്ചരേ.

[1] " ഉൽഘുഷ്ടേതി" വേസ്സിയോഗം ജനിച്ചവൻ ഘോഷിച്ചു പറയുന്നവനായി, ബുദ്ധിമാനായി, ഉദ്യോഗമുണ്ടായി, ദൃഷ്ടി വിലങ്ങത്തിലായി ശരീരത്തിൻെറ പകുതിക്കുമേല്പോട്ടു തടിച്ചു്ലഘുഗതിയായി സാത്വികനായിരിക്കും.

[2] " ധൃതീതി. " വേസിയോഗത്തിൽ വ്യാഴമാകിൽ ധൈൎയ്യബലപരാക്രമബുദ്ധികളോടുകൂടി വാക്കിന്നു് സാരതയുണ്ടായിരിക്കും. ശുക്രനാകിൽ ശൂരനായി പ്രസിദ്ധനായി·ഗുണവാനായി യശസ്സുണ്ടായിരിക്കും.

[3] " പ്രിയേതി. " ബുധനാകിൽ പ്രിയത്തെ പറയുന്നവനായി സുന്ദരനായി മററുള്ളവരുടെ ആജ്ഞയെ ചെയ്യുന്നവനായിരിക്കും. ചൊവ്വയാകിൽ യുദ്ധത്തിങ്കൽ പ്രസിദ്ധനായി അത്യന്തഭാഗ്യവാനല്ലാതെയിരിക്കും.

[4] " വണിഗിതി. " ശനിയാകിൽ·വാണിഭക്കാരനായി പരദ്രവ്യാപഹാരിയായി ഗുരുദ്വേഷിയായി നീതിഭ്രേഷ്ടനായിരിക്കും.

[5] " സന്നിരീക്ഷേതി. " ആദിത്യൻെറ ഗ്രഹങ്ങളുടേയും ബലവും ഷഡ്വൎഗ്ഗസംബന്ധവും വഴിപോലെ വിചാരിച്ചു് ബുദ്ധിമാനായി പല

---

1 ഉൽഘുഷ്ടവചാഃസ്മൃതിമാനുദ്യോഗയുതോ നിരീക്ഷതേ തിൎയ്യക്
പൂൎവ്വശരീരേപൃഥുലോ നൃപതിസമസ്സാത്വികോവാസൌ.

2 ധൃതിസത്വബുദ്ധിയുക്തോ ഭവതിഗുരൌവാസിഗേ വചനസാരഃ
ശൂരഃ ഖ്യാതോ ഗുണവാൻയശസ്കരോ ഭാൎഗ്ഗവേപുരുഷഃ.

3 പ്രിയഭാഷീരുചിരതനുൎവ്വ്യാസ്യാം
സ്യാൽബോധനേപരാജ്ഞാകൃൽ
കൃതസംഗ്രാമഃ ഖ്യാതോ
ഭൂമിസുതേനാന്യ ഭാഗ്യശ്ച.

4 വണിക്ഖലസ്വഭാവസ്സ്യാൽ പരദ്രവ്യാപഹാരകഃ
ഗുരുദ്വേഷീസുനിസ്ത്രിംശോ ഗതേവാസിംശനൈശ്ചരേ.

5 സന്നിരീക്ഷ്യരവേർവീൎയ്യം ഗ്രഹാണാംചാപിതത്വതഃ
രാശ്യംശസംഗമാത്സൎവ്വം ഫലം ബ്രൂയാദ്വിചക്ഷണഃ.

ശാസ്ത്രങ്ങളും അറിഞ്ഞവനായിരിക്കുന്നവൻ ഫലത്തെ പറകയെന്നോക്കെ എന്നൎത്ഥം.

1 "സൎവ്വമിതി." ഉദയചരീയോഗം ജനിച്ചവൻ എല്ലാവസ്തുവിനേയും സഹിപ്പാൻ ശക്തനായി കണ്ണും ദേഹവും ഒത്തവനായി സ്ഥിരതയുണ്ടായി ബലപരാക്രമങ്ങളുണ്ടായി വളരെ നീളമില്ലാതെ വേണ്ടുന്നവ ഒക്കെ പരിപൂൎണ്ണമായി, സിംഹത്തിൻെറ കഴുത്തുപോലെ കഴുത്തായി സുഭഗനായി ഭൃത്യന്മാരും ധനവും വളരെയുണ്ടായി, ബന്ധുക്കൾക്ക് ആശ്രയമായി രാജാവിനോട് സമമായി എല്ലാനാളുമുത്സാഹമുണ്ടായി പ്രസന്നനായി എല്ലാ സുഖങ്ങളേയും അനുഭവിക്കുന്നവനായിരിക്കും.

ഇവിടെ വസുസഞ്ചയ എന്നു തുടങ്ങി മൂന്നു ശ്ലോകങ്ങളും ധൃതിസഞ്ചയ എന്നുതുടങ്ങി നാലു ശ്ലോകങ്ങളും മൂലത്തിൽ എഴുതീലെന്നറിക. ഇങ്ങിനെ സാരാവലിയിലെ വാസ്യാദി യോഗാദ്ധ്യായമാകുന്ന പതിനാലാമദ്ധ്യായത്തിൻെറ ഭാഷ. ആശ്രയയോഗേ എന്നു തുടങ്ങി നാലു ശ്ലോകങ്ങളുടെ ഭാഷ നാഭസയോഗാദ്ധ്യായഭാഷയിൽ എഴുതിയതുകൊണ്ടു് ഇവിടെ എഴുതുന്നില്ല.

ഇനി ദ്വിഗ്രഹാദിയോഗഫലങ്ങളെ ചൊല്ലുന്നു. 2 "തിഗ്മാംശു" എന്നു തുടങ്ങിയുള്ള ശ്ലോകങ്ങളെക്കൊണ്ടു് ഇതു് ഹോരയിൽ പതിനാ

---

1 സൎവ്വംസഹസ്സുസമദൃക്സമകായസ്സു സ്ഥിരോവിപുലസത്വഃ
നാത്യുച്ചഃ പരിപൂൎണ്ണസ്സിംഹഗ്രീവോ ഭവേദുഭയചര്യാം.
സ ഭഗോബഹുഭൃത്യധനോ ബന്ധൂനാമാശ്രയോനൃപതികൃത്യഃ
നിത്യോത്സാഹീഹൃഷ്ടോവിലാസക്തഭോഗാനു ഭയചര്യദം.
സാരാവലി 13-ാം അദ്ധ്യായം ഭാഗം 120 മുതൽ 123വരെ.

2 തിഗ്മാംശുജ്ജനയത്യുഷേശസഹിതോ യന്ത്രാശ്മകാരംനരം
ഭൌമേനാഘരതംബുധേനനിപുണം ധീകീൎത്തി സൌഖ്യാന്വിതം
ക്രൂരംവാക്‌ പതിനാന്യകാൎയ്യനിരതം ശുക്രേണരംഗായുധൈർ
ല്ലബ്ധസ്വംരവിജേനധാതുകുശലം ഭാണ്ഡപ്രകാരേഷുവാ.
ഹോര വാല്യം 2, ഭാഗം 284.

ലാമദ്ധ്യായമാകുന്നു. ആദിത്യൻ ചന്ദ്രനോടുകൂടി നിൽക്കിൽ യന്ത്രപ്പണികളും കല്പണികളും വശമായിരിക്കും. ചൊവ്വയോടുകൂടുകിൽ പാപത്തിങ്കൽ ഇച്ഛയുണ്ടായിരിക്കും. ബുധനോടുകൂടി നില്ക്കിൽ വിദഗ്ദ്ധനായി, ബുദ്ധിയും യശസ്സും സൌഖ്യവുമുണ്ടായിരിക്കും. വ്യാഴത്തോടു കൂടുകിൽ അരങ്ങത്തു കളിക്ക എന്നുള്ളവയെക്കൊണ്ടും ആയുധങ്ങളെക്കൊണ്ടും ഉണ്ടായിരിക്കുന്ന ധനത്തോടുകൂടിയിരിക്കും. ശനിയോടു കൂടുകിൽ മനയോലതുടങ്ങിയുള്ളവകൊണ്ടും പണിചെയ്വാൻ സമർത്ഥനായിത്താൻ കുടം കലം തുടങ്ങിയുള്ളവ പണിചെയ്വാൻ സാമർത്ഥ്യമുണ്ടായിത്താൻ ഇരിക്കും.

[2] " ക്രൂടേതി " ചന്ദ്രൻ ചൊവ്വയോടുകൂടുകിൽ കുടത്തെയും സ്ത്രീകളേയും മദ്യങ്ങളേയും വില്ക്കുന്നവനായി, അമ്മയ്ക്കാകാതിരിക്കും. മാരണോച്ചാടനാദി സാധനമായ വസ്തു കൂടമാകുന്നതു് എന്നു വിവരണത്തിൽ പറഞ്ഞു. പിന്നെ ബുധനോടുകൂടുകിൽ പ്രിയത്തെ പറയുന്നവനായി, അർത്ഥത്തിങ്കൽ സമർത്ഥനായി,സൌഭാഗ്യത്തോടും കീർത്തിയോടുംകൂടിയിരിക്കും. വ്യാഴത്തോടുകൂടുകിൽ പരാക്രമിയായി, കുലശ്രേഷ്ഠനായി, ബുദ്ധിക്കു് ഇളക്കമുള്ളവനായി, ധനവാനായി, പതിയായിരിക്കും. ബുദ്ധിക്കു് ഏററവും സ്ഥിരമുണ്ടായിരിക്കും. എന്നു വിവരണത്തിൽ അസ്ഥിരമതി എന്നതിന്റെ അർത്ഥം പറഞ്ഞിരിക്കുന്നു

ചന്ദ്രനോടുകൂടി വ്യാഴം നിന്നാൽ ഗജകേസരിയോഗമുണ്ടല്ലോ. അതുകൊണ്ടു് ബുദ്ധിക്കു് സ്ഥിരതയില്ലാത്തവൻ എന്നു അസ്ഥിരമതി എന്ന അതിന്നർത്ഥമായാൽ ചേരുകയില്ലെന്നു വിവരണക്കാരുടെ താല്പര്യമെന്നറിക. പിന്നെ ശുക്രനോടുകൂടുകിൽ വസ്ത്രം വില്ക്കാനും ഉണ്ടാക്കാനും ചായം മുക്കുവാനും സമർത്ഥനായിരിക്കും.

---

2 ക്രൂടസ്ത്ര്യാസവകുംഭപണ്യമശിവം മാതുസ്സവക്രശ്ശശീ
സജ്ഞാപ്രശ്രിതവാക്യമർത്ഥനിപുണംസൌഭാഗ്യകീർത്ത്യന്വിതം
വിക്രാന്തഃ കുലമുഖ്യ മസ്ഥിരമതിം വിത്തേശ്വരംസാംഗിരാ
വസ്ത്രാണാം സസിതഃ ക്രിയാദികുശലം സാർക്കിഃ പുനർഭ്രസുതം.
ഹോരാ വാല്യം 2, ഭാഗം 286.

ശനിയോടുകൂടുകിൽ രണ്ടുവട്ടം വേട്ടവളുടെ പുത്രനായിരിക്കും. രാജപുത്രൻ എന്നുകൂടിയുണ്ട് ഇതിന്നർത്ഥം.

[1] "മൂലാദിതി" ചൊവ്വ ബുധനോടുകൂടുകിൽ കിഴങ്ങ്, പൂവ്, കായ തുടങ്ങിയുള്ളവറേറയും എണ്ണ, വെളിച്ചെണ്ണ എന്നു തുടങ്ങിയുള്ളവറേറയും ഉണ്ടാക്കിയവസ്തുക്കളെ വില്ക്കുന്നവനായി, ബാഹുയുദ്ധത്തിങ്കൽ സമർത്ഥനായിരിക്കും. ഇവിടേയുംകൂടി ശബ്ദത്തിന്ന് മാരണോച്ചാടനാദിസാധനം അർത്ഥം എന്നു വിവരണത്തിൽ പറഞ്ഞു. പിന്നെ വ്യാഴത്തോടുകൂടുകിൽ നഗരാധിപതിയായി, രാജാവായിതാൻ ധനവാനായ ബ്രാഹ്മണനായിത്താനിരിക്കും.

വിവരണത്തിൽ രാജാവിങ്കൽനിന്നു ലഭിച്ച ധനത്തോടുകൂടിയവനായി, ദത്ത്പോയവനായിരിക്കും. എന്നു നരപതിപ്രാപ്തവിത്തോ ദ്വിജഃ എന്നതിന്റെ അർത്ഥം പറഞ്ഞു. ശുക്രനോടുകൂടുകിൽ പശുപാലകനായി ബാഹുയുദ്ധത്തിങ്കൽ സമർത്ഥനായി, എല്ലാ കർമ്മങ്ങളിലും സമർത്ഥനായി, പരസ്ത്രീസക്തനായി ചൂതു പൊരുതുക വശമായിരിക്കും. ശനിയോടുകൂടുകിൽ ദുഃഖംകൊണ്ടു പരവശനായി, നേരില്ലാതെ നിന്ദിതനായിരിക്കും.

---

1 മൂലാദിസ്നേഹകൂടൈർവ്വ്യവഹരതിവണിഗ്

ബാഹുയോദ്ധാസസൌമ്യേ

പുര്യദ്ധ്യക്ഷസ്സജീവേ ഭവതിനരപതി

പ്രാപ്തവിത്തോദ്വിജോ വാ

ഗോപോമല്ലോഥദക്ഷഃ പരയുവതിരതോ

ദ്യൂതകൃത്സാസുരേഡ്യേ

ദുഃഖാർത്തോ സത്യസന്ധസ്സവിതൃതനയേ.

ഭൂമിജേനിന്ദിതശ്ച.

ഹോരാ വാള്യം 2, ഭാഗം 289.

[1] "സൌമ്യ ഇതി" ബുധൻ വ്യാഴത്തോടുകൂടുകിൽ അരങ്ങത്തു കളിക്കുന്നവനായിത്താൻ ബാഹുയുദ്ധസമർത്ഥനായിത്താൻ പാട്ടു് ഇഷ്ടമായി, കൂത്തറിയുന്നവനായിരിക്കും. ശുക്രനോടുകൂടുകിൽ പറയപ്പോകുന്നവനായി, രാജാവായിത്താൻ പടനായകനായിത്താൻ കൂട്ടത്തിൽ അധിപതിയായിത്താനിരിക്കും. ശനിയോടുകൂടുകിൽ പരന്മാരെ ചതിക്കുന്നവനായി, ഗുരുവചനത്തെ ലംഘിക്കുന്നവനായിരിക്കും. ലംഘക എന്നതിന്നു് ശാസ്ത്രത്തേയും ലോകത്തേയും അതിക്രമിക്കുന്നവൻ എന്നർത്ഥം വിവരണത്തിൽ പറഞ്ഞു.

പിന്നെ വ്യാഴം ശുക്രനോടു കൂടുകിൽ നല്ല വിദ്യയുണ്ടായി, ധനവും മര്യാദയുമുണ്ടായി, വളരെ ഗുണമുണ്ടായിരിക്കും. ശനിയോടുകൂടുകിൽകുടം തുടങ്ങിയുള്ളവയുണ്ടായിരിക്കുകയും വശമായി ദൂതനായി ചോര തുടങ്ങിയുള്ളവ ഉണ്ടാക്കപ്പോകുന്നവനായിരിക്കും. ഓതാ എന്ന ഒരു പാഠം.

[2] "അസിതേതി." ശുക്രനും ശനിയും കൂടിയാൽ കണ്ണിന്നു് കാഴ്ച കുറഞ്ഞവനായി, സ്ത്രീകളെ ആശ്രയിച്ചിട്ടും വദ്ധിച്ചിരിക്കുന്ന ധനത്തോടുകൂടി അക്ഷരങ്ങളേയും പുസ്തകങ്ങളേയും ചിത്രമെഴുത്തിനേയും അറിഞ്ഞവനായിരിക്കും.

---

1 സൌമ്യേരംഗചരോബൃഹസ്പതിയുതേ ഗീതപ്രിയോനൃത്തവി-
ദ്വാഗ്മീഭൂഗണപസ്സിതേനമൃദനാമായാപടുർല്ലംഘകഃ
സദ്വിദ്യോധനദാരവാൻബഹുഗുണഃ ശുക്രേണ യുക്തേഗുരൌ
ജ്ഞേയഃ ശ്മശ്രുകരോസിതേന ഘടകൃജ്ജാതോന്നകാരോപിവാ.

ഹോരാ വാള്യം 2, ഭാഗം 291

2 അസിതസിതസമാഗമേല്പചക്ഷു-
ര്യുവതിസമാശ്രയസംപ്രവൃദ്ധവിത്തഃ
ഭവതിലിപിചിത്രകാദിവേത്താ
കഥിതഫലൈഃ പരതോവികല്പനീയാഃ

ഹോരാ വാള്യം 2, ഭാഗം 293.

നാഗരാതി പലവിധ അക്ഷരങ്ങളും ഗ്രന്ഥങ്ങളും എഴുതുകയും ചിത്രമെഴുതുകയും വശമായിരിക്കും. എന്നതർഥമാകിലുമാം. പിന്നെ ഇവിടെ പറഞ്ഞ ദ്വിഗ്രഹവിയോഗഫലങ്ങളെക്കൊണ്ടു് ത്രിഗ്രഹാദിയോഗഫലങ്ങളെ കല്പിച്ചുകൊള്ളുക. അതു് എങ്ങിനെയെന്നു് ചൊല്ലുന്നു. അവിടെ ആദിത്യനും ചന്ദ്രനും ചൊവ്വയും കൂടി നിന്നാൽ മൂന്നു ദ്വിഗ്രഹങ്ങളുണ്ടാകും. ആദിത്യനും ചന്ദ്രനും കൂടിയതും ആദിത്യനും ചൊവ്വയും കൂടിയതും ചന്ദ്രനും ചൊവ്വയും കൂടിയതും എന്നിങ്ങിനെ അവ മൂന്നു യോഗങ്ങളുടെ ഫലങ്ങൾ ഒക്കെ ഇവിടെ ഫലങ്ങളായി കണ്ടുകൊൾക. ഇങ്ങിനെ ചതുർഗ്രഹാദി യോഗങ്ങളും കണ്ടു കൊൾക. പിന്നെ ത്രിഗ്രഹയോഗത്തിങ്കൽ രണ്ടിന്റെ സങ്കലിതം ദ്വിഗ്രഹയോഗസംഖ്യയാകുന്നു. ചതുർഗ്രഹയോഗത്തിങ്കൻ മൂന്നിന്റെ സങ്കലിതം പഞ്ചഗ്രഹയോഗത്തിങ്കൽ നാലിന്റെ സങ്കലിതം ഷൾഗ്രഹയോഗത്തിങ്കൽ അഞ്ചിന്റെ സങ്കലിതം സപ്തഗ്രഹയോഗത്തിങ്കൽ ആറിന്റെ സങ്കലിതം ഇഷ്ടസംഖ്യയെ മീതെ സാംഖ്യകൊണ്ടു് ഗുണിച്ചു് അർദ്ധിച്ചതു് ഇഷ്ടസംഖ്യയുടെ സങ്കലിതമാകുന്നു. അവിടെ രണ്ടിന്റെ സങ്കലിതം വരുത്തുവാൻ രണ്ടും മൂന്നും തമ്മിൽ ഗുണിച്ചു് അർദ്ധിച്ചാൽ മൂന്നു്. അതു് രണ്ടിന്റെ സങ്കലിതം മൂന്നും നാലും തമ്മിൽ ഗുണിച്ചു് അർദ്ധിച്ചാൽ ആറു്. ഇതു് മൂന്നിന്റെ സങ്കലിതം. ഈവണ്ണം വരുത്തിയാൽ നാലിന്റെ സങ്കലിതം പത്തു് അഞ്ചിന്റെ പതിനഞ്ചു് ആറിന്റെ ഇരുപത്തൊന്നും ഇതു് ദ്വിഗ്രഹസംഖ്യയാകുന്നതെന്നറിക. ഇഷ്ടസംഖ്യയുടെ ചോട്ടിലെ സംഖ്യയൊക്കെ ഇഷ്ടസംഖ്യയിൽ കൂടിയതിന്നു് സംകലിതമെന്നുപേർ. അപ്പോൾ ഒന്നിന്റെ സങ്കലിതം ഒന്നുതന്നെ. ഒന്നിന്റെ ചോട്ടിൽ സംഖ്യയില്ലാഞ്ഞിട്ടു കൂട്ടാനില്ലയ്കകൊണ്ടു് രണ്ടിന്റെ സങ്കലിതം. രണ്ടിൽ ചോട്ടിലെ സംഖ്യ ഒന്നിന്നുകൂട്ടിയ മൂന്നു മൂന്നിന്റെ സങ്കലിതം. മൂന്നിൽ ചോട്ടിലെ സംഖ്യകളെ ഒന്നിനേയുംരണ്ടിനേയും കൂട്ടിയാൽ ആറു്. ഇങ്ങിനെ കണ്ടുകൊൾക. ഇങ്ങിനെഹോരയിലെ പതിനാലാമദ്ധ്യായത്തിന്റെ ഭാഷ.

ഇനി സാരാവലിയിലെ [1] ദ്വിഗ്രഹയോഗാദ്ധ്യായമാകുന്ന പതിനഞ്ചാമദ്ധ്യായത്തിൻെറ ഭാഷയെഴുതുന്നു. യവനേതി വൃദ്ധന്മാരായിരിക്കുന്ന യവനാചാര്യന്മാരാൽ പറയപ്പെട്ടിരിക്കുന്ന ദ്വിഗ്രഹയോഗഫലത്തെ ഞാൻ മത്സരം കൂടാതെ പറയുന്നു എന്നർത്ഥം.

" യുവതീനാമിതി. " യാവനൊരുത്തൻ ജനിക്കുമ്പോൾ ആദിത്യനും ചന്ദ്രനും കൂടി നില്ക്കുന്നു അവൻ സ്ത്രീകൾക്ക് ഒത്തവണ്ണമായി അടക്കമില്ലാതെ കൂട്ടത്തെ അറിയുന്നവനായി കൌശലമുണ്ടായി ക്രിയാസമർത്ഥനായിരിക്കും.

" ഓജസ്ഥിതി. " സൂര്യകുജയോഗമായാൽ ഓജസ്സുണ്ടായി സാഹസിയായി മൂർഖനായി ബലപരാക്രമങ്ങളുണ്ടായി പൊളി പറയുന്നവനായി പാപബുദ്ധിയായി ഹിംസാശീലനായി ക്രൂരനായിരിക്കും.

" സേവാകൃദിതി " സൂര്യബുധയോഗമാകിൽ സേവയെ ഉണ്ടാക്കുന്നവനായി ധനത്തിന്നു് സ്ഥിരതയില്ലാതെ പ്രിയത്തെ പറയുന്നവനായി യശോധനനായി ശ്രേഷ്ഠനായി രാജാവിന്നും സത്തുക്കൾക്കും ഇഷ്ടനായി ബലവും സൌന്ദര്യ്യവും വിദ്യയുമുള്ളവനായിരിക്കും.

" ബഹ്വിതി. " സൂര്യഗുരുയോഗമാകിൽ വളരെ ധമ്മമുണ്ടായി രാജമന്ത്രിയായി സമൃദ്ധിയുള്ളവനായി മന്ത്രത്തെ ആശ്രയിച്ചിട്ടു് ധനമുണ്ടായവനായി ഉപാദ്ധ്യായനായിരിക്കും.

" ശസ്ത്രേതി. " സൂര്യശുക്രയോഗമാകിൽ ആയുധങ്ങളെ പ്രയോഗിപ്പാനും വിദ്യക്കും ശക്തിയുണ്ടായി അന്ത്യകാലത്തു് കണ്ണിന്നു് സൂക്ഷ്മത കുറഞ്ഞു് അരംഗത്തു് വേണ്ടുന്നവയൊക്കെ അറിഞ്ഞു് സ്ത്രീസംഗം ഹേതുവായിട്ടു് ബന്ധുക്കളെ ലഭിച്ചവനായിരിക്കും.

---

1 സാരാവലി പതിനഞ്ചാമദ്ധ്യായത്തിലെ ഇരുപത്തിമൂന്നു ശ്ലോകങ്ങളെകൊണ്ടാണു് ദ്വിഗ്രഹയോഗങ്ങൾ പറയുന്നതു്. ( 123-ാം ഭാഗം മുതൽ 129-ാം ഭാഗം വരെ. ) ഹോരയിൽ പറഞ്ഞ കാര്യങ്ങളെതന്നെ സ്വല്പംകൂടി വിവരിച്ചും വ്യക്തമായും പറയുന്നു.

" ധാതചിതി. " സൂൎയ്യമന്ദയോഗമാകിൽ മനയോല തുടങ്ങിയുള്ളവ സംബന്ധിച്ചുള്ളതൊക്കെ വശമായി ധൎമ്മിഷ്ഠനായി തന്റെ കൎമ്മത്തിങ്കൽ നിഷ്ഠയുണ്ടായി പുത്രന്മാരും ഭാൎയ്യയും നശിച്ചു തന്റെ വംശത്തിങ്കലെ ഗുണങ്ങളെക്കൊണ്ടു് ശുദ്ധനായി ദുസ്വഭാവിയായിരിക്കും.

" ശൂര ഇതി. " ചന്ദ്രകുജയോഗമാകിൽ ശൂരനായി യുദ്ധത്തിങ്കൽ പ്രതാപമുണ്ടായി ബാഹുയുദ്ധസമൎത്ഥനായി കരു തുടങ്ങിയുള്ളവയും ചൂടും ദാഹവുമുണ്ടായി മണ്ണുകൊണ്ടും തോലുകൊണ്ടും മനയോല തുടങ്ങിയുള്ളവകൊണ്ടും ചെമ്പു തുടങ്ങിയുള്ളവകൊണ്ടും ഉള്ള കൌശലപ്പണികൾ വശമായി കൂടജ്ഞാനിയായിരിക്കും. ഇവിടെയൊക്കെ കൂടി ശബ്ദത്തിന്റെ അൎത്ഥം മുമ്പെ പറഞ്ഞപോലെ കണ്ടുകൊൾക.

" കാവ്യേതി. " ചന്ദ്രബുധയോഗമാകിൽ കാവ്യങ്ങളിലും കലാവിദ്യകളിലും ഏററവും സമൎത്ഥനായി ധനവാനായി സ്ത്രീകൾക്ക് സമ്മതനായി സുന്ദരനായി പ്രസന്നമുഖനായി ധൎമ്മത്തിങ്കൽ ഇച്ഛയുണ്ടായി വിശേഷമായ ഗുണങ്ങളുണ്ടായിരിക്കും.

" ദ്ദഢേതി. " ചന്ദ്രഗുരുയോഗമാകിൽ സ്നേഹത്തിന്നു സ്ഥിരതയുണ്ടായി അടക്കമുണ്ടായി തന്റെ ബന്ധുവിനെ സമ്മാനിക്കുന്നവനായി നീതിയുണ്ടായി നല്ല ശീലമായി ദൈവബ്രാഹ്മണരിൽ രമിക്കുന്നവനായിരിക്കും.

" സ്രഗിതി. " ചന്ദ്രശുക്രയോഗമാകിൽ മാലയോടും സൌന്ദൎയ്യത്തോടും നല്ല വസ്ത്രങ്ങളോടും കൂടി കൎമ്മവിധിയെ അറിഞ്ഞ് കവിതക്കാരെ ഇഷ്ടമായി ഏററവും അലസനായി കൊള്ളാനും വിൽക്കാനും സമൎത്ഥനായിരിക്കും.

" ജീൎണ്ണ ഇതി. " ചന്ദ്രമന്ദയോഗമാകിൽ വൃദ്ധസ്ത്രീയിങ്കൽ രമിക്കുന്നവനായി രാജാവിന്റെ സ്വത്തിനെ രക്ഷിക്കുന്നവനായി ശീലം വഷളായി വശ്യനായി ധനമില്ലാതെ തോല്ക്കുന്നവനായിരിക്കും.

" സ്ത്രീതി. " കുജബുധയോഗമാകിൽ സ്ത്രീകൾക്ക് ഇഷ്ടമല്ലാതെ അല്പധനനായി സ്വൎണ്ണം ഇരുമ്പ് എന്നിവകൊണ്ടു് പണി

ചെയ്യുന്നവരുടേയും ദുഷ്ടസ്ത്രീകളുടേയും വിധവയുടേയും പതിയായി ഔഷധമുണ്ടാക്കുവാൻ സമർത്ഥനായിരിക്കും.

"ശില്പ ഇതി." കുജഗുരുയോഗമാകിൽ തച്ചുശാസ്ത്രവും വേദാന്ത ശാസ്ത്രവും അറിഞ്ഞു് ധാരണയുള്ളവനായി പറയപ്പോകുന്നവനായി ബുദ്ധിമാനായി ആയുധപ്രിയനായി പ്രധാനനായിരിക്കും.

"പൂജ്യ ഇതി" കുജശുക്രയോഗമാകിൽ പൂജ്യനായി, ഗുണ പ്രധാനനായി, സംഗീതജ്ഞനായി, പരസ്ത്രീസക്തനായി ധൂർത്തനായി, ദ്യൂതനായി, നേരുകേടും ശാഠ്യവും ഇഷ്ടമായി, വിടനായിരിക്കും. വേശ്യാസ്ത്രീകളെ സ്വാധീനമാക്കുക വിദ്യയായിട്ടുള്ളവൻ വിടനാകുന്നു.

"ധാതിതി" കുജമന്ദയോഗമാകിൽ മനോല തുടങ്ങിയുള്ളവ കൊണ്ടും ചെമ്പുതുടങ്ങിയുള്ളവകൊണ്ടുമുള്ള പണികളിലും ഇന്ദ്രജാലാദി കളിലും സമർത്ഥനായി, ചതിയുണ്ടായി, മോഷണമുണ്ടായി, ധർമ്മമി ല്ലാതെ, വിഷവിദ്യയുണ്ടായി, ശത്രുഘ്നനായി, കലഹപ്രിയനായിരിക്കും.

"നൃത്തേതി" ബുധഗുരുയോഗമാകിൽ നൃത്തിന്റെ വിധിയ യറിഞ്ഞു് വിദ്വാനായി, പാട്ടും കൊട്ടും വശമായി, ബുദ്ധിമാനായി, സുഖിയായിരിക്കും.

"അതിശയേതി" ബുധശുക്രയോഗമാകിൽ അതിശയധന വാനായി, നയജ്ഞനായി വളരേ കൌശലപ്പണികൾ വശമായി, വേദവിത്തായി നല്ല വാക്കായി, സംഗവിത്തായി, ഹാസ്യരസപ്രിയ നായി, കറിക്കൂട്ടുകൾ പുഷ്പങ്ങൾ എന്നിവ ഇഷ്ടമായിരിക്കും.

"ഋണവാനിതി" ബുധമന്ദയോഗമാകിൽ കടമുണ്ടായി, ഡംഭ ണ്ടായി, ചതിയുണ്ടായി, നല്ല കവിതക്കാരനായി, ഗമനശീലനായി, സമർത്ഥനായി, വാക്ക് നന്നായിരിക്കും.

"ജീവതീതി" ഗുരു ശുക്രയോഗമാകിൽ വേദവിദ്യകളെക്കൊ ണ്ടു് ചെലവു കഴിക്കുന്നവനായി, വിശേഷമുണ്ടായി, ധർമ്മത്തിന്റെയും മര്യാദയുടേയും പ്രമാണങ്ങളുള്ളവനായി, നല്ല ഭാര്യയുണ്ടായി ധനവാനാ യിരിക്കും.

" ശൂര ഇതി. " ഗുരുമന്ദയോഗമാകിൽ ശൂരനായി ധനവാനായി നഗരാധിപതിയായി സുഖിയായി യശസ്സുണ്ടായി കൂട്ടത്തിന്നും സഭയിലും ഗ്രാമത്തിലും പ്രധാനനായിരിക്കും

" ദാവ്വീതി. " ശുക്രമന്ദയോഗമാകിൽ ഈറച്ച് തുടങ്ങിയുള്ള വററിന്നു സാമൎത്ഥ്യമുണ്ടായി ക്ഷൌരം ചിത്രം കല്പപണി എന്ന തുടങ്ങിയുള്ളവ വശമായി ബാഹുയുദ്ധസമൎത്ഥനായി ഗമനശീലനായി പശുപതിയായിരിക്കും.

" ഉക്തേതി. " ഇവിടെ പറഞ്ഞ ഫലം ഗ്രഹങ്ങൾ അന്യോന്യവൎഗ്ഗസ്ഥിതന്മാരാകിൽ വഷളായ വികാരം വരുത്തും. ഇങ്ങിനെ സാരാവലിയിലെ ദ്വിഗ്രഹാദ്ധ്യായമാകുന്ന പതിനഞ്ചാമദ്ധ്യായത്തിൻെറ ഭാഷ,

[1] ഇനി ത്രിഗ്രഹയോഗഫലം. "നിൎല്ലജ്ജ ഇതി." സൂൎയ്യചന്ദ്രകുജന്മാർ കൂടി നിന്നാൽ ലജ്ജയില്ലാതെ പാപമിഷ്ടമായി യന്ത്രവിത്തായി ശത്രുഹന്താവായി ശൂരനായി കല്പപണിക്കു സമൎത്ഥനായിരിക്കും.

" തേജസ്വീതി. " സൂൎയ്യാചന്ദ്രബുധന്മാരുകൂടി നിന്നാൽ തേജസ്സുണ്ടായി ബുദ്ധിസാമൎത്ഥ്യമുണ്ടായിശാസ്ത്രങ്ങളിലും കലാവിദ്യകളിലും അഭിനയത്തിങ്കലും മദ്യപാനത്തിങ്കലും ഇച്ഛയുണ്ടായി രാജാവിൻെറ കൃത്യങ്ങളെ ചെയ്തു ധീരനായിരിക്കും.

[2] " ശൂര ഇതി." സൂൎയ്യചന്ദ്രജീവന്മാർ കൂടി നിന്നാൽ ശൂരനായി ഇന്ദ്രജാലാദികൾക്കു സമൎത്ഥനായി സേവകസമൎത്ഥനായി ദേശാന്തരഗമനം ഇഷ്ടമായി ബുദ്ധിമാനായി ചപലനായിരിക്കും. [3] വനേതി.

1 സാരാവലി പതിനാറാമദ്ധ്യായമാണു ത്രിഗ്രഹഫലങ്ങളെ പറയുന്നതു. 129-ാം ഭാഗം മുതൽ 138-ാം ഭാഗം വരെ 35 ശ്ലോകങ്ങളെക്കൊണ്ടു പറയുന്നു.

2 "ക്രൂദ്ധോമയാ നിപുണഃ" എന്നു പാഠഭേദം.

3 " പരധനഹരണേ നിപുണഃ പരദാരരതശ്ചശാസ്ത്ര നിപുണഃ " എന്നാണു സാരാവലിയിൽ തുടങ്ങുന്നതു.

സൂര്യചന്ദ്രശുക്രന്മാർ കൂടി നിന്നാൽ പരസ്വാപഹാരത്തിന്ന് സമർത്ഥനായി പരദാരരതനായി ആയുധത്തിങ്കൽ സമർത്ഥനായിരിക്കും.

" കാമേതി. " സൂര്യചന്ദ്രമന്ദന്മാർ കൂടി നിന്നാൽ കാമവിവാദത്തിന്ന സമർത്ഥനായി മൂർഖനായി പരന്മാക്ക് ഒത്തവണ്ണമായി ദരിദ്രനായിരിക്കും. " ഭവതീതി. " സൂര്യകുജബുധന്മാർ കൂടി നിന്നാൽ പ്രസിദ്ധനായി ബാഹുയുദ്ധകുശലനായി സാഹസികനായി ക്രൂരനായി ലജ്ജയില്ലാതെ, ധനവും പുത്രനും ഭാര്യയുമില്ലാതെ ഇരിക്കും.

" വചസീതി. " സൂര്യകുജഗുരുയോഗമായാൽ വാക്കിന്ന സാമർത്ഥ്യമുണ്ടായി ധനവാനായി രാജമന്ത്രിയായി പടനായകനായി ഹാസ്യവാക്കായി ക്രൂരനായിരിക്കും.

" നയനേതി. " സൂര്യകുജശുക്രയോഗമാകിൽ കണ്ണ പരവശമായി നല്ല കുലമായി സുഭഗനായി വാക്കിന്ന് അസഹ്യതയുണ്ടായി വിഭവങ്ങളുണ്ടായിരിക്കും.

" വികലേതി. " സൂര്യകുജമന്ദയോഗമാകിൽ അംഗവൈകല്യമുണ്ടായി ധനമില്ലാതെ എല്ലാനാളും വ്യാധിയുണ്ടായി ബന്ധുക്കളില്ലാതെ ഏററവും മൂർഖനായിരിക്കും.

[1] " വിനേത്രേതി. " സൂര്യബുധഗുരുയോഗമാകിൽ കണ്ണിന്ന ദണ്ഡമുണ്ടായി അതിധനവാനായി ശാസ്ത്രത്തിങ്കലും കലാവിദ്യയിങ്കലും തച്ചുശാസ്ത്രത്തിങ്കലും കാവ്യത്തിങ്കലും രമിക്കുന്നവനായി ഗ്രന്ഥാദികളെഴുതുന്നവനായിരിക്കും. " അതീതി. " സൂര്യബുധശുക്രയോഗമാകിൽ ക്രൂരനായി വളരെ പറയുന്നവനായി ഗമനരുചിയായി ഗുരുജനങ്ങളാൽ ത്യാജ്യപ്പെട്ടവനായി സ്ത്രീ ഹേതുവായി ദുഃഖിക്കുന്നവനായിരിക്കും.

" ക്ലീബേതി. " സൂര്യബുധമന്ദയോഗമാകിൽ നപുംസകത്തെപ്പോലെ ആചരിക്കുന്നവനായി ദ്വേഷ്യമുണ്ടായി എല്ലാവരാലും ജയിക്കപ്പെട്ടവനായി ബന്ധുക്കളാൽ ത്യജിക്കപ്പെട്ടവനായിരിക്കും.

" ഉജ്വലേതി. " സൂര്യഗുരുശുക്രയോഗമാകിൽ കണ്ണിന്ന ബലമില്ലാതെ ശൂരനായി വിദ്വാനായി നീചനായി രാജമന്ത്രിയായി പരകാര്യരതനായിരിക്കും.

---

1 നേത്രാതുരഃ എന്ന് പാഠഭേദം.

" അസദ്ദശേതി. " സൂര്യഗുരുമന്ദയോഗമാകിൽ സദ്ദശമല്ലാതെ ശരീരമായി പൂജ്യനായി സ്വജനദ്വേഷിയായി ഭാര്യയോടും പുത്രനോടും ബന്ധുവിനോടും കൂടി രാജാവിന്നു് ഇഷ്ടമായി ഭയമില്ലാതിരിക്കും.

" ശത്രു ഇതി. " സൂര്യശുക്രമന്ദയോഗമാകിൽ ശത്രുഭയം ഹേതുവായിട്ടു് മനസ്സിന്നു് ദുഃഖമുണ്ടായി അഭിമാനവും കലാവിദ്യയും കാവ്യവുമില്ലാതെ ആചാരം വഷളായി കുഷ്ഠമുള്ളവനായിരിക്കും.

" പാപേതി. " ചന്ദ്രകുജബുധയോഗമാകിൽ ആജീവനാന്തം പാപത്തെ ചെയ്യുന്നവനായി ആചാരവും ബന്ധുക്കളും സ്വജനങ്ങളും ഇല്ലാത്തവനായിരിക്കും.

[1] " പ്രണതേതി. " ചന്ദ്രകുജഗുരുയോഗമാകിൽ താണിരിക്കുന്ന അംശത്തോടുകൂടി സ്ത്രീകളിൽ തൃഷ്ണയുണ്ടായി ചോരനായി കാന്തിയുണ്ടായി സ്ത്രീകൾക്കു് സമ്മതമായി കോപിയായിരിക്കും.

" ദുശ്ശീലേതി. " ചന്ദ്രകുജശുക്രയോഗമാകിൽ ദുശ്ശീലയായവളുടെ പുത്രനായി അവളുടെ പതി എല്ലായ്പോഴും നിർഭ്ദേശിക്കപ്പെട്ടിരിക്കും. ഗമനരുചിയായി തണുപ്പിന്നു ഭയമുണ്ടായിരിക്കും.

" ബാല്യ ഇതി. " ചന്ദ്രകുജമന്ദയോഗമാകിൽ ബാല്യത്തിങ്കൽ തന്നെ അമ്മ മരിച്ചു് ക്ഷുദ്രനായി വിഷമനായി എല്ലാവക്കും ദ്വേഷമുള്ളവനായി പുത്രനില്ലാതിരിക്കും.

" ധനവാനിതി. " ചന്ദ്രബുധഗുരുയോഗമാകിൽ ധനവാനായി രക്ഷിതാവായി നല്ല വാക്കായി തേജസ്സുണ്ടായി പ്രസിദ്ധിയും വളരെ കീൎത്തിയും വളരെ ബന്ധുക്കളും വളരെ ഭ്രാതാക്കളും വളരെ പുത്രന്മാരും ഉണ്ടായിരിക്കും.

" വിദ്യേതി. " ചന്ദ്രബുധശുക്രയോഗമാകിൽ വിദ്വാനായി നീചാചാരനായി കോപിയായി ധനലുബ്ധനായിരിക്കും.

[2] " അസ്വസ്ഥ ഇതി." ചന്ദ്രബുധമന്ദയോഗമാകിൽ സ്വസ്ഥനല്ലാതെ അംഗവൈകല്യമുണ്ടായി വിദ്വാനായി നല്ല വാക്കായി പൂജിതനായി രാജാവായിരിക്കും.

---

1 പ്രണിതാംഗഃ എന്നു് പാഠഭേദം.

2 അസ്വസ്ഥഃ എന്നതിന്നുപകരം അസ്വാതന്ത്ര്യ എന്നും പാഠം കാണുന്നുണ്ടു്.

" സാദ്ധ്വീതി. " ചന്ദ്രഗുരുശുക്രയോഗമാകിൽ [1] സാധ്വസ്ത്രീയുടെ പുത്രനായി വിദ്വാനായി കലാവിദ്യാ വിത്തായി വളരെ വേദം വശമായി സാധുവായി സുഭഗനായിരിക്കും.

" ശാസ്ത്രാർത്ഥേതി " ചന്ദ്രഗുരുമന്ദയോഗമാകിൽ ശാസ്ത്രാത്ഥതത്വത്തെ അറിയുന്നവനായി വൃദ്ധസ്ത്രീയെ രമിക്കുന്നവനായി വ്യാധിയില്ലാതെ ഗ്രാമത്തിന്റേയും സമൂഹത്തിന്റേയും അധിപതിയായിരിക്കും.

" ലിപീതി. " ചന്ദ്രശുക്രമന്ദയോഗമാകിൽ എഴുത്തും പുസ്തകവും വെപ്പും വശമായി പുരോഹിതന്മാരായി സുഹൃത്തുക്കളായി ജ്യോതിഷശാസ്ത്രം വശമുള്ള വരായിരിക്കും.

" സുകവിരിതി. " കുജബുധഗുരുയോഗമാകിൽ നല്ല കവിയായി രാജാവായി നല്ല സ്ത്രീയുടെ പതിയായി പരോപകാരത്തിങ്കൽ ഉദ്യോഗിയായി സംഗീതത്തിന്ന് സമത്ഥനായിരിക്കും

" അകുലീന ഇതി. " കുജബുധശുക്രയോഗമാകിൽ വഷളായ കുലമായി അംഗവൈകല്യമുണ്ടായി ചപലനായി ദുഷ്ടനായി വളരെ പറയുന്നവനായി എല്ലായ്പ്പോഴും ഉത്സാഹമുണ്ടായിരിക്കും.

" നൃപതീതി." കുജഗുരുശുക്രയോഗമാകിൽ രാജാവിന്നിഷ്ടനായി നല്ല പുത്രനുണ്ടായി സ്ത്രീകളിൽ നിന്ന എല്ലായ്പ്പോഴും വളരെ സൌഖ്യങ്ങളെ ലഭിക്കുന്നവനായി എല്ലാവക്കും ആനന്ദത്തെ ഉണ്ടാക്കുന്നവനായിരിക്കും.

" പ്രൈഷ്യ ഇതി. " കുജബുധമന്ദയോഗമാകിൽ ഭൃത്യനായി കണ്ണു കറുത്ത് വല്ലേടവും പോക ശീലമായി മുഖരോഗിയായി ഹാസ്യരസശീലന്മാരോടുകൂടി രമിക്കുന്നവനായിരിക്കും.

" നൃപേതി. " കുജഗുരുമന്ദയോഗമാകിൽ രാജസമ്മതനായി ശരീരത്തിന്മേൽ വ്രണമുണ്ടായി നീചാചാരനായി ബന്ധുക്കളാൽ നിന്ദിക്കപ്പെട്ടവനായി ലജ്ജയില്ലാതെയിരിക്കും.

" ചാരിത്രേതി. " കുജശുക്രമന്ദയോഗമാകിൽ പാതിവ്രത്യമില്ലാത്ത സ്ത്രീയുടെ പുത്രനായിത്താൻ ഭത്താവായിത്താൻ സുഖമില്ലാതെ എല്ലാനാളും വല്ലേടവുംപോക ശീലമായിരിക്കും.

---

1 പതിവ്രത എന്നത്ഥം.

" സുതനരിതി. " ബുധഗുരുശുക്രയോഗമായാൽ സുന്ദരനായി ശത്രുക്കൂട്ടത്തെ നശിപ്പിക്കുന്നവനായി രാജാവായി സുഭഗനായി വളരെ കീൎത്തിയുണ്ടായി സത്യവാനായിരിക്കും.

" സ്ഥാനേതി. " ബുധഗുരുമന്ദയോഗമാകിൽ സ്ഥാനവും ധനവും ഈശ്വരത്വവും വിദ്യയുമുണ്ടായി വളരെ സുഖാനുഭവങ്ങളെ അനുഭവിക്കുന്നവനായി നല്ല ഭാൎയ്യയുണ്ടായി ധൈൎയ്യവും സൌഖ്യവുമുണ്ടായി സുഭഗനായിരിക്കും.

" മുഖര ഇതി. " ബുധശുക്രമന്ദയോഗമാകിൽ വളരെ പറയുന്നവനായി ധൂൎത്തനായി പൊളി പറയുന്നവനായി പരസ്ത്രീസക്തനായി വിഷമസ്വഭാവനായി കലാവിദ്യാവിത്തായി തന്റെ ദിക്കിൽ രമിക്കുന്നവനായിരിക്കും.

" ന്യൂന ഇതി. " ഗുരുശുക്രമന്ദയോഗമാകിൽ നീചകുലത്തിൽ ജനിച്ചുവെങ്കിലും രാജാവായി വളരെ കീൎത്തിയുണ്ടായി നല്ല ശീലമായിരിക്കും.

പിന്നെ ത്രിഗ്രഹയോഗങ്ങൾ മുപ്പത്തഞ്ചുണ്ടാകും. അത് അഞ്ചിന്റെ സങ്കലിതമായിരിക്കും. അതു വരുത്തുവാൻ അഞ്ചിനെ ആറുകൊണ്ടും ഏഴുകൊണ്ടും ഗുണിച്ച് ആറിൽ ഹരിക്കണം. അവിടെ സൂൎയ്യചന്ദ്രകുജയോഗം. സൂൎയ്യചന്ദ്രബുധയോഗം സൂൎയ്യചന്ദ്രഗുരുയോഗം സൂൎയ്യചന്ദ്ര [1] ശുക്രയോഗം.

ശുഭം.

---

1 മൂന്നുശ്ലോകങ്ങളോടുകൂടി സാരാവലി പതിനാറാമദ്ധ്യായം അവസാനിക്കുന്നു.

(1) പാപൈൎയ്യുക്തേചന്ദ്രേമാതുരഭാവഃ പ്രകീൎത്തിതഃ പ്രായഃ സൂൎയ്യേപിതുസ്ഥാന്യൈസ്തുഭംവദേന്മിശ്രൈൎമ്മിശ്രം.

(2) പ്രായസ്തുഭാസമേതാധനഭ്രതിയശാന്വിതം നൃപതിചേഷ്ടം ഉൽപാദയന്തിമനുജം ഭൂമണ്ഡലമണ്ഡനാശ്രേഷ്ഠം.

(3) പാപാസ്ത്രയോപിമിളിതാഃ കുൎവ്വന്തിനരംസുഭഗംലോകേ ദാരിദ്ര്യദുഃഖതപ്തംഗഹിതരൂപം വിനയഹീനം.

